# Vearitta Chinthakal
## (Malayalam)

| | |
|---|---|
| Author | : Francis Thekkekkara |
| First published | : 2014 |
| Second revised edition e-book | : April 2016 |
| Cover design | : Author |
| Publisher | : Author |
| | |
|---|---|
| Author’s address | : Francis Thekkekkara<br>‘Anugraha’ Choondal P.O.<br>Thrissur, Kerala 680 502<br>e-mail: francisthekkekkara@gmail.com<br>Phone - 04885 224444 |



# സമർപ്പണം

യേശുക്രിസ്തുവിന്റെ രണ്ടാംവരവിനായി ലോകത്തെ സജ്ജമാക്കാൻ അത്ഭുതങ്ങളും അടയാളങ്ങളും വർഷിച്ച് ദൈവപിതാവിന്റെ പദ്ധതികളുടെ വിജയത്തിനായി രക്തകണ്ണീർ പൊഴിക്കുന്ന **പരിശുദ്ധ അമ്മയുടെ വിമലഹൃദയത്തിന്റെ വിജയത്തിനായി.**

## ലേഖകൻ: ഫ്രാൻസിസ് തെക്കേക്കര

തൃശ്ശൂർ രൂപതയിലെ പുതുശ്ശേരി ഇടവകയിൽ ഒരു സാധാരണ കർഷക കുടുംബത്തിൽ, സ്കൂൾ മാസ്റ്ററായിരുന്ന തെക്കേക്കര ചാക്കുണ്ണി, സെലീന ദമ്പതികളുടെ മകൻ. 1955 ഡിസംബർ 27 ന് ജനനം. പ്രീ ഡിഗ്രി പഠനത്തിനു ശേഷം ടൂൾസ് & ഡൈയ്സിൽ ഡിപ്ലോമ കരസ്ഥമാക്കി ബിസിനസ് കാരനായി ജീവിതം ആരംഭിച്ച് ഈശോയെ കണ്ടുമുട്ടിയ ശേഷം ബൈബിൾ പഠനവും പ്രാർത്ഥനയുമായി കഴിയുന്നു.

ഭാര്യ: ബേബി. മക്കൾ: ഫൈന, രോഹിത്, റോഷൻ.

# ആമുഖം

ഒരു സാധാരണ ക്രിസ്ത്യാനിയായി കഴിയവെ, ഒരു നവീകരണ ധ്യാനത്തിലൂടെ ഈശോയെ അറിയുവാൻ ഇടയായി. നമ്മുടെ പാപങ്ങൾക്ക് വേണ്ടി 2000 വർഷങ്ങൾക്ക് മുമ്പ് കാൽവരിയിലെ കുരിശിൽ പിടഞ്ഞ് മരിച്ച് ഉത്ഥാനം ചെയ്ത യേശു ക്രിസ്തു - യുഗാന്ത്യം വരെ എന്നും ഞാൻ നിങ്ങളോടു കൂടെ ഉണ്ടായിരിക്കും എന്നരുളി ചെയ്തവൻ - ഇന്നും ജീവിക്കുന്നു എന്ന വലിയ അവബോധത്തിലേക്ക് കടന്നു വന്നു. ആ ഈശോയെപ്പറ്റി കൂടുതൽ അറിയണമെന്നുള്ള ആഗ്രഹത്താൽ കൂടുതൽ സമയം തിരുവചനങ്ങൾ പഠിക്കുവാനും പ്രാർത്ഥിക്കുവാനും ആരംഭിച്ചു.

ശാസ്ത്രത്തിന്റെ പുരോഗതിയിലും വൈദ്യ ശാസ്ത്രത്തിന്റെ നേട്ടങ്ങളിലും ഊറ്റം കൊള്ളുമ്പോഴും അവയ്ക്കൊന്നും പരിഹരിക്കാനാവാത്ത വിധം വേദനയിലും ദുരിതത്തിലും നീറിക്കഴിയുന്ന ഒരു സമൂഹം നമ്മുടെയിടയിൽ ഉണ്ട് എന്നത് വിസ്മരിക്കാനാകില്ല. മനശാന്തി നഷ്ടപ്പെട്ട് അസംതൃപ്തിയുടെയും നിരാശയുടെയും പടുകുഴിയിൽ ജീവിക്കുന്ന ഈ സമൂഹത്തിലെ സമകാലിക പ്രശ്നങ്ങൾക്ക് ഉത്തരമന്വേഷിച്ച് തിരുവചനങ്ങളിലഭയം പ്രാപിച്ചപ്പോൾ ലഭിച്ച ബോധ്യങ്ങൾ പലപ്പോഴായി കുറിച്ചു വെച്ചവ ലേഖനങ്ങളായി രൂപാന്തരപ്പെട്ടു.

അനേകരുടെ ദുരിതത്തിനു പിന്നിൽ സ്വാഭാവിക കാരണങ്ങളല്ലാതെ മറ്റെന്തെങ്കിലുമുണ്ടെന്ന് ചിന്തിക്കുന്നതു തന്നെ പഴഞ്ചനും വിഢിത്വവുമായി സമകാലിക സംസ്കാരം കരുതുന്നു. എന്നാൽ നമുക്കു ചുറ്റുമുള്ള ദുരിതങ്ങളുടെ യഥാർത്ഥ കാരണം, നമ്മുടെ വിശ്വാസം ആചാരങ്ങളിലും അനുഷ്ഠാനങ്ങളിലും മാത്രമൊതുങ്ങി ഹൃദയത്തിൽ ആഴമായ ദൈവ വിശ്വാസമില്ലാത്തതും ദൈവ കൽപനകൾ പാലിക്കാത്തതുമാണ് എന്ന ബോധ്യമാണ് ലഭിച്ചത്.

പരിശുദ്ധാത്മാവിനേക്കാളുപരി മാനുഷിക ബുദ്ധിക്കും യുക്തി ചിന്തകൾക്കും പ്രാമുഖ്യം കൊടുത്തു കൊണ്ടുള്ള

തിരുവചന വ്യാഖ്യാനങ്ങളിൽ ചില അപാകതകളുണ്ട് എന്ന് സമ്മതിക്കാതിരിക്കാനാകില്ല. 2000 വർഷങ്ങൾക്കു മുമ്പ് രചിച്ച വിശുദ്ധഗ്രന്ഥം ലോകാവസാനം വരെയുള്ള പ്രബോധനം ഉൾക്കൊള്ളുന്നതാണെങ്കിലും, അതിൽ ഒളിഞ്ഞു കിടക്കുന്നതും എന്നാൽ കാലാകാലങ്ങളിൽ വെളിപ്പെടേണ്ടതുമായവ പുതിയ വ്യാഖ്യാനങ്ങളിലൂടെ വെളിപ്പെടുമ്പോൾ നഖഃശിഖാന്തം എതിർക്കാതെ, സ്വീകരിക്കേണ്ടവ സ്വീകരിക്കാനും തള്ളേണ്ടവ തള്ളിക്കളയാനും തിരുത്തേണ്ടവ തിരുത്താനും തയ്യാറാകണം. തിരുവചനത്തിൽ തന്നെ പറയുന്നുണ്ടല്ലോ "*ഇനിയും വളരെ കാര്യങ്ങൾ എനിക്കു നിങ്ങളോടു പറയാനുണ്ട്. എന്നാൽ, അവ ഉൾക്കൊള്ളാൻ ഇപ്പോൾ നിങ്ങൾക്കു കഴിവില്ല. സത്യാത്മാവു വരുമ്പോൾ നിങ്ങളെ സത്യത്തിന്റെ പൂർണ്ണതയിലേക്ക് നയിക്കും*" (യോഹ.16:12).

ഈ ലേഖനങ്ങളെ സഭാപഠനങ്ങളുടെ ആധികാരികതയെ നിരാകരിക്കുവാനോ ഏറ്റെടുക്കുവാനോ ഉള്ള ഒരു ശ്രമമായി കാണേണ്ടതില്ല. മറിച്ച് സഭാപഠനങ്ങൾക്ക് വിധേയപ്പെട്ട് മറ്റൊരു സാധ്യതയിലേക്ക് വിരൽ ചൂണ്ടുക മാത്രമാണ് ചെയ്യുന്നത്. വചനമാകുന്ന അടിസ്ഥാനത്തിൽ പണിതുയർത്തിയവയ്ക്കു മാത്രമെ നിലനിൽപ്പുള്ളു എന്നും, അല്ലാത്തവ കാലാന്തരങ്ങളിൽ തകർന്നു പോകുമെന്നും പാറമേൽ പണിത ഭവനത്തിന്റെ ഉപമയിലൂടെ ഈശോ വ്യക്തമാക്കുന്നു.

എന്റെ വാക്കുകളെക്കാൾ മറ്റുള്ളവരിൽ ചലനങ്ങൾ സൃഷ്ടിക്കുവാൻ തിരുവചനങ്ങൾക്കാകും എന്നതുകൊണ്ട് വിഷയങ്ങൾക്കനുയോജ്യമായ തിരുവചനങ്ങളെ കോർത്തിണക്കിയിരിക്കുന്നു."*ദൈവത്തിൻെറ വചനം സജീവവും ഊർജ്ജസ്വലവുമാണ്; ഇരുതലവാളിനെക്കാൾ മൂർച്ചയേറിയതും, ചേതനയിലും ആത്മാവിലും സന്ധിബന്ധങ്ങളിലും മജ്ജയിലും തുളച്ചുകയറി ഹൃദയത്തിൻെറ വിചാരങ്ങളെയും നിയോഗങ്ങളെയും വിവേചിക്കുന്നതുമാണ്* "(ഹെബ്രാ.4:12). അതിനാൽ തിരുവചനങ്ങൾ അതിന്റെ പൂർണ്ണരൂപത്തിൽ എല്ലാ ലേഖനങ്ങളിലും ചേർത്തിരിക്കുന്നു.

ഇപ്രകാരം എഴുതുവാനുള്ള എന്റെ യോഗ്യതയും പോരായ്മകളും വിഷയങ്ങളുടെ ഗൗരവും വിസ്മരിച്ചു കൊണ്ടല്ല, ബാലാം പ്രവാചകന്റെ കഴുതയെപ്പോലെ, രാജാവ് നഗ്നനാണ് എന്നു വിളിച്ചു പറഞ്ഞ ആ കൊച്ചു കുട്ടിയുടെ

നിഷ്കളങ്കതയോടെ, ലഭിച്ച ബോധ്യങ്ങൾ ദൈവവചനങ്ങളുടെ പിൻബലത്തോടെ പങ്കുവെക്കുന്നു എന്ന് മാത്രം. ഇതിൽ നന്മയായിട്ടുള്ളതെല്ലാം എന്റെ പൊന്നുതമ്പുരാൻ എനിക്കു നൽകിയ ബോധ്യങ്ങളാണ്. തെറ്റായിട്ടെന്തെങ്കിലും കാണുന്നുവെങ്കിൽ അത് എന്റെ അയോഗ്യത കൊണ്ടു മാത്രമാണ്. മനുഷ്യരിൽ ആരും തന്നെ ദൈവകോപത്തിന് ഇരയാകരുതെന്നും, എല്ലാവരും രക്ഷിക്കപ്പെടണമെന്നുമുള്ള ആഗ്രഹമല്ലാതെ ആരുടെയും മനോവേദനക്ക് കാരണമാകണമെന്ന ഉദ്ദേശം ഇതിനു പിന്നിലില്ല.

ഇതിലെ ലേഖനങ്ങൾ പരസ്പരം ബന്ധപ്പെട്ടവ ആകയാൽ ഒരു ലേഖനത്തിൽ ഉദ്ധരിച്ച തിരുവചനങ്ങൾ സന്ദർഭോചിതമായി വേറെ ലേഖനങ്ങളിലും ഉദ്ധരിക്കാനിടയായിട്ടുണ്ട്. ആവർത്തന വിരസത അനുഭവപ്പെടുന്നെങ്കിൽ ക്ഷമിക്കുക.

മനസ്സിനും ചിന്തകൾക്കും കടിഞ്ഞാണിടാതെ സ്വതന്ത്രമായി വിഹരിക്കാൻ അനുവദിച്ചപ്പോൾ സഭയുടെ ആധികാരിക പ്രബോധനങ്ങളാകുന്ന അതിർവരമ്പുകൾ ലംഘിച്ചുവോ എന്നറിയില്ല. ഇതിലെ പരാമർശങ്ങൾ സഭയുടെ വിശ്വാസ സത്യങ്ങൾക്ക് എതിരായി അനുഭവപ്പെടുന്നെങ്കിൽ ഔദ്യോഗിക പ്രബോധനം സ്വീകരിക്കാൻ വായനക്കാർ കടപ്പെട്ടിരിക്കുന്നു എന്ന് പ്രത്യേകം ഓർമ്മിപ്പിക്കുന്നു.

ഈ പുതിയ പതിപ്പിൽ മൂന്നു ലേഖനങ്ങൾ കൂടി ഉൾപ്പെടുത്തിയിട്ടുണ്ട്. കൂടാതെ അനുബന്ധമായി ഈ പുസ്തകം വായിക്കാനിടയായ രണ്ടു പിതാക്കന്മാരുടെ ആസ്വാദനക്കുറിപ്പും.

എന്റെ ജീവിതാനുഭവങ്ങളിലൂടെ തിരുവചനങ്ങളിലഭയം പ്രാപിച്ചപ്പോൾ എനിക്കു ലഭിച്ച ഉൾക്കാഴ്ചകൾ പുസ്തകരൂപേണെ പങ്കുവെക്കുവാൻ അനുവദിച്ച ദൈവത്തോടുള്ള നന്ദിയും കൃതജ്ഞതയോടൊപ്പം ആസ്വാദനക്കുറിപ്പ് അയച്ചു തന്ന പിതാക്കന്മാരോടുള്ള സ്നേഹാദരവുകളോടെ,

പ്രാർത്ഥനാപൂർവ്വം,

ചൂണ്ടൽ

8-4-2016

ഫ്രാൻസിസ് തെക്കേക്കര

# ഉള്ളടക്കം

# 1

## വചനം മാംസം ധരിച്ച ദൈവം

*"ആദിയിൽ വചനമുണ്ടായിരുന്നു; വചനം ദൈവത്തോടുകൂടെയായിരുന്നു; വചനം ദൈവമായിരുന്നു. അവൻ ആദിയിൽ ദൈവത്തോടു കൂടെയായിരുന്നു. സമസ്തവും അവനിലൂടെ ഉണ്ടായി; ഒന്നും അവനെക്കൂടാതെ ഉണ്ടായിട്ടില്ല. അവനിൽ ജീവനുണ്ടായിരുന്നു. ആ ജീവൻ മനുഷ്യരുടെ വെളിച്ചമായിരുന്നു. ആ വെളിച്ചം ഇരുളിൽ പ്രകാശിക്കുന്നു; അതിനെ കീഴടക്കാൻ ഇരുളിനു കഴിഞ്ഞില്ല."* യോഹന്നാൻ തന്റെ സുവിശേഷം തുടങ്ങുന്നതു തന്നെ ഇപ്രകാരമാണ്. ആ വചനം മാംസം ധരിച്ച് നമ്മുടെയിടയിൽ വസിച്ചു. അതാണ് യേശുക്രിസ്തു. ഈ ഒരു വിശ്വാസം നമുക്കുണ്ടോ?!

മത്തായിയുടെ സുവിശേഷത്തിൽ പറയുന്നു: "*നിങ്ങൾ അവരെ ഭയപ്പെടേണ്ടാ, എന്തെന്നാൽ, **മറഞ്ഞിരിക്കുന്നതൊന്നും വെളിപ്പെടാതിരിക്കുകയില്ല. നിഗൂഢമായിരിക്കുന്നതൊന്നും അറിയപ്പെടാതിരിക്കുകയുമില്ല.** അന്ധകാരത്തിൽ നിങ്ങളോടു ഞാൻ പറയുന്നവ പ്രകാശത്തിൽ പറയുവിൻ; ചെവിയിൽ മന്ത്രിച്ചത് പുരമുകളിൽ നിന്നു ഘോഷിക്കുവിൻ* "(10:26,27). ഏശയ്യായുടെ പുസ്തകത്തിൽ പറയുന്നു: "*കർത്താവിന്റെ ഗ്രന്ഥത്തിൽ കണ്ടുപിടിച്ചു വായിക്കുക. ഇവയിലൊന്നും കാണാതിരിക്കുകയില്ല. ഒന്നിനും ഇണയില്ലാതിരിക്കുകയില്ല. എന്തെന്നാൽ, കർത്താവിന്റെ അധരങ്ങൾ കൽപിക്കുകയും അവിടുത്തെ ആത്മാവ് അവയെ ഒരുമിച്ചു കൂട്ടുകയും ചെയ്തിരിക്കുന്നു*"(34:16). ഈശോ തന്നെ അന്വേഷിക്കുന്നവർക്കാണ് വെളിപ്പെടുത്തി കൊടുക്കുക എന്നു സുവിശേഷത്തിൽ പറയുന്നു: "*വിശുദ്ധമായതു*

*നായ്ക്കൾക്കു കൊടുക്കരുത്. നിങ്ങളുടെ മുത്തുകൾ പന്നികൾക്ക് ഇട്ടു കൊടുക്കരുത്. അവ അതു ചവിട്ടി നശിപ്പിക്കുകയും തിരിഞ്ഞു നിങ്ങളെ ആക്രമിക്കുകയും ചെയ്തേക്കാം. ചോദിക്കുവിൻ, നിങ്ങൾക്കു ലഭിക്കും; അന്വേഷിക്കുവിൻ, നിങ്ങൾ കണ്ടെത്തും; മുട്ടുവിൻ, നിങ്ങൾക്കു തുറന്നു കിട്ടും"*(മത്താ.7:6,7).

വിശുദ്ധിയില്ലാതെ ദൈവത്തെ കാണാനാകില്ല. അതിനാൽ വിശുദ്ധിയോടെ തന്നെ അന്വേഷിക്കുന്നവർക്കാണ് വചനം തന്നെയായ ദൈവം തന്റെ പൊരുൾ വെളിപ്പെടുത്തി കൊടുക്കുന്നത്. അതിനാലാണ് ഈശോ പറഞ്ഞത്: *"സ്വർഗ്ഗരാജ്യത്തിൻെറ രഹസ്യങ്ങൾ അറിയാനുള്ള വരം നിങ്ങൾക്കാണു ലഭിച്ചിരിക്കുന്നത്. അവർക്ക് അതു ലഭിച്ചിട്ടില്ല. ഉള്ളവനു നൽകപ്പെടും. അവനു സമൃദ്ധിയുണ്ടാവുകയും ചെയ്യും. ഇല്ലാത്തവനിൽ നിന്ന് ഉള്ളതുപോലും എടുക്കപ്പെടും. അതുകൊണ്ടാണ് ഞാൻ അവരോട് ഉപമകൾ വഴി സംസാരിക്കുന്നത്. കാരണം, അവർ കണ്ടിട്ടും കാണുന്നില്ല, കേട്ടിട്ടും കേൾക്കുന്നില്ല, ഗ്രഹിക്കുന്നുമില്ല. ഏശയ്യായുടെ പ്രവചനം അവരിൽ പൂർത്തിയായിരിക്കുന്നു: നിങ്ങൾ തീർച്ചയായും കേൾക്കും, എന്നാൽ മനസ്സിലാക്കുകയില്ല; നിങ്ങൾ തീർച്ചയായും കാണും, എന്നാൽ ഗ്രഹിക്കുകയില്ല. അവർ കണ്ണു കൊണ്ടു കണ്ട്, കാതു കൊണ്ടു കേട്ട്, ഹൃദയം കൊണ്ടു മനസ്സിലാക്കി, മാനസാന്തരപ്പെടുകയും ഞാൻ അവരെ* ***സുഖപ്പെടുത്തുകയും അസാധ്യമാകുമാറ്*** *ഈ ജനതയുടെ ഹൃദയം കഠിനമായിത്തീർന്നിരിക്കുന്നു; ചെവിയുടെ കേൾവി മന്ദീഭവിച്ചിരിക്കുന്നു; കണ്ണ് അവർ അടച്ചുകളഞ്ഞിരിക്കുന്നു"* (മത്തായി.13:11-15).

മാനുഷിക ബുദ്ധിക്കും യുക്തി ചിന്തകൾക്കും പ്രാമുഖ്യം കൊടുത്തപ്പോൾ തിരുവചന വ്യാഖ്യാനങ്ങളിൽ ചില അപാകതൾ വന്നു എന്നത് സമ്മതിക്കാതിരിക്കാനാകില്ല. ഉദാഹരണമായി ലൂക്കായുടെ സുവിശേഷം 12:4,5-ലെ *"എന്റെ സ്നേഹിതരെ, ഞാൻ നിങ്ങളോട് പറയുന്നു, ശരീരത്തെ കൊല്ലുന്നതിൽ കവിഞ്ഞ് ഒന്നും ചെയ്യാൻ കഴിയാത്തവരെ നിങ്ങൾ ഭയപ്പെടേണ്ട. എന്നാൽ നിങ്ങൾ ആരെ ഭയപ്പെടണമെന്ന് ഞാൻ മുന്നറിയിപ്പ് തരാം. കൊന്നതിനുശേഷം നിങ്ങളെ നരകത്തിൽ തള്ളിക്കളയാൻ അധികാരമുള്ളവനെ ഭയപ്പെടുവിൻ."* ഈ വചനത്തിന് പലരും പറയുന്ന വ്യാഖ്യാനം നരകത്തിൽ തള്ളിക്കളയാൻ അധികാരമുള്ളൻ പിശാചാണ് അതുകൊണ്ട് അവനെ ഭയ

പ്പെടണം എന്നാണ്. വളരെ അപകടകരമായ വ്യാഖ്യാനമാണ് ഇത്. ഒരു തരത്തിൽ അവനെ വലിയവനാക്കി ഇല്ലാത്ത അധികാരം കൊടുത്ത് മഹത്വപ്പെടുത്തുകയാണ് ചെയ്യുന്നത്. യഥാർത്ഥത്തിൽ സ്വർഗ്ഗത്തിലേക്കോ നരകത്തിലേക്കോ അയക്കുന്നത് വിധി കർത്താവായ യേശു ക്രിസ്തുവാണ്. മർക്കോസിന്റെ സുവിശേഷം 16:17-ൽ പറയുന്നത് "*വിശ്വസിക്കുന്നവരോടു കൂടെ ഈ അടയാളങ്ങൾ ഉണ്ടായിരിക്കും അവർ എന്റെ നാമത്തിൽ പിശാചുക്കളെ ബഹിഷ്ക്കരിക്കും.*"വീണ്ടും ലൂക്കാ. 10:19-ൽ പറയുന്നു. "*ഇതാ, പാമ്പുകളുടെയും തേളുകളുടെയും ശത്രുവിന്റെ സകല ശക്തികളുടെയും മീതെ ചവിട്ടി നടക്കാൻ നിങ്ങൾക്കു ഞാൻ അധികാരം തന്നിരിക്കുന്നു. ഒന്നും നിങ്ങളെ ഉപദ്രവിക്കുകയില്ല.*" അതിനാൽ പിശാചുക്കളെ ഭയപ്പെടേണ്ടവനല്ല ഒരു വിശ്വാസി. അവന്റെ കുതന്ത്രങ്ങളിൽ വീഴാതെ സൂക്ഷ്മതയുള്ളവനായിരിക്കയാണ് വേണ്ടത്.

"*ഇതിനകം നിങ്ങളെല്ലാവരും പ്രബോധകരാകേണ്ടിയിരുന്നവരാണ്. പക്ഷേ, ദൈവ വചനത്തിൻെറ പ്രഥമ പാഠങ്ങൾ പോലും നിങ്ങളെ വീണ്ടും പഠിപ്പിക്കാൻ ഒരാൾ ആവശ്യമായിരിക്കുന്നു. നിങ്ങൾക്കു പാലാണ് ആവശ്യം, കട്ടിയുള്ള ഭക്ഷണമല്ല. പാലു കുടിച്ചു ജീവിക്കുന്നവൻ നീതിയുടെ വചനം വിവേചിക്കാൻ വൈദഗ്ധ്യമില്ലാത്തവനാണ്. എന്തെന്നാൽ, അവൻ ശിശുവാണ്. കട്ടിയുള്ള ഭക്ഷണം പക്വത വന്നവർക്കുള്ളതാണ്. അവർ തങ്ങളുടെ ശക്തിവിശേഷങ്ങളുടെ പരിശീലനത്താൽ നന്മതിന്മകളെ വിവേചിച്ചറിയാൻ കഴിവുള്ളവരാണ്* "(ഹെബ്രാ. 5:12-14)."*ഇനിയും വളരെ കാര്യങ്ങൾ എനിക്കു നിങ്ങളോടു പറയാനുണ്ട്. എന്നാൽ, അവ ഉൾക്കൊള്ളാൻ ഇപ്പോൾ നിങ്ങൾക്കു കഴിവില്ല. സത്യാത്മാവു വരുമ്പോൾ നിങ്ങളെ സത്യത്തിൻെറ പൂർണ്ണതയിലേക്കു നയിക്കും*"(യോഹ.16:12,13). അതിനാൽ പരിശുദ്ധാത്മാവിനെക്കൂടാതെ ആർക്കും വചനം ഗ്രഹിക്കാനാകില്ല.

കത്തോലിക്കാസഭ വചനം ദൈവമാണെന്ന് അസന്ദിഗ്ദ്ധമായി വ്യക്തമാക്കുന്നുണ്ട്; "*ഇക്കാരണത്താൽ സഭ വിശുദ്ധ ഗ്രന്ഥത്തെ **കർത്താവിന്റെ ശരീരത്തെയെന്നപോലെ** എക്കാലവും ആദരിച്ചിരുന്നു. കാരണം ദൈവവചനത്തിന്റെയും ക്രിസ്തുവിന്റെ ശരീരത്തിന്റെയും ഏക മേശയിൽനിന്നു നിരന്തരം സ്വീകരിക്കുന്ന ജീവന്റെ അപ്പം വിശ്വാസികൾക്ക് അനവരതം നൽകുന്നതിൽ നിന്ന് സഭ ഒരിക്കലും വിരമിക്കുന്നില്ല* " (CCC.

103). എന്നുമാത്രമല്ല "*പരിശുദ്ധ സഭാമാതാവ്, അപ്പസ്തോലിക വിശ്വാസത്തിൽ ഉറച്ചു നിന്നുകൊണ്ട് പുതിയ നിയമത്തിലെയും പഴയ നിയമത്തിലെയും പുസ്തകങ്ങൾ മുഴുവനും* ***അവയുടെ എല്ലാ ഭാഗങ്ങളും ഉൾപ്പെടെ*** *വിശുദ്ധവും കാനോനികവും ആണെന്നു പ്രഖ്യാപിക്കുന്നു. ഇതിന് ഉപോദ്ബലകമായി നിലകൊള്ളുന്നത് പരിശുദ്ധാത്മാഭിനിവേശത്താൽ എഴുതപ്പെട്ട* ***അവയുടെ കർത്താവു ദൈവം തന്നെയാണെന്നും*** *അവ അപ്പാടെ സഭയ്ക്ക് ഏൽപിക്കപ്പെട്ടിരിക്കുന്നു എന്നുമുള്ള വസ്തുതയാണ്* "(CCC.105). യേശുക്രിസ്തുവിന്റെ വരവോടെ നിയമത്തിനു പുതിയ വ്യാഖ്യാനം വന്നു എന്നു മനസ്സിലാക്കാം. അതിനാൽ പഴയ നിയമത്തിന്റെ പൂർത്തീകരണമാണ് പുതിയനിയമം. അതുകൊണ്ടു പഴയനിയമം കാലഹരണപ്പെട്ടെന്നോ ദൈവനിവേശിതമായിരുന്നില്ലെന്നോ കരുതാനാകില്ല. വചനം ദൈവമാകയാൽ വിശുദ്ധിയില്ലാതെ ദൈവത്തെ കാണാനാകില്ല, വചനം ഗ്രഹിക്കാനുമാകില്ല. അതിനാൽ പരിശുദ്ധ കുർബ്ബാനയോടു കാണിക്കുന്ന ഭയഭക്തി ബഹുമാനത്തോടും പരിശുദ്ധിയോടും കൂടെ വേണം നാം വചനത്തെ സമീപിക്കേണ്ടത്. ഇത്തരത്തിലുള്ള ഒരു ബോധ്യം നമുക്കുണ്ടോ എന്നതു സംശയമാണ്. അതുകൊണ്ടു തന്നെ പലപ്പോഴും വചനത്തിന്റെ അർത്ഥം ഗ്രഹിക്കാൻ നമുക്കാകുന്നില്ല.

സുവിശേഷം വളരെ സ്പഷ്ടമായിട്ട് തിരുവചനം ദൈവമാണെന്ന് പ്രഖ്യാപിക്കുന്നുണ്ടെങ്കിലും സഭ ഇപ്രകാരം പ്രഘോഷിക്കുന്നു എന്നു പറയുമ്പോഴും നമ്മുടെ പ്രായോഗിക ജീവിതത്തിൽ ഇത്തരത്തിലുള്ള ഒരു വിശ്വാസം നമുക്കുണ്ടോ എന്നത് ആത്മശോധന ചെയ്യേണ്ടതുണ്ട്. നമ്മുടെ ജീവിതത്തിൽ പരിശുദ്ധ കുർബ്ബാനക്കുള്ള സ്ഥാനം തിരുവചനങ്ങൾക്ക് കൊടുക്കുന്നില്ല എന്നതാണ് വാസ്തവം. എന്നു മാത്രമല്ല ഇപ്രകാരമുള്ള ഒരു വിശ്വാസം നാം കാത്തുസൂക്ഷിക്കുന്നുമില്ല എന്നു പറയേണ്ടിയിരിക്കുന്നു. ഇത്തരത്തിലുള്ള ഒരു വിശ്വാസം നമുക്കുണ്ടായിരുന്നെങ്കിൽ ക്രിസ്തുവിന്റെ വരവോടെ പഴയ നിയമം കാലഹരണപ്പെട്ടു എന്ന ചിന്താഗതി സഭയിൽ വേരൂന്നുമായിരുന്നില്ല. എന്നു മാത്രമല്ല പഴയ നിയമത്തിലെ പല പുസ്തകങ്ങളുടെ രചനക്ക് പ്രചോദനമായത് പഴയകാല യക്ഷിക്കഥകളാണെന്ന പഠനവും വരുമായിരുന്നില്ല. വിശ്വാസം ഉണ്ടായിരുന്നെങ്കിൽ കത്തോലിക്കാ മെത്രാൻ സമതി ഇറക്കിയ കമ്മ്യൂണിറ്റി

ബൈബിളും ഉണ്ടാകുമായിരുന്നില്ല. ദൈവം തന്നെയായ വചന ത്തിൽ തിന്മ കലർത്തുവാനോ തിരുത്തുവാനോയുള്ള അവി വേകം ആരും കാണിക്കുമായിരുന്നില്ല. ഭൂമിയുടെ ഉൽപത്തി അണു വിസ്ഫോടനത്തിലൂടെയാണോ എന്ന് ചികയുമായിരു ന്നില്ല. അതിനാൽ വചനം മാംസം ധരിച്ചതാണ് ദൈവം (യേശു ക്രിസ്തു) എന്ന വിശ്വാസം സഭയിൽ അന്യമായിരിക്കുന്നു എന്ന് കരുതേണ്ടിയിരിക്കുന്നു. ഉൽപത്തി മുതൽ വെളിപാട് വരെ മുഴു വൻ വചനവും ഒരു പ്രാവശ്യമെങ്കിലും വായിച്ചിട്ടുള്ള വിശ്വാ സികൾ കുറവാണെന്നതു തന്നെ ഇതു ശരിവെക്കുന്നു.

ക്രിസ്തു സഭയെ ഏൽപിച്ച പ്രഥമവും പ്രധാനവുമായ ദൗത്യം സുവിശേഷ പ്രഘോഷണമാണ്. എന്താണ് സുവിശേ ഷം അല്ലെങ്കിൽ സദ് വാർത്ത. സകല ജനത്തിന്റെയും രക്ഷ ക്കായി ഇതാ ഒരു രക്ഷകൻ പിറന്നിരിക്കുന്നു. അത് ലോകത്തെ അറിയിക്കുക എന്നതാണ് സുവിശേഷം. മറ്റൊരു തരത്തിൽ പറഞ്ഞാൽ സകല ജനത്തിനും വേണ്ടിയുള്ള ഏക രക്ഷക നാണ് യേശുക്രിസ്തു എന്നു അറിയിക്കുന്നതാണ് സുവിശേ ഷം. ഇത് പ്രഘോഷിക്കുന്നില്ലെങ്കിൽ പിന്നെ സുവിശേഷ പ്രഘോഷണത്തിനു പ്രസക്തിയില്ല. *“ഞാൻ സുവിശേഷം പ്ര സംഗിക്കുന്നെങ്കിൽ അതിൽ എനിക്ക് അഹംഭാവത്തിനു വക യില്ല. അത് എൻെറ കടമയാണ്.* ***ഞാൻ സുവിശേഷം പ്രസം ഗിക്കുന്നില്ലെങ്കിൽ എനിക്കു ദുരിതം!*** ”(1കോറി.9:16).

കലർപ്പില്ലാതെ സത്യസന്ധമായി വചനം പ്രഘോഷി ക്കുമ്പോഴാണ് ദൈവം മഹത്വപ്പെടുന്നതും വചനം ഫലം പുറ പ്പെടുവിക്കുന്നതും. പല ദൈവാലയങ്ങളിലും ഇന്ന് പ്രഘോ ഷിക്കപ്പെടുന്നത് അവരവരുടെ നിലനിൽപ്പിനുവേണ്ടിയുള്ള സുവിശേഷമാണ്. ന്യായീകരണങ്ങൾ പലതുണ്ടെങ്കിലും ധ്യാ നമന്ദിരങ്ങളിൽ പോലും ഒത്തുതീർപ്പിന്റെ സുവിശേഷമാണ് ഇന്ന് പ്രഘോഷിക്കപ്പെടുന്നത് എന്ന് പറയാതിരിക്കാനാകില്ല. അതുകൊണ്ട് തന്നെ നമ്മുടെ വചന പ്രഘോഷണങ്ങൾ പല പ്പോഴും പ്രഹസനങ്ങളായി മാറുന്നു, പ്രതീക്ഷിക്കുന്ന ഫലം ലഭിക്കാതാകുന്നു.

“*നിയമത്തിലെ ഒരു പുള്ളിയെങ്കിലും അസാധുവാ കുന്നതിനെക്കാൾ എളുപ്പം, ആകാശവും ഭൂമിയും അപ്രത്യക്ഷ മാകുന്നതാണ്* ” (ലൂക്കാ.16:17) എന്ന വിശ്വാസം ഉണ്ടായിരുന്നെ ങ്കിൽ രണ്ടാം വത്തിക്കാൻ സൂനഹദോസ് “*സഭ മുമ്പു പഠിപ്പിച്ച*

*വിശ്വാസ സത്യങ്ങളെ അപ്പാടെ ആവർത്തിച്ചു പറയുകയല്ല, ഇന്നത്തെ ലോകത്തിലെ പ്രശ്നങ്ങൾ പഠിച്ച്, അപഗ്രഥിച്ച്, അർത്ഥവത്തും പ്രസക്തവുമായ രീതിയിൽ ആവിഷ്കരിക്കണം"* എന്നു പറയാൻ തയ്യാറാകുമായിരുന്നില്ല. മാത്രമല്ല സ്വവർഗ്ഗരതിക്കാരോടുള്ള സമീപനത്തിൽ മാറ്റം വരുത്തേണ്ടതുണ്ടോ എന്ന് ആലോചിക്കാൻ ഒരു സിനഡിന്റെ ആവശ്യവും വരുമായിരുന്നില്ല. ദൈവം അന്നും ഇന്നും എന്നും ഒരേ ദൈവമാണ്. ദൈവത്തിന് ഒരു മാറ്റവുമില്ല. അതിനാൽ ദൈവം തന്നെയായ വചനത്തിനും മാറാൻ കഴിയില്ല.*"വിശുദ്ധ ലിഖിതമെല്ലാം ദൈവനിവേശിതമാണ്. അവ പ്രബോധനത്തിനും ശാസനത്തിനും തെറ്റു തിരുത്തലിനും നീതിയിലുള്ള പരിശീലനത്തിനും ഉപകരിക്കുന്നു. ഇതുവഴി ദൈവഭക്തനായ മനുഷ്യൻ പൂർണ്ണത കൈവരിക്കുകയും എല്ലാ നല്ല പ്രവൃത്തികളും ചെയ്യുന്നതിനു പര്യാപ്തനാവുകയും ചെയ്യുന്നു"*(2തിമോ.3:16,17).

നാം കാലഘട്ടങ്ങൾക്കനുസരിച്ച് വചനങ്ങൾക്ക് പുതിയ വ്യാഖ്യാനങ്ങളിലൂടെ മാറ്റങ്ങൾ വരുത്തുമ്പോൾ പലപ്പോഴും അവയുടെ പ്രസക്തി തന്നെ നഷ്ടപ്പെട്ടു പോകുന്നു. യാക്കോബ്ശ്ലീഹ പറയുന്നുണ്ടല്ലോ *"നിങ്ങൾ വചനം കേൾക്കുക മാത്രം ചെയ്യുന്ന ആത്മ വഞ്ചകരാകാതെ അത് അനുവർത്തിക്കുന്നവരും ആയിരിക്കുവിൻ. വചനം കേൾക്കുകയും അത് അനുവർത്തിക്കാതിരിക്കുകയും ചെയ്യുന്നവൻ തൻെറ മുഖം കണ്ണാടിയിൽ കാണുന്ന മനുഷ്യനു സദൃശനാണ്. അവൻ തന്നെത്തന്നെ നോക്കിയിട്ടു കടന്നുപോകുന്നു; താൻ എങ്ങനെയിരിക്കുന്നുവെന്ന് ഉടൻതന്നെ വിസ്മരിക്കുകയും ചെയ്യുന്നു"* (1:22-24). നാം പലപ്പോഴും മുഖത്തിന്റെ അവസ്ഥയിൽ മനംനൊന്ത് കണ്ണാടി തല്ലി പൊട്ടിക്കുന്നവരെപ്പോലെയാണ്. അതു കൊണ്ടാണ് കാലത്തിനനുസരിച്ച് വചനം ആവിഷ്ക്കരിക്കാൻ തുനിയുന്നത്. അത് കൂടുതൽ അപകടകരമാണ്. പൗലോസ്ശ്ലീഹ പറയുന്നു: *"ഞങ്ങൾ നിങ്ങളോട് പ്രസംഗിച്ചതിൽ നിന്നു വ്യത്യസ്തമായ ഒരു സുവിശേഷം ഞങ്ങൾ തന്നെയോ സ്വർഗ്ഗത്തിൽ നിന്ന് ഒരു ദൂതൻ തന്നെയോ നിങ്ങളോടു പ്രസംഗിച്ചാൽ അവൻ ശപിക്കപ്പെട്ടവനാകട്ടെ! ഞങ്ങൾ നേരത്തെ നിങ്ങളോട് പറഞ്ഞ പ്രകാരം തന്നെ ഇപ്പോഴും ഞാൻ പറയുന്നു, നിങ്ങൾ സ്വീകരിച്ച സുവിശേഷമല്ലാതെ മറ്റൊന്ന് ആരെങ്കിലും നിങ്ങളോട് പ്രസംഗിച്ചാൽ അവൻ ശപിക്കപ്പെട്ടവനാകട്ടെ"* (ഗലാ.1:8,9).

*"ക്രൈസ്തവ വിശ്വാസമെന്നതു വെറുമൊരു ഗ്രന്ഥത്തിന്റെ മതം അല്ല:* ***ദൈവവചനത്തിന്റെ മതമാണു ക്രിസ്തുമതം****. ഈ വചനം എഴുതപ്പെട്ട, മൂകമായ ഒരു വചനമല്ല. പ്രത്യുത അവതാരം ചെയ്ത, ജീവിക്കുന്ന വചനമാണ്; തിരുവചനങ്ങൾ വെറും നിർജ്ജീവാക്ഷരങ്ങളായി മാറാതിരിക്കുന്നതിനും ജീവിക്കുന്ന ദൈവത്തിന്റെ നിത്യവചനമായ ക്രിസ്തു പരിശുദ്ധാത്മാവിലൂടെ (നമ്മുടെ) മനസ്സുകളെ തിരുലിഖിതങ്ങൾ ഗ്രഹിക്കാനായി തുറക്കണം"* (CCC.108). കുറച്ചു കൂടി വ്യക്തമായി പറഞ്ഞാൽ **ക്രിസ്തുമതം എന്നത് ക്രിസ്തുവാണ്**. അതിനാൽ അവതാരം ചെയ്ത ക്രിസ്തുവാകുന്ന വചനം അനുസരിക്കാത്ത മതം ക്രിസ്തുമതമല്ല എന്ന് ഇത് വളരെ വ്യക്തമാക്കുന്നു. തിരുവചനങ്ങളെക്കാളുപരി മനസ്സാക്ഷിക്ക് പ്രാധാന്യം കൊടുക്കുന്ന സഭ ക്രിസ്തുവിന്റെ ശരീരമല്ല. മാത്രമല്ല ഇരുളിൽ പ്രകാശിക്കാനോ മനുഷ്യർക്ക് വെളിച്ചമാകുവാനോ അതിനാകില്ല.

പരിശുദ്ധ കുർബ്ബാനയെപ്പോലെ ജീവൻ നൽകുന്നതാണ് ദൈവവചനവും എന്നു മനസ്സിലാക്കണം. പരിശുദ്ധ കുർബ്ബാന കാണുവാനുള്ള ശുഷ്കാന്തി ദൈവവചനത്തോട് നാം കാണിക്കാറില്ല എന്നതാണ് വാസ്തവം. "*ഏകസത്യ ദൈവമായ അവിടുത്തെയും അങ്ങ് അയച്ച യേശുക്രിസ്തുവിനെയും അറിയുക എന്നതാണ് നിത്യജീവൻ*" (യോഹ.17:3). ഈശോ പറയുന്നുണ്ടല്ലോ "*നിങ്ങളോടു ഞാൻ പറഞ്ഞ വാക്കുകൾ ആത്മാവും ജീവനുമാണ്* "(യോഹ.6:63). എഫേസോസുകാർക്കുള്ള ലേഖനത്തിലൂടെ പൗലോസ്ശ്ലീഹ നമ്മെ ഓർമ്മിപ്പിക്കുന്നുണ്ട്. "*നമ്മൾ മാംസത്തിനും രക്തത്തിനും എതിരായിട്ടല്ല, പ്രഭുത്വങ്ങൾക്കും ആധിപത്യങ്ങൾക്കും ഈ അന്ധകാര ലോകത്തിൻെറ അധിപന്മാർക്കും സ്വർഗ്ഗീയ ഇടങ്ങളിൽ വർത്തിക്കുന്ന തിന്മയുടെ ദുരാത്മാക്കൾക്കുമെതിരായിട്ടാണു പട വെട്ടുന്നത്. അതിനാൽ, ദൈവത്തിന്റെ എല്ലാ ആയുധങ്ങളും ധരിക്കുവിൻ .......* ***ദൈവ വചനമാകുന്ന ആത്മാവിൻെറ വാൾ*** *എടുക്കുകയും ചെയ്യുവിൻ"* (6:11–17). ആത്മീയ പോരാട്ടത്തിൽ ദൈവ വചനമാകുന്ന വാളില്ലാതെ വിജയം വരിക്കാനാകില്ല. അതിനാൽ ദൈവവചനം വായിക്കുവാനും പഠിക്കുവാനും ജീവിതത്തിൽ പ്രാവർത്തികമാക്കുവാനും ഓരോ വിശ്വാസിയും പരിശീലിക്കണം. അതിനുള്ള കൃപക്കായി പ്രാർത്ഥിക്കാം. ദൈവം ഏവരെയും അനുഗ്രഹിക്കട്ടെ.



# 2

## സ്ത്രീയായ, ജ്ഞാനമായ, പരിശുദ്ധ അമ്മ

ഈ അടുത്തകാലം വരെ പരിശുദ്ധ കന്യകാമറിയത്തെ പ്പറ്റി ഞാൻ കേട്ടിട്ടുള്ളതും മനസ്സിലാക്കിയിരുന്നതും കന്യകാ മറിയം ഒരു സാധാരണ മനുഷ്യസ്ത്രീ ആയിരുന്നു എന്നാണ്. യേശുക്രിസ്തുവിന്റെ ജനനത്തിനു മുമ്പ് രക്ഷകന്റെ അമ്മയാ കാൻ ആഗ്രഹിച്ച് കുറെ ഭക്തസ്ത്രീകൾ പ്രാർത്ഥനയിലും തപ സ്സിലും കഴിഞ്ഞിരുന്നു എന്നും പിതാവായ ദൈവം സ്വർഗ്ഗത്തിൽ നിന്ന് നോക്കിയപ്പോൾ അതിൽ ദൈവ പുത്രന് അമ്മയാകാൻ ഏറ്റവും യോജിച്ചത് പരിശുദ്ധ മറിയമാണെന്ന് മനസ്സിലാക്കി അമ്മയെ തെരഞ്ഞെടുത്തു എന്നുമാണ്. എന്നാൽ ഇഹലോക ജീവിതകാലത്ത് ആരെയും ദ്രോഹിക്കാതെ, ആർക്കും ഒരു ഉപ ദ്രവവും ചെയ്യാതെ, ഏവർക്കും നന്മ മാത്രം ചെയ്തു കൊണ്ട്, ഏറ്റവും എളിമയോടെ, ദൈവപ്രീതിയിൽ കൃപാപൂർണ്ണയായി ജീവിച്ച പരിശുദ്ധ അമ്മ, ഈ കാലഘട്ടത്തിൽ ഇത്രമാത്രം അവ ഹേളിക്കപ്പെടുന്നത് അല്ലെങ്കിൽ ആക്രമിക്കപ്പെടുന്നത് എന്തു കൊണ്ടാണ് എന്നത് കുറെക്കാലമായി എന്നെ ചിന്തിപ്പിച്ചിരുന്ന ഒരു വസ്തുതയായിരുന്നു. ആ അന്വേഷണത്തിൽ വർഷങ്ങ ൾക്കു മുമ്പ് മാത്രമാണ് പരിശുദ്ധ അമ്മയെപ്പറ്റി കുടുതൽ അറി യാനിടയായത്.

ആദ്യമായി പരിശുദ്ധ അമ്മ ആരാണെന്ന് മനസ്സിലാ ക്കേണ്ടതുണ്ട്. വചനം മാംസം ധരിച്ചതാണ് യേശുക്രിസ്തു വെങ്കിൽ, അനാദിയിൽ സൃഷ്ടിക്കപ്പെട്ട ജ്ഞാനം കാലത്തിന്റെ പൂർണ്ണതയിൽ മാംസം ധരിച്ച് യേശുക്രിസ്തുവിനെ മാംസം

ധരിപ്പിച്ചവളാണ് പരിശുദ്ധ അമ്മ. ദൈവത്തിന്റെ ആദ്യ സൃഷ്ടി പരിശുദ്ധ അമ്മയുടെ ആത്മാവണ്. എന്നുമാത്രമല്ല യേശുക്രിസ്തുവിന്റെ തിരുശരീര രക്തം രൂപം കൊണ്ടത് പരിശുദ്ധ അമ്മയിൽ നിന്നാണ്.

ദൈവത്തിന്റെ സൃഷ്ടിക്കപ്പെട്ട ജ്ഞാനമാണ് പരിശുദ്ധ കന്യകാമറിയമെന്ന് സഭയുടെ ആരംഭ കാലം മുതൽ മനസ്സിലാക്കിയിരുന്നു എന്ന് കത്തോലിക്കാ സഭയുടെ മതബോധന ഗ്രന്ഥം പഠിപ്പിക്കുന്നു (CCC.721). ഇത് സ്ഥിരീകരിക്കാൻ പറ്റിയ തെളിവുകൾ ബൈബിളിൽ ഉണ്ടോ? പ്രഭാഷകന്റെ പുസ്തകത്തിൽ ജ്ഞാനത്തെപ്പറ്റി പറയുന്നതിപ്രകാരമാണ്. *"അത്യുന്നതന്റെ നാവിൽനിന്ന് പുറപ്പെട്ട് മൂടൽ മഞ്ഞു പോലെ ഞാൻ ഭൂമിയെ ആവരണം ചെയ്തു. ഉന്നതങ്ങളിൽ ഞാൻ വസിച്ചു; മേഘത്തൂണിലായിരുന്നു എന്റെ സിംഹാസനം. ഞാൻ തനിയെ ആകാശത്തിനു പ്രദക്ഷിണം വയ്ക്കുകയും പാതാളത്തിന്റെ ആഴങ്ങളിൽ സഞ്ചരിക്കുകയും ചെയ്തു. ആഴിയിലെ അലകളിലും ഊഴിയിലും എല്ലാ ജനതകളിലും രാജ്യങ്ങളിലും എനിക്ക് ആധിപത്യം ലഭിച്ചു. ഇവയിലെല്ലാം ഞാൻ വിശ്രമ സങ്കേതം അന്വേഷിച്ചു; ആരുടെ ദേശത്ത് വസിക്കണമെന്ന് ഞാൻ ആലോചിച്ചു. അപ്പോൾ സകലത്തിന്റെയും സ്രഷ്ടാവ് എനിക്കു കൽപന നൽകി; എന്റെ സ്രഷ്ടാവ് എനിക്ക് കൂടാരത്തിന് സ്ഥലം നിശ്ചയിച്ചു തന്നു. അവിടുന്ന് പറഞ്ഞു: യാക്കോബിൽ വാസമുറപ്പിക്കുക, ഇസ്രായേലിൽ നിന്റെ അവകാശം സ്വീകരിക്കുക. കാലം ആരംഭിക്കുന്നതിനു മുമ്പ് അവിടുന്ന് എന്നെ സൃഷ്ടിച്ചു; ഞാൻ അനന്തമായി നിലനിൽക്കുന്നു. വിശുദ്ധ മന്ദിരത്തിൽ, അവിടുത്തെ മുമ്പിൽ ഞാൻ ശുശ്രൂഷ ചെയ്തു; സീയോനിൽ ഞാൻ വാസമുറപ്പിച്ചു. അങ്ങനെ പ്രിയങ്കരമായ നഗരത്തിൽ അവിടുന്ന് എനിക്ക് വിശ്രമം നൽകി; ജറുസലെമിൽ എനിക്ക് ആധിപത്യവും. ഒരു ബഹുമാന്യ ജനതയുടെ ഇടയിൽ അവരുടെ അവകാശമായ കർത്താവിന്റെ ഓഹരിയിൽ ഞാൻ വേരുറച്ചു"* (24:3-12). *"അവളെ തന്റെ ദാസനായ യാക്കോബിന്, താൻ സ്നേഹിച്ച ഇസ്രായേലിന് കൊടുത്തു. **അനന്തരം അവൾ ഭൂമിയിൽ പ്രത്യക്ഷപ്പെടുകയും മനുഷ്യരുടെ ഇടയിൽ വസിക്കുകയും ചെയ്തു"*** (ബാറൂക്ക് 3:37). *അവിടുന്ന് ആകാശങ്ങൾ സ്ഥാപിച്ചപ്പോഴും സമുദ്രത്തിനുമീതേ ചക്രവാളം നിർമ്മിച്ചപ്പോഴും ഉയരത്തിൽ മേഘങ്ങളെ ഉറപ്പിച്ചപ്പോഴും ജലം തന്റെ കൽപന ലംഘിക്കാതിരിക്കാൻ വേണ്ടി സമുദ്രത്തിന്*

*അതിരിട്ടപ്പോഴും ഭൂമിയുടെ അടിത്തറ ഉറപ്പിച്ചപ്പോഴും* ***വിദഗ്ദ നായ ഒരു പണിക്കാരനെപ്പോലെ*** *ഞാൻ അവിടുത്തെ അരികിലുണ്ടായിരുന്നു. അനുദിനം ആഹ്ളാദിച്ചു കൊണ്ടും അവിടുത്തെ മുമ്പിൽ സദാ സന്തോഷിച്ചു കൊണ്ടും ഞാൻ കഴിഞ്ഞു. മനുഷ്യർ അധിവസിക്കുന്ന അവിടുത്തെ ലോകത്തിൽ ഞാൻ സന്തോഷിക്കുകയും മനുഷ്യപുത്രരിൽ ആനന്ദം കണ്ടെത്തുകയും ചെയ്തു"* (സുഭാഷി.8:27–31).

Douay - Rheims കത്തോലിക്കാ ബൈബിളിൽ ജ്ഞാനമാണ് മാതാവെന്ന് കുറച്ചുകൂടി വ്യക്തമാക്കുന്നുണ്ട്. ജ്ഞാനത്തെക്കുറിച്ച് പറയുന്നിടത്ത് പറയുന്നു: " Then the creator of all things commanded, and said to me: and he that made me, rested in my tabernacle" (Eccl.24:12). (അപ്പോൾ സകലത്തിന്റെയും സ്രഷ്ടാവ് കൽപിച്ചു, അവിടുന്നു പറഞ്ഞു; എന്നെ സൃഷ്ടിച്ച അവിടുന്നു എന്റെ സക്രാരിയിൽ – ഉദരത്തിൽ – വസിച്ചു). ദൈവത്തിന്റെ ആദ്യ സൃഷ്ടിയായ ജ്ഞാനം എങ്ങിനെയാണ് ദൈവ മാതാവാകുന്നതെന്ന സംശയം ഉദിച്ചേക്കാം. ദൈവവും ദൈവപുത്രനും ജ്ഞാനവുമെല്ലാം അരൂപികളായിരുന്നു. അതിനാൽ രക്ഷാകര ദൗത്യത്തിനായി ദൈവപുത്രന് മനുഷ്യനായി അവതരിക്കുവാൻ ആദ്യം സഹരക്ഷകയായ ജ്ഞാനം വിശുദ്ധയായ അന്നയിലൂടെ മറിയമായി അവതരിച്ച് ദൈവപുത്രന് ജന്മമേകി. ഇപ്രകാരം പരിശുദ്ധ മറിയം മനുഷ്യപുത്രനായ യേശുക്രിസ്തുവിന്റെ മാതാവായി. എന്നെ സൃഷ്ടിച്ചവൻ എന്റെ സക്രാരിയിൽ വസിച്ചു എന്ന് ജ്ഞാനം പറയുന്നതിനുള്ള കാരണം ഇതാണ്. യേശുക്രിസ്തു ഒരേ സമയം പൂർണ്ണ മനുഷ്യനും പൂർണ്ണ ദൈവവുമാകയാൽ പരിശുദ്ധ അമ്മയെ നാം ദൈവ മാതാവെന്ന് അഭിസംബോധന ചെയ്യുന്നു. എന്നാൽ ദൈവത്വത്തിന്റെ (ത്രിത്വത്തിന്റെ) മാതാവല്ല പരിശുദ്ധ കന്യകാ മറിയം.

ദൈവമനുഷ്യന്റെ സ്നേഹഗീതയിൽ ദൈവത്തിന്റെ ആദ്യ സൃഷ്ടി മറിയത്തിന്റെ ആത്മാവാണെന്നും മനുഷ്യവംശം മുഴുവൻ ഒരുമിച്ചു സ്നേഹിക്കുന്നതിലുമധികം സ്നേഹിക്കാൻ തന്റെ അമ്മയ്ക്കു കഴിയുമെന്നും ലോകത്തിന്റെ രക്ഷ അവളിലാണെന്നും സ്നേഹത്തിൽ പിതാവിനോട് ഒന്നായി ലയിച്ചു ചേർന്നതാണ് അവളുടെ ആത്മാവെന്നും യേശു പറയുന്നു. (ദൈവമനുഷ്യന്റെ സ്നേഹഗീത. Volume 8. page 234).

കന്യകാമറിയത്തിന്റെ അമ്മയായ വിശുദ്ധ അന്ന പരിശുദ്ധ അമ്മയെ ഗർഭം ധരിച്ചതിനെപ്പറ്റി സ്നേഹഗീതയിൽ പറ

യുന്നതിപ്രകാരമാണ്. ഒരു ഒക്ടോബർ മാസത്തിൽ ജറുസലെം ദേവാലയത്തിൽ അതിവിശുദ്ധ സ്ഥലത്തിനടുത്തു നിന്ന് അന്ന പ്രാർത്ഥിക്കയായിരുന്നു.*"വർദ്ധിച്ചു വന്ന ഇരുട്ടിൽ ഞാനൊരു പ്രകാശം കണ്ടു. വിശുദ്ധ സ്ഥലത്തു നിന്നായിരുന്നു അത്. സർവ്വ വ്യാപിയായ ദൈവത്തിൽ നിന്ന് സമ്മതം വാങ്ങാൻ എന്റെ സർവ്വ ശ്രദ്ധയോടും കൂടെ ഞാൻ പ്രാർത്ഥിക്കയായിരുന്നു. പ്രകാശം, ഒരു മനോഹരമായ തീപ്പൊരി പുറപ്പെടുന്നതു കണ്ടു. ചന്ദ്രനെപ്പോലുള്ള ധാവള്യം, അതേ സമയം ഭൂമിയിലെങ്ങുമുള്ള എല്ലാ രത്നങ്ങളുടെയും മുത്തുകളുടെയും പ്രകാശം ഒരുമിച്ചു കൂടുന്ന പ്രഭ – തിരശീലയിലെ വിലപിടിച്ച ഒരു നക്ഷത്രം, കെരൂബിന്റെ പാദത്തിന്റെ കീഴിലുള്ള നക്ഷത്രങ്ങളിലൊന്ന് അവിടെ നിന്നിളകി സ്വഭാവാതീതമായ ഒരു പ്രകാശത്താൽ പ്രശോഭിതമായി – തിരശീലയുടെ അങ്ങേ വശത്തു നിന്ന്, ദൈവ മഹത്വത്തിൽ നിന്നുതന്നെ ഒരഗ്നി പുറപ്പെട്ട് എന്റെ നേരെ വേഗത്തിൽ വന്നു. വായുവിലൂടെ കടന്നുവരുമ്പോൾ അത് പാടുന്നുണ്ടായിരുന്നു. നീ ചോദിച്ചത് നിന്നിലേക്കു വരട്ടെ എന്ന്. അതു കൊണ്ടാണ് ഞാൻ പാടുന്നത് ഒരു **നക്ഷത്രം** നിന്നിലേക്ക് വരും. ദേവാലയത്തിലെ ഒരു നക്ഷത്രമായി സ്വയം വെളിപ്പെടുത്തുന്ന ഈ ശിശു എന്തായിത്തീരും. പ്രകാശത്തിന്റെ ആ പെരുന്നാളിൽ അതു പറയുന്നു **ഞാനാണ്** എന്ന് "* (ദൈവ മനുഷ്യന്റെ സ്നേഹഗീത. Volume I. page 46). ഇതിൽനിന്നും അഗ്നിയുടെ രൂപത്തിൽ പ്രകാശമായി അന്നയിലേക്ക് കടന്നുവന്നത് ജ്ഞാനമാണെന്ന് (പരിശുദ്ധ അമ്മയുടെ ആത്മാവാണെന്ന് ) നമുക്കു മനസ്സിലാക്കാം.

പ്രായം കവിഞ്ഞ അന്നയുടെ ഗർഭാധാരണം ഒരു മാനുഷിക പ്രവൃത്തിയിൽ നിന്നായിരുന്നില്ല. കത്തോലിക്കാ സഭ പരിശുദ്ധ അമ്മ അമലോത്ഭവയാണ് എന്ന് പറയുന്നതിനു പിന്നിലുള്ള രഹസ്യവും ഇതുതന്നെയാണ്. മരണം പാപത്തിന്റെ വേതനമാകയാൽ ഉത്ഭവപാപം പോലുമില്ലാത്ത, പാപരഹിതയായ പരിശുദ്ധ അമ്മയുടെ മേൽ മരണത്തിന് അവകാശമില്ല. ഇഹലോക ജീവിതാന്ത്യത്തിൽ അമ്മ സ്വർഗ്ഗാരോപിതയായതിന് കാരണവും അതാണ്. ആദിമാതാപിതാക്കളുടെ പാപത്തിലൂടെ സകല മനുഷ്യരിലും സാത്താന്റെ സ്വാധീനമുള്ളതിനാൽ ഒരു മനുഷ്യ സ്ത്രീക്ക് സർപ്പത്തിന്റെ തലയെ തകർക്കുക സാധ്യമായിരുന്നില്ല. അതുകൊണ്ട് കൂടിയാണ് ജ്ഞാനം സ്ത്രീയായി ജന്മമെടുത്ത് സർപ്പത്തിന്റെ തലയെ തകർക്കുന്നത്. അഹങ്കാര

ത്താൽ സ്വയം ദൈവമായി ചമഞ്ഞ് ദൈവകോപം ഏറ്റുവാങ്ങിയ ഒരുവന് എളിമയുടെ നിറകുടമായ ഒരു സ്ത്രീയോട് അടിയറവ് പറയേണ്ടി വരുക എന്നതിൽ കവിഞ്ഞ് ഒരു തോൽവി എന്താണുള്ളത് ?

യഥാർത്ഥത്തിൽ ഈ ഭൂമിയിൽ മനുഷ്യപുത്രന് ജന്മം കൊടുക്കുക എന്നതു മാത്രമായിരുന്നോ പരിശുദ്ധ അമ്മയുടെ ദൗത്യം? അല്ല എന്നതാണ് സത്യം. മറ്റൊരു പ്രധാന ദൗത്യവും കൂടി പരിശുദ്ധ അമ്മയ്ക്ക് ഉണ്ടായിരുന്നു. സ്വർഗ്ഗീയ പിതാവിന്റെ രക്ഷാകര ദൗത്യത്തിൽ യേശുക്രിസ്തുവിന്റെ പങ്കാളിയായിരിക്കുക അല്ലെങ്കിൽ സഹ രക്ഷകയായിരിക്കുക. ഇത് യേശുക്രിസ്തുവിന്റെ കാൽവരിയിലെ കുരിശുമരണത്തോടെ അവസാനിക്കുന്ന ഒന്നല്ല. ലോകാവസാനം വരെ നീണ്ടു നിൽക്കുന്ന ഒന്നാണ്. ഉൽപത്തി 3:15-ൽ പറയുന്നതുപോലെ സാത്താന്റെ തലയെ തകർത്ത് ക്രിസ്തുവിന്റെ രണ്ടാം വരവിനായി ലോകത്തെ ഒരുക്കുക എന്ന കർത്തവ്യം കൂടി പരിശുദ്ധ അമ്മ നിർവ്വഹിക്കേണ്ടതുണ്ട്.

പരിശുദ്ധ അമ്മയ്ക്ക് ദൈവപുത്രന് ജന്മം കൊടുക്കുക എന്ന ദൗത്യം മാത്രമെയുള്ളൂ എന്ന് വിശ്വസിക്കുന്ന ഒരു വിഭാഗമാണ് അമ്മയെ ഏറ്റവും കുടുതൽ അവഹേളിക്കുകയും ആക്രമിക്കുകയും ചെയ്യുന്നത്. *"സമയവും സമയങ്ങളും സമയത്തിന്റെ പകുതിയും അവൾ അവിടെ സംരക്ഷിക്കപ്പെടേണ്ടിയിരുന്നു"* (വെളി.12:14) എന്നു പറയുന്നതിലൂടെ ഈ ഭൂമിയിൽ മനുഷ്യപുത്രന് ജന്മം കൊടുക്കുക എന്നതു മാത്രമായിരുന്നില്ല പരിശുദ്ധ അമ്മയ്ക്ക് ഉണ്ടായിരുന്ന ദൗത്യം എന്നും അത് തുടർന്നുകൊണ്ടേയിരിക്കുന്നു എന്നും വ്യക്തമാണല്ലോ?

എന്താണ് സമയവും സമയങ്ങളും സമയത്തിന്റെ പകുതിയും എന്നതുകൊണ്ട് ഉദ്ദേശിക്കുന്നത്. ദാനിയേലിന്റെ പുസ്തകത്തിൽ ഇത് വിവരിക്കുന്നുണ്ട്. അന്ന് ജീവന്റെ ഗ്രന്ഥത്തിൽ പേരുള്ള എല്ലാവരും രക്ഷിക്കപ്പെടും, ഭൂമിയിലെ പൊടിയിൽ ഉറങ്ങുന്ന അനേകർ ഉണരും, ചിലർ നിത്യ ജീവനായും ചിലർ ലജ്ജയ്ക്കും നിത്യ നിന്ദയ്ക്കുമായും. അനേകർ അങ്ങുമിങ്ങും ഓടിനടക്കുകയും അറിവു വർദ്ധിക്കുകയും ചെയ്യും (12:1,2,4). ഇതെല്ലാം യുഗാന്ത്യത്തിൽ സംഭവിക്കുന്ന കാര്യങ്ങളാണ്. ഈ അത്ഭുതങ്ങൾ അവസാനിക്കാൻ എത്ര കാലം വേണമെന്ന ചോദ്യത്തിനുത്തരമായി ദൂതൻ പറയുന്നുണ്ട് *"അത് സമ*

*യവും സമയങ്ങളും സമയത്തിന്റെ പകുതിയും വരെ ആയിരിക്കും"*(12:7). അതിനാൽ ഇതെല്ലാം സംഭവിക്കുന്നതുവരെ പരിശുദ്ധ അമ്മ സംരക്ഷിക്കപ്പെടേണ്ടതുണ്ട് എന്ന് പറയുന്നതിലൂടെ ഇവയിലുള്ള അമ്മയുടെ പങ്ക് വ്യക്തമാണ്. അതുകൊണ്ടാണ് സാത്താന്റെ തലയെ തകർത്ത് ക്രിസ്തുവിന്റെ രണ്ടാം വരവിനായി ലോകത്തെ ഒരുക്കുക എന്ന കർത്തവ്യം പരിശുദ്ധ അമ്മയ്ക്കാണ് എന്നു പറയുന്നത്.

സങ്കീർത്തനം 110:1–ൽ പറയുന്നു: "*കർത്താവ് എന്റെ കർത്താവിനോട് അരുൾചെയ്തു, ഞാൻ നിന്റെ ശത്രുക്കളെ പാദപീഠമാക്കുവോളം നീ എന്റെ വലതുഭാഗത്ത് ഇരിക്കുക.*" വീണ്ടും ഹെബ്രായർ 10:13–ൽ പറയുന്നു, "*ശത്രുക്കളെ തന്റെ പാദപീഠമാക്കുവോളം അവൻ കാത്തിരിക്കുന്നു.*" ഇവിടെ ഒരു കാര്യം വ്യക്തമാകുന്നു. ശത്രുവിനെ പാദപീഠമാക്കുന്നത് പിതാവിന്റെ വലതുഭാഗത്ത് ഉപവിഷ്ടനായിരിക്കുന്ന യേശുക്രിസ്തു വല്ല. പിതാവോ, പിതാവിനാൽ നിയോഗിക്കപ്പെട്ട മറ്റാരോ ആണ്. ആരാണ് അത്? ഇതിനുള്ള ഉത്തരം ഉൽപത്തി 3:15–ൽ പറയുന്നുണ്ട്. "*നിയും സ്ത്രീയും തമ്മിലും, നിന്റെ സന്തതിയും അവളുടെ സന്തതിയും തമ്മിലും ഞാൻ ശത്രുത ഉളവാക്കും. **അവൾ** നിന്റെ തലയെ തകർക്കും. നീ അവളുടെ കുതികാലിൽ പരിക്കേൽപ്പിക്കും*" (Douay-Rheims Bible).

കോറിന്തോസുകാർക്കുള്ള ഒന്നാം ലേഖനത്തിൽ പൗലോസ്ശ്ലീഹ പറയുന്നുണ്ട്: "*അവൻ എല്ലാ ഭരണവും അധികാരവും ശക്തിയും നിർമ്മാർജ്ജനം ചെയ്ത് രാജ്യം പിതാവായ ദൈവത്തിന് സമർപ്പിക്കുമ്പോൾ എല്ലാത്തിന്റെയും അവസാനമാകും. എന്തെന്നാൽ സകല ശത്രുക്കളെയും തന്റെ പാദസേവകരാക്കുന്നതു വരെ അവിടുന്നു വാഴേണ്ടിയിരിക്കുന്നു. **മരണമെന്ന അവസാന ശത്രുവും നശിപ്പിക്കപ്പെട്ടിരിക്കുന്നു.** എന്നാൽ, സമസ്തവും അധീനമാക്കി എന്നു പറയുമ്പോൾ അവ അധീനമാക്കിയവൻ ഒഴികെ എന്നതു സ്പഷ്ടം. സമസ്തവും അവിടുത്തേക്ക് **അധീനമായിക്കഴിയുമ്പോൾ** സമസ്തവും തനിക്ക് അധീനമാക്കിയവന് പുത്രൻ തന്നെയും **അധീനനാകും**"*(15:24–28). അധീനമായിക്കഴിഞ്ഞിട്ടില്ലെന്നത് സ്പഷ്ടം. അതുകൊണ്ടാണ് "*.....എല്ലാം അവൻെറ അധീനതയിലാക്കിയപ്പോൾ അവനു കീഴ്പ്പെടാത്തതായി ഒന്നും അവിടുന്ന് അവശേഷിപ്പിച്ചില്ല. എന്നാൽ, **എല്ലാം അവന് അധീനമായതായി നാം കാണുന്നില്ല**"*(ഹെബ്രാ.2:8) എന്നതിനു കാരണം.

ഇത് വായിക്കുമ്പോൾ ഒരു പക്ഷേ എല്ലാ ഭരണവും അധികാരവും ശക്തിയും അധീനമാക്കുന്നത് യേശുക്രിസ്തുവാണെന്ന് തോന്നിയേക്കാം. സമസ്തവും അവിടുത്തേക്ക് (യേശുക്രിസ്തുവിന്) അധീനമായിക്കഴിയുമ്പോൾ സമസ്തവും തനിക്ക് അധീനമാക്കിയവന് (പിതാവിന്) പുത്രൻ തന്നെയും അധീനനാകും. അധീനമാക്കുന്നവൻ പിതാവോ, പിതാവിനാൽ നിയോഗിക്കപ്പെടുന്നവരോ ആണെന്ന് വ്യക്തം. തന്റെ കുരിശുമരണത്തിലൂടെ സ്വർഗ്ഗത്തിലും ഭൂമിയിലുമുള്ള എല്ലാ അധികാരവും യേശുക്രിസ്തുവിന് ലഭിക്കുകയും പിതാവിന്റെ വലതുഭാഗത്ത് വാഴുകയും ചെയ്യുന്നു. കുരിശു മരണത്താൽ അവന്റെ ആധിപത്യം തകർത്ത് സ്വർഗ്ഗത്തിൽ നിന്ന് ഭൂമിയിലേക്ക് എറിയപ്പെട്ട സാത്താനെ പരാജയപ്പെടുത്തി പാതാളത്തിലേക്ക് അയക്കുന്ന ജോലി പിതാവിനാൽ നിയോഗിക്കപ്പെട്ട സഹരക്ഷകയായ പരിശുദ്ധ അമ്മയ്ക്കാണ്. അതുകൊണ്ടാണ് ഹെബ്രായർക്കുള്ള ലേഖനത്തിൽ പറയുന്നത്: "*നിന്റെ ശത്രുക്കളെ **ഞാൻ** നിനക്കു പാദപീഠമാക്കുവോളം എന്റെ വലത്തുഭാഗത്തിരിക്കുക*" (ഹെബ്രാ.1:13). ഇതിലൂടെ എല്ലാം തന്റെ പാദപീഠമായിക്കഴിയുമ്പോൾ ക്രിസ്തുവിന്റെ രണ്ടാം വരവ് സംഭവിക്കും. ക്രിസ്തുവിന്റെ ഭരണത്തിന്റെ അവസാനത്തിൽ അന്ത്യ വിധിയിലൂടെ തിന്മയുടെ ശക്തികളെ പൂർണ്ണമായി നിർമ്മാർജ്ജനം ചെയ്ത് എല്ലാം പിതാവിന് സമർപ്പിച്ചുകൊണ്ട് പിതാവിനെ മഹത്വപ്പെടുത്തും.

ഇത് സ്ഥിരീകരിക്കുന്ന ഒരു വചനമാണ് വെളിപാട് പുസ്തകത്തിലുള്ളത്."*സ്വർഗ്ഗത്തിൽനിന്ന് ഒരു ദൂതൻ ഇറങ്ങുന്നതു ഞാൻ കണ്ടു. അവന്റെ കൈയിൽ പാതാളത്തിന്റെ താക്കോലും വലിയ ഒരു ചങ്ങലയും ഉണ്ട്. അവൻ ഒരു ഉഗ്ര സർപ്പത്തെ സാത്താനും പിശാചുമായ പുരാതന സർപ്പത്തെ - പിടിച്ച് ആയിരം വർഷത്തേക്കു ബന്ധനത്തിലാക്കി. അതിനെ പാതാളത്തിലേക്കെറിഞ്ഞ്, വാതിൽ അടച്ചു മുദ്രവച്ചു. ആയിരം വർഷം തികയുവോളം ജനതകളെ അവൻ വഞ്ചിക്കാതിരിക്കുന്നതിനു വേണ്ടിയാണിത്. തദനന്തരം അൽപസമയത്തേക്ക് അതിനെ അഴിച്ചുവിടേണ്ടിയിരിക്കുന്നു*" (വെളി.20:1-3).

ഇതിൽ നിന്നെല്ലാം ദൈവപുത്രന് ജന്മം കൊടുക്കുക എന്ന ദൗത്യം മാത്രമല്ല പരിശുദ്ധ അമ്മയ്ക്ക് എന്നും അതു തുടർന്നു കൊണ്ടേയിരിക്കുന്നുവെന്നും വളരെ വ്യക്തമല്ലേ? കൂടാതെ ലൂക്കായുടെ സുവിശേഷത്തിൽ പറയുന്നു: "*എലിസബത്ത് പരിശുദ്ധാത്മാവ് നിറഞ്ഞവളായി. അവൾ ഉദ്ഘോഷിച്ചു:*

*നീ സ്ത്രീകളിൽ അനുഗ്രഹീതയാണ്. നിന്റെ ഉദരഫലവും അനുഗ്രഹീതം. എന്റെ കർത്താവിന്റെ അമ്മ എന്റെ അടുത്തു വരാനുള്ള ഈ ഭാഗ്യം എനിക്ക് എവിടെ നിന്ന്? "*(1:42,43). അതായത് പരിശുദ്ധ അമ്മ ദൈവപുത്രന്റെ മാതാവാണെന്ന് വ്യക്തമാക്കുകയാണ് ഇതിലൂടെ ചെയ്യുന്നത്. വീണ്ടും വെളിപാട് 12-17ൽ പറയുന്നു: "*ദൈവ കൽപനകൾ കാക്കുന്നവരും യേശുവിന് സാക്ഷ്യം വഹിക്കുന്നവരുമായി* ***അവളുടെ സന്താനങ്ങളിൽ*** *ശേഷിച്ചിരുന്നവരോട് യുദ്ധം ചെയ്യുവാൻ അതു പുറപ്പെട്ടു.*"പരിശുദ്ധ അമ്മയ്ക്ക് മഹത്വം കൊടുക്കുന്ന വചനങ്ങളാണിവ.

പരിശുദ്ധ അമ്മയുടെ പ്രാധാന്യത്തെ കുറച്ചുകാണിക്കുവാനായി അവർ എടുത്തുപറയുന്ന ഒന്നാണ് കാനായിലെ കല്യാണ വിരുന്നിൽ യേശു തന്റെ അമ്മയെ സ്ത്രീയെ എന്നു വിളിച്ചു എന്നും, എനിക്കും നിനക്കും എന്ത് എന്ന് ചോദിച്ചു എന്നതും. യോഹന്നാന്റെ സുവിശേഷം രണ്ടാം അദ്ധ്യായം മൂന്നു മുതൽ അഞ്ചു വരെയുള്ള വചനങ്ങൾ പറയുന്നതിപ്രകാരമാണ്: "*അവിടെ വീഞ്ഞു തീർന്നു പോയപ്പോൾ യേശുവിന്റെ അമ്മ അവനോട് പറഞ്ഞു: അവർക്ക് വീഞ്ഞില്ല. യേശു അവളോട് പറഞ്ഞു. സ്ത്രീയെ എനിക്കും നിനക്കും എന്ത്? എന്റെ സമയം ഇനിയും ആയിട്ടില്ല. അവന്റെ അമ്മ പരിചാരകരോട് പറഞ്ഞു. അവൻ നിങ്ങളോട് പറയുന്നത് ചെയ്യുവിൻ.*" സ്ത്രീയായ എന്റെ അമ്മേ (സ്ത്രീയുടെ ദൗത്യം വഹിക്കുന്നവളെ) ഈ കാര്യത്തിൽ അമ്മയ്ക്കും എനിക്കും എന്താണ് കാര്യമുള്ളത്? വീഞ്ഞു തീർന്നു പോയെങ്കിൽ അത് അവരുടെ കാര്യമല്ലെ? ഇനി എന്തെങ്കിലും ചെയ്യണമെങ്കിൽ തന്നെ അതിനുള്ള സമയവുമായിട്ടില്ല എന്നാണ് യേശു പറഞ്ഞതിനർത്ഥം. എന്നാൽ വീട്ടുകാരുടെ വിഷമാവസ്ഥയിൽ അലിവു തോന്നിയ അമ്മയ്ക്ക് സമയമായില്ലെങ്കിൽ പോലും തന്റെ ആഗ്രഹം മകൻ സാധിപ്പിച്ചു തരും എന്ന കാര്യത്തിൽ ഒരു സംശയം പോലുമുള്ളതായി കാണുന്നില്ല. അതുകൊണ്ടാണ് മകന്റെ മറുപടിക്ക് ഒട്ടും വഴങ്ങാതെ പരിചാരകരോട് '*അവൻ പറയുന്നത് ചെയ്യുക*' എന്നു പറഞ്ഞത്. എന്തുകൊണ്ടെന്നാൽ അവൻ പറയുമെന്ന് അമ്മയ്ക്ക് അത്ര മാത്രം ഉറപ്പുണ്ടായിരുന്നു. ഈ സംഭവത്തിലൂടെ യഥാർത്ഥത്തിൽ തന്റെ അമ്മ ആരാണെന്ന് - ഉൽപത്തി 3:15-ലെ സ്ത്രീയാണെന്ന് - യേശു വെളിപ്പെടുത്തുകയായിരുന്നു. ഇതിലൂടെ അമ്മ അവഹേളിക്കപ്പെടുകയായിരുന്നില്ല, മറിച്ച് അമ്മയ്ക്ക് മകന്റെ മേലുള്ള സ്വാധീനം വെളിപ്പെടുകയും അമ്മ മഹത്വപ്പെടുകയുമായിരുന്നു.

പരിശുദ്ധ അമ്മയെ പറ്റി പറയുന്ന മറ്റൊരു ആരോപണം അവൾ കന്യകയല്ല, യേശുവിനെ പ്രസവിച്ചശേഷം അമ്മയ്ക്ക് വേറെ മക്കൾ ഉണ്ടായിരുന്നുവെന്നതാണ്. അതിനു തെളിവായി പറയുന്നത് സുവിശേഷത്തിൽ "*പുത്രനെ പ്രസവിക്കുന്നതു വരെ അവളെ അവൻ അറിഞ്ഞില്ല*" (മത്താ.1:25) എന്നു പറയുന്നതും മൂന്നു സുവിശേഷങ്ങളിലും യേശുവിന്റെ സഹോദരന്മാരെയും സഹോദരിമാരെയും പറ്റി പറയുന്നുണ്ടെന്നുമാണ്. അജ്ഞതയിൽ നിന്നും ഉടലെടുത്തതാണ് ഇത്തരം വാദഗതികൾ. പുത്രനെ പ്രസ വിക്കുന്നതു വരെ അവളെ അവൻ അറിഞ്ഞില്ല എന്നതിനു പ്ര സവശേഷം അവളെ അറിഞ്ഞു എന്ന അർത്ഥം കൊടുക്കാനാ കില്ല. അത് ഒരു ഭാഷാ ശൈലിയാണ്. ഉദാഹരണമായി 2 സാമു വൽ 6:23-ൽ "*സാവൂളിന്റെ പുത്രി മിഖാൽ മരണം വരെയും സന്താന രഹിതയായിരുന്നു*" എന്നു പറയുന്നുണ്ട്. അതിനർത്ഥം മരണശേഷം അവൾക്ക് സന്താനങ്ങൾ ഉണ്ടായി എന്നാണോ? ഇനി മറ്റൊരു തരത്തിൽ ചിന്തിക്കുകയാണെങ്കിൽ അറിയുക എന്ന തുകൊണ്ട് മനസ്സിലാക്കുക എന്നാണ് അർത്ഥമാക്കുന്നത്. മറിയം ഗർഭിണിയാണെന്ന് അറിഞ്ഞപ്പോൾ യൗസേപ്പിതാവ് രഹസ്യത്തിൽ അവളെ ഉപേക്ഷിക്കാൻ തീരുമാനിച്ചു. എന്നാൽ മാലാഖയുടെ ഇടപെടലിലൂടെ മറിയത്തെ സ്വീകരിച്ചുവെങ്കിലും യൗസേപ്പിതാവു പോലും യഥാർത്ഥത്തിൽ മാതാവ് ആരാണെ ന്ന് മനസ്സിലാക്കിയിരുന്നില്ല. അമ്മയുടെ അസാധാരണ രീതി യിലുള്ള പ്രസവത്തിലൂടെയും ആ സമയത്തുണ്ടായ സ്വർഗ്ഗീയ ഇടപെടലിലൂടെയും അമ്മയെപ്പറ്റി കൂടുതലായി യൗസേപ്പിതാവ് മനസ്സിലാക്കി എന്നതാകും ശരി.

ഇനി ആരാണ് തന്റെ സഹോദരനും സഹോദരിയു മെന്ന് ഈശോ ഒരിക്കൽ വെളിപ്പെടുത്തുന്നുണ്ട്: "*ദൈവ ത്തിൻെറ ഹിതം നിർവ്വഹിക്കുന്നവനാരോ അവനാണ് എൻെറ സഹോദരനും സഹോദരിയും അമ്മയും*" (മർക്കോസ്.3:35). കൂടാതെ യേശുക്രിസ്തു ഉയർത്തെഴുന്നേറ്റ് മഗ്ദലേനമറിയ ത്തിനു പ്രത്യക്ഷപ്പെട്ട് പറയുന്നു: "*നിങ്ങൾ ചെന്ന് എന്റെ സഹോദരന്മാരോട് ഗലീലിയിലേക്ക് പോകണമെന്നും അവിടെ എന്നെ അവർ കാണുമെന്നും പറയുക*"(മത്താ.28:10)."*യേശു നിർദ്ദേശിച്ചതു പോലെ പതിനൊന്നു ശിഷ്യന്മാരും ഗലീലിയിലെ മലയിലേക്കു പോയി* " (മത്താ.28:18). ഇതിൽ നിന്നും സഹോ ദരന്മാർ ആരെന്നത് വ്യക്തമല്ലേ? ഇനി മാനുഷീകമായി ചിന്തിക്കുകയാണെങ്കിൽ മാതാവിന് വേറെ മക്കളുണ്ടായിരു

ന്നെങ്കിൽ മരണ സമയത്ത് മതാവിനെ യോഹന്നാന് ഏൽപിച്ചു കൊടുക്കേണ്ടതുണ്ടോ?

പരിശുദ്ധ അമ്മയെ ഇകഴ്ത്തി കാണിക്കുവാനായി ഇവർ പറയുന്ന മറ്റൊരു സംഭവമാണ് കുരിശിൽ കിടന്നുകൊണ്ട് യേശു തന്റെ അമ്മയെ സ്ത്രീയെ എന്നു വിളിച്ചു, അതുകൊണ്ട് ഒരു സാധാരണ സ്ത്രീ എന്നതിൽ കവിഞ്ഞ് പ്രാധാന്യമൊന്നും അമ്മയ്ക്ക് ഇല്ല എന്ന്. യോഹന്നാന്റെ സുവിശേഷം 19-ാം അദ്ധ്യായം 25 - 27 വചനങ്ങൾ ഇപ്രകാരമാണ് പറയുന്നത്: "*യേശു തന്റെ അമ്മയും താൻ സ്നേഹിച്ച ശിഷ്യനും അടുത്ത് നിൽക്കുന്നതു കണ്ട് അമ്മയോട് പറഞ്ഞു; സ്ത്രീയേ ഇതാ നിന്റെ മകൻ. അനന്തരം അവൻ ശിഷ്യനോട് പറഞ്ഞു: ഇതാ നിന്റെ അമ്മ. അപ്പോൾ മുതൽ ആ ശിഷ്യൻ അവളെ സ്വന്തം ഭവനത്തിൽ സ്വീകരിച്ചു.*" ഈ പരസ്പരമുള്ള ഏൽപിച്ചു കൊടുക്കലിലൂടെ യേശു തന്റെ അമ്മയെ മനുഷ്യ വർഗ്ഗത്തിന്റെ മുഴുവൻ അമ്മയായും, മനുഷ്യ വർഗ്ഗത്തെ മുഴുവൻ തന്റെ അമ്മയുടെ - സ്ത്രീയുടെ - മക്കളായും ഭരമേൽപ്പിക്കുയായിരുന്നു. യേശുക്രിസ്തു കുരിശിൽ കിടന്നുകൊണ്ട് പരിശുദ്ധ അമ്മയെയും യോഹന്നാനെയും പരസ്പരം ഏൽപിച്ചു കൊടുക്കുന്നതിലൂടെ അമ്മയെ മനുഷ്യ സ്ത്രീയായി തരം താഴ്ത്തുകയല്ല, മറിച്ച് യേശുവിന്റെ രണ്ടാം വരവിനായി ലോകത്തെ സജ്ജമാക്കുന്നതിൽ പരിശുദ്ധ അമ്മയുടെ കരങ്ങൾക്ക് ശക്തിപകരുവാൻ ഓരോ മക്കളെയും ചുമതലപ്പെടുത്തുകയായിരുന്നു. **ഈശോയെ സ്നേഹിക്കുന്ന, ഈശോ സ്നേഹിക്കുന്ന ഓരോ മക്കൾക്കും ഈശോ നൽകുന്ന സമ്മാനമാണ് പരിശുദ്ധ അമ്മ.** ലൂക്കായുടെ സുവിശേഷത്തിൽ പറയുന്നുണ്ടല്ലോ; "*അവിടുന്ന് തൻെറ ദാസിയുടെ താഴ്മയെ കടാക്ഷിച്ചു. ഇപ്പോൾ മുതൽ* ***സകല തലമുറകളും എന്നെ ഭാഗ്യവതി എന്നു പ്രകീർത്തിക്കും.*** *ശക്തനായവൻ എനിക്കു വലിയകാര്യങ്ങൾ ചെയ്തിരിക്കുന്നു, അവിടുത്തെ നാമം പരിശുദ്ധമാണ്*"(1:48,49). അതിനാൽ പരിശുദ്ധ അമ്മയെ മുട്ടത്തോടിനോട് ഉപമിക്കുന്നവർ അവരുടെ അജ്ഞതയെയാണ് വിളിച്ചോതുന്നത്.

ജീവിത വിജയം നേടുന്നവർക്കു ലഭിക്കുന്ന സമ്മാനമാണ് പുലർകാല നക്ഷത്രം എന്നു വെളിപാട് 2:28-ൽ പറയുന്നു. "*.........ഞാൻ എന്റെ പിതാവിൽ നിന്ന് അധികാരം സ്വീകരിച്ചതു പോലെ തന്നെ* ***പുലർകാലനക്ഷത്രം ഞാൻ അവനു നൽകും.***" ദൈവം ഭൂമിക്ക് അടിസ്ഥാനമിട്ടപ്പോൾ പ്രഭാത നക്ഷത്രങ്ങൾ ഗീതങ്ങളാലപിച്ചതായി ജോബിന്റെ പുസ്തകത്തിൽ

പറയുന്നുണ്ട്. "*പ്രഭാത നക്ഷത്രങ്ങൾ ഗീതങ്ങളാലപിക്കുകയും ദൈവപുത്രന്മാർ സന്തോഷിച്ചാർക്കുകയും ചെയ്തപ്പോൾ അതിന്റെ അടിസ്ഥാനങ്ങൾ ഏതിന്മേൽ ഉറപ്പിക്കപ്പെട്ടു? അതിനു മൂലക്കല്ലിട്ടതും ആര്?* "(ജോബ് 38:7). ഭൂമിയുടെ അടിത്തറ ഉറപ്പിച്ചപ്പോൾ വിദഗ്ദനായ ഒരു പണിക്കാരനെപ്പോലെ ജ്ഞാനവും (പരിശുദ്ധ അമ്മ) അരികിലുണ്ടായിരുന്നതായി സുഭാഷിതങ്ങൾ 8:30–ൽ പറയുന്നു. കൂടാതെ ലുത്തിനിയായിൽ മാതാവിനെ ഉഷഃകാല നക്ഷത്രമായി അഭിസംബോധന ചെയ്യുന്നു എന്നതും ഇവിടെ പ്രസക്തമാണ്. അതിനാൽ പ്രഭാതനക്ഷത്രങ്ങളിലൊന്ന് പരിശുദ്ധ അമ്മയാണ് എന്ന് വ്യക്തമല്ലേ?

ഉൽപത്തിയുടെ പുസ്തകത്തിൽ ഇത് മറ്റൊരു തരത്തിൽ വിവരിക്കുന്നുണ്ട്. മനുഷ്യനെ സൃഷ്ടിച്ച് പറുദീസയിലാക്കിയപ്പോൾ അവിടെയുള്ള രണ്ടു വൃക്ഷങ്ങളുടെ ഫലത്തിൽ നിന്ന് ഭക്ഷിക്കുവാൻ അനുവദിച്ചിരുന്നില്ലെന്ന് മനസ്സിലാക്കാം. നന്മതിന്മയുടെയും ജീവന്റെയും വൃക്ഷങ്ങളായിരിരുന്നു അവ. നന്മയായിരുന്ന പ്രഭാതനക്ഷത്രം തിന്മയായി മാറിയ സാത്താന്റേയും ജ്ഞാനമായ പരിശുദ്ധ അമ്മയുടേയും പ്രതീകങ്ങളാണ് ഈ വൃക്ഷങ്ങൾ. "*അവളെ* (ജ്ഞാനത്തെ) *കൈവശപ്പെടുത്തുന്നവർക്ക് അവൾ ജീവന്റെ വൃക്ഷമാണ്; ...........*"(സുഭാ.3:18). ആദിമാതാപിതാക്കളെ വഞ്ചിച്ച് ദൈവഹിതത്തിനെതിരെ നന്മതിന്മയുടെ വൃക്ഷത്തിൽ നിന്ന് ഭക്ഷിപ്പിച്ച് മനുഷ്യ കുലത്തെ മുഴുവൻ അവന്റെ അടിമകളാക്കി മാറ്റി. അതിനാൽ മനുഷ്യൻ **ജീവന്റെ വൃക്ഷത്തിൽ** നിന്നുകൂടി ഭക്ഷിച്ച് അമർത്യത കൈവരിക്കാതിരിക്കാൻ ഏദൻ തോട്ടത്തിൽ നിന്നു പുറത്താക്കി ദൈവം ജീവന്റെ വൃക്ഷത്തിന് കെരൂബുകളെ കാവൽ നിർത്തി (ഉൽ.3:22–24). എന്തെന്നാൽ പാപാവസ്ഥയിൽ അമർത്യത കൈവരിച്ചാൽ മനുഷ്യനെ രക്ഷിക്കുക അസാധ്യമാകുമായിരിന്നു. അതിനാൽ യേശുക്രിസ്തു ഏകബലിസമർപ്പണം വഴി വിശുദ്ധീകരിക്കപ്പെട്ടവരെ എന്നേക്കുമായി പരിപൂർണ്ണരാക്കി ജീവന്റെ വൃക്ഷത്തിൽനിന്ന് ഭക്ഷിക്കുവാൻ അർഹതയുള്ളവരാക്കി. "*വിജയം വരിക്കുന്നവനു ദൈവത്തിന്റെ പറുദീസായിലുള്ള ജീവവൃക്ഷത്തിൽ നിന്നു ഞാൻ ഭക്ഷിക്കാൻ കൊടുക്കും*" (വെളി.2:7). 2പത്രോസ് 1:19–ൽ പറയുന്നു:"*പ്രഭാതം പൊട്ടിവിടരുകയും പ്രഭാത നക്ഷത്രം നിങ്ങളുടെ ഹൃദയങ്ങളിൽ ഉദിക്കുകയും ചെയ്യുന്നതു വരെ, ഇരുളിൽ പ്രകാശിക്കുന്ന ദീപത്തെ എന്ന പോലെ പ്രവാചക വചനത്തെ നിങ്ങൾ ശ്രദ്ധിക്കേണ്ടതാണ്.*" "*.....മാതാവിന്റെ ഉദരത്തിൽ നിന്നു പുറത്തുവരുന്ന*

*നിമിഷം മുതൽ* ***സർവ്വരുടെയും മാതാവിൻെറ*** *അടുത്തേക്കു മടങ്ങുന്നതുവരെ ആദത്തിൻെറ സന്തതികളുടെമേൽ ഭാരമുള്ള നുകം വയ്ക്കപ്പെട്ടിരിക്കുന്നു"* (പ്രഭാ.40:1). ഓരോ മനുഷ്യനും അവസാനം സർവ്വരുടെയും മാതാവിന്റെ (പരിശുദ്ധ അമ്മയുടെ) അടുക്കൽ എത്തുമെന്നല്ലെ ഈ വചനം സ്പഷ്ടമാക്കുന്നത്. സുഭാഷിതത്തിൽ പറയുന്നു:"*എന്നെ കണ്ടെത്തുന്നവൻ ജീവൻ കണ്ടെത്തുന്നു*"(8:35). മറ്റൊരു വചനം പറയുന്നു: "*വിജയം വരിക്കുന്നവനു ഞാൻ നിഗൂഢ മന്ന നൽകും*"(വെളി. 2:17). നിഗൂഢ മന്ന – ഇതുവരെയും വെളിപ്പെടുത്താത്തത് – പുലർകാല നക്ഷത്രവും ജീവന്റെ വൃക്ഷവുമായ പരിശുദ്ധ അമ്മയാണ്. ഇതെല്ലാം പരിശുദ്ധ അമ്മയുടെ പ്രാധാന്യത്തെ വെളിപ്പെടുത്തുന്നു.

വെളിപാട് പുസ്തകം 12–ാം അദ്ധ്യായത്തിൽ പറയുന്നു: "*എന്നാൽ ഭൂമിയേ, സമുദ്രമേ നിങ്ങൾക്കു ദുരിതം. ചുരുങ്ങിയ സമയമേ അവശേഷിക്കുന്നുള്ളൂ എന്നറിഞ്ഞ് അരിശം കൊണ്ട പിശാച് നിങ്ങളുടെ അടുത്തേക്ക് ഇറങ്ങിയിട്ടുണ്ട്. താൻ ഭൂമിയിലേക്ക് എറിയപ്പെട്ടു എന്നു കണ്ടപ്പോൾ, ആൺകുട്ടിയെ പ്രസവിച്ച സ്ത്രീയെ അന്വേഷിച്ച് സർപ്പം പുറപ്പെട്ടു. സർപ്പത്തിന്റെ വായിൽ നിന്ന് രക്ഷപ്പെട്ട് തന്റെ സങ്കേതമായ മരുഭൂമിയിലേക്ക് പറന്നുപോകാൻ വേണ്ടി ആ സ്ത്രീക്ക് വൻ കഴുകന്റെ രണ്ടു ചിറകുകൾ നൽകപ്പെട്ടു.* ***സമയവും സമയങ്ങളും സമയത്തിന്റെ പകുതിയും അവൾ അവിടെ സംരക്ഷിക്കപ്പെടേണ്ടിയിരുന്നു.*** *സ്ത്രീയെ ഒഴുക്കിക്കളയുവാൻ സർപ്പം തന്റെ വായിൽനിന്ന് നദിപോലെ ജലം അവളുടെ പിന്നാലെ പുറപ്പെടുവിച്ചു. എന്നാൽ ഭൂമി അവളെ സഹായിച്ചു. അത് വായ് തുറന്ന് സർപ്പം വായിൽ നിന്ന് ഒഴുക്കിയ നദിയെ വിഴുങ്ങിക്കളഞ്ഞു. അപ്പോൾ സർപ്പം സ്ത്രീയുടെ നേരെ കോപിച്ചു. ദൈവകൽപനകൾ കാക്കുന്നവരും യേശുവിന് സാക്ഷ്യം വഹിക്കുന്നവരുമായി അവളുടെ സന്താനങ്ങളിൽ ശേഷിച്ചിരുന്നവരോട് യുദ്ധം ചെയ്യുവാൻ അതു പുറപ്പെട്ടു*"(12–18).

യേശുക്രിസ്തുവിന്റെ കുരിശു മരണത്തിലൂടെ സ്വർഗ്ഗത്തിലെ അവകാശം നഷ്ടപ്പെട്ട സർപ്പം ഭൂമിയിലേക്ക് വലിച്ചെറിയപ്പെടുന്നു. തന്റെ സാമ്രാജ്യത്തിന്റെ വിസ്തൃതി ഭൂമിയും പാതാളവുമായി ചുരുങ്ങിയതിനു കാരണക്കാരനായ യേശുക്രിസ്തുവിന് ജന്മംകൊടുത്ത സ്ത്രീയായ പരിശുദ്ധ അമ്മയെ അന്വേഷിച്ച് സർപ്പം നടക്കുന്നു. ഉത്ഭവപാപം പോലുമില്ലാത്ത പാപരഹിതയായ പരിശുദ്ധ അമ്മയെ വ്യക്തിപരമായി പോറലേൽപിക്കാനുള്ള ശക്തിയൊന്നും സാത്താനില്ല. പിന്നെ എന്താ

ണ് അമ്മയെ അന്വേഷിച്ച് സർപ്പം നടക്കുന്നു എന്ന് പറയുന്ന തിനർത്ഥം. സ്ത്രീയുടെ നേരെ കോപിച്ച സർപ്പത്തിന്റെ തുടർ നടപടിയിൽ നിന്നും അത് വ്യക്തമാണ്. ദൈവ കൽപനകൾ കാക്കുന്നവരും യേശുവിന് സാക്ഷ്യം വഹിക്കുന്നവരുമായ അമ്മ യുടെ പ്രിയപ്പെട്ട മക്കൾക്കു നേരെ തിരിയുന്നു. എന്തുകൊണ്ടാ ണ് സർപ്പം ഇപ്രകാരം ചെയ്യുന്നത് എന്ന് അറിയണമെങ്കിൽ '*തന്റെ സങ്കേതമായ മരുഭൂമി* ' ഏതാണെന്ന് മനസ്സിലാക്കണം. സമയവും സമയങ്ങളും സമയത്തിന്റെ പകുതിയും വരെ പരി ശുദ്ധ അമ്മ സംരക്ഷിക്കപ്പെടേണ്ട വാസസ്ഥലം എന്ന് പറയു ന്നത് ദൈവകൽപനകൾ കാക്കുന്നവരും യേശുവിന് സാക്ഷ്യം വഹിക്കുന്നവരുമായ പരിശുദ്ധ അമ്മയുടെ വിമല ഹൃദയത്തിന് പ്രതിഷ്ഠിച്ചിട്ടുള്ളവരുടെ ആത്മാവും ഹൃദയവുമാണ്. ആത്മീ യമായി അമ്മ അവരിൽ വസിക്കുന്നു. "*ഏകയെങ്കിലും സക ലതും അവൾക്കു സാധ്യമാണ്, മാറ്റത്തിന് അധീനയാകാതെ അവൾ സർവ്വവും നവീകരിക്കുന്നു, ഓരോ തലമുറയിലുമുള്ള വിശുദ്ധ ചേതനകളിൽ പ്രവേശിക്കുന്നു; അവരെ ദൈവ മിത്ര ങ്ങളും പ്രവാചകരുമാക്കുന്നു*"(ജ്ഞാനം.7:27). ആ ദൈവമക്കൾ പരിശുദ്ധ അമ്മയോട് ചേർന്ന് നിന്ന് സർപ്പം അവന്റെ വായിൽ നിന്ന് ഒഴുക്കിയ ദുർവ്യാഖ്യാനങ്ങളെ എതിർത്ത് തോൽപ്പിച്ച് അമ്മയെ മഹത്വപ്പെടുത്തുന്നു. ഭൂമി അവളെ സഹായിച്ചു എന്ന് പറയുന്നതിനർത്ഥം അതാണ്. ഇതിനു വേണ്ടിയാണ് യേശു കുരിശിൽ കിടന്നുകൊണ്ട് തന്റെ അമ്മയെ, താൻ സ്നേഹി ക്കുന്ന, തന്നെ സ്നേഹിക്കുന്ന ഓരോ മക്കൾക്കും പരസ്പരം ഏൽപിച്ചു കൊടുത്തത്. സാത്താൻ ഇത്തരത്തിലുള്ളവരെ തെരഞ്ഞു പിടിച്ച് ആക്രമിക്കുന്നത് അതുകൊണ്ടാണ്.

സർപ്പത്തിന്റെ വായിൽ നിന്ന് രക്ഷപ്പെട്ട് തന്റെ സങ്കേ തമായ വാസസ്ഥലത്തേക്ക് പറന്നുപോകാൻ വേണ്ടി സ്ത്രീക്ക് (സ്ത്രീ വസിക്കുന്നവർക്ക്) വൻ കഴുകന്റെ രണ്ടു ചിറകുകൾ നൽകപ്പെട്ടതായി പറയുന്നുണ്ട്. സാത്താനുമായുള്ള യുദ്ധത്തിൽ അവനെതിരെ പടപൊരുതുവാൻ നൽകിയിട്ടുള്ള ശക്തമായ ആയുധങ്ങളായ **പരിശുദ്ധ കുർബ്ബാനയും, ജപമാലയും** ആണ് അവ. സ്വർഗ്ഗം നൽകിയ ഈ ആയുധങ്ങൾ ധരിച്ചിരിക്കുന്നവരെ കീഴ്പ്പെടുത്തുക സാത്താന് അസാധ്യമാകയാൽ അമ്മയുടെ മക്കൾ ഇവ മുറുകെ പിടിക്കണം.

ഒരു വിഭാഗം ദൈവമക്കളുടെ ബുദ്ധിയിൽ അന്ധകാരം നിറച്ച് വചനത്തിന് തെറ്റായ വ്യാഖ്യാനങ്ങൾ നൽകിക്കൊണ്ട് പരിശുദ്ധ അമ്മയെ അപകീർത്തിപ്പെടുത്തുവാനും അവഹേളി

ക്കുവാനും ശ്രമിക്കുന്നു. ഒരു പരിധിവരെ അതിൽ വിജയിക്കാനും ഒരു വിഭാഗത്തെ അമ്മയ്ക്കെതിരെ തിരിക്കാനും അവനു സാധിച്ചു. അതുകൊണ്ടാണ് ഉൽപത്തി മൂന്നിൽ പറയുന്നത് അവളുടെ കുതികാലിൽ അവൻ പരിക്കേൽപ്പിച്ചു എന്ന്. Fr. സ്റ്റെഫാനൊ ഗോബിയിലൂടെ മാതാവ് വെളിപ്പെടുത്തുകയുണ്ടായി; "*ഭൂമിയിൽ ആധിപത്യം സ്ഥാപിച്ച് വിജയം വരിക്കാൻ ആ ചുവന്ന സർപ്പം, സൂര്യനെ ധരിച്ചിരിക്കുന്ന സ്ത്രീയെ പീഡിപ്പിക്കാൻ ഇറങ്ങി പുറപ്പെട്ടിട്ടുണ്ട്. സത്രീയെ മുക്കിക്കളയാൻ സർപ്പം അവന്റെ വായിൽ നിന്ന് ഒരു ജല പ്രവാഹം തുറന്നു വച്ചിട്ടുണ്ട്. നിങ്ങളുടെ സ്വർഗ്ഗീയ മാതാവിനെ, അവൾക്ക് പരിശുദ്ധ ത്രിത്വം നൽകിയിരിക്കുന്ന സ്ഥാനത്തുനിന്ന് താഴെയിറക്കുവാൻ യത്നിക്കുന്ന* ***ദൈവ ശാസ്ത്രസിദ്ധാന്തങ്ങളല്ലാതെ*** *മറ്റെന്താണ് ഈ ജലപ്രവാഹം? ഈ സിദ്ധാന്തങ്ങൾ ആത്മാക്കളിലും എന്റെ അനേകം മക്കളുടെ ജീവിതത്തിലും പ്രവേശിച്ചു. എന്റെ കർത്താവ് എന്നെ അലങ്കരിച്ചിരിക്കുന്ന ചില പ്രത്യേകാനുകൂല്യങ്ങളെ നിരാകരിക്കുന്നതിനു പോലും തുനിഞ്ഞു കൊണ്ട് എന്നെ നിഷ്പ്രഭമാക്കുന്നതിന് ഈ സിദ്ധാന്തങ്ങൾക്ക് കഴിഞ്ഞിട്ടുണ്ട്. മഹാജല പ്രളയത്തിൽ നിന്ന് ഓടി രക്ഷപ്പെടാൻ സ്ത്രീക്ക് ഒരു വലിയ കഴുന്റെ ചിറകുകൾ നൽകപ്പെട്ടു. അങ്ങനെ മരുഭൂമിയിൽ തനിക്കായി ഒരു സ്ഥലം കണ്ടു പിടിക്കുന്നതിന് അവൾക്ക് കഴിഞ്ഞു. സ്ത്രീ അപ്പോൾ കണ്ടു പിടിച്ച സ്ഥലം, എന്റെ പ്രിയ പുത്രന്മാരുടെയും എന്റെ വിമല ഹൃദയത്തിനു ആത്മ പ്രതിഷ്ഠ നടത്തിയ എല്ലാവരുടെയും ആത്മാവും ഹൃദയവുമാകുന്നു*" (നമ്മുടെ ദിവ്യനാഥ വൈദി. No.201). മുമ്പ് പറഞ്ഞ വ്യാഖ്യാനത്തെ അംഗീകരിക്കുന്നതാണ് ഈ വെളിപ്പെടുത്തലുകൾ.

പരിശുദ്ധ അമ്മയുടെ വളരെ പ്രധാനപ്പെട്ട ഒരു ദൗത്യമാണ് യേശുക്രിസ്തുവിന്റെ രണ്ടാം വരവിനായി ലോകത്തെ സജ്ജമാക്കുക എന്നത്. അമ്മയുടെ ദൗത്യം എന്ന് പറയുന്നത് ആത്മാക്കളുടെ രക്ഷയാണ്. യേശുക്രിസ്തുവിന്റെ രണ്ടാം വരവിനുമുമ്പായി ആത്മാക്കളുടെ രക്ഷ പൂർത്തീകരിക്കേണ്ടിയിരിക്കുന്നു. പാപത്തിന് അടിമപ്പെട്ട് മരിച്ചുപോയ കോടാനു കോടി ആത്മാക്കൾ ഇന്ന് സാത്താന്റെ അടിമത്വത്തിലാണ്. കോറിന്തോസുകാർക്കുള്ള ലേഖനത്തിൽ പൗലോസ്ശ്ലീഹ പറയുന്നുണ്ടല്ലോ: "*ആ മനുഷ്യനെ അവന്റെ അധമ വികാരങ്ങൾ ഇല്ലായ്മ ചെയ്യേണ്ടതിന് പിശാചിന് ഏൽപിച്ചു കൊടുക്കണം. അങ്ങനെ അവന്റെ ആത്മാവ് കർത്താവായ യേശുവിന്റെ ദിനത്തിൽ രക്ഷ*

*പ്രാപിക്കട്ടെ*" (1കോറി.5:5). സാത്താന്റെ ശക്തി ശ്രോതസ്സുകളായ ഈ ആത്മാക്കളെ അടിമത്വത്തിൽ നിന്ന് മോചിപ്പിച്ച് അവന്റെ ശക്തി ക്ഷയിപ്പിക്കുക അല്ലെങ്കിൽ തകർക്കുക എന്നതാണ് അമ്മയുടെ ദൗത്യം. അവസാനമായി സർപ്പത്തെയും അവന്റെ സുശക്തമായ സൈന്യത്തെയും പരാജയപ്പെടുത്തി പാതാളത്തിലേക്ക് അയക്കുന്ന ജോലി പരിശുദ്ധ അമ്മയ്ക്കാണ്. ഇതു തന്നെയാണ് പരിശുദ്ധ കന്യകാമറിയം നരക സർപ്പത്തിന്റെ തലയെ തകർക്കും എന്ന് പറയുന്നതും. ശത്രുക്കളെ പാദ പീഠമാക്കിയിട്ടു വേണം യേശുവിന് വീണ്ടും വരുവാൻ. "*ശത്രുക്കളെ തന്റെ പാദപീഠമാക്കുവോളം അവൻ കാത്തിരിക്കുന്നു*" (ഹെബ്രാ.10:13). അതിനു വേണ്ടിയാണ് യുഗാന്ത്യം വരെ അമ്മ ഇവിടെ സംരക്ഷിക്കപ്പെടേണ്ടതുണ്ട് എന്ന് പറയുന്നതും. ദാനിയേൽ 12:7-ൽ പറയുന്നു: വിശുദ്ധ ജനം രക്ഷിക്കപ്പെട്ടു കഴിയുമ്പോൾ ഇവ നിവർത്തിയാകും (പ്ശീത്ത ബൈബിൾ).

മലാക്കിയുടെ പുസ്തകം 4-ാം അദ്ധ്യായം 5, 6 തിരുവചനങ്ങൾ പറയുന്നു: "*കർത്താവിന്റെ മഹത്തും ഭീതിജനകവുമായ ദിവസം വരുന്നതിനുമുമ്പ് പ്രവാചകനായ ഏലിയായെ ഞാൻ നിങ്ങളുടെ അടുത്തേക്ക് അയയ്ക്കും. ഞാൻ വന്നു ദേശത്തെ ശാപം കൊണ്ടു നശിപ്പിക്കാതിരിക്കേണ്ടതിന് അവൻ പിതാക്കന്മാരുടെ ഹൃദയം മക്കളിലേക്കും മക്കളുടെ ഹൃദയം പിതാക്കന്മാരിലേക്കും തിരിക്കും.*" ശാപം കൊണ്ടു നശിപ്പിക്കാതിരിക്കേണ്ടതിന് യേശുക്രിസ്തുവിന്റെ വരവിന് മുമ്പ് ശാപങ്ങളെ നിർമ്മാർജ്ജനം ചെയ്യേണ്ടിയിരിക്കുന്നു. അതിന് പ്രവാചകനായ ഏലിയാ ആണോ പരിശുദ്ധ അമ്മ എന്ന് ചിന്തിച്ചേക്കാം.

ജ്ഞാനത്തിന്റെ പുസ്തകം 7-ാം അദ്ധ്യായം 27-ാം തിരുവചനം പറയുന്നു: "*ഏകയെങ്കിലും സകലതും അവൾക്കു സാധ്യമാണ്. മാറ്റത്തിന് അധീനയാകാതെ അവൾ സർവ്വവും നവീകരിക്കുന്നു. ഓരോ തലമുറയിലുമുള്ള വിശുദ്ധ ചേതനകളിൽ പ്രവേശിക്കുന്നു; അവരെ ദൈവമിത്രങ്ങളും പ്രവാചകരുമാക്കുന്നു.*" ഇപ്രകാരം ദൈവകൽപനകൾ കാക്കുന്നവരും യേശുവിന് സാക്ഷ്യം വഹിക്കുന്നവരുമായ അമ്മയ്ക്ക് പ്രിയപ്പെട്ട മക്കളിലൂടെ ആത്മാക്കളുടെ രക്ഷ പൂർത്തീകരിക്കുന്നു. അതുകൊണ്ടാണ് ഫാത്തിമായിൽ പ്രത്യക്ഷപ്പെട്ടപ്പോൾ മൂന്നു കുട്ടികൾക്കും നരകത്തിലെ ദൃശ്യം കാണിച്ചുകൊടുക്കുകയും അവർക്കു വേണ്ടി കൂടുതൽ ജപമാലകൾ ചൊല്ലി പ്രാർത്ഥിക്കാൻ ആവശ്യപ്പെടുകയും ചെയ്തത്. കൂടാതെ ഈ കാലഘ

ട്ടത്തിൽ ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ പരിശുദ്ധ അമ്മ പൂർവ്വീകർക്കുവേണ്ടി പ്രാർത്ഥിക്കേണ്ടതിന്റെ ആവശ്യകത വെളിപ്പെടുത്തികൊണ്ടിരിക്കുന്നു.

പരിശുദ്ധ അമ്മയെക്കുറിച്ച് തിരുവചനങ്ങളിൽ പ്രത്യക്ഷത്തിൽ കുറച്ച് പരാമർശങ്ങളെയുള്ളുവെങ്കിലും പരോക്ഷമായി വളരെയേറെയുണ്ട്. ഉൽപത്തിയുടെയും വെളിപാടിന്റെയും പുസ്തകങ്ങളിൽ സ്ത്രീയായും സുഭാഷിതങ്ങളിലും ബാറൂക്കിന്റെയും പ്രഭാഷകന്റെയും പുസ്തകങ്ങളിൽ ജ്ഞാനമായുള്ളവ പരിശുദ്ധ അമ്മയെക്കുറിച്ചാണെന്ന് ആദിമകാലം മുതൽ സഭ വിശ്വസിച്ചു വരുന്നുണ്ട്. ഇപ്രകാരം സൃഷ്ടികർമ്മം മുതൽ അന്ത്യവിധിവരെ പ്രവർത്തനനിരതയായ പരിശുദ്ധ അമ്മയെ അംഗീകരിക്കാതിരിക്കുന്നത്, അമ്മയുടെ സഹായം തേടാതിരിക്കുന്നത് ആത്മരക്ഷയെ പ്രയാസമേറിയതാക്കും.

മനുഷ്യ വർഗ്ഗത്തെ ദുഷ്ട പിശാചിന്റെ കരങ്ങളിൽ നിന്ന് മോചിപ്പിക്കുവാനുള്ള സ്വർഗ്ഗീയ പിതാവിന്റെ രക്ഷാകര പദ്ധതി പൂർത്തീകരിക്കുന്നതിന്, മനുഷ്യ ജന്മമെടുത്ത് സ്വന്തം ശരീരത്തിൽ ദൈവപുത്രനെ മാംസം ധരിച്ച്, ജ്ഞാനത്തിലും വിവേകത്തിലും വളർത്തി, കാൽവരിയിലെ കുരിശിൻ ചുവട്ടിൽ അവസാന നിമിഷം വരെ അവനെ പിന്തുടർന്ന് ശക്തിപ്പെടുത്തി സഹകരിച്ച, സ്ത്രീയായ, ജ്ഞാനമായ, പരിശുദ്ധ അമ്മക്കെതിരെ – യേശുക്രിസ്തുവിന്റെ രണ്ടാം വരവിനായി ലോകത്തെ സജ്ജമാക്കാൻ, ആത്മാക്കളുടെ രക്ഷയ്ക്കായി ലോകമെമ്പാടും ഓടിനടന്ന് തന്റെ മക്കളെ ബോധവൽക്കരിച്ചുകൊണ്ട്, അത്ഭുതങ്ങളും അടയാളങ്ങളും വർഷിച്ച്, ദൈവപിതാവിന്റെ പദ്ധതികളുടെ വിജയത്തിനായി രക്തകണ്ണീർ പൊഴിക്കുന്ന പരിശുദ്ധ അമ്മയ്ക്കെതിരെ – പറയുന്ന ഓരോ വാക്കും പ്രവൃത്തിയും ശത്രുവായ സാത്താന്റെ കരങ്ങൾക്ക് ശക്തി പകരുകയാണെന്ന തിരിച്ചറിവ് എല്ലാ മക്കൾക്കും ഉണ്ടാവട്ടെ. അതിനായി പ്രാർത്ഥിക്കാം. അതോടൊപ്പം കൂടുതൽ ജപമാലകൾ അർപ്പിച്ചുകൊണ്ട് സ്ത്രീയായ പരിശുദ്ധ അമ്മയെ മഹത്വപ്പെടുത്തി, സാത്താന്റെ തലയെ തകർക്കുവാനുള്ള അമ്മയുടെ യജ്ഞത്തിൽ നമുക്കും സഹകാരികളാകാം. ആവേ മരിയ!



# 3

## വിശ്വാസത്തിൽ ബുദ്ധിയുടെ അഥവാ യുക്തിയുടെ പ്രസക്തി

വിശ്വാസം എന്നത് **പ്രത്യാശിക്കുന്നവ ലഭിക്കുമെന്ന ഉറപ്പും** കാണപ്പെടാത്തവ ഉണ്ട് എന്ന ബോധ്യവുമാണ് (ഹെബ്രാ.11:1). എങ്കിൽ പ്രത്യാശയോ? പ്രത്യാശ വിശ്വാസത്തെ ബലപ്പെടുത്തുന്നു. എപ്പോഴും എന്നും ദൈവവുമായി ഐക്യപ്പെട്ട് നിലകൊള്ളുവാൻ ഒരുവനെ ശക്തിപ്പെടുത്തുകയും സ്ഥിരപ്പെടുത്തുകയും ചെയ്യുന്നു. ഒരിക്കലും നിരാശപ്പെടാതെ നിരന്തരം ദൈവത്തിൽ വിശ്വാസം അർപ്പിച്ചുകൊണ്ട് പ്രാർത്ഥനാപൂർവ്വം നിലകൊള്ളുവാൻ ഒരുവനെ സഹായിക്കുന്ന ഒന്നാണ് പ്രത്യാശ. ഞാൻ വിശ്വാസമർപ്പിച്ചിരിക്കുന്ന എന്നെ സ്നേഹിക്കുന്ന ദൈവത്തിന്, എന്നെക്കുറിച്ച് കരുതലുണ്ടെന്നും **ആ ദൈവം എന്നെ കൈവെടിയുകയില്ലെന്നും, എല്ലാം എന്റെ നന്മക്കായി പരിണമിപ്പിക്കുമെന്നും ഉള്ള ബോധ്യമാണ്** പ്രത്യാശ. 1 യോഹന്നാൻ 3:3-ൽ പറയുന്നു: "*ഈ പ്രത്യാശയുള്ളവൻ അവിടുന്നു പരിശുദ്ധനായിരിക്കുന്നതു പോലെ തന്നെത്തന്നെ വിശുദ്ധനാക്കുന്നു.*" തുടർന്ന് പറയുന്നു: "*അവനിൽ വസിക്കുന്ന ഒരുവനും പാപം ചെയ്യുന്നില്ല. പാപം ചെയ്യുന്ന ഒരുവനും അവനെ കണ്ടിട്ടില്ല; അറിഞ്ഞിട്ടുമില്ല*"(3:6) (അറിയാതെ വിശ്വസിക്കാനാകില്ല). അതിനാൽ ദൈവരാജ്യത്തിലെ അംഗമായ ഒരു വിശ്വാസിക്കും പാപത്തിൽ വസിക്കാനാകില്ല. വിശ്വാസത്തിന്റെ അഭാവമാണ് പാപത്തിന് കാരണമാകുന്നത്.

ഒരു മനുഷ്യന്റെ നിത്യരക്ഷക്ക് ഏറ്റവും ആവശ്യമായത് യേശു കർത്താവാണ് എന്ന് അധരം കൊണ്ട് ഏറ്റുപറയുകയും ദൈവം അവനെ മരിച്ചവരിൽ നിന്ന് ഉയിർപ്പിച്ചു എന്നു ഹൃദയത്തിൽ വിശ്വസിക്കുകയും ആണെന്ന് തിരുവചനം പറയുന്നു (റോമ.10:9). അതുകൊണ്ടാണു പൗലോസ്ശ്ലീഹ പറയുന്നത്; *"നമുക്കു കൈവന്നിരിക്കുന്ന ഈ കൃപയിലേക്ക് അവൻ മൂലം വിശ്വാസത്താൽ നമുക്കു പ്രവേശനം ലഭിച്ചിരിക്കുന്നു. ദൈവമഹത്വത്തിൽ പങ്കുചേരാമെന്ന പ്രത്യാശയിൽ നമുക്ക് അഭിമാനിക്കാം. മാത്രമല്ല, നമ്മുടെ കഷ്ടതകളിലും നാം അഭിമാനിക്കുന്നു. എന്തെന്നാൽ, കഷ്ടത സഹനശീലവും, സഹനശീലം ആത്മധൈര്യവും, ആത്മധൈര്യം പ്രത്യാശയും ഉളവാക്കുന്നു എന്നു നാം അറിയുന്നു"* (റോമ.5:2-4).

സാധാരണയായി വിശ്വസിക്കുക എന്നതുകൊണ്ട് എന്താണ് അർത്ഥമാക്കുന്നത്. ഒരു ഉദാഹരണത്തിലൂടെ വ്യക്തമാക്കാം. രണ്ടു ദിവസത്തിനുള്ളിൽ അതിശക്തമായ കൊടുങ്കാറ്റ് വീശുമെന്ന് ഒരു കാലാവസ്ഥ പ്രവചനമുണ്ടായി എന്നു കരുതുക. ആ പ്രവചനത്തിൽ നമുക്ക് വിശ്വാസമുണ്ടെങ്കിൽ കൊടുങ്കാറ്റിൽനിന്ന് രക്ഷപ്പെടുവാനുള്ള മുൻകരുതലുകൾ എടുക്കും. വിശ്വാസമില്ലെങ്കിലോ? നാം ആ വാർത്ത അവഗണിക്കുന്നു. പറഞ്ഞ പ്രകാരം കൊടുങ്കാറ്റ് ഉണ്ടായി എങ്കിൽ ഒരു പക്ഷേ പ്രവചനം ശരിയായിരുന്നു എന്ന് ബോധ്യപ്പെട്ടു എന്നു പറയും. അല്ലാതെ പ്രവചനം വിശ്വസിച്ചു എന്നു പറയുകയില്ല, അതിൽ പ്രസക്തിയുമില്ല. ഒരു സംഭവം നടക്കുന്നതിനു മുമ്പാണ് വിശ്വാസത്തിന്റെ പ്രസക്തി. നടന്നതിനു ശേഷമാണെങ്കിൽ ബോധ്യപ്പെട്ടു അല്ലെങ്കിൽ മനസ്സിലാക്കി എന്നു പറയാം.

ഒരു വാർത്ത കേൾക്കുമ്പോൾ സാധാരണയായി അതിന്റെ ഉറവിടത്തെ ആശ്രയിച്ചാണ് നാം വിശ്വസിക്കുന്നത്. സത്യം പറയുന്ന, നുണ പറയാത്ത ഒരാൾ ഒരു കാര്യം പറഞ്ഞാൽ നാം എളുപ്പം വിശ്വസിക്കുന്നു. എന്നാൽ സ്ഥിരമായി നുണ പറയുന്ന ഒരാൾ ഒരു കാര്യം പറഞ്ഞാലോ, സത്യമാണെങ്കിൽ പോലും വിശ്വസിക്കുക പ്രയാസം. ഇവിടെ നാം ആശ്രയിക്കുന്നത് വാർത്തയെയല്ല പ്രത്യുത അതിന്റെ ഉറവിടത്തെയാണ്. അതായത് പറയുന്ന ആളുടെ വിശ്വസ്തതയെയാണ്. എങ്കിൽ തിരുവചനങ്ങളെ നാം യുക്തിക്ക് വിധേയമാക്കണമോ?

കോറിന്തോസുകാർക്കുള്ള ഒന്നാം ലേഖനത്തിൽ പൗലോസ്ശ്ലീഹ പറയുന്നു: *"എന്റെ വചനവും പ്രസംഗവും*

*വിജ്ഞാനം കൊണ്ട് വശീകരിക്കുന്നതായിരുന്നില്ല. പ്രത്യുത ആത്മാവിന്റെയും ശക്തിയുടെയും വെളിപ്പെടുത്തലായിരുന്നു.* ***നിങ്ങളുടെ വിശ്വാസത്തിന്റെ അടിസ്ഥാനം മാനുഷിക വിജ്ഞാനമാകാതെ, ദൈവ ശക്തിയാകാനായിരുന്നു അത്*** " (2:4,5). ഇതിലൂടെ വചനം വ്യക്തമായി പറയുകയാണ് വിശ്വാസത്തിന്റെ അടിസ്ഥാനം മാനുഷിക വിജ്ഞാനമാകരുതെന്ന്.

ഹെബ്രായരുടെ ലേഖനം 11-ാം അദ്ധ്യായം മുഴുവൻ വിശ്വാസത്തിന്റെ ആവശ്യകത നമ്മെ ബോധ്യപ്പെടുത്തുന്നതാണ്. അതിൽ ആബേലിന്റെ, അബ്രഹാമിന്റെ, മോശയുടെ തുടങ്ങി മറ്റനവധി പേരുടെ വിശ്വാസത്തെക്കുറിച്ച് വളരെ വ്യക്തമായി വിവരിച്ചിരിക്കുന്നു. അവരാരും തന്നെ വിശ്വാസത്തെ യുക്തിക്ക് വിധേയമാക്കിയതായി കാണുന്നില്ല. എന്നാൽ മാനുഷികമായി ചിന്തിച്ചവരുടെ വിവരണങ്ങളും തിരുവചനത്തിലുണ്ട്. സാമുവൽ പ്രവാചകൻ സാവൂളിനോട് പറയുന്നു: *"സൈന്യങ്ങളുടെ കർത്താവ് അരുളിചെയ്യുന്നു. ഇസ്രായേല്യർ ഈജിപ്തിൽ നിന്ന് പോരുമ്പോൾ വഴിയിൽവെച്ച് അവരെ എതിർത്തതിന് ഞാൻ അമേലേക്യരെ ശിക്ഷിക്കും. ആകയാൽ നീ പോയി അമേലേക്യരെയെല്ലാം വധിക്കുകയും അവർക്കുള്ളതെല്ലാം നശിപ്പിക്കുകയും ചെയ്യുക. ആരും അവശേഷിക്കാത്ത വിധം സ്ത്രീ പുരുഷന്മാരെയും കുട്ടികളെയും ശിശുക്കളെയും ആടുമാടുകൾ, ഒട്ടകങ്ങൾ, കഴുതകൾ എന്നിവയെയും കൊന്നുകളയുക"* (1സാമു.15:2,3). അതനുസരിച്ച് സാവൂൾ അമേലേക്യരെയെല്ലാം സംഹരിച്ചു. അവരുടെ രാജാവായ അഗാഹിനെ അവൻ ജീവനോടെ പിടിച്ചു. ജനത്തെ അപ്പാടെ വാളിനിരയാക്കി. എന്നാൽ സാവൂളും ജനങ്ങളും രാജാവായ അഗാഹിനെയും ആടുമാടുകൾ, തടിച്ച മൃഗങ്ങൾ, കുഞ്ഞാടുകൾ എന്നിവയിൽ ഏറ്റവും നല്ലവയെയും ഉത്തമം ആയവയൊക്കെയും നശിപ്പിക്കാതെ കർത്താവിന് ബലിയർപ്പിക്കാൻ സൂക്ഷിച്ചു. അന്ന് രാത്രി കർത്താവ് സാമുവൽ പ്രവാചകനോട് അരുൾ ചെയ്തു.*"സാവൂളിനെ രാജാവാക്കിയതിൽ ഞാൻ ഖേദിക്കുന്നു. അവൻ എന്നിൽ നിന്ന് അകലുകയും എന്റെ കൽപനകൾ നിറവേറ്റാതിരിക്കുകയും ചെയ്തിരിക്കുന്നു"*(1സാമു.15:11). മാനുഷികമായി ചിന്തിച്ചാൽ സാവൂളിന്റെ പ്രവർത്തി അത്ര വലിയ തെറ്റായിരുന്നുവോ? വെറുതെ കൊന്നു കളയുന്നതിനേക്കാൾ നല്ലത് കർത്താവിന് ബലിയർപ്പിക്കുന്നതല്ലേ?

മറ്റൊരു സംഭവംകൂടി നോക്കാം. സഖറിയ ദൈവസന്നിധിയിൽ ശുശ്രൂഷ ചെയ്തുവരവെ ദൈവദൂതൻ പ്രത്യക്ഷ

പ്പെട്ട് സ്നാപക യോഹന്നാന്റെ ജനനത്തെക്കുറിച്ച് അറിയിച്ച പ്പോൾ സഖറിയ ദൂതനോട് ചോദിച്ചു: *"ഞാൻ ഇത് എങ്ങനെ അറിയും? ഞാൻ വൃദ്ധനാണ്: എന്റെ ഭാര്യ പ്രായം കഴിഞ്ഞവളു മാണ്. ദൂതൻ പറഞ്ഞു: ഞാൻ ദൈവസന്നിധിയിൽ നിൽക്കുന്ന ഗബ്രിയേൽ ആണ്. നിന്നോട് സംസാരിക്കാനും സന്തോഷകര മായ ഈ വാർത്ത നിന്നെ അറിയിക്കാനും ഞാൻ അയക്കപ്പെട്ടി രിക്കുന്നു. യഥാകാലം പൂർത്തിയാകേണ്ട എന്റെ വചനം അവി ശ്വസിച്ചതുകൊണ്ട് നീ മൂകനായിരിക്കും. ഇവ സംഭവിക്കുന്നതു വരെ സംസാരിക്കാൻ നിനക്ക് സാധിക്കുകയില്ല"* (ലൂക്ക.1:19,20). സഖറിയ യുക്തിയോടെ ചിന്തിച്ചു എന്നതിൽ കവിഞ്ഞ് എന്തെ ങ്കിലും തെറ്റ് ചെയ്തുവോ? *"ഈ ലോകത്തിന്റെ വിജ്ഞാനം ദൈവത്തിനു ഭോഷത്തമാണ് അവൻ ബുദ്ധിശാലികളെ അവ രുടെ തന്ത്രങ്ങളിൽ തന്നെ കുടുക്കുന്നു എന്നും ബുദ്ധിശാലി കളുടെ ആലോചനകൾ വ്യർത്ഥങ്ങളാണെന്ന് കർത്താവ് അറി യുന്നു എന്നും എഴുതപ്പെട്ടിരിക്കുന്നു"* (1കോറി.3:19,20).

പലർക്കും ഇന്ന് തിരുവചനങ്ങൾ കാലഘട്ടത്തിന് നിര ക്കാത്തതും അറുപഴഞ്ചനുമായിരിക്കുന്നു. അതിനാൽ ദൈവ ശാസ്ത്രജ്ഞരിൽ പലരും തിരുവചനത്തിൽ കാലോചിതമായ മാറ്റങ്ങൾ വരുത്താനുള്ള തന്ത്രപ്പാടിലാണ്. യേശുക്രിസ്തു ഇന്ന ലേയും ഇന്നും എന്നും ഒരേ ആൾ തന്നെ. "*നാശത്തിലൂടെ ചരി ക്കുന്നവർക്ക് കുരിശിന്റെ വചനം ഭോഷത്തമാണ്. രക്ഷയിലൂടെ ചരിക്കുന്ന നമുക്കോ അത് ദൈവത്തിന്റെ ശക്തിയത്രേ. വിജ്ഞാ നികളുടെ വിജ്ഞാനം ഞാൻ നശിപ്പിക്കും. വിവേകിയുടെ വിവേ കം ഞാൻ നിഷ്ഫലമാക്കും* എന്ന് എഴുതപ്പെട്ടിരിക്കുന്നുവല്ലോ" (1കോറി.1:18,19). ലൂക്കായുടെ സുവിശേഷത്തിൽ പറയുന്നു: നിയമത്തിലെ ഒരു പുള്ളിയെങ്കിലും അസാധുവാകുന്നതിനെ ക്കാൾ എളുപ്പം, ആകാശവും ഭൂമിയും അപ്രത്യക്ഷമാകുന്നതാ ണ് (16:17). വചനം പറയുന്നുണ്ട്: "*വിശുദ്ധ ലിഖിതത്തിലെ പ്രവച നങ്ങൾ ഒന്നും തന്നെ ആരുടെയും സ്വന്തമായ വ്യാഖ്യാനത്തി നുള്ളതല്ല. എന്തുകൊണ്ടെന്നാൽ, പ്രവചനങ്ങൾ ഒരിക്കലും മാനുഷിക ചോദനയാൽ രൂപം കൊണ്ടതല്ല, പരിശുദ്ധാത്മാ വിൽ പ്രചോദിതരായി ദൈവത്തിന്റെ മനുഷ്യർ സംസാരിച്ചവ യാണ്* "(2പത്രോ.1:20,21). അതിനാൽ പരിശുദ്ധാത്മാവിനെ ക്കൂടാതെ യുക്തികൊണ്ട് വചനം വ്യാഖ്യാനിക്കാനാകില്ല.

എഫേസോസുകാർക്കുള്ള ലേഖനത്തിലെ 4:8-ൽ "*അ വൻ ഉന്നതങ്ങളിലേക്ക് ആരോഹണം ചെയ്തപ്പോൾ അസംഖ്യം*

*തടവുകാരെ കൂടെ കൊണ്ടുപോയി* " എന്ന വചനത്തിന് പലരും പറയുന്ന വ്യാഖ്യാനം ഇപ്രകാരമാണ്. പണ്ട് കാലത്ത് രാജാക്കന്മാർ യുദ്ധത്തിൽ ജയിച്ച് തന്റെ രാജ്യത്തിലേക്ക് വിജയഭേരി മുഴക്കിക്കൊണ്ട് മടങ്ങി പോകുമ്പോൾ, താൻ കീഴടക്കിയ ശത്രു രാജ്യത്തിലെ പടയാളികളെ ചങ്ങലകളിൽ ബന്ധിച്ച്, തടവുകാരാക്കി തന്റെ രാജ്യത്ത് നഗരി കാണിക്കുന്ന പതിവുണ്ടായിരുന്നു. അതുപോലെ യേശുക്രിസ്തു തന്റെ കുരിശു മരണത്തിലൂടെ തന്റെ ശത്രുക്കളുടെ മേൽ വിജയം വരിച്ച്, അവരെ ബന്ധികളാക്കി സ്വർഗ്ഗത്തിലേക്ക് കൊണ്ടു പോയി നഗരി കാണിച്ചു എന്നാണ്. യേശുക്രിസ്തു എന്തിനു വേണ്ടി കുരിശു മരണം വരിച്ചു എന്നും ദൈവസ്നേഹം എന്താണെന്നും അൽപ്പമെങ്കിലും മനസ്സിലാക്കിയിട്ടുള്ള ഒരുവന് അപ്രകാരം പറയുവാൻ കഴിയുകയില്ല.

മർക്കോസിന്റെ സുവിശേഷത്തിലുള്ള "*ഗുരോ, ഞാൻ എന്റെ മകനെ അങ്ങയുടെ അടുത്തു കൊണ്ടുവന്നിട്ടുണ്ട്. മൂകനായ ഒരാത്മാവ് അവനെ ആവേശിച്ചിരിക്കുന്നു. അത് എവിടെ വെച്ച് അവനെ പിടികൂടിയാലും അവനെ നിലംപതിപ്പിക്കുന്നു. അപ്പോൾ അവൻ പല്ലുകടിക്കുകയും നുരയും പതയും പുറപ്പെടുവിക്കുകയും മരവിച്ചു പോവുകയും ചെയ്യുന്നു. അതിനെ ബഹിഷ്ക്കരിക്കാൻ അങ്ങയുടെ ശിഷ്യന്മാരോട് ഞാൻ അപേക്ഷിച്ചു: അവർക്കു കഴിഞ്ഞില്ല. അവൻ അവരോടു പ്രതിവചിച്ചു: വിശ്വാസമില്ലാത്ത തലമുറയെ, എത്രനാൾ ഞാൻ നിങ്ങളോടു കൂടെ ഉണ്ടായിരിക്കും? എത്രനാൾ ഞാൻ നിങ്ങളോടു ക്ഷമിച്ചിരിക്കും? അവനെ എന്റെ അടുക്കൽ കൊണ്ടുവരൂ. അവർ അവനെ അവന്റെ അടുക്കൽ കൊണ്ടു വന്നു. അവനെ കണ്ടയുടനെ ആത്മാവ് കുട്ടിയെ തള്ളിയിട്ടു. അവൻ നിലത്തു വീണ് ഉരുളുകയും അവന്റെ വായിലൂടെ നുരയും പതയും പുറപ്പെടുകയും ചെയ്തു. യേശു അവന്റെ പിതാവിനോട് ചോദിച്ചു: ഇതു തുടങ്ങിയിട്ട് എത്ര കാലമായി? അവൻ പറഞ്ഞു: ശൈശവം മുതൽ; പലപ്പോഴും അത് അവനെ നശിപ്പിക്കാൻ വേണ്ടി തിയിലും വെള്ളത്തിലും വീഴ്ത്തിയിട്ടുണ്ട്. എന്തെങ്കിലും ചെയ്യാൻ നിനക്കു കഴിയുമെങ്കിൽ ഞങ്ങളുടെ മേൽ കരുണ തോന്നി ഞങ്ങളെ സഹായിക്കണമേ! യേശു പറഞ്ഞു: കഴിയുമെങ്കിലെന്നോ! വിശ്വസിക്കുന്നവന് എല്ലാ കാര്യങ്ങളും സാധിക്കും ഉടനെ കുട്ടിയുടെ പിതാവ് വിളിച്ചു പറഞ്ഞു: ഞാൻ വിശ്വസിക്കുന്നു. എന്റെ അവിശ്വാസം പരിഹരിച്ച് എന്നെ സഹായിക്കണമേ! ജനങ്ങൾ ഓടിക്കൂടുന്നതു കണ്ട് യേശു അശുദ്ധാത്മാവിനെ ശകാരിച്ചു: മൂകനും ബധിരനുമായ*

*ആത്മാവെ, നിന്നോട് ഞാൻ ആജ്ഞാപിക്കുന്നു, അവനിൽ നിന്ന് പുറത്തു പോവുക. ഇനിയൊരിക്കലും അവനിൽ പ്രവേശിക്കരുത്. അപ്പോൾ ശക്തമായി അവനെ നിലത്ത് തള്ളിയിടുകയും ഉച്ചത്തിൽ നിലവിളിക്കുകയും ചെയ്തു കൊണ്ട് അത് പുറത്തു പോയി* " (മർക്കോ. 9:17–26).

ഈ വചനങ്ങൾക്കുള്ള വ്യാഖ്യാനം ഇപ്രകാരമാണ്. യേശു ക്രിസ്തുവിന്റെ കാലഘട്ടത്തിൽ അപസ്മാരം, ഹിസ്റ്റീരിയ മുതലായ രോഗങ്ങളെപ്പറ്റി വ്യക്തമായ അറിവ് ഇല്ലായിരുന്നു. ഇതെല്ലാം വരുന്നത് ആത്മാക്കളുടെ ആവാസം മൂലമാണെന്നാണ് കരുതിയിരുന്നത്. അക്കാലത്ത് നിലവിലിരുന്ന വിശ്വാസങ്ങൾക്കനുസരിച്ചാണ് യേശുനാഥൻ തന്റെ പ്രബോധനങ്ങൾ അവതരിപ്പിച്ചത്. രോഗത്തിനു കാരണം ആത്മാക്കളാണെന്ന് വിശ്വസിച്ചിരുന്നവർക്ക് ആത്മാക്കളെ ബഹിഷ്ക്കരിച്ചതായി ബോധ്യപ്പെടുത്തിയാൽ രോഗശാന്തി ലഭിക്കുമെന്ന ലളിതമായ യുക്തിയെ അടിസ്ഥാനമാക്കിയാണ് യേശു അശുദ്ധാത്മാവിനെ ബഹിഷ്ക്കരിച്ചത്. അപ്രകാരമായിരുന്നെങ്കിൽ യേശു ക്രിസ്തുവിന്റെ ഈ പ്രവൃത്തി അവരിലുള്ള അന്ധവിശ്വാസത്തെ തിരുത്തുന്നതിനു പകരം ഊട്ടിയുറപ്പിക്കുകയല്ലേ ചെയ്യുക. യേശു ക്രിസ്തുവിന്റെ സമകാലീകരായിരുന്നവരിൽ പ്രബലരായ സദുക്കായർ ആത്മാക്കളോ ദൂതരോപോലും ഇല്ലെന്ന വിശ്വാസക്കാരായിരുന്നു എന്നത് വിസ്മരിക്കരുത്! നിലവിലിരുന്ന വിശ്വാസങ്ങൾക്കനുസരിച്ചാണ് യേശുനാഥൻ തന്റെ പ്രബോധനങ്ങൾ അവതരിപ്പിച്ചത് എന്നു വരുകിൽ ഒരു വിഭാഗത്തെ മാത്രം ഉദ്ദേശിച്ചാണോ സുവിശേഷം പ്രഘോഷിച്ചത്? മാത്രമല്ല അപ്പ.പ്രവർത്തനം 8:7–ൽ പീലിപ്പോസ് സമരിയായിൽ വചനം പ്രസംഗിച്ചപ്പോൾ അശുദ്ധാത്മാക്കൾ തങ്ങൾ ആവേശിച്ചിരുന്നവരെ വിട്ട് ഉച്ചത്തിൽ നിലവിളിച്ചുകൊണ്ട് പുറത്തുപോയതായി പറയുന്നു. ഇതിന് എന്തു വ്യാഖ്യാനമാണ് പറയുവാൻ കഴിയുക.

യേശുവിന്റെ പ്രബോധനത്തെ ഉൾക്കൊള്ളാനാവാതെ വളരെ പേർ അവനെ ഉപേക്ഷിച്ചു പോയതായി യോഹന്നാൻ 6:66–ൽ പറയുന്നുണ്ട്. എന്നു മാത്രമല്ല, അവന്റെ പ്രബോധനങ്ങൾ സമനില തെറ്റിയ മനസ്സിന്റെ ജൽപകങ്ങളാണെന്ന് കരുതി അവനെ ബന്ധിച്ചു കൊണ്ടുപോകുവാൻ അവന്റെ ബന്ധുക്കൾ ശ്രമിച്ചതായും മർക്കോസിന്റെ സുവിശേഷം 3–ാം അദ്ധ്യായത്തിൽ പറയുന്നു. കാലഘട്ടത്തിലെ അനാചാരങ്ങൾക്കും അന്ധവിശ്വാസങ്ങൾക്കുമെതിരെ പടപൊരുതി ഒരു നവ സുവിശേഷം പ്രസം

ഗിച്ച് ഒരു പുതിയ സംസ്കാരത്തെ വാർത്തെടുക്കുവാൻ സ്വജീവൻ പോലും വെടിഞ്ഞ ദൈവപുത്രനായ യേശുക്രിസ്തു അന്ധവിശ്വാസങ്ങളെ താലോലിച്ച് അതനുസരിച്ച് പ്രബോധനങ്ങൾ അവതരിപ്പിച്ചു എന്നു പറയുന്നത് യേശുക്രിസ്തുവിനോട് ചെയ്യുന്ന അപരാധമാണ്.

മത്തായിയുടെ സുവിശേഷം 17-ാം അദ്ധ്യായം 14 മുതൽ 21 വരെയുള്ള വാക്യങ്ങളിൽ ഈ സംഭവം തന്നെ വിവരിക്കുന്നുണ്ട്. ഇവിടെ ബാലന്റെ പിതാവ് കർത്താവിനോട് തന്റെ മകൻ **അപസ്മാരം** പിടിപ്പെട്ട് വല്ലാതെ കഷ്ടപ്പെടുന്നു എന്നാണ് പറയുന്നത്. ആ കാലഘട്ടത്തിൽ അപസ്മാരത്തെപ്പറ്റി അറിവുണ്ടായിരുന്നില്ല എന്ന വാദത്തെ ഈ വിവരണം നിശബ്ദമാക്കുന്നു. നിൻെറ ശിഷ്യന്മാർക്കു അവനെ സുഖപ്പെടുത്താൻ കഴിഞ്ഞില്ല എന്നും പരാതി പറയുന്നു. വിശ്വാസമില്ലാത്തതും വഴി പിഴച്ചതുമായ തലമുറയേ, ഇതെല്ലാം ചെയ്യുവാൻ എത്രനാൾ ഞാൻ നിങ്ങളുടെ കൂടെയുണ്ടായിരിക്കും. എത്രനാൾ ഞാൻ നിങ്ങളോടു ക്ഷമിച്ചിരിക്കും എന്നു പറഞ്ഞുകൊണ്ട് കുട്ടിയിലുള്ള ആത്മാവിനെ ശാസിച്ച് പുറത്താക്കി. തൽക്ഷണം ബാലൻ സുഖം പ്രാപിക്കുകയും ചെയ്തു. എന്തുകൊണ്ടാണ് അതിനെ ബഹിഷ്കരിക്കാൻ ഞങ്ങൾക്കു കഴിയാതെ പോയത് എന്ന ശിഷ്യന്മാരുടെ ചോദ്യത്തിന് ഈശോ പറയുന്നത് നിങ്ങളുടെ അൽപ വിശ്വാസം കൊണ്ട് എന്നാണ്. നിങ്ങൾക്കു കടുകുമണിയോളം വിശ്വാസമുണ്ടെങ്കിൽ ഈ മലയോട്, ഇവിടെ നിന്നു മാറി മറ്റൊരു സ്ഥലത്തേക്കു പോവുക, എന്നു പറഞ്ഞാൽ അതു മാറിപ്പോകും എന്നും ഈശോ പറയുന്നു. അതിനാൽ അപസ്മാരമല്ല ഈ കുട്ടിയിൽ ആവസിച്ചിട്ടുള്ള ആത്മാവാണ് പ്രശ്നക്കാരൻ എന്ന വിശ്വാസം ഇല്ലാതിരുന്നതുകൊണ്ടാണ് കുട്ടിയെ സുഖപ്പെടുത്താൻ ശിഷ്യന്മാർക്കു കഴിയാതെ പോയതെന്ന് വ്യക്തമാകുന്നു.

ലൂക്കായുടെ സുവിശേഷത്തിൽ മറ്റൊരു സംഭവം വിവരിക്കുന്നുണ്ട്. "*പതിനെട്ടു വർഷമായി ഒരു **ആത്മാവു** ബാധിച്ച് രോഗിണിയായി നിവർന്നു നിൽക്കാൻ സാധിക്കാത്ത വിധം കൂനിപ്പോയ ഒരുവൾ അവിടെ ഉണ്ടായിരുന്നു. യേശു അവളെ കണ്ടപ്പോൾ അടുത്തു വിളിച്ചു പറഞ്ഞു: സ്ത്രീയേ, നിന്റെ രോഗത്തിൽ നിന്നു നീ മോചിക്കപ്പെട്ടിരിക്കുന്നു. അവൻ അവളുടെമേൽ കൈകൾ വെച്ചു. തൽക്ഷണം അവൾ നിവർന്നു നിൽക്കുകയും ദൈവത്തെ സ്തുതിക്കുകയും ചെയ്തു*"(13:11-13). ഈ കാലഘട്ടത്തിലും പല രോഗങ്ങൾക്കും പലരുടെയും നീറുന്ന പ്രശ്നങ്ങൾക്കും

പിന്നിൽ അന്ധകാര ലോകത്തിൻെറ സ്വാധീനമാണെന്ന തിരിച്ച റിവ് ഇല്ലാത്തതാണ് പ്രശ്ന പരിഹാരത്തിന് തടസ്സമാകുന്നുത്. കടബാധ്യതയും മാറാരോഗവും തകർന്ന ജീവിതവുമായി എല്ലാം നഷ്ടപ്പെട്ട് അനേകായിരങ്ങൾ ധ്യാനങ്ങളിലൂടെ വചനത്താൽ വിശുദ്ധീകരിച്ച് യേശുവിലാശ്രയിക്കുമ്പോൾ ലഭിക്കുന്ന അത്ഭു തകരമായ വിടുതലിന്റെ കാരണം അശുദ്ധാത്മാക്കളുടെ സ്വാധീ നത്തിൽ (നമ്മിൽ വസിക്കുന്ന പാപത്തിൽ. റോമ.7:20) നിന്നുള്ള മോചനമാണെന്ന് മനസ്സിലാക്കുക.

മത്തായിയുടെ സുവിശേഷത്തിൽ പറയുന്നു: "*അവൻ തൻെറ പന്ത്രണ്ടു ശിഷ്യന്മാരെ വിളിച്ച്, അശുദ്ധാത്മാക്കളെ ബഹി ഷ്കരിക്കാനും എല്ലാ രോഗങ്ങളും വ്യാധികളും സുഖപ്പെടുത്താ നും അവർക്ക് അധികാരം നൽകി* "(മത്താ.10:1). അശുദ്ധാത്മാ ക്കൾ മനുഷ്യരെ സ്വാധീനിക്കുകയില്ലെങ്കിൽ പിന്നെ അവരെ പുറത്താക്കേണ്ട ആവശ്യമുണ്ടോ? അപ്പസ്തോല പ്രവർത്തനം 16-ൽ പൗലോസ്ശ്ലീഹ പ്രാത്ഥനാ കേന്ദ്രത്തിലേക്കു പോകു മ്പോൾ, ഭാവിഫലം പ്രവചിക്കുന്ന ആത്മാവു ബാധിച്ച ഒരു അടി മപ്പെൺകുട്ടിയിൽ നിന്നും അവളിൽ ആവസിച്ചിരുന്ന ആത്മാ വിനെ പുറത്താക്കിയതായി പറയുന്നുണ്ട് (16:18). സുവിശേഷം വീണ്ടും പറയുന്നു: "*അശുദ്ധാത്മാവ് ഒരു മനുഷ്യനെ വിട്ടുപോ കുമ്പോൾ അത് ആശ്വാസം തേടി വരണ്ട സ്ഥലങ്ങളിലൂടെ അല ഞ്ഞുനടക്കുന്നു; എന്നാൽ കണ്ടെത്തുന്നില്ല. അപ്പോൾ അതു പറയുന്നു: ഞാൻ ഇറങ്ങിപ്പോന്ന എൻെറ ഭവനത്തിലേക്കു തിരിച്ചു ചെല്ലും. അതു മടങ്ങിവരുമ്പോൾ ആ സ്ഥലം ആളൊ ഴിഞ്ഞും അടിച്ചുവാരി സജ്ജീകരിക്കപ്പെട്ടും കാണുന്നു. അപ്പോൾ അതു പുറപ്പെട്ടു ചെന്ന് തന്നെക്കാൾ ദുഷ്ടരായ ഏഴ് ആത്മാ ക്കളെക്കൂടി തന്നോടൊത്തു കൊണ്ടുവരുകയും അവിടെ പ്രവേ ശിച്ചു വാസമുറപ്പിക്കുകയും ചെയ്യുന്നു*" (മത്താ.12:43-45).

സുവിശേഷത്തിലെ ഈ വചനങ്ങളെ യുക്തിക്കു വിധേ യമാക്കി ആത്മാക്കൾക്ക് മനുഷ്യരെ സ്വാധീനിക്കാനാകില്ല എന്ന് വിശ്വസിക്കുകയും പഠിപ്പിക്കുകയും ചെയ്യുന്നവർ ഈ കാലഘട്ടത്തിൽ വളരെയേറെയുണ്ട്. അപ്രകാരം ചെയ്യുന്നവർ യേശുക്രിസ്തുവിന്റെ വചനത്തെ തിരുത്തുകയല്ലേ ചെയ്യുന്നത്. നമ്മുടെ യുക്തിക്കനുസരിച്ച് ദൈവം തന്നെയായ വചനത്തെ തിരുത്താനാകുമോ? ഇവിടെ പറയുന്ന ആത്മാക്കൾ മനുഷ്യരുടെ ആത്മാക്കളല്ല പിശാചുക്കളാണെന്ന മറ്റൊരു പഠനം പറയുന്നു.

പക്ഷേ ഇവിടെ ഈശോ പുറത്താക്കിയത് മൂകനും ബധിരനുമായ ആത്മാവിനെയാണ്. പിശാച് മൂകനും ബധിരനുമാണോ?

മർക്കോസിന്റെ സുവിശേഷത്തിൽ ഒരുവനിൽ നിന്ന് ഈശോ ലെഗിയോനെ പുറത്താക്കുന്ന വിവരണം ഉണ്ട്. "*നിൻെറ പേരെന്താണ്? യേശു ചോദിച്ചു. അവൻ പറഞ്ഞു: എൻെറ പേര് ലെഗിയോൺ; ഞങ്ങൾ അനേകം പേരുണ്ട്. തങ്ങളെ* ***ആ നാട്ടിൽ നിന്നു പുറത്താക്കരുതേ*** *എന്ന് അവൻ കേണപേക്ഷിച്ചു*" (5:9,10). അതായത് ഇവരുടെ താവളം ഈ നാട്ടിൽ തന്നെയാണ്. "*പാപം ചെയ്ത ദൂതന്മാരെ ദൈവം വെറുതെ വിട്ടില്ല. വിധിദിനം വരെ സൂക്ഷിക്കാനായി അവരെ അവിടുന്ന് നരകത്തിലെ ഇരുൾ കുഴിയിലേക്ക് തള്ളിവിട്ടു*" (2പത്രോ. 2:4). സമുദ്രവും മൃത്യുവും പാതാളവും തങ്ങളിലുണ്ടായിരുന്നവരെ അന്ത്യവിധിക്കായി വിട്ടുകൊടുത്തു എന്ന് വെളിപാട് 20:13-ൽ പറയുന്നുണ്ട്. അതിനാൽ ഈ അശുദ്ധാത്മാക്കൾ പിഴച്ചുപോയ ദൂതരുടെ ഗണത്തിൽ പെട്ടവരല്ലെന്ന് വ്യക്തമല്ലേ?

"*നിയമത്തിലെ ഒരു പുള്ളിയെങ്കിലും അസാധുവാകുന്നതിനെക്കാൾ എളുപ്പം, ആകാശവും ഭൂമിയും അപ്രത്യക്ഷമാകുന്നതാണ്* "(ലൂക്കാ.16:17) എന്നു പറയുമ്പോൾ സുവിശേഷത്തിൽ പറയുന്ന ആത്മാക്കൾ, അശുദ്ധാത്മാക്കൾ, എന്നിവർ പിശാചുക്കളാണെന്ന് വിശ്വസിക്കുക പ്രയാസമാണ്. പിശാചിന്റെ അധീനതയിൽ ആത്മാക്കളുണ്ടെന്ന് 1കോറി.5:5-ൽ നിന്നും മനസ്സിലാക്കാം."*ആ മനുഷ്യനെ അവന്റെ അധമവികാരങ്ങൾ ഇല്ലായ്മ ചെയ്യേണ്ടതിന് പിശാചിന് ഏൽപിച്ചു കൊടുക്കണം. അങ്ങനെ അവന്റെ ആത്മാവ് കർത്താവായ യേശുവിന്റെ ദിനത്തിൽ രക്ഷപ്രാപിക്കട്ടെ.*" അതിനാൽ ആത്മാക്കൾ, അശുദ്ധാത്മാക്കൾ എന്നു പറയുന്നതെല്ലാം പിശാചുക്കളല്ല മറിച്ച് പിശാചിന്റെ അധീനതയിലുള്ള അവന്റെ പ്രവൃത്തി ചെയ്യുന്ന ആത്മാക്കളാണ്.

സുവിശേഷത്തിൽ ഇത്രമാത്രം സംഭവങ്ങളിലൂടെ ആത്മാക്കളുടെ സ്വാധീനത്തെക്കുറിച്ച് വ്യക്തമാക്കിയിട്ടും അതിൽ വിശ്വസിക്കാത്തവരോടും കൂടിയല്ലേ ഈശോ പറഞ്ഞത്: "*ഏശയ്യായുടെ പ്രവചനം അവരിൽ പൂർത്തിയായിരിക്കുന്നു: നിങ്ങൾ തീർച്ചയായും കേൾക്കും, എന്നാൽ മനസ്സിലാക്കുകയില്ല; നിങ്ങൾ തീർച്ചയായും കാണും, എന്നാൽ ഗ്രഹിക്കുകയില്ല. അവർ കണ്ണു കൊണ്ടു കണ്ട്, കാതുകൊണ്ടു കേട്ട്, ഹൃദയം കൊണ്ടു മനസ്സിലാക്കി, മാനസാന്തരപ്പെടുകയും ഞാൻ*

*അവരെ സുഖപ്പെടുത്തുകയും അസാധ്യമാകുമാറ് ഈ ജന തയുടെ ഹൃദയം കഠിനമായിത്തീർന്നിരിക്കുന്നു; ചെവിയുടെ കേൾവി മന്ദീഭവിച്ചിരിക്കുന്നു; കണ്ണ് അവർ അടച്ചുകളഞ്ഞിരി ക്കുന്നു"* (മത്താ.13:14,15).

നമ്മൾ മാംസത്തിനും രക്തത്തിനും എതിരായിട്ടല്ല, പ്രഭുത്വങ്ങൾക്കും ആധിപത്യങ്ങൾക്കും ഈ അന്ധകാര ലോക ത്തിന്റെ അധിപന്മാർക്കും സ്വർഗ്ഗീയ ഇടങ്ങളിൽ വർത്തിക്കുന്ന തിന്മയുടെ ദുരാത്മാക്കൾക്കുമെതിരായിട്ടാണു പടവെട്ടുന്നത് എന്ന് പൗലോസ്ശ്ലീഹ എഫേസോസുകാർക്കുള്ള ലേഖനത്തി ലുടെ തരുന്ന മുന്നറിയിപ്പുകളെ അവഗണിക്കുന്നത് ആത്മ ഹത്യാപരമായിരിക്കും

യേശുക്രിസ്തുവിന്റെ പിശാചിനെക്കുറിച്ചുള്ള പ്രബോ ധനങ്ങൾ യുക്തി സഹജമല്ലാത്തതിനാൽ അവനു സുബോധം നഷ്ടപ്പെട്ടെന്നു കരുതി അവന്റെ ബന്ധുജനങ്ങൾ അവനെ പിടിച്ചു കൊണ്ടുപോകാൻ ശ്രമിച്ചതുപാലെ ഈ കാലഘട്ടത്തി ലും തിരുവചനങ്ങൾ യുക്തിസഹജമല്ലെന്നു കരുതി അവയെ തിരുത്തുവാനും വചനങ്ങളിൽ വിശ്വസിക്കുന്നവരെ തിരുത്തു വാനുമുള്ള ശ്രമം സജീവമാണ്. ലൂക്കായുടെ സുവിശേഷത്തിൽ പറയുന്നുണ്ടല്ലോ: "*ഒരുവൻ എന്നെക്കുറിച്ചോ എൻെറ വചനങ്ങ ളെക്കുറിച്ചോ ലജ്ജിച്ചാൽ അവനെക്കുറിച്ചു മനുഷ്യപുത്രനും തന്റെയും പിതാവിന്റെയും വിശുദ്ധ ദൂതന്മാരുടെയും മഹത്വ ത്തിൽ വരുമ്പോൾ ലജ്ജിക്കും*" (9:26).

ആരെല്ലാം പിശാചിനും അവന്റെ പരിവാരങ്ങൾക്കുമെ തിരെ പൊരുതിയിട്ടുണ്ടോ അവിടെയെല്ലാം അവൻ പ്രശ്നങ്ങൾ സൃഷ്ടിച്ച് ആശയക്കൊഴപ്പം ഉണ്ടാക്കുന്നത് കാണാം. പിശാച് ആരെന്നതിന് തന്നെ ഒരു വ്യക്തത ഇല്ലെന്നു മാത്രമല്ല അവന്റെ അസ്തിത്വത്തെ നിഷേധിച്ച് അവ്യക്തമായ തിന്മക്ക് മനുഷ്യ ഭാവന നൽകുന്ന വ്യക്തി സങ്കൽപമാണ് പിശാച് എന്നു ചിന്തി ക്കുകയും പഠിപ്പിക്കുയും ചെയ്യുന്ന ദൈവശാസ്ത്രജ്ഞർ പോ ലുമുണ്ട്. ഉൽപത്തിയുടെ പുസ്തകത്തിൽ സാത്താന്റെ തല തകർക്കുന്നത് ഈശോ ആണെന്ന് P.O.C. ബൈബിളിൽ പറ യുമ്പോൾ പരിശുദ്ധ അമ്മയാണെന്ന് Douay-Rheims Bible ബൈബിളിൽ പറയുന്നു. യേശുക്രിസ്തുവിന്റെ രണ്ടാം വരവി നെപ്പറ്റി "*വിശുദ്ധ ജനം രക്ഷിക്കപ്പെട്ടു കഴിയുമ്പോൾ ഇവ നിവ ർത്തിയാകും*"എന്ന് പ്ശീത്ത ബൈബിളും,'when the shattering of the power of the holy people comes to an end.'(വിശുദ്ധ ജന

ത്തെ ചിതറിക്കുന്ന ശക്തി ഇല്ലാതാകുമ്പോൾ) R.S.V. ഇഗ്ളീഷ് ബൈബിളും പറയുമ്പോൾ നേരെ വിപരീതമായി "*വിശുദ്ധ ജനത്തിന്റെ ശക്തി തകർക്കാൻ കഴിയുമ്പോൾ ഇവ നിവർത്തിയാകും*" എന്നാണ് P.O.C. ബൈബിൾ ദാനിയേൽ 12:7-ൽ പറയുന്നത്. വിശുദ്ധ ജനത്തെ തകർക്കുക എന്നത് സാത്താന്റെ വ്യാമോഹം മാത്രമാണ്. അത് സംഭവിക്കുന്ന കാര്യമല്ല. ശത്രുക്കളെ പാദപീഠമാക്കിയിട്ടു വേണം യേശുക്രിസ്തുവിന്റെ രണ്ടാം വരവ് സംഭവിക്കുവാൻ എന്നത് വിസ്മരിക്കരുത്. മറ്റൊരു വൈരുധ്യമാണ് സങ്കീർത്തനത്തിലുള്ളത്."*മരിച്ചവർക്കായി നീ അത്ഭുതങ്ങൾ ചെയ്യുന്നു. ശക്തന്മാർ എഴുന്നേറ്റ് നിനക്ക് നന്ദി പറയും. ശവകുടീരത്തിലുള്ളവർ നിന്റെ കൃപ പ്രഖ്യാപിക്കും. നാശത്തിൽ നിന്റെ വിശ്വസ്തതയും. നിന്റെ അത്ഭുതം അന്ധകാരത്തിൽ അറിയപ്പെടും, നിന്റെ നീതി വിസ്മൃതമായ നാട്ടിലും*"(സങ്കീ.88:10-12). എന്ന് പ്ശീത്ത ബൈബിളിൽ പറയുമ്പോൾ P.O.C. ബൈബിളിൽ "*മരിച്ചവർക്കുവേണ്ടി അങ്ങ് അത്ഭുതം പ്രവർത്തിക്കുമോ? നിഴലുകൾ അങ്ങയെ പുകഴ്ത്താൻ ഉണർന്നെഴുന്നേൽക്കുമോ? ശവകുടീരത്തിൽ അങ്ങയുടെ സ്നേഹവും വിനാശത്തിൽ അങ്ങയുടെ വിശ്വസ്തതയും പ്രഘോഷിക്കുമോ? അന്ധകാരത്തിൽ അങ്ങയുടെ അത്ഭുതങ്ങളും വിസ്മൃതിയുടെ ദേശത്ത് അങ്ങയുടെ രക്ഷാകര സഹായവും അറിയപ്പെടുമോ?*" എന്നാണ് പറയുന്നത്. അർത്ഥം നേരെ വിപരീതമായിപ്പോയി.

"*ഇതുകൊണ്ടാണ് മനുഷ്യനെപ്പോലെ ശാരീരികമായി വിധിക്കപ്പെട്ടെങ്കിലും ആത്മാവിൽ ദൈവീകരായി കഴിയാൻ വേണ്ടി മരിച്ചവരോടുപോലും സുവിശേഷം പ്രസംഗിക്കപ്പെട്ടത്* " എന്ന് 1 പത്രോ. 4:6-ലും "*ആത്മാവോടുകൂടെച്ചെന്ന് അവൻ ബന്ധനസ്ഥരായ ആത്മാക്കളോട് സുവിശേഷം പ്രസംഗിച്ചു. അവരാകട്ടെ നോഹിന്റെ കാലത്ത് പെട്ടകം പണിയപ്പെട്ടപ്പോൾ ക്ഷമാപൂർവ്വം കാത്തിരുന്ന ദൈവത്തെ അനുസരിക്കാത്തവരായിരുന്നു*" എന്ന് 1 പത്രോ. 3:19,20-ലും തിരുവചനം പറയുമ്പോൾ "*അബ്രാഹത്തിന്റെ മടിയിൽ തങ്ങളുടെ രക്ഷകനെ കാത്തിരുന്ന ഈ വിശുദ്ധാത്മാക്കളെ മാത്രമാണ് കർത്താവായ ക്രിസ്തു പാതാളത്തിലേക്കിറങ്ങിയപ്പോൾ വിമുക്തരാക്കിയത്*" (CCC.633) എന്നു മറ്റൊരു പഠനം പറയുന്നു. ശ്ലീഹാന്മാരുടെ വിശ്വാസപ്രമാണത്തിൽ യേശുക്രിസ്തു മരിച്ച് പതാളത്തിൽ ഇറങ്ങിയതായി പറയുമ്പോൾ നിഖ്യാ വിശ്വാസ പ്രമാണത്തിൽ പാതാളത്തിലറങ്ങിയതായി പറയുന്നില്ല. പിശാചിനും അവന്റെ പ്രവർത്തനങ്ങൾക്കുമെതിരെ പറയുന്നിടത്തെല്ലാം ഇതുപോലുള്ള

വൈരുധ്യങ്ങൾ ഇനിയും ചൂണ്ടിക്കാണിക്കാനുണ്ടെങ്കിലും അത് വിഷയത്തിൽനിന്നുള്ള വ്യതിചലനമായെങ്കിലോ എന്നു കരുതി അതിനു മുതിരുന്നില്ല സന്ദർഭോചിതമായി ഇത്രയും പറഞ്ഞു എന്നു മാത്രം.

തിരുവചനങ്ങളെ വ്യാഖ്യാനിക്കുമ്പോൾ അത് എഴുതിയ പശ്ചാത്തലം, കാലഘട്ടത്തിലെ ഭാഷ, സംസ്കാരം, സാഹിത്യ രചനാ രീതികളെല്ലാം കണക്കിലെടുക്കേണ്ടതുണ്ട് എന്നതിൽ സംശയമൊന്നുമില്ല. എല്ലാം അക്ഷരാർത്ഥത്തിൽ വ്യാഖ്യാനിക്കാൻ ശ്രമിച്ചാൽ സത്യം ഗ്രഹിക്കാൻ കഴിഞ്ഞെന്നു വരില്ല. എന്നാൽ "*വി. ഗ്രന്ഥത്തിലെ വാക്കുകൾ സൂചിപ്പിക്കുന്നതും വാക്യ വിശകലനത്തിൽ നിന്ന് അനാവൃതമാകുന്നതുമായ അർത്ഥമാണു വാച്യാർത്ഥം.* ***വി. ഗ്രന്ഥത്തിന്റെ മറ്റെല്ലാ അർത്ഥങ്ങളും വാച്യാർത്ഥത്തിൽ അധിഷ്ഠിതമാണ്*** " (CCC. 116) എന്ന വസ്തുത മറക്കരുത്. **തിരുവചനങ്ങളെല്ലാം ദൈവ നിവേശിതമാകയാൽ ഒരു വചനം വ്യാഖ്യാനിക്കുമ്പോൾ മറ്റു വചനങ്ങളോട് പൂർണ്ണമായി നീതി പുലർത്തിക്കൊണ്ടു വേണം വ്യാഖ്യാനിക്കാൻ**. ഏതെങ്കിലും വചനത്തിന്റെ അർത്ഥം പൂർണ്ണമായി ഗ്രഹിക്കുവാൻ പ്രയാസം അനുഭവപ്പെടുന്നെങ്കിൽ ആ വചനത്തിന്റെ ഇണയെ കണ്ടുപിടിച്ച് പഠിച്ചിട്ടു വേണം വ്യാഖ്യാനിക്കാൻ. അല്ലെങ്കിൽ തെറ്റുപറ്റാനിടയുണ്ട്. അതുകൊണ്ടാണ് ഏശയ്യാ 34:16–ൽ പറയുന്നത്; "*കർത്താവിൻെറ ഗ്രന്ഥത്തിൽ കണ്ടു പിടിച്ചു വായിക്കുക. ഇവയിലൊന്നും കാണാതിരിക്കുകയില്ല. ഒന്നിനും ഇണയില്ലാതിരിക്കുകയില്ല. എന്തെന്നാൽ, കർത്താവിൻെറ അധരങ്ങൾ കൽപ്പിക്കുകയും അവിടുത്തെ ആത്മാവ് അവയെ ഒരുമിച്ചു കൂട്ടുകയും ചെയ്തിരിക്കുന്നു.*"

കത്തോലിക്കാ സഭയുടെ മതബോധന ഗ്രന്ഥത്തിൽ പറയുന്നു: "*ആവിഷ്കൃത സത്യങ്ങൾ നമ്മുടെ സ്വാഭാവിക ബുദ്ധിയുടെ വെളിച്ചത്തിൽ സത്യവും സുഗ്രാഹ്യവുമായി കാണപ്പെടുന്നു എന്ന വസ്തുതയല്ല വിശ്വസിക്കാൻ നമ്മെ പ്രേരിപ്പിക്കുന്നത്. പ്രത്യുത, അവ വെളിപ്പെടുത്തുന്ന ദൈവത്തിന്റെ,* ***വഞ്ചിക്കുവാനോ വഞ്ചിക്കപ്പെടുവാനോ കഴിയാത്ത ദൈവത്തിന്റെ,*** *ആധികാരികതയുടെ അടിസ്ഥാനത്തിലാണു നാം വിശ്വസിക്കുന്നത്. ഇങ്ങനെയാണെങ്കിലും നമ്മുടെ വിശ്വാസ വിധേയത്വം യുക്തിക്ക് അനുസൃതമായിരിക്കേണ്ടതിനായി പരിശുദ്ധാത്മാവിന്റെ ആന്തരിക സഹായങ്ങൾക്കൊപ്പം ദൈവാവിഷ്കരണത്തിന്റെ ബാഹ്യമായ തെളിവുകളും ഉണ്ടായിരിക്കണമെന്നു ദൈവം തിരുമനസ്സായി. ക്രിസ്തുവിന്റെയും വിശുദ്ധരുടെയും*

*അത്ഭുതങ്ങളും പ്രവചനങ്ങളും, സഭയുടെ വളർച്ചയും വിശുദ്ധിയും, അവളുടെ ഫലപുഷ്ടിയും സ്ഥിരതയും ദൈവാവിഷ്കരണത്തിന്റെ ഏറ്റവും ഉറപ്പുള്ളവയും സർവ്വരുടെയും ബുദ്ധിക്ക് ഇണങ്ങുന്നവയുമായ അടയാളങ്ങളാണ്. വിശ്വാസം നൽകുന്ന വിധേയത്വം, യാതൊരു വിധത്തിലും മനസ്സിന്റെ അന്ധമായ ഒരു പ്രേരണയല്ല എന്നു കാണിച്ചു തരുന്ന വിശ്വാസ്യതയുടെ പ്രേരകഘടകങ്ങളാണവ* " (CCC.156).

സുവിശേഷം യേശുക്രിസ്തുവിന്റെ കാലഘട്ടത്തിൽ നടന്ന സംഭവങ്ങൾ അപ്പപ്പോൾ എഴുതിവെയ്ക്കപ്പെട്ടവയല്ല. വർഷങ്ങൾക്കു ശേഷം യേശുക്രിസ്തുവിന്റെ കുരിശു മരണത്തിനും ഉത്ഥാനത്തിനും ശേഷം വരും തലമുറകൾക്കു വേണ്ടി പരിശുദ്ധാത്മാവിനാൽ പ്രേരിതരായി ശിഷ്യന്മാർ രേഖപ്പെടുത്തിയതാണ്. അതിനാൽ ആ കാലഘട്ടത്തിലുണ്ടായിരുന്ന അന്ധവിശ്വാസവും അറിവില്ലായ്മയും സുവിശേഷത്തിലും പകർത്തപ്പെട്ടു എന്നു പറയുന്നത് വിശ്വാസയോഗ്യമല്ല. തിമോത്തിയോസിനുള്ള രണ്ടാം ലേഖനത്തിൽ പറയുന്നു: "*വിശുദ്ധ ലിഖിതമെല്ലാം ദൈവനിവേശിതമാണ്. അവ പ്രബോധനത്തിനും ശാസനത്തിനും തെറ്റു തിരുത്തന്നതിനും നീതിയിലുള്ള പരിശീലനത്തിനും ഉപകരിക്കുന്നു. ഇതുവഴി ദൈവഭക്തനായ മനുഷ്യൻ പൂർണ്ണത കൈവരിക്കുകയും എല്ലാ നല്ല പ്രവൃത്തികളും ചെയ്യുന്നതിനു പര്യാപ്തനാവുകയും ചെയ്യുന്നു*"(3:16,17). ഒരു കാര്യം നാം പൂർണ്ണമായി വിശ്വസിക്കണം. തിരുവചനത്തിന് ഒരിക്കലും തെറ്റു പറ്റില്ല. മനുഷ്യ ബുദ്ധിക്ക് അതിന്റെ അർത്ഥം മനസ്സിലാക്കാൻ സാധിക്കാതെ വന്നേക്കാം. തെറ്റുകൾ തിരുത്തുക എന്നതുകൊണ്ട് അർത്ഥമാക്കുന്നത് കാലഘട്ടത്തിനനുസരിച്ച് തിരുവചനത്തിലെ തെറ്റുകൾ തിരുത്തുക എന്നല്ല വചനമനുസരിച്ച് നമ്മളിലെ തെറ്റുകൾ തിരുത്തുക എന്നാണ്.

പരിശുദ്ധാത്മാവിന്റെ സഹായം തേടാതെ മാനുഷിക ബുദ്ധിക്കും യുക്തിക്കുമനുസരിച്ച് തിരുവചനങ്ങളെ വ്യാഖ്യാനിക്കാനാരംഭിച്ചപ്പോൾ സംഭവിച്ച ദുരന്തമാണ് ഇന്ന് നാം അനുഭവിച്ചു കൊണ്ടിരിക്കുന്നത്. ചില ഉദാഹരണങ്ങൾ കൂടി പറയാം. തിരുവചനം പറയുന്നു: "*അത്യുന്നതൻ പാപികളെ വെറുക്കുകയും ശിക്ഷിക്കുകയും ചെയ്യുന്നു*" (പ്രഭാ.12:6). എന്നാൽ നാം പറയുന്നു: ദൈവം പാപത്തെ വെറുത്ത് പാപികളെ സ്നേഹിക്കുന്നു. അതിനാൽ ഈശോ ഏറ്റവും വെറുക്കുന്ന സ്വവർഗ്ഗരതിക്കാർക്കും ഇന്ന് സഭയിൽ സ്ഥാനമായി. അതുപോലെ വിഗ്ര

ഹാർപ്പിത ഭക്ഷണം കഴിക്കുന്നത് തെറ്റാണെന്ന് തിരുവചനം പറയുമ്പോൾ അതിൽ തെറ്റില്ലെന്ന് ദൈവശാസ്ത്രജ്ഞരിൽ പലരും വിധിയെഴുതി. ദൈവനിവേശിതമായ തിരുവചനങ്ങൾ ശാപങ്ങളുണ്ടെന്നും വചനങ്ങൾ അനുസരിക്കാത്തവരോട് ദൈവം പ്രതികാരം ചെയ്യുമെന്നും പഠിപ്പിക്കുമ്പോൾ ആധുനിക ദൈവശാസ്ത്രം ശാപങ്ങളില്ല എന്നും ദൈവം സ്നേഹമായതു കൊണ്ട് ആരെയും ശിക്ഷിക്കുന്നില്ലെന്നും പഠിപ്പിക്കുന്നു. പാപം ചെയ്യുമ്പോൾ ഉണ്ടാകുന്ന പ്രശ്നങ്ങൾ ദൈവ ശിക്ഷയല്ലെന്നും അത് പാപത്തിന്റെ തന്നെ സ്വഭാവം അല്ലെങ്കിൽ ഗുണമാണെന്നും ഇവർ സമർത്ഥിക്കുന്നു. ഉദാഹരണമായി, ഉപ്പ് തിന്നുന്നവൻ വെള്ളം കുടിക്കുന്നു. ഉപ്പിന്റെ സ്വഭാവമാണ് ദാഹമുണ്ടാക്കുകയെന്നത്. അല്ലാതെ മറ്റാരും കൊടുക്കുന്നതല്ല. അതുപോലെ തന്നെയാണ് പാപത്തിന്റെ കാര്യവും. ഇവിടെ ഒരു കാര്യം നാം മറക്കുന്നു. ഉപ്പ് ഉണ്ടാക്കിയവൻ ഉപ്പിന് കൊടുത്ത ഗുണമാണ് ദാഹമെന്നത്. അതുപോലെ നിയമം ഉണ്ടാക്കിയവൻ അതു ലംഘിക്കുന്നവർക്ക് ശിക്ഷയും വിധിച്ചു. നിയമലംഘനമാണ് പാപം. തിരുവചനങ്ങൾ പൂർണ്ണമായും ദൈവ നിവേശിതമാണെന്ന വിശ്വാസം ഇല്ലാത്തതാണ് ഇതിനെല്ലാം അടിസ്ഥാന കാരണം. തിരുവചനങ്ങളെ കാത്തു പരിപാലിക്കാനായി അഭിഷേകം ചെയ്യപ്പെട്ടവർ തന്നെ രാജാവിനില്ലാത്ത രാജഭക്തി പ്രകടിപ്പിച്ചു കൊണ്ട് തിരുവചനങ്ങൾക്കെതിരെ ഇത്തരം വ്യാഖ്യാനം നൽകുമ്പോൾ, അവരുടെ ഉദ്ദേശശുദ്ധിയെ ചോദ്യം ചെയ്യുന്നില്ലെങ്കിലും വിശ്വാസികളിൽ ഇത് ആശയക്കുഴപ്പം സൃഷ്ടിക്കുന്നു. സാത്താന് അവന്റെ പണി എളുപ്പമാകുന്നു.

ഇതുപോലെ പലരും തങ്ങളുടെ ബുദ്ധിക്കും യുക്തിക്കുമനുസരിച്ച് വിനാശകരമായ വിധത്തിൽ തിരുവചനങ്ങളെ വ്യാഖ്യാനിച്ചു വരുന്നു. യേശു കർത്താവ് അല്ല എന്നും, യേശു ഏക രക്ഷകൻ എന്നു പറയുന്നത് മത മൗലിക വാദമാണ് എന്നും പറയുന്ന ഒരു കൂട്ടം ദൈവശാസ്ത്രജ്ഞർ സഭയിൽ ആധിപത്യം പുലർത്തി വരുന്നതായി കാണുന്നു. വചനം വളരെ വ്യക്തമായി അർത്ഥ ശങ്കക്കിടയില്ലാത്ത വിധത്തിൽ പറയുന്നു: ഒരു ദൈവമേയുള്ളൂ, ദൈവത്തിനും മനുഷ്യർക്കും മധ്യസ്ഥനായി ഒരുവനേയുള്ളൂ മനുഷ്യനായ യേശുക്രിസ്തു (1തിമോ.2:5). "*കർത്താവിൽ പൂർണ്ണ ഹൃദയത്തോടെ വിശ്വാസമർപ്പിക്കുക; സ്വന്തം ബുദ്ധിയെ ആശ്രയിക്കുകയുമരുത്* "(സുഭാ.3:5)."*അവൻ ബുദ്ധിശാലികളെ അവരുടെ തന്ത്രങ്ങളിൽത്തന്നെ കുടുക്കുന്നു എന്നും ബുദ്ധിശാലികളുടെ ആലോചനകൾ വ്യർത്ഥങ്ങളാ*

*ണെന്നു കർത്താവ് അറിയുന്നു എന്നും എഴുതപ്പെട്ടിരിക്കുന്നു*" (1 കോറി.3:20).

അവസാന നാളുകളിൽ വരുന്ന വ്യാജ പ്രബോധകരെയും അവരിലുള്ള വ്യാജ ആത്മാക്കളെയും കുറിച്ച് തിരുവചനം തരുന്ന മുന്നറിയിപ്പിന് ഈ കാലഘട്ടത്തിൽ വളരെയേറെ പ്രസക്തിയുണ്ട്. ഗലാത്തിയാക്കാർക്കുള്ള ലേഖനത്തിൽ പൗലോസ് ശ്ലീഹ പറയുന്നുണ്ട്: "*ഞങ്ങൾ നിങ്ങളോട് പ്രസംഗിച്ചതിൽ നിന്നു വ്യത്യസ്തമായ ഒരു സുവിശേഷം ഞങ്ങൾ തന്നെയോ* ***സ്വർഗ്ഗത്തിൽ നിന്ന് ഒരു ദൂതൻ തന്നെയോ*** *നിങ്ങളോടു പ്രസംഗിച്ചാൽ അവൻ ശപിക്കപ്പെട്ടവനാകട്ടെ! ഞങ്ങൾ നേരത്തെ നിങ്ങളോട് പറഞ്ഞ പ്രകാരം തന്നെ ഇപ്പോഴും ഞാൻ പറയുന്നു, നിങ്ങൾ സ്വീകരിച്ച സുവിശേഷമല്ലാതെ മറ്റൊന്ന് ആരെങ്കിലും നിങ്ങളോട് പ്രസംഗിച്ചാൽ അവൻ ശപിക്കപ്പെട്ടവനാകട്ടെ*" (ഗലാത്തി. 1:8,9). സുവിശേഷത്തിൽ വീണ്ടും പറയുന്നു: "*എല്ലാ ആത്മാക്കളെയും നിങ്ങൾ വിശ്വസിക്കരുത്: ആത്മാക്കളെ പരിശോധിച്ച് അവ ദൈവത്തിൽ നിന്നാണോ എന്ന് വിവേചിക്കുവിൻ. പല വ്യാജ പ്രവാചകന്മാരും ലോകത്തിലെങ്ങും പ്രത്യക്ഷപ്പെട്ടിരിക്കുന്നു. ദൈവത്തിന്റെ ആത്മാവിനെ ഇങ്ങനെ തിരിച്ചറിയാം: യേശു ക്രിസ്തു ശരീരം ധരിച്ചു വന്നു എന്ന് ഏറ്റു പറയുന്ന ആത്മാവ് ദൈവത്തിൽ നിന്നാണ്. യേശുവിനെ ഏറ്റു പറയാത്ത ആത്മാവ് ദൈവത്തിൽ നിന്നല്ല. വരാനിരിക്കുന്നു എന്ന് നിങ്ങൾ കേട്ടിട്ടുള്ള അന്തിക്രിസ്തുവിന്റെ ആത്മാവാണ്* "(1യോഹ.4:1-3). "*അവർ നമ്മുടെ കൂട്ടത്തിൽ നിന്നാണു പുറത്തു പോയത്: അവർ നമുക്കുള്ളവരായിരുന്നില്ല* " (1യോഹ.2:19). അതിനാൽ പ്രാവിനെപ്പോലെ നിഷ്കളങ്കരും പാമ്പിനെപ്പോലെ വിവേകികളുമായിരിക്കുക. ജാഗ്രതയുള്ളവരായിരിക്കുക! സങ്കീർത്തകനെപ്പോലെ നമുക്കും പ്രാർത്ഥിക്കാം, '*എന്റെ അഭയശിലയും വിമോചകനുമായ കർത്താവെ! എന്റെ അധരത്തിലെ വാക്കുകളും ഹൃദയത്തിലെ വിചാരങ്ങളും അങ്ങയുടെ ദൃഷ്ടിയിൽ സ്വീകാര്യമായിരിക്കട്ടെ.*' തിരുവചനങ്ങളെ പൂർണ്ണമായി വിശ്വസിച്ചുകൊണ്ട് അതനുസരിച്ച് ജീവിതത്തിൽ വേണ്ട പരിവർത്തനം വരുത്തുവാനുള്ള കൃപ നൽകണമേ എന്നപേക്ഷിക്കാം. അതിനായി പരിശ്രമിക്കാം. ദൈവം അനുഗ്രഹിക്കട്ടെ.



4

# ധൂർത്തപുത്രന്റെ ഉപമയിലെ മൂത്തപുത്രന്മാർ

യേശുനാഥൻ പറഞ്ഞ ഉപമകളിൽ വളരെയേറെ ഹൃദയസ്പർശിയായ ഒന്നാണ് ധൂർത്ത പുത്രന്റെ ഉപമ. ദൈവപിതാവിന്റെ സ്നേഹത്തിന്റെ ആഴവും ഉയരവും പരപ്പും എത്രമാത്രമാണെന്ന് വളരെ മനോഹരമായി അതിൽ ചിത്രീകരിച്ചിരിക്കുന്നു. ഇളയ പുത്രൻ പിതാവിന്റെ സ്വത്തിൽ തനിക്കുള്ള ഓഹരിയെല്ലാം ശേഖരിച്ച് ദൂരദേശത്തേയ്ക്ക് പോയി കുത്തഴിഞ്ഞ ജീവിതത്തിലൂടെ കിട്ടിയ സ്വത്തെല്ലാം ധൂർത്തടിച്ച് നശിപ്പിക്കുന്നു. ദേശത്തുണ്ടായ ക്ഷാമത്തെ തുടർന്ന് വിശപ്പടക്കാൻ പോലും നിവർത്തിയില്ലാതായപ്പോൾ സുബോധം ഉണ്ടാവുകയും തനിക്കു പറ്റിയ തെറ്റു മനസ്സിലാക്കി പശ്ചാത്താപ വിവശനായി പിതാവിന്റെ സന്നിധിയിലേയ്ക്ക് തിരിച്ചുവരുന്നു. അപ്പാ, സ്വർഗ്ഗത്തിനെതിരായും അങ്ങേക്കെതിരായും ഞാൻ പാപം ചെയ്തു പോയി. അങ്ങയുടെ പുത്രനെന്ന് വിളിക്കപ്പെടുവാനുള്ള യോഗ്യത എനിക്കില്ല, അങ്ങയുടെ വേലക്കാരിൽ ഒരുവനായി എന്നെ പരിഗണിക്കണമേ എന്ന യാചനയുമായി പിതാവിനെ സമീപിക്കുന്നു.

പുത്രവിയോഗത്തിൽ മനംനൊന്ത് മകന്റെ തിരിച്ചു വരവ് പ്രതീക്ഷിച്ച് വഴിയിലേക്ക് നോക്കിയിരുന്ന ആ നല്ല പിതാവ് അകലെ വെച്ച് തന്നെ പുത്രനെ കാണുന്നു. ഓടിച്ചെന്ന്

പുത്രനെ ആശ്ലേഷിച്ചു കൊണ്ട് തന്റെ ഭൃത്യരോട് അദ്ദേഹം കൽപിക്കുന്നു: "*മേൽത്തരം വസ്ത്രം കൊണ്ടുവന്ന് ഇവനെ ധരിപ്പിക്കുവിൻ, ഇവന്റെ കൈയ്യിൽ മോതിരവും കാലിൽ ചെരിപ്പും അണിയിക്കുവിൻ. കൊഴുത്ത കാളക്കുട്ടിയെ കൊണ്ടു വന്ന് കൊല്ലുവിൻ, നമുക്ക് ഭക്ഷിച്ച് ആഹ്ളാദിക്കാം.... എന്റെ ഈ മകൻ മൃതനായിരുന്നു; അവനിതാ വീണ്ടും ജീവിക്കുന്നു. അവൻ നഷ്ടപ്പെട്ട് പോയിരുന്നു; അവനെ വീണ്ടും കണ്ടെത്തിയിരിക്കുന്നു.*" അങ്ങനെ ആ പിതാവ് തന്റെ ആഹ്ളാദം പ്രകടിപ്പിക്കുന്നു. മരിച്ചുപോയെന്നു കരുതിയ ഒരു മകനെ തിരിച്ചു കിട്ടിയ ഒരു പിതാവിന്റെ ആഹ്ളാദം വളരെ തന്മയത്വത്തോടെ വരച്ചു കാട്ടികൊണ്ട് ഈ ഉപമയിലെ ആദ്യഘട്ടം അവസാനിക്കുന്നു.

ഒരുപക്ഷേ വളരെ പ്രാധാന്യം കൊടുക്കാത്ത മൂത്ത മകനെക്കുറിച്ചുള്ള രണ്ടാം ഭാഗം ഇവിടെ ആരംഭിക്കുന്നു. വഴക്കടിച്ചു പോയ അനുജൻ തിരിച്ചു വന്നതറിഞ്ഞ്, ഈ അവസരം ഒരു ഉത്സവമാക്കി മാറ്റിയ പിതാവിന്റെ പ്രവൃത്തിയെ ഉൾക്കൊള്ളാനാകാതെ, തന്റെ സൽപ്രവൃത്തികൾക്ക് അർഹിക്കുന്ന പരിഗണന പിതാവ് നൽകുന്നില്ലെന്ന പരിഭവത്താൽ വീടിനകത്ത് കടക്കുവാൻ വിസമ്മതിച്ച് പുറത്തു നിൽക്കുന്ന മൂത്ത പുത്രനെപ്പറ്റി കേട്ടറിഞ്ഞ പിതാവ്, പുറത്തു വന്ന് കേണപേക്ഷിച്ചിട്ടു പോലും പിതാവിന്റെ സ്നേഹവും കരുണയും താൻ നിശ്ചയിച്ച അതിർത്തികൾ ലംഘിച്ചതു കൊണ്ടുള്ള അതൃപ്തിയാൽ അകത്തു കയറുവാൻ വിസമ്മതിക്കുന്ന, മൂത്ത പുത്രന്റെ വിവരണത്തോടെ രണ്ടാം ഭാഗവും അവസാനിക്കുന്നു. ഒരു പുത്രനെ തിരിച്ചു കിട്ടിയ പിതാവിന് മറ്റൊരു പുത്രൻ നഷ്ടപ്പെടുമോ?!

ഞാൻ നിങ്ങളെ സ്നേഹിച്ചതുപോലെ നിങ്ങളും പരസ്പരം സ്നേഹിക്കുവിൻ എന്ന ദൈവ പ്രമാണത്തിന്റെ അർത്ഥവ്യാപ്തിയുടെ ആഴങ്ങളിലേക്ക് ഇറങ്ങി ചെല്ലുവാൻ ഈ വിവരണം നമ്മെ സഹായിക്കുന്നു. നല്ല മകനെന്നഭിമാനിക്കുന്ന മൂത്ത പുത്രന്റെ ഈ പ്രവൃത്തിയിലൂടെ, മനുഷ്യ മനസ്സിന്റെ സ്വാർത്ഥതയും ദൈവപിതാവിന്റെ അതിരുകളില്ലാത്ത സ്നേഹത്തിന്റെ വ്യാപ്തിയും വെളിപ്പെടുന്നു.

സുവിശേഷത്തിൽ മൂത്തപുത്രന് സമാനനായ ഒരു യുവാവിന്റെ വിവരണം ഉണ്ട്. "*ഒരാൾ അവനെ സമീപിച്ചു ചോദിച്ചു: ഗുരോ, നിത്യജീവൻ പ്രാപിക്കാൻ ഞാൻ എന്തു നന്മ*

*യാണു പ്രവർത്തിക്കേണ്ടത്? അവൻ പറഞ്ഞു: നന്മയെപ്പറ്റി നീ എന്നോടു ചോദിക്കുന്നതെന്തിന്? നല്ലവൻ ഒരുവൻ മാത്രം. ജീവ നിൽ പ്രവേശിക്കാൻ അഭിലഷിക്കുന്നെങ്കിൽ പ്രമാണങ്ങൾ അനുസരിക്കുക. അവൻ ചോദിച്ചു: ഏതെല്ലാം? യേശു പ്രതി വചിച്ചു: കൊല്ലരുത്, വ്യഭിചാരം ചെയ്യരുത്, മോഷ്ടിക്കരുത്, കള്ളസാക്ഷ്യം നൽകരുത്. പിതാവിനെയും മാതാവിനെയും ബഹുമാനിക്കുക, നിന്നെപ്പോലെ നിന്റെ അയൽക്കാരനെ സ്നേഹിക്കുക. ആ യുവാവ് ചോദിച്ചു: ഇവയെല്ലാം ഞാൻ അനുസരിച്ചിട്ടുണ്ട്; ഇനിയും എന്താണ് എനിക്കു കുറവ്? യേശു പറഞ്ഞു: നീ പൂർണ്ണനാകാൻ ആഗ്രഹിക്കുന്നെങ്കിൽ, പോയി നിനക്കുള്ളതെല്ലാം വിറ്റ് ദരിദ്രർക്കു കൊടുക്കുക. അപ്പോൾ സ്വർ ഗ്ഗത്തിൽ നിനക്കു നിക്ഷേപമുണ്ടാകും. പിന്നെ വന്ന് എന്നെ അനുഗമിക്കുക. ഈ വചനം കേട്ട് ആ യുവാവ് സങ്കടത്തോടെ തിരിച്ചു പോയി; അവന് വളരെയേറെ സമ്പത്തുണ്ടായിരുന്നു. യേശു ശിഷ്യന്മാരോട് അരുളിച്ചെയ്തു: സത്യമായി ഞാൻ നിങ്ങ ളോടു പറയുന്നു, ധനവാനു സ്വർഗ്ഗരാജ്യത്തിൽ പ്രവേശിക്കുക ദുഷ്കരമാണ്. വീണ്ടും ഞാൻ നിങ്ങളോടു പറയുന്നു, ധനവാൻ സ്വർഗ്ഗരാജ്യത്തിൽ പ്രവേശിക്കുന്നതിനെക്കാൾ എളുപ്പം ഒട്ടകം സൂചിക്കുഴയിലൂടെ കടക്കുന്നതാണ്. ശിഷ്യന്മാർ ഇതുകേട്ട് വിസ്മയഭരിതരായി അവനോടു ചോദിച്ചു: അങ്ങനെയെങ്കിൽ രക്ഷപെടാൻ ആർക്കു സാധിക്കും? യേശു അവരെ നോക്കിപ്പ റഞ്ഞു: **മനുഷ്യർക്ക് ഇത് അസാധ്യമാണ്**; എന്നാൽ, ദൈവ ത്തിന് എല്ലാം സാധ്യമാണ്* "(മത്തായി 19:16-26).

ഈ വചനങ്ങൾ ചില ദൈവീക രഹസ്യങ്ങൾ വെളി പ്പെടുത്തുന്നു. ആ യുവാവിന് സ്വർഗ്ഗരാജ്യ പ്രവേശനത്തിന് തട സ്സമായിരുന്നത് സമ്പത്തു മാത്രമായിരുന്നുവോ? എങ്കിൽ സമ്പ ത്തുള്ളവർക്കാർക്കും സ്വർഗ്ഗരാജ്യത്തിൽ പ്രവേശിക്കാൻ സാധി ക്കുകയില്ലേ? ആ യുവാവ് കൽപനകളെല്ലാം അനുസരിക്കുന്ന വനാണെന്ന് അവകാശപ്പെടുമ്പോളും ഈശോ പറയുന്നത് **നല്ല വൻ** (പൂർണ്ണനായവൻ) **ഒരുവൻ മാത്രം** എന്നാണ്. ശിഷ്യ ന്മാരുടെ ചോദ്യത്തിനുത്തരമായി മനുഷ്യർക്ക് രക്ഷപ്പെടുക അസാധ്യമാണെന്നും എന്നാൽ ദൈവത്തിന് എല്ലാം സാധ്യമാ ണെന്നും ഈശോ പറയുന്നു. തന്നിലുള്ള മുള്ള് എടുത്തുമാറ്റി പൂർണ്ണനാക്കി തരുവാനാവശ്യപ്പെട്ട പൗലോസ്ശ്ലീഹയോട് ഈശോ പറയുന്നത് നിനക്ക് എന്റെ കൃപ മതിയെന്നാണ്. ഒരു മനുഷ്യനും ദൈവകൃപയാലല്ലാതെ നിയമാനുഷ്ഠാനം വഴി

രക്ഷപ്രാപിക്കാൻ സാധിക്കുകയില്ലെന്ന് ഇതിലൂടെ ഈശോ പ്രഖ്യാപിക്കുന്നു. തന്റെ സൽപ്രവൃത്തിയുടെ ഫലമായിട്ടാണ് സ്വർഗ്ഗരാജ്യം നേടുന്നതെന്ന് കരുതുന്നവർക്കുള്ള താക്കീതാണിത്. യഹൂദർക്കു സംഭവിച്ചതും ഇതായിരുന്നു. അതുകൊണ്ടാണ് പൗലോസ്ശ്ലീഹ പറയുന്നത്; "*നിയമത്തിലധിഷ്ഠിതമായ നീതി അന്വേഷിച്ചു പോയ ഇസ്രായേലാകട്ടെ, ആ നിയമം നിറവേറ്റുന്നതിൽ വിജയിച്ചില്ല. എന്തുകൊണ്ട്? അവർ വിശ്വാസത്തിലൂടെയല്ല പ്രവൃത്തികളിലൂടെയാണ് അന്വേഷിച്ചത്* "(റോമ. 9:31–32). ഏതു മതത്തിലായാലും നന്നായി ജീവിച്ചാൽ രക്ഷ പ്രാപിക്കാം എന്നു കരുതുന്നവർ ഇതു മനസ്സിലാക്കുക. "*നിയമം അനുഷ്ഠിക്കുന്നതു കൊണ്ട്, അവിടുത്തെ സന്നിധിയിൽ നീതീകരിക്കപ്പെടുകയില്ല* "(റോമ.3:20). വിശ്വാസം കൂടാതെയുള്ള പ്രവൃത്തി നിർജീവമാണ്. പ്രമാണങ്ങൾ അനുസരിക്കുകയും "*യേശു കർത്താവാണ് എന്ന് അധരം കൊണ്ട് ഏറ്റു പറയുകയും ദൈവം അവനെ മരിച്ചവരിൽ നിന്ന് ഉയിർപ്പിച്ചു എന്നു ഹൃദയത്തിൽ വിശ്വസിക്കുകയും ചെയ്താൽ നീ രക്ഷ പ്രാപിക്കും*"(റോമ.10:9).

മത്തായിയുടെ സുവിശേഷത്തിൽ ഒരു ഉപമയുണ്ട്. "*ഒരു മനുഷ്യനു രണ്ടു പുത്രന്മാരുണ്ടായിരുന്നു. അവൻ ഒന്നാമന്റെ അടുത്ത് ചെന്ന് പറഞ്ഞു: മകനേ, പോയി ഇന്നു മുന്തിരിതോട്ടത്തിൽ ജോലി ചെയ്യുക. ഞാൻ പോകാം എന്ന് അവൻ പറഞ്ഞു: എങ്കിലും പോയില്ല. അവൻ രണ്ടാമന്റെ അടുത്തു ചെന്ന് ഇതു തന്നെ പറഞ്ഞു. എനിക്കു മനസ്സില്ല എന്നു പറഞ്ഞു: എങ്കിലും പിന്നീട് പശ്ചാത്തപിച്ച് അവൻ പോയി. ഈ രണ്ടു പേരിൽ ആരാണ് പിതാവിന്റെ ഇഷ്ടം നിറവേറ്റിയത്? അവർ പറഞ്ഞു: രണ്ടാമൻ. യേശു പറഞ്ഞു: സത്യമായി ഞാൻ നിങ്ങളോടു പറയുന്നു, ചുങ്കക്കാരും വേശ്യകളുമായിരിക്കും നിങ്ങൾക്കു മുമ്പേ സ്വർഗ്ഗരാജ്യത്തിൽ പ്രവേശിക്കുക*"(21:28–31).

എസെക്കിയേൽ പ്രവാചകനിലൂടെ കർത്താവ് തരുന്ന താക്കീത് അതിശക്തമാണ്. "*എന്നാൽ ദുഷ്ടൻ താൻ ചെയ്ത പാപങ്ങളിൽ നിന്നെല്ലാം പിന്തിരിയുകയും എന്റെ കൽപനകൾ അനുസരിക്കുകയും നീതിയും ന്യായവും പ്രവർത്തിക്കുകയും ചെയ്താൽ അവൻ തീർച്ചയായും ജീവിക്കും; മരിക്കുകയില്ല.* ***അവൻ ചെയ്തിട്ടുള്ള അതിക്രമങ്ങൾ അവനെതിരായി പരിഗണിക്കപ്പെടുകയില്ല****. അവൻ പ്രവർത്തിച്ചിട്ടുള്ള നീതിയെ*

*പ്രതി അവൻ ജീവിക്കും. ദൈവമായ കർത്താവ് ചോദിക്കുന്നു: ദുഷ്ടന്റെ മരണത്തിൽ എനിക്കു സന്തോഷമുണ്ടോ? അവൻ ദുർമാർഗ്ഗത്തിൽ നിന്നു പിന്തിരിയുകയും ജീവിക്കുകയും ചെയ്യണമെന്നല്ലേ എന്റെ ആഗ്രഹം? നീതിമാൻ നീതിയുടെ പാതയിൽ നിന്നു വ്യതിചലിച്ച് തിന്മ പ്രവർത്തിക്കുകയും, ദുഷ്ടൻ പ്രവർത്തിക്കുന്ന മ്ലേച്ഛതകൾ തന്നെ ആവർത്തിക്കുകയും ചെയ്താൽ അവൻ ജീവിക്കുമോ? **അവൻ ചെയ്തിട്ടുള്ള നീതിപൂർവകമായ പ്രവൃത്തികളൊന്നും പരിഗണിക്കപ്പെടുകയില്ല.** അവന്റെ അവിശ്വസ്തതയും പാപവും മൂലം അവൻ മരിക്കും"* (എസെ.18:21-24). ഇതുകൊണ്ടല്ലേ ഈശോ മലയിലെ പ്രസംഗത്തിൽ പറഞ്ഞത് ആത്മാവിൽ ദരിദ്രരായവർ ഭാഗ്യവാന്മാർ സ്വർഗ്ഗരാജ്യം അവരുടേതാണ് എന്ന്. ആത്മാവിൽ നിയമാനുഷ്ഠാനങ്ങൾവഴി സമ്പത്തുണ്ടാക്കിയവർ അതിന്റെ പേരിൽ മൂത്ത പുത്രനെപ്പോലെ ഫരിസേയ മനോഭാവത്തോടെ അവകാശം പറഞ്ഞ് കൃപ നഷ്ടപ്പെടുത്തി നിത്യരക്ഷ അസാധ്യമാക്കുന്നതുകൊണ്ടായിരിക്കാം ചുങ്കക്കാരും വേശ്യകളുമായിരിക്കും നിങ്ങൾക്കു മുമ്പേ സ്വർഗ്ഗരാജ്യത്തിൽ പ്രവേശിക്കുക എന്ന് യേശുനാഥൻ പറയാൻ കാരണം. *"വീണ്ടും ഞാൻ നിങ്ങളോടു പറയുന്നു, കിഴക്കുനിന്നും പടിഞ്ഞാറുനിന്നും നിരവധിയാളുകൾ വന്ന് അബ്രാഹത്തോടും ഇസഹാക്കിനോടും യാക്കോബിനോടും കൂടെ സ്വർഗ്ഗരാജ്യത്തിൽ വിരുന്നിനിരിക്കും. **രാജ്യത്തിന്റെ മക്കളാകട്ടെ**, പുറത്തുള്ള അന്ധകാരത്തിലേക്ക് എറിയപ്പെടും. അവിടെ വിലാപവും പല്ലുകടിയുമായിരിക്കും"*(മത്താ.8:11,12).

പിതാവിന്റെ ഹിതം പൂർത്തീകരിക്കുക എന്ന പുത്രധർമ്മം വിസ്മരിച്ചു കൊണ്ട്, തന്റെ ഹിതമനുസരിച്ച് പിതാവ് പ്രവൃത്തിക്കണമെന്ന് വാശിപിടിക്കുന്ന മൂത്ത പുത്രനെപ്പോലെയാണോ നാം? ആധുനിക ദൈവശാസ്ത്ര സിദ്ധാന്തങ്ങളുടെ പേരിൽ ദൈവവചനങ്ങളെ നിർവ്വീര്യമാക്കിക്കൊണ്ട് ദൈവ കോപത്തെ വിളിച്ചു വരുത്തുന്നവനാണോ? ഫരിസേയ മനോഭാവത്തോടെ, ദൈവരാജ്യത്തിന്റെ വക്താക്കളായി സ്വയം ചമഞ്ഞുകൊണ്ട്, പാപികളും അധർമ്മികളും വ്യഭിചാരികളുമായ മനുഷ്യരെ പോലയല്ല ഞാൻ എന്ന് സ്വയം ന്യായീകരിച്ചുകൊണ്ട്, പരിശുദ്ധാത്മാവിന്റെ പ്രവർത്തനങ്ങളെയും കരിസ്മാറ്റിക്ക് പ്രസ്ഥാനത്തെയും അംഗീകരിക്കാത്തവനാണോ? അതോ ഒരു കാലത്ത് ഇളയ പുത്രനെക്കാൾ മോശമായി പാപത്തിന്റെ ചെളിക്കുഴിയിലായിരുന്നിട്ട് പിതാവിന്റെ സ്നേഹം ആവോളം നുക

ർന്ന് ദൈവാനുഭവത്തിലായിരിക്കുമ്പോൾ നമുക്ക് ലഭിച്ച കൃപകളും വരങ്ങളും ദൈവദാനമാണെന്ന് മറന്നുകൊണ്ട്, സ്വയം ആർജിച്ചതായി തെറ്റുധരിച്ച്, പരിശുദ്ധാത്മാവിനാൽ നയിക്കപ്പെടുവാനായി വിട്ടുകൊടുക്കാതെ, പരിശുദ്ധാത്മാവിനെ നയിക്കാൻ ശ്രമിക്കുന്നവനാണോ?

ദൈവമേ, പിടിച്ചുപറിക്കാരും അധർമ്മികളും വ്യഭിചാരികളും ആയ മറ്റു മനുഷ്യരെപ്പോലെയോ, ഈ ചുങ്കക്കാരനെപ്പോലെയോ അല്ല ഞാൻ എന്നതിൽ നിനക്കു നന്ദി പറയുന്നു. ആഴ്ചയിൽ രണ്ടു പ്രാവശ്യം ഞാൻ ഉപവസിക്കുന്നു. എന്റെ മുഴുവൻ വരുമാനത്തിന്റെയും ദശാംശം ഞാൻ കൊടുക്കുന്നു. എന്നു പ്രാർത്ഥിച്ച ഫരിസേയനെപ്പോലെയോ, അതോ തന്റെ കണ്ണുകൾ സ്വർഗ്ഗത്തിലേക്ക് ഉയർത്തുകപ്പോലും ചെയ്യാതെ ദൈവമേ പാപിയായ എന്റെമേൽ കനിയണമേ എന്നു മാറത്തടിച്ചു പ്രാർത്ഥിച്ച ചുങ്കക്കാരനെപ്പോലെയോ? നമുക്കൊന്ന് ആത്മശോധന ചെയ്യാം.

"*കർത്താവെ കർത്താവെ എന്ന് എന്നെ വിളിക്കുന്നവരെല്ലാം സ്വർഗ്ഗരാജ്യത്തിൽ പ്രവേശിക്കുകയില്ല. സ്വർഗ്ഗസ്ഥനായ എന്റെ പിതാവിന്റെ ഹിതം നിറവേറ്റുന്നവനെ അവിടെ പ്രവേശിക്കുകയുള്ളു. ആ ദിവസം പലരും എന്നോട് പറയും: കർത്താവേ കർത്താവേ, ഞങ്ങൾ നിന്റെ നാമത്തിൽ പ്രവചിച്ചവരല്ലയോ? നിന്റെ നാമത്തിൽ ഞങ്ങൾ പിശാചിനെ പുറത്താക്കിയവരല്ലയോ? നിന്റെ നാമത്തിൽ പല വലിയ കാര്യങ്ങളും ഞങ്ങൾ ചെയ്തില്ലയോ? അപ്പോൾ ഞാൻ അവരോട് പ്രഖ്യാപിക്കും. നിങ്ങളെ ഞാൻ ഒരിക്കലും അറിയുകയില്ല: ഹേ ദുർവൃത്തരേ എന്നെ വിട്ടു പോകുക*" എന്നു പറയുമെന്ന് പഠിപ്പിച്ച കർത്താവിന്റെ മുമ്പിൽ, നിങ്ങളുടെ പ്രവൃത്തികൾ നോക്കിയല്ല നിങ്ങളുടെ മനസ്സ് നോക്കിയാണ് വിധിക്കുക എന്നു പഠിപ്പിച്ച കർത്താവിന്റെ മുമ്പിൽ, വിവാഹ വസ്ത്രം ധരിക്കാതെ വിരുന്നുശാലയിൽ പ്രവേശിച്ച് രാജാവിന്റെ കോപത്തിന് പാത്രീഭൂതനായ വിരുന്നുകാരനെ പോലെയാകാതിരിക്കാൻ നമുക്ക് ശ്രമിക്കാം. കർത്താവേ, അങ്ങ് എന്നെ കാണുന്നതു പോലെ എനിക്ക് എന്നെ കാണുവാനുള്ള കൃപ നൽകണമേയെന്ന് താഴ്മയോടെ പ്രാർത്ഥിക്കാം. ദൈവം അനുഗ്രഹിക്കട്ടെ.



# 5

# സാംസ്കാരികാനുരൂപണം കാലഘട്ടത്തിന്റെ ആവശ്യകതയോ ........ കെണിയോ?

സാമുവൽ പ്രവാചകന്റെ പുസ്തകത്തിൽ സാവൂളിനെ രാജാവായി അഭിഷേകം ചെയ്യുന്നതിന്റെ വിവരണം ഉണ്ട്. അഭിഷേകം ചെയ്തതിനു ശേഷം സാമുവൽ പ്രവാചകൻ സാവൂളിനോട് പറയുന്നു. "*എനിക്കു മുമ്പേ ഗിൽഗാലിലേക്കു നീ പോകണം. ദഹന ബലികളും സമാധാന ബലികളും അർപ്പിക്കാൻ ഞാനും വരുന്നുണ്ട്. എന്താണ് ചെയ്യേണ്ടതെന്ന് ഞാൻ വന്നു കാണിച്ചു തരുന്നതുവരെ ഏഴു ദിവസം നീ കാത്തിരിക്കുക*" (1സാമു.10:8)."*സാവൂൾ സാമുവലിന്റെ നിർദ്ദേശമനുസരിച്ച് ഏഴു ദിവസം അവനുവേണ്ടി കാത്തിരുന്നു. എന്നാൽ അവൻ ഗിൽഗാലിൽ വന്നില്ല. അതിനാൽ ജനം സാവൂളിനെ വിട്ടുപിരിയാൻ തുടങ്ങി. സാവൂൾ പറഞ്ഞു: ദഹനബലിക്കും സമാധാന ബലിക്കുമുള്ള വസ്തുക്കൾ എന്റെയടുത്ത് കൊണ്ടുവരുവിൻ. എന്നിട്ട് അവൻ തന്നെ ദഹന ബലിയർപ്പിച്ചു. ദഹനബലി അർപ്പിച്ചു കഴിഞ്ഞപ്പോൾ സാമുവൽ വന്നെത്തി. അവനെ അഭിവാദനം ചെയ്ത് സ്വീകരിക്കാൻ സാവൂൾ പുറത്തേക്കു ചെന്നു. നീ എന്താണ് ചെയ്തത്? സാമുവൽ ചോദിച്ചു. സാവൂൾ പറഞ്ഞു: ജനങ്ങൾ എന്നെ വിട്ടു ചിതറിപ്പോകുന്നതും നിശ്ചിതദിവസമായിട്ടും അങ്ങ് വരാതിരിക്കുന്നതും ഫിലിസ്ത്യർ മിക്മാഷിൽ ഒരുമിച്ചു കൂടുന്നതും ഞാൻ കണ്ടു. ഗിൽഗാലിൽ വെച്ച് ഫിലിസ്ത്യർ എന്നെ ആക്രമിക്കുന്നുവെന്നും കർത്താവിന്റെ സഹായം ഞാൻ*

*അപേക്ഷിച്ചിട്ടില്ലല്ലോ എന്നും ഞാൻ ഓർത്തു. അതിനാൽ, ദഹന ബലിയർപ്പിക്കാൻ ഞാൻ നിർബന്ധിതനായി. സാമുവൽ പറഞ്ഞു: നീ വിഡ്ഢിത്തമാണ് ചെയ്തത്. നിന്റെ ദൈവമായ കർത്താവി ന്റെ കൽപന നീ അനുസരിച്ചില്ല. അനുസരിച്ചിരുന്നെങ്കിൽ അവി ടുന്ന് നിന്റെ രാജത്വം ഇസ്രായേലിൽ എന്നേക്കുമായി സ്ഥിരപ്പെ ടുത്തുമായിരുന്നു. എന്നാൽ നിന്റെ ഭരണം ഇനി ദീർഘിക്കുക യില്ല. കർത്താവിന്റെ കൽപനകൾ നീ അനുസരിക്കായ്കയാൽ തന്റെ ഹിതാനുവർത്തിയായ ഒരാളെ അവിടുന്ന് തെരഞ്ഞെടു ത്തിട്ടുണ്ട്. ജനത്തിനു രാജാവായി അവിടുന്ന് അവനെ നിയോ ഗിച്ചുകഴിഞ്ഞു"* (1സാമു.13:8–14).

വീണ്ടും മറ്റൊരവസരത്തിൽ പ്രവാചകൻ സാവൂളിനോട് പറഞ്ഞു."*സൈന്യങ്ങളുടെ കർത്താവ് അരുളിചെയ്യുന്നു. ഇസ്രാ യേല്യർ ഈജിപ്തിൽ നിന്ന് പോരുമ്പോൾ വഴിയിൽ വെച്ച് അവരെ എതിർത്തതിന് ഞാൻ അമേലേക്യരെ ശിക്ഷിക്കും. ആകയാൽ നീ പോയി അമേലേക്യരെയെല്ലാം വധിക്കുകയും അവർക്കുള്ളതെല്ലാം നശിപ്പിക്കുകയും ചെയ്യുക. ആരും അവ ശേഷിക്കാത്ത വിധം സ്ത്രീ പുരുഷന്മാരെയും കുട്ടികളെയും ശിശുക്കളെയും ആടുമാടുകൾ ഒട്ടകങ്ങൾ കഴുതകൾ എന്നി വയെയും കൊന്നുകളയുക"* (1സാമു.15:2,3). അതനുസരിച്ച് സാവൂൾ അമേലേക്യരെയെല്ലാം സംഹരിച്ചു. അവരുടെ രാജാ വായ അഗാഹിനെ അവൻ ജീവനോടെ പിടിച്ചു. ജനത്തെ അപ്പാ ടെ വാളിനിരയാക്കി. എന്നാൽ സാവൂളും ജനങ്ങളും രാജാവായ അഗാഹിനെയും ആടുമാടുകൾ, തടിച്ച മൃഗങ്ങൾ, കുഞ്ഞാടു കൾ എന്നിവയിൽ ഏറ്റവും നല്ലവയെയും ഉത്തമം ആയവയൊ ക്കെയും നശിപ്പിക്കാതെ കർത്താവിന് ബലിയർപ്പിക്കാൻ സൂക്ഷിച്ചു.

അന്ന് രാത്രി കർത്താവ് സാമുവൽ പ്രവാചകനോട് അരുൾ ചെയ്തു. "*സാവൂളിനെ രാജാവാക്കിയതിൽ ഞാൻ ഖേ ദിക്കുന്നു. അവൻ എന്നിൽനിന്ന് അകലുകയും എന്റെ കൽപ നകൾ നിറവേറ്റാതിരിക്കുകയും ചെയ്തിരിക്കുന്നു"* (1സാമു.15:11). എന്നാൽ സാവൂൾ പറഞ്ഞു. ഞാൻ കർത്താവിന്റെ കൽപന പാലിച്ചു. എന്നെ ഏൽപിച്ച ദൗത്യം ഞാൻ നിറവേറ്റി. അമലേക്യ രാജാവായ അഗാഹിനെ ഞാൻ പിടിച്ചു കൊണ്ടുവന്നു. അമലേ ക്യരെയെല്ലാം നശിപ്പിച്ചു. എന്നാൽ നശിപ്പിക്കപ്പെടേണ്ട കൊള്ള വസ്തുക്കളിൽ ഏറ്റവും നല്ല ആടുമാടുകളെ നിന്റെ ദൈവമായ കർത്താവിന് ബലിയർപ്പിക്കാൻ ജനം ഗിൽഗാലിൽ കൊണ്ടു

വന്നു. എന്നാൽ സാമുവൽ പ്രവാചകൻ പറയുന്നു. "*തന്റെ കൽപന അനുസരിക്കുന്നതോ ദഹനബലികളും മറ്റു ബലികളും അർപ്പിക്കുന്നതോ കർത്താവിന് പ്രീതികരം? അനുസരണം ബലിയേക്കാൾ ശ്രേഷ്ഠം: മുട്ടാടുകളുടെ മേദസ്സിനെക്കാൾ ഉൽകൃഷ്ടമായ കർത്താവിന്റെ വചനം നീ തിരസ്കരിച്ചതിനാൽ അവിടുന്ന് രാജത്വത്തിൽ നിന്ന് നിന്നെയും തിരസ്കരിച്ചിരിക്കുന്നു* " (1സാമു.15:22,23).

കർത്താവിന്റെ കൽപന ഞാൻ പാലിച്ചു, എന്നെ ഏൽപിച്ച ദൗത്യം നിറവേറ്റി എന്ന് സാവൂൾ അവകാശവാദം ഉന്നയിക്കുമ്പോളും, സാവൂളിന്റെ ന്യായീകരണം കർത്താവിന്റെ മുന്നിൽ വിലപോയില്ല. നിസ്സാരമെന്ന് നാം കരുതുന്ന ഈ അനുസരണക്കേടിന്റെ പേരിൽ സാവൂളിനു വന്നുഭവിച്ച ദുരന്തം നമുക്കെല്ലാവർക്കും ഒരു പാഠമാണ്.

ഞാൻ ഇത്രയും എഴുതിയത് ഇന്ന് ഭാരത കത്തോലിക്കാ സഭയിൽ സാംസ്കാരിക അനുരൂപണത്തിന്റെ പേരിൽ നടമാടുന്ന അനാചാരങ്ങളെ സൂചിപ്പിക്കുവാനാണ്. സാംസ്കാരിക അനുരൂപണത്തിലൂടെ സഭയിൽ വിജാതീയവൽക്കരണം നടപ്പിലാക്കി. വിജാതീയതയിൽ ഒളിഞ്ഞിരിക്കുന്ന സാത്താന് ആരാധന സ്വീകരിക്കുവാനുള്ള തന്ത്രമാണിത്. ദൈവവചനങ്ങളെ തിരസ്കരിച്ചു കൊണ്ട് മാനുഷിക നിയമങ്ങൾക്ക് പ്രാമുഖ്യം കൊടുത്തു കൊണ്ടുള്ള ഇത്തരം പ്രവൃത്തികൾ ദൈവത്തിന് പ്രീതികരമായിരിക്കുമോ? അതോ സാവൂളിനെപ്പോലെ നാമും ദൈവകോപത്തിന് പാത്രീഭൂതരാകുമോ?

"*ഇതര മതങ്ങളിൽ കാണുന്ന സത്യവും വിശുദ്ധവുമായിട്ടുള്ള യാതൊന്നിനെയും കത്തോലിക്കാ സഭ തിരസ്കരിക്കുന്നില്ല. മറ്റു മതങ്ങളിലെ പ്രവർത്തന രീതികളും ജീവിത മുറകളും പ്രമാണങ്ങളും സിദ്ധാന്തങ്ങളും തിരുസ്സഭ വിശ്വസിക്കുകയും പഠിപ്പിക്കുകയും ചെയ്യുന്നവയിൽ നിന്ന് പലതു കൊണ്ടും വ്യത്യസ്തങ്ങളാണ്. എങ്കിലും തിരുസ്സഭ അവയെയെല്ലാം ആത്മാർത്ഥമായ ബഹുമാനത്തോടു കൂടിയാണ് നിരീക്ഷിക്കുന്നത്. കാരണം സർവ്വ മനുഷ്യരെയും പ്രകാശിപ്പിക്കുന്ന ആ സത്യത്തിന്റെ രശ്മി അവയിലെല്ലാം പ്രതിബിംബിക്കുന്നുണ്ട്. ക്രിസ്തുവിനെയാണ് തിരുസ്സഭ പ്രഘോഷണം ചെയ്യുന്നതും എന്നും പ്രഘോഷണം ചെയ്യേണ്ടതുമെന്നതു ശരി തന്നെ. ക്രിസ്തുവാണ് മാർഗ്ഗവും സത്യവും ജീവനും (യോഹ.14:6). മനുഷ്യർ മതാത്മക ജീവിതത്തിന്റെ സാക്ഷാൽകാരം ദർശിക്കുന്നതും*

*ക്രിസ്തുവിലാണ്. ദൈവം സമസ്തവും തന്നോടു രമ്യപ്പെടുത്തിയതും ക്രിസ്തുവിൽ തന്നെ.*"(രണ്ടാം വത്തിക്കാൻ സൂനഹദോസ്. അക്രൈസ്തവ മതങ്ങൾ No:2). മറ്റു മതങ്ങളിലെ പ്രവൃത്തന രീതികളും ജീവിത മുറകളും പ്രമാണങ്ങളും സിദ്ധാന്തങ്ങളും തിരുസ്സഭ വിശ്വസിക്കുകയും പഠിപ്പിക്കുകയും ചെയ്യുന്നവയിൽ നിന്ന് പലതു കൊണ്ടും വ്യത്യസ്തങ്ങളാണ് എന്ന അറിവും ക്രിസ്തുവിനെയാണ് തിരുസ്സഭ പ്രഘോഷിക്കേണ്ടതെന്ന ബോധ്യവും ഉണ്ടായിട്ടും ആർക്കുവേണ്ടി എന്തിനുവേണ്ടി ക്രിസ്തുവിന്റെ കൽപനകളെ ധിക്കരിച്ചുകൊണ്ട് അവരെ അനുകരിക്കുന്നു?

"*ആരാധനാ ക്രമത്തിൽ പോലും, വിശ്വാസമോ പൊതുനന്മയോ ഉൾപ്പെടാത്ത കാര്യങ്ങളിൽ കർക്കശമായ ഐക്യരൂപ്യം അടിച്ചേൽപ്പിക്കാൻ സഭയ്ക്കാഗ്രഹമില്ല; മറിച്ച് വിവിധ വർഗ്ഗക്കാർക്കും ജനവിഭാഗങ്ങൾക്കുമുള്ള ബുദ്ധി പ്രകർഷത്തേയും വൈഭവങ്ങളേയും അവൾ മാനിക്കുന്നു. ജനതകളുടെ ജീവിതരീതികളിൽ* ***അന്ധവിശ്വാസത്തോടും, അബദ്ധാചാരങ്ങളോടും അവിച്ഛിന്നമായി കെട്ടുപിണയാത്ത*** *ഘടകങ്ങൾ അവൾ അനുഭാവപൂർവ്വം പഠിക്കുകയും, സാധ്യമെങ്കിൽ അന്യൂനം പരിരക്ഷിക്കുകയും വേണം. ആരാധനാക്രമത്തിന്റെ യഥാർത്ഥവും ആധികാരികവുമായ ചൈതന്യത്തോടു പൊരുത്തപ്പെടുന്ന ഘടകങ്ങൾ ആരാധനാക്രമത്തിൽ ഉൾക്കൊള്ളിക്കുകയും ചെയ്യേണ്ടതുണ്ട്* " (രണ്ടാം വത്തിക്കാൻ സൂനഹദോസ്. ലിറ്റർജി; No.D 37). രണ്ടാം വത്തിക്കാൻ സൂനഹദോസിന്റെ ഈ തീരുമാനങ്ങളുടെ മറപിടിച്ചുകൊണ്ട് സാംസ്കാരിക അനുരൂപണത്തിന്റെ പേരിൽ പരിശുദ്ധ കുർബ്ബാനകളിൽ പോലും ചിലർ വരുത്തിയിട്ടുള്ള മാറ്റങ്ങൾ ദൈവ നിന്ദയാണെന്ന് പറയാതിരിയ്ക്കാൻ സാധ്യമല്ല. അത് ദൈവ കോപം വിളിച്ചു വരുത്തുക തന്നെ ചെയ്യും.

"*അതേ സമയം ആദത്തിന്റെ സന്തതിയെന്ന നിലയിൽ രക്ഷിക്കപ്പെടേണ്ടവരിൽ ഒരുവളാണ് മറിയവും*"(രണ്ടാം വത്തിക്കാൻ സൂനഹദോസ്. തിരുസ്സഭ; No.54) എന്നു പറഞ്ഞുകൊണ്ട് പരിശുദ്ധ അമ്മയുടെ അമലോത്ഭവത്തെപ്പോലും ചോദ്യം ചെയ്യുകയും, "*സഭ മുമ്പു പഠിപ്പിച്ച വിശ്വാസ സത്യങ്ങളെ അപ്പാടെ ആവർത്തിച്ചു പറയുകയല്ല, ഇന്നത്തെ ലോകത്തിലെ പ്രശ്നങ്ങൾ പഠിച്ച്, അപഗ്രഥിച്ച്, അർത്ഥവത്തും പ്രസക്തവുമായ രീതിയിൽ ആവിഷ്കരിക്കണം*" എന്നു പറഞ്ഞുകൊണ്ട് തിരുവചനങ്ങളുടെ പ്രാമുഖ്യം ഇല്ലാതാക്കുകയും ചെയ്യും വിധത്തിലുള്ള

രണ്ടാം വത്തിക്കാൻ സൂനഹദോസ് തീരുമാനങ്ങൾ അവയുടെ വിശ്വാസ്യതയെ സംശയത്തിന്റെ നിഴലിലാക്കുന്നു. ലൂക്കായുടെ സുവിശേഷത്തിൽ പറയുന്നു: നിയമത്തിലെ ഒരു പുള്ളിയെങ്കിലും അസാധുവാകുന്നതിനെക്കാൾ എളുപ്പം, ആകാശവും ഭൂമിയും അപ്രത്യക്ഷമാകുന്നതാണ് (16:17). വിശ്വാസ സത്യങ്ങളിൽ കാല ഘട്ടത്തിനനുസരിച്ച് മാറ്റം വരുത്തുവാനുള്ള അധികാരം ആരിൽ നിന്ന് ആർക്ക് ലഭിച്ചു?

പ്രകാശത്തിന്റെ പൂർണ്ണതയായ യേശുവിനെ ഉപേക്ഷിച്ച് വിജാതീയ മതങ്ങളിലെ പ്രകാശ രശ്മികൾക്കു പിന്നാലെ പരക്കം പായുന്നവരെ ഒന്ന് ശ്രദ്ധിക്കണമേ. ഭൂമിയിൽനിന്ന് നാം സ്വർണ്ണത്തിന്റെ അയിര് കുഴിച്ചെടുക്കുന്നു. അതിലുള്ള മാലിന്യങ്ങളെല്ലാം നീക്കി വിവിധ തരത്തിലുള്ള സംസ്കരണ പ്രക്രിയകളിലൂടെ ശുദ്ധിചെയ്ത് അത് സ്വർണ്ണമാക്കി മാറ്റുന്നു. സ്വർണ്ണം കലർന്ന അയിരും സ്വർണ്ണവും തമ്മിൽ എന്തു പൊരുത്തമാണുള്ളത്? രാസഘടനയിൽ പോലും ഒരു താരതമ്യമില്ല. ആരെങ്കിലും സ്വർണ്ണം ഉപേക്ഷിച്ച് സ്വർണ്ണത്തിന്റെ അയിര് സ്വന്തമാക്കാൻ ശ്രമിക്കുമോ? വിജാതീയതയിൽ ഒളിഞ്ഞിരിക്കുന്ന സാത്താന്റെ അസ്തിത്വത്തെ വ്യക്തമായി അറിയുന്ന ദൈവപുത്രനെക്കാൾ ജ്ഞാനികളാകാനുള്ള ശ്രമമാണോ? ജറെമിയാ പ്രവാചകനിലൂടെ കർത്താവ് അരുളിചെയ്യുന്നു: "*എന്റെ ജനം രണ്ടു തിന്മകൾ പ്രവർത്തിച്ചു. ജീവ ജലത്തിന്റെ ഉറവയായ എന്നെ അവർ ഉപേക്ഷിച്ചു; ജലം സൂക്ഷിക്കാൻ കഴിവില്ലാത്ത പൊട്ടക്കിണറുകൾ കുഴിക്കുകയും ചെയ്തു*" (2:13). വീണ്ടും പറയുന്നു; "*നൈൽ നദിയിലെ വെള്ളം കുടിക്കാൻ ഈജിപ്തിൽ പോകുന്നതുകൊണ്ടു നിനക്ക് എന്തു ഗുണമുണ്ടാകും? യൂഫ്രെട്ടീസിലെ വെള്ളം കുടിക്കാൻ അസ്സീറിയായിൽ പോകുന്നതുകൊണ്ടു നിനക്ക് എന്തു ഗുണമുണ്ടാകും? നിന്റെ തന്നെ ദുഷ്ടതയായിരിക്കും നിന്നെ ശിക്ഷിക്കുക; നിന്റെ അവിശ്വസ്തതയായിരിക്കും നിന്നെ കുറ്റം വിധിക്കുക. നിന്റെ കർത്താവായ ദൈവത്തെ ഉപേക്ഷിക്കുന്നത് എത്ര ദോഷകരവും കയ്പ് നിറഞ്ഞതുമാണെന്നു നീ അനുഭവിച്ചറിയും*" (2:18,19).

രണ്ടാം വത്തിക്കാൻ സൂനഹദോസിനുശേഷം സഭാധികാരികളിൽ ചിലരെങ്കിലും വിജാതീയ ദേവീദേവന്മാരുടെ പ്രചാരകരായി അധഃപതിച്ചിരിക്കുന്നു എന്ന് പറയാതിരിക്കാനാകില്ല. ദൈവമല്ലാത്ത ഒന്നിനെ ദൈവമായി അംഗീകരിക്കുന്നത് വിഗ്രഹാരാധനയാണെന്ന് ഇവർ മനസ്സിലാക്കുന്നില്ല. "*തിന്മയെ നന്മ*

*യെന്നും നന്മയെ തിന്മയെന്നും വിളിക്കുന്നവനു ദുരിതം! പ്രകാശത്തെ അന്ധകാരമായും അന്ധകാരത്തെ പ്രകാശമെന്നും ഗണിക്കുന്നവനു ദുരിതം! മധുരത്തെ കയ്പായും കയ്പിനെ മധുരമായും കരുതുന്നവനു ദുരിതം! "* (ഏശ.5:20). "*നിങ്ങളുടെ ദൈവമായ കർത്താവിനെ വിസ്മരിക്കുകയും മറ്റു ദേവന്മാരുടെ പിറകേ പോയി അവരെ സേവിക്കുകയും ആരാധിക്കുകയും ചെയ്താൽ തീർച്ചയായും നിങ്ങൾ നശിച്ചു പോകുമെന്ന് ഇന്ന് ഞാൻ മുന്നറിയിപ്പു തരുന്നു*" (നിയമാ. 8:19). ഇത് മനസ്സിലാക്കുവാനും വചനാധിഷ്ഠിതമല്ലാത്ത മാറ്റങ്ങളെ സ്വീകരിക്കാതിരിക്കാനുമുള്ള കടമ ഓരോ വിശ്വാസിക്കുമുണ്ട്. ഈ താക്കീതെല്ലാം നിസ്സാരമായി കാണരുത്.

പൗലോസ്ശ്ലീഹ കൊളോസോസുകാർക്കുള്ള ലേഖനത്തിൽ വളരെ വ്യക്തമായി പറയുന്നുണ്ട്: "*കർത്താവായ യേശുക്രിസ്തുവിനെ നിങ്ങൾ സ്വീകരിച്ചിരിക്കുന്നതിനാൽ അവനിൽ ജീവിക്കുവിൻ. അവനിൽ **വേരുറപ്പിക്കപ്പെട്ടും** പണിതുയർത്തപ്പെട്ടും നിങ്ങൾ സ്വീകരിച്ച വിശ്വാസത്തിൽ ദൃഢത പ്രാപിച്ചുകൊണ്ട് അനർഗ്ഗളമായ കൃതജ്ഞതാ പ്രകാശനത്തിൽ മുഴുകുവിൻ. **ക്രിസ്തുവിനു യോജിക്കാത്തതും പ്രപഞ്ചത്തിന്റെ മൂലഭൂതങ്ങൾക്കും മാനുഷിക പാരമ്പര്യത്തിനു മാത്രം ചേർന്നതുമായ വ്യർത്ഥ പ്രലോഭനത്തിനും തത്വചിന്തയ്ക്കും ആരും നിങ്ങളെ ഇരയാക്കാതിരിക്കാൻ ശ്രദ്ധിക്കണം***" (2:6–8). യേശുവിൽ വേരുറപ്പിച്ചിട്ടുള്ള ഒരുവൻ അവനാവശ്യമായ ജീവജലം സ്വീകരിക്കേണ്ടത് അവൻ ഉറപ്പിച്ചിട്ടുള്ള വേരിലൂടെ യേശുക്രിസ്തുവിൽ നിന്നാണ്. എങ്കിൽ മാത്രമേ യേശുക്രിസ്തുവിലുള്ളത് സ്വീകരിക്കുവാൻ സാധിക്കുകയുള്ളൂ.

റോമാക്കാർക്കുള്ള ലേഖനത്തിൽ 11–ാം അദ്ധ്യായം 17 മുതലുള്ള വചനങ്ങളിലൂടെ പൗലോസ്ശ്ലീഹ വളരെ ലളിതമായ ഭാഷയിൽ വ്യക്തമായി മുന്നറിയിപ്പ് നൽകുന്നുണ്ട്. ഒലീവുമരത്തിന്റെ ശാഖകളിൽ ചിലതു മുറിച്ചു കളഞ്ഞിട്ടാണ് കാട്ടൊലീവിന്റെ മുളയായ നിന്നെ അവിടെ ഒട്ടിച്ചിട്ടുള്ളത്. **അത് വേരിൽ നിന്നു വരുന്ന ജീവരസം പങ്കുപറ്റുന്നതിനു വേണ്ടിയാണ്.** ഇവിടെ ഒലീവുമരം ക്രിസ്തുവിനേയും ശാഖകൾ ഇസ്രായേൽ ജനതയെയും സൂചിപ്പിക്കുന്നു. ഇസ്രായേലിന്റെ അവിശ്വാസമാണ് അവർ വിച്ഛേദിക്കപ്പെടുന്നതിന് കാരണമായത്. അതിനാൽ അഹങ്കാരം വെടിഞ്ഞ് ഭയത്തോടെ വർത്തിക്കുക. എന്തെന്നാൽ, സ്വാഭാവിക ശാഖകളോട് ദൈവം ദാക്ഷിണ്യം കാണി

ക്കാത്ത നിലയ്ക്ക് നിന്നോടും കാണിക്കുകയില്ല. വീണവനോട് കാഠിന്യവും ദൈവകൃപയിൽ നിലനിന്നാൽ നിന്നോടു കാരുണ്യവും അവിടുന്നു കാണിക്കും. അല്ലെങ്കിൽ അവരെപ്പോലെ നീയും മുറിച്ചു മാറ്റപ്പെടും എന്ന് പൗലോസ്ശ്ലീഹ തരുന്ന താക്കീത് നിസ്സാരമായി കാണരുതേ. യോഹന്നാന്റെ സുവിശേഷത്തിൽ ഈശോ പറയുന്നുണ്ട്. "*ഞാൻ മുന്തിരിച്ചെടിയും നിങ്ങൾ ശാഖകളുമാണ്. ആർ എന്നിലും ഞാൻ അവനിലും വസിക്കുന്നുവോ അവൻ ഏറെ ഫലം പുറപ്പെടുവിക്കുന്നു. എന്നെ കൂടാതെ നിങ്ങൾക്ക് ഒന്നും ചെയ്യാൻ കഴിയുകയില്ല. എന്നിൽ വസിക്കാത്തവൻ മുറിച്ച ശാഖപോലെ പുറത്തെറിയപ്പെടുകയും ഉണങ്ങിപ്പോവുകയും ചെയ്യുന്നു. അത്തരം കമ്പുകൾ ശേഖരിച്ച് തീയിലിട്ടു കത്തിച്ചു കളയുന്നു*" (യോഹ.15:5,6).

വിജാതീയരുടെ അപ്പസ്തോലനായ പൗലോസ്ശ്ലീഹ ഒരു സംശയത്തിനിടയില്ലാത്ത വിധത്തിൽ വ്യക്തമായി കോറിന്തോസുകാർക്കുള്ള രണ്ടാം ലേഖനത്തിൽ പറയുന്നുണ്ട്: "*നിങ്ങൾ അവിശ്വാസികളുമായി കൂട്ടുചേരരുത്. നീതിയും അനീതിയും തമ്മിൽ എന്ത് പങ്കാളിത്തമാണുള്ളത്? പ്രകാശത്തിന് അന്ധകാരവുമായി എന്തു കൂട്ടുകെട്ടാണുള്ളത്? ക്രിസ്തുവിനു ബെലിയാലുമായി എന്ത് യോജിപ്പാണുള്ളത്? വിശ്വാസിക്ക് അവിശ്വാസിയുമായി എന്താണ് പൊതുവിലുള്ളത്? ദൈവത്തിന്റെ ആലയത്തിനു വിഗ്രഹങ്ങളുമായി എന്തു പൊരുത്തമാണുള്ളത്? നമ്മൾ ജീവിക്കുന്ന ദൈവത്തിന്റെ ആലയമാണ്. എന്തെന്നാൽ ദൈവം അരുളിചെയ്തിരിക്കുന്നു: ഞാൻ അവരിൽ വസിക്കുകയും അവരുടെ ഇടയിൽ വ്യാപരിക്കുകയും ചെയ്യും; ഞാൻ അവരുടെ ദൈവമായിരിക്കും; അവർ എന്റെ ജനവുമായിരിക്കും. ആകയാൽ, നിങ്ങൾ അവരെ വിട്ട് ഇറങ്ങി വരുകയും അവരിൽ നിന്നു വേർപിരിയുകയും ചെയ്യുവിൻ എന്ന് കർത്താവ് അരുളി ചെയ്യുന്നു. അശുദ്ധമായതൊന്നും നിങ്ങൾ തൊടുകയുമരുത്; അപ്പോൾ ഞാൻ നിങ്ങളെ സ്വീകരിക്കും; ഞാൻ നിങ്ങൾക്ക് പിതാവും നിങ്ങൾ എനിക്കു പുത്രന്മാരും പുത്രികളും ആയിരിക്കും എന്നു സർവ്വശക്തനായ കർത്താവ് അരുളിചെയ്യുന്നു*" (2കോറി. 6:14-18). **നിങ്ങൾ അവരെ വിട്ട് ഇറങ്ങി വരുകയും അവരിൽ നിന്നു വേർപിരിയുകയും അശുദ്ധമായതൊന്നും തൊടാതിരിക്കുകയും** ചെയ്താൽ ഞാൻ നിങ്ങളെ സ്വീകരിക്കാം എന്നു പറഞ്ഞ കർത്താവിന്റെ സന്നിധിയിലേക്ക് അവരുടെ ആരാധനാരീതികളുമായി കടന്നുവന്നാൽ അത് കർത്താവിന് സ്വീകാര്യമായിരിക്കുമോയെന്ന് ചിന്തിക്കുന്നത് ഉചിതമായിരിക്കും.

പ്രിയപ്പെട്ടവരേ, നിന്റെ ദൈവമായ കർത്താവിനെ എപ്രകാരമാണ് ആരാധിക്കേണ്ടതെന്ന കൽപനയുണ്ടായിരിക്കെ അതിനെതിരെ പ്രവർത്തിക്കുന്നത് കർത്താവിന് പ്രീതികരമായിരിക്കുമോ? വചനം വളരെ വ്യക്തമായി പറയുന്നു: "*അവരെ* ***അനുകരിച്ച് വഞ്ചിതരാകാതിരിക്കാൻ*** *പ്രത്യേകം ശ്രദ്ധിക്കണം. ഈ ജനം ചെയ്തതു പോലെ നിങ്ങളും ചെയ്യേണ്ടതിന്* ***അവർ എപ്രകാരം തങ്ങളുടെ ദേവന്മാരെ സേവിച്ചു എന്ന് നിങ്ങൾ അന്വേഷിക്കരുത്.*** *നിങ്ങളുടെ ദൈവമായ കർത്താവിനെ ആരാധിക്കുന്നതിൽ നിങ്ങൾ* ***അവരെ അനുകരിക്കരുത്*** "(നിയ.12:30,31). "***നിങ്ങൾ വസിച്ചിരുന്ന ഈജിപ്തു ദേശത്തെ ജനങ്ങളെപ്പോലെ നിങ്ങൾ പ്രവർത്തിക്കരുത്. ഞാൻ നിങ്ങളെ പ്രവേശിപ്പിക്കാനിരിക്കുന്ന കാനാൻ ദേശത്തെ ആളുകളെപ്പോലെയും നിങ്ങൾ പ്രവർത്തിക്കരുത്. അവരുടെ ചട്ടങ്ങളനുസരിച്ചു നിങ്ങൾ വ്യാപരിക്കുകയുമരുത്.*** *നിങ്ങൾ എന്റെ പ്രമാണങ്ങളും കൽപനകളുമനുസരിച്ചു വ്യാപരിക്കണം. നിങ്ങളുടെ ദൈവമായ കർത്താവ് ഞാനാണ്. നിങ്ങൾ എന്റെ കൽപനകളും പ്രമാണങ്ങളും അനുസരിക്കുക. അവ അനുസരിക്കുന്നവൻ അതിനാൽ ജീവിക്കും"* (ലേവ്യർ.18:3-5). വീണ്ടും ജറെമിയാ പ്രവാചകനിലൂടെ "*കർത്താവ് അരുളിച്ചെയ്യുന്നു:* ***ജനതകളുടെ രീതി നിങ്ങൾ അനുകരിക്കരുത്*** "(10:2). എന്തെന്നാൽ വിജാതീയർ ബലിയർപ്പിക്കുന്നത് പിശാചിനാണെന്ന് പൗലോസ്ശ്ലീഹ പഠിപ്പിക്കുന്നുണ്ട്. **പിശാചിനെ ആരാധിക്കുന്ന രീതിയിൽ ദൈവത്തെ ആരാധിച്ചാൽ ദൈവം പ്രസാദിക്കുമെന്ന് കരുതരുത്.**

ദൈവവചനങ്ങളെ തിരുത്തുവാനോ നിർവ്വീര്യമാക്കുവാനോ ആർക്കും തന്നെ അധികാരമില്ലായെന്ന് കത്തോലിക്കാ സഭയുടെ മതബോധനഗ്രന്ഥം വ്യക്തമായി പഠിപ്പിക്കുന്നുണ്ട്. "*എന്നാലും* ***സഭയുടെ ഈ പ്രബോധനാധികാരം ദൈവവചനത്തിന് അതീതമല്ല;*** *അതിനു ശുശ്രൂഷ നടത്തുകയാണ് ചെയ്യുന്നത്.* ***പരമ്പരാഗതമായി ലഭിച്ചവ മാത്രമാണു സഭ തന്റെ ഔദ്യോഗിക പ്രബോധനത്തിലൂടെ പഠിപ്പിക്കുന്നത്.*** *ദിവ്യകൽപനയാലും പരിശുദ്ധാത്മാവിന്റെ സഹായത്താലും സഭയുടെ പ്രബോധനാധികാരം ദൈവവചനത്തെ ഭക്തിപൂർവം ശ്രവിക്കുകയും വിശുദ്ധമായി പരിരക്ഷിക്കുകയും വിശ്വസ്തതാപൂർവ്വം വിശദീകരിക്കുകയും ചെയ്യുന്നു. ദൈവാവിഷ്കൃത സത്യങ്ങളെന്നു വിശ്വസിക്കേണ്ടതിനായി നിർദ്ദേശിക്കപ്പെടുന്നവയെല്ലാം വിശ്വാസത്തിന്റെ ഈ ഏക നിക്ഷേപത്തിൽ നിന്ന് എടുക്കപ്പെടുന്നവയാണ്* " (CCC.86).

ലോക ജനത ഏക സത്യ ദൈവത്തെ മറന്നു കൊണ്ട് തിന്മയിലും വിഗ്രഹാരാധനയിലും മുഴുകിയപ്പോൾ കർത്താവ് തന്റെ പദ്ധതിയാൽ ലോക ജനതയിൽ നിന്നും ഒരു പ്രത്യേക വിഭാഗത്തെ തെരഞ്ഞെടുത്ത്, എളിമപ്പെടുത്താനും തന്റെ കൽ പനകൾ അനുസരിക്കുമോ ഇല്ലയോ എന്നറിയാനും പരീക്ഷിച്ച് ഹൃദയ വിചാരങ്ങൾ മനസ്സിലാക്കാനും വേണ്ടി നാൽപത് സംവ ൽസരം കൂടെ നടന്ന്, മരുഭൂമിയിലൂടെയുള്ള ദേശാടനത്തിലൂ ടെ ശിക്ഷണം നൽകി ശുദ്ധീകരിച്ച് മറ്റു ജനവിഭാഗങ്ങളിൽ നിന്നും വിഭിന്നമായ ആചാരങ്ങളും ആരാധനാ രീതിയും പഠി പ്പിച്ച്, എപ്രകാരമാണ് വിശുദ്ധ ജനമായി ജീവിക്കേണ്ടത് എന്ന് മനസ്സിലാക്കിത്തന്ന നമ്മുടെ **കർത്താവിന്റെ മാർഗ്ഗത്തിലേക്ക് നാം മാറുകയാണോ അതോ നമ്മുടെ മാർഗ്ഗത്തിലേക്ക് കർ ത്താവിനെ മാറ്റുകയാണോ വേണ്ടത് എന്ന് അതിന് കൂട്ടു നിൽക്കുന്നവർ വ്യക്തമാക്കണം.** ആറു ലക്ഷത്തോളം പുരുഷ ന്മാരുമായി യാത്രയാരംഭിച്ച ഇസ്രായേൽ ജനത്തിൽ തന്റെ കൽ പനയനുസരിച്ച രണ്ടുപേരെ മാത്രമാണ് വാഗ്ദത്തഭൂമിയിൽ പ്രവേശിക്കാൻ അനുവദിച്ചത് എന്ന് ഓർക്കണമേ. ബാക്കിയെ ല്ലാവരും ദേശാടനത്തിനിടെ കർത്താവിനോട് മറുതലിച്ചതിനാൽ ശിക്ഷ അനുഭവിക്കേണ്ടിവന്നു എന്നത് വിസ്മരിക്കരുത്. അനു രൂപണത്തിന്റെ പേരിൽ പഴയ ആചാര അനുഷ്ടാനങ്ങളിലേക്ക് മടങ്ങി പോകുന്നത് ദൈവഹിതമല്ല എന്ന് മനസ്സിലാക്കണം. “*ഇങ്ങനെ എഴുതപ്പെട്ടിരിക്കുന്നു: ഞാൻ പരിശുദ്ധനായിരിക്കു ന്നതു കൊണ്ട് നിങ്ങളും പരിശുദ്ധരായിരിക്കുവിൻ. ഓരോരുത്ത നെയും പ്രവൃത്തികൾക്കനുസരിച്ചു നിഷ്പക്ഷമായി വിധിക്കുന്ന വനെയാണ് നിങ്ങൾ പിതാവെന്നു വിളിക്കുന്നതെങ്കിൽ, നിങ്ങ ളുടെ ഈ പ്രവാസ കാലത്തു ഭയത്തോടെ ജീവിക്കുവിൻ.* ***പിതാ ക്കന്മാരിൽ നിന്നു നിങ്ങൾക്കു ലഭിച്ച വ്യർത്ഥമായ ജീവിത രീതിയിൽ നിന്നു നിങ്ങൾ വീണ്ടെടുക്കപ്പെട്ടത്*** *നശ്വരമായ വെള്ളിയോ സ്വർണ്ണമോ കൊണ്ടല്ല എന്നു നിങ്ങൾ അറിയുന്നു വല്ലോ. കറയോ കളങ്കമോ ഇല്ലാത്ത കുഞ്ഞാടിന്റേതുപോലുള്ള ക്രിസ്തുവിൻെറ അമൂല്യ രക്തം കൊണ്ടത്രേ* ”(1പത്രോ.1:16–18).

ചിത്രകാരന്മാരുടെ ഭാവനയിലൂടെ നാം മനസ്സിലാക്കി യിട്ടുള്ള രൂപത്തിലായിരിക്കണമെന്നില്ല സാത്താൻ നമ്മെ കബ ളിപ്പിക്കാനായി വരുന്നത്. പ്രഭാപൂർണ്ണനായ ദൈവദൂതന്റെ വേഷത്തിലും അവൻ വന്നേക്കാം എന്ന തിരുവചനം തരുന്ന മുന്നറിയിപ്പ് അവഗണിക്കരുത്. ഇന്ന് സാംസ്കാരിക അനുരൂ

പണത്തിന്റെ പേരിൽ നാം എന്തെല്ലാമാണ് ചെയ്യുന്നത്. ആരതിയുഴിഞ്ഞ്, താലം പിടിച്ച്, തുലാഭാരം നടത്തി, എഴുത്തിനിരുത്തി, ശിവന്റെയും ശ്രീ ബുദ്ധന്റെയും നടരാജ വിഗ്രഹത്തിന്റെയും രൂപത്തിൽ യേശുനാഥന്റെ രൂപമുണ്ടാക്കി, ശിവലിംഗത്തിന്റെയും അമ്പലങ്ങളുടെയും രൂപത്തിൽ പള്ളികൾ പണിത്, എന്തിനേറെ കാഷായ വേഷം ധരിച്ച് ചമ്രം പടിഞ്ഞിരുന്ന്, ഹൈന്ദവ പൂജാരികളെ പോലെ ഓം ചൊല്ലി ദിവ്യബലി അർപ്പിക്കുന്നതുവരെ എത്തിയിരിക്കുന്നു. വിജാതീയരെക്കാളുപരിയായി ഓണാഘോഷങ്ങൾക്ക് ഇന്ന് നേത്രത്വം കൊടുക്കുന്നത് ക്രൈസ്തവ സംഘടനകളാണെന്നത് പരിതാപകരമാണ്. ഇതെല്ലാം ദൈവകൽപനകളുടെ ലംഘനമാണ്. ദേവന്മാരുടെ വിഗ്രഹങ്ങളും അവരുടെ ചിഹ്നങ്ങൾ പോലും അഗ്നിയിൽ ദഹിപ്പിക്കണമെന്നു പഠിപ്പിച്ച കർത്താവിനെ, അവയുടെ രൂപത്തിലും ഭാവത്തിലും വിഗ്രഹങ്ങളുണ്ടാക്കി വിശുദ്ധ സ്ഥലത്ത് പ്രതിഷ്ഠിച്ച് അവഹേളിക്കുകയെന്നത് സാത്താന്റെ കുതന്ത്രമാണെന്ന് തിരിച്ചറിയണമെ. "*അന്യദേവന്മാരുടെ നാമം സ്മരിക്കരുത്. അത് നിങ്ങളുടെ നാവിൽ നിന്നു കേൾക്കാനിടയാവരുത്* "(പുറ.23:13) എന്നു തിരുവചനങ്ങളിലൂടെ പഠിപ്പിച്ച കർത്താവിനോട് എതിർത്താണ് ഇത് ചെയ്യുന്നതെന്ന് ഓർക്കണമെ. സ്രഷ്ടാവിലുമുപരി സൃഷ്ടിയെ സേവിക്കാനുള്ള ജ്ഞാനികളെന്ന് അവകാശപ്പെടുന്നവരുടെ ശ്രമം അവരെ ഭോഷന്മാരാക്കിത്തീർക്കുന്നു.

ഒരു കാലത്ത് കുരിശിന്റെ ആകൃതിയിലുള്ള മാറ്റത്തെ ചൊല്ലി പരസ്പരം പോരടിച്ചിരുന്ന ശ്രേഷ്ഠ വൈദികർക്കും നസ്രാണികൾക്കും യേശുക്രിസ്തുവിനെ ശ്രീ ബുദ്ധന്റെയും നടരാജ വിഗ്രഹത്തിന്റെയും രൂപത്തിലാക്കിയതിൽ യാതൊരു വിധ അസ്വസ്ഥതയും ഇല്ല എന്നത് അത്ഭുതാവഹം തന്നെ! ഒരു ഇടയന്റെ കീഴിലുള്ള സഭകളിൽ പോലും ആരാധനാ രീതികളിൽ അനുരൂപണം വരുത്തിയാൽ വിശ്വാസവും പാരമ്പര്യവും സംസ്കാരവും തകർന്നു പോകുമെന്ന് ഭയപ്പെടുന്നവർ സാംസ്കാരിക അനുരൂപണത്തിന്റെ പേരിൽ വിജാതീയവൽക്കരണത്തിന് മത്സരിക്കുന്നതു കാണുമ്പോൾ വേദന തോന്നുന്നു. ഇതെല്ലാം ക്രിസ്തുവിനോടുള്ള സ്നേഹത്തെ പ്രതിയോ അതോ ലോകത്തെ പ്രീതിപ്പെടുത്താനോ?

അനുരൂപണത്തിന്റെ പേരിൽ ഇന്ന് നിലവിളക്കുകളും അമ്പലങ്ങളിലേതു പോലെ കൊടിമരങ്ങളും വിജാതീയ ഗ്രന്ഥങ്ങളും ആചാരങ്ങളും നമ്മുടെ ഒട്ടുമിക്ക ദൈവാലയങ്ങളിലും

പ്രാർത്ഥനകളിലും സ്ഥാനം പിടിച്ചു. ഏകദേശം മുപ്പത്തിയഞ്ച്, നാൽപതു വർഷം മുമ്പ് വരെ കത്തോലിക്കാ ദൈവാലയങ്ങളിലും ഭവനങ്ങളിലും അന്യമായിരുന്ന നിലവിളക്കുകൾ എന്തുകൊണ്ടാണ് നമ്മുടെ പൂർവ്വീകർ ഉപയോഗിക്കാതിരുന്നത് എന്ന് ചിന്തിച്ചിട്ടുണ്ടോ? നിലവിളക്കിനു പകരം തൂക്കു വിളക്കുകളായിരുന്നു വിശ്വാസികൾ ഉപയോഗിച്ചിരുന്നത്.

ഹൈന്ദവ മതാചാരമനുസരിച്ച് അവരുടെ വിശ്വാസവുമായി ബന്ധപ്പെട്ട് കിടക്കുന്ന ശക്തമായ ഒരു പ്രതീകമാണ് നിലവിളക്ക്. അവർക്ക് അത് വളരെ പൂജ്യവും ദേവപ്രീതിക്കു വേണ്ടിയുള്ള ഒരു സ്വരൂപവുമാണ്. സാധാരണയായി ദേവപ്രീതിക്കു വേണ്ടിയുള്ള പൂജകളിലും അനുഷ്ഠാനങ്ങളിലും മാത്രം ഉപയോഗിക്കുന്ന വസ്തുവാണ്. അല്ലാതെ പുരോഗമന വാദികൾ അവകാശപ്പെടുന്നതു പോലെ വെറും ഒരു ദീപമായി പ്രകാശത്തിന്റെ പ്രതിബിംബമായി മാത്രം ഉപയോഗിക്കുന്ന ഒന്നല്ല അത്. ആരെങ്കിലും വെളിച്ചത്തിന്റെ ആവശ്യത്തിനായി അതായത് ഇരുട്ടിനെ അകറ്റാനായി നിലവിളക്ക് കൊളുത്തി വെക്കുന്നത് കണ്ടിട്ടുണ്ടോ? എന്തുകൊണ്ടാണ് ഇപ്രകാരം ചെയ്യാത്തത്. പ്രകാശത്തിന്റെ രൂപത്തിലും ഭാവത്തിലും എന്തിരിക്കുന്നു ഒരു ദീപം മാത്രമായി കണ്ടാൽ പോരെ എന്ന് ചിന്തിക്കുന്നവർ ഒരു കാര്യം ശ്രദ്ധിച്ചിട്ടുണ്ടോ? ദേവപ്രീതിക്കു വേണ്ടിയുള്ള പൂജകളിൽ വിജാതീയർ ഒരു മെഴുകുതിരിയെങ്കിലും ഉപയോഗിക്കുന്നതായി കാണാനാകുമോ? ഏകദേശം ഒരു വർഷത്തിനു മുമ്പ് ഇന്റർനെറ്റിൽ ക്രിസ്ത്യാനികൾ അനുചിതമായി നിലവിളക്കുകൾ ഉപയോഗിക്കുന്നതിനെപ്പറ്റി ഒരു ഹൈന്ദവ സഹോദരന്റെ പരാതി വായിക്കാനിടയായി. നിലവിളക്ക് ഒരിക്കലും മറ്റൊരു വിളക്കു കൊണ്ടല്ലാതെ മെഴുകുതിരി കൊണ്ട് കത്തിക്കുന്നത് ശരിയല്ലായെന്നും അപ്രകാരം ചെയ്യുന്നത് നിലവിളക്കിനോടുള്ള അവഹേളനമാണെന്നുമായിരുന്നു പരാതിയുടെ സാരം. എന്തിനാ നാം വെറുതെ മറ്റുള്ളവരുടെ മനോവേദനക്ക് കാരണമാകുന്നത്?

നിലവിളക്കിനെക്കുറിച്ച് അറിയാനായി പ്രാർത്ഥിച്ചപ്പോൾ ലഭിച്ച ബോധ്യം ഇവിടെ പങ്കുവെക്കുകയാണ്. ഏതാനം വർഷങ്ങൾക്ക് മുമ്പ് ഞാൻ ഇപ്രകാരം പ്രാർത്ഥിച്ചു. കർത്താവെ, ഈ വിളക്ക് ഇന്ന് ഞങ്ങളുടെ സംസ്കാരത്തിന്റെ തന്നെ ഭാഗമായിരിക്കുന്നു. ഞങ്ങൾ ഇത് ഒന്നിന്റെയും പ്രതീകമായിട്ടല്ല അങ്ങേക്ക് സമർപ്പിക്കുന്നത്. അതിന്റെ രൂപവും ഭാവവും എന്തു തന്നെയായാലും അതിന്റെ പ്രകാശം മാത്രം അങ്ങ് കണ്ടാൽ മതി.

അപ്രകാരം അങ്ങേക്ക് സ്വീകാര്യമാവുകയില്ലെ? ഉടനെ ലഭിച്ച ബോധ്യം ഇപ്രകാരമായിരുന്നു. ഇന്ന് നീ ഭക്ഷണത്തിനിരിക്കു മ്പോൾ നിന്റെ വീട്ടിലുള്ള ഇപ്പോൾ ഉപയോഗിക്കാതിരിക്കുന്ന വട്ടത്തിലുള്ള കോളാമ്പിയുണ്ടല്ലോ അത് നന്നായി തേച്ചുമി നുക്കി അതിൽ നിനക്ക് ഭക്ഷണം തന്നാൽ മതിയോ? അല്ലെ ങ്കിൽ വേണ്ട അത്തരത്തിലുള്ള പുതിയത് ഒന്ന്, ഇതുവരെയും ഉപയോഗിക്കാത്തത് വാങ്ങി അതിൽ നിനക്ക് ഭക്ഷണം തന്നാൽ മതിയോ? അൽപനേരത്തെ മൗനത്തിനുശേഷം സ്വയം ന്യായീക രിച്ചുകൊണ്ട് ഞാൻ വീണ്ടും പ്രാർത്ഥിച്ചു. കർത്താവെ അങ്ങേക്ക് അത് സ്വീകാര്യമല്ലെങ്കിൽ വേണ്ട. അത് അവിടെ ഇരിക്കട്ടെ. ഞങ്ങൾ വേറെയും തിരികൾ കത്തിക്കുന്നുണ്ടല്ലോ. അതിൽ സംപ്രീതനായിക്കൂടെ? അതിനു ലഭിച്ച ബോധ്യം ഇപ്രകാരമായി രുന്നു. നിന്നെ ഒരു സുഹൃത്ത് ഭക്ഷണത്തിനു ക്ഷണിച്ചു എന്നു കരുതുക. വിഭവ സമൃദ്ധമായി മേശ അലങ്കരിച്ചിരിക്കുന്നു. വളരെ താൽപര്യ പൂർവ്വം കൈകൾ കഴുകി ഭക്ഷണത്തിനിരിക്കുന്നു. അപ്പോഴാണ് കാണുന്നത് മേശക്കു നടുവിൽ ഒരു പാത്രത്തിൽ അറപ്പുളവാക്കുന്ന ഒരു വസ്തു ഇരിക്കുന്നു. അത് അവിടെ ഇരി ക്കുമ്പോൾ എത്രമാത്രം സ്വാദിഷ്ടമായ ഭക്ഷണമാണെങ്കിലും തൃപ്തിയോടെ കഴിക്കുവാൻ നിനക്കു സാധിക്കുമോ? അതിലൂടെ കർത്താവ് വ്യക്തമായ ബോധ്യം തരുകയായിരുന്നു.

"*നിന്റെ ദൈവമായ കർത്താവിന് നീ ഉണ്ടാക്കുന്ന ബലിപീഠത്തിനരികെ അഷേരാദേവതയുടെ പ്രതീകമായി ഒരു വൃക്ഷവും നട്ടു പിടിപ്പിക്കരുത്. നിന്റെ ദൈവമായ കർത്താവ് വെറുക്കുന്ന സ്തംഭവും നീ സ്ഥാപിക്കരുത്* " (നിയമാ.16:21,22). ഇതു പഠിപ്പിച്ച കർത്താവ് തന്റെ ബലിപീഠത്തിനു മുമ്പിൽ എപ്ര കാരമുള്ള വിളക്കുകളാണ് തെളിയിക്കേണ്ടത് എന്ന് പുറപ്പാട് 25:31, 37:17 മുതലുള്ള വചനങ്ങളിലും സഖ്യ.8:1 മുതലുള്ള വചന ങ്ങളിലും വ്യക്തമാക്കുന്നുണ്ട്. ദൈവഹിതം വെളിപ്പെടുത്തിയിട്ടും അതിനെതിരെ പ്രവൃത്തിക്കുന്നത് പ്രീതീകരമായിരിക്കുമോ?

അപൂർവ്വമായിട്ടാണെങ്കിലും കേരളത്തിന്റെ വിവിധ ഭാഗ ങ്ങളിൽ വിവാഹ കൂദാശാവേളകളിലും മതബോധന ക്ളാസു കളിലും മറ്റു ചിലയവസരങ്ങളിലും നിലവിളക്ക് കൊളുത്താത്ത തിന്റെ പേരിൽ പലരും അധികാരികളാൽ അവഹേളിക്കപ്പെടു വാനും പീഡിപ്പിക്കപ്പെടുവാനും ഇടയായിട്ടുണ്ട്. സ്വന്തം മന സ്സാക്ഷിക്കും ബോധ്യങ്ങൾക്കും വിരുദ്ധമായി പ്രവർത്തിക്കാൻ ആരും നിർബന്ധിക്കപ്പെടരുത് എന്നുള്ള ഒരു മനുഷ്യ വ്യക്തി

യുടെ അടിസ്ഥാന അവകാശമെന്ന നിലയിലെങ്കിലും ഇത്തരം സംഭവങ്ങൾ ആവർത്തിച്ചു കൂട.

പഴയ നിയമത്തിലെ രാജാക്കന്മാരുടെ പുസ്തകത്തിൽ ജോസിയ രാജാവിന്റെ കാലഘട്ടത്തെപ്പറ്റി വിവരണമുണ്ട്. ജോസിയ കർത്താവിന് ഹിതകരമായത് പ്രവർത്തിച്ചതുമൂലം ദൈവ പ്രീതി ഉള്ളവനായിരുന്നതായി വചനം പറയുന്നു. ജോസിയായുടെ കാലഘട്ടത്തിൽ ദൈവാലയ ശുദ്ധീകരണത്തിനിടെ നിയമ പുസ്തകം കണ്ടുകിട്ടുന്നു. പിതാവായ ദൈവം മോശയിലൂടെ നൽകിയ കൽപനകളും ചട്ടങ്ങളുമായിരുന്നു നിയമ പുസ്തകത്തിൽ ഉണ്ടായിരുന്നത്. നിയമ പുസ്തകത്തിലെ വചനങ്ങൾ കേട്ട രാജാവ് ജറുസലെമിലെയും യൂദയായിലെയും മൂപ്പന്മാരെയെല്ലാം ആളയച്ച് വിളിപ്പിച്ചു. കർത്താവിന്റെ ആലയത്തിൽച്ചെന്ന് സർവ്വ ജറുസലെം നിവാസികളും പുരോഹിതന്മാരും പ്രവാചകരും കേൾക്കെ ഉടമ്പടി പുസ്തകത്തിലെ വചനങ്ങൾ വായിച്ചു. താൻ കർത്താവിനെ പിന്തുടർന്ന് അവന്റെ കൽപനകളും പ്രമാണങ്ങളും അനുശാസനങ്ങളും പൂർണ്ണ ഹൃദയത്തോടെയും പൂർണ്ണ ആത്മാവോടെയും പാലിച്ചു കൊള്ളാമെന്ന് കർത്താവുമായി ഉടമ്പടി ചെയ്തു. അതിനുശേഷം ഉടനെ **ബാലിനും അഷേരായ്ക്കും വേണ്ടി ഉണ്ടാക്കിയ പാത്രങ്ങൾ** കർത്താവിന്റെ ആലയത്തിൽ നിന്നും എടുത്തു കൊണ്ടുവരുവാൻ പ്രധാന പുരോഹിതനായ ഹിൽക്കിയായോടും സഹപുരോഹിതന്മാരോടും വാതിൽ കാവൽക്കാരോടും രാജാവ് ആജ്ഞാപിച്ചു. അവർ അത് ജറുസലെമിനു പുറത്ത് കിദ്രോൺ വയലുകളിൽവെച്ച് ദഹിപ്പിച്ച് ചാരം ബഥേലിലേക്ക് കൊണ്ടുപോയി (2രാജാ.23:4). ശ്രദ്ധിക്കണമേ, നിയമപുസ്തകം വായിച്ചപ്പോൾ രാജാവിന് ലഭിച്ച ബോധ്യവും അതനുസരിച്ച് അദ്ദേഹം ചെയ്ത പ്രവർത്തികളും.

ബാങ്ക്ളൂരിലുള്ള NBCLC-യിൽ ഒരു നടരാജവിഗ്രഹം പ്രതിഷ്ഠിച്ചിരുന്നു. ഏകദേശം പന്ത്രണ്ടു കൊല്ലത്തിലധികം ഇതിനു മുന്നിലിരുന്നായിരുന്നു അവിടെ പ്രാർത്ഥനകളും ധ്യാനങ്ങളും സെമിനാറുകളും നടത്തിയിരുന്നത്. ഇതിനെതിരെ ബിഷപ്പ് കോൺഫ്രൻസിലേക്ക് നിരവധി പരാതികൾ അയച്ചിട്ടും യാതൊരു നടപടിയും ഉണ്ടായില്ല. അവസാനം ഒരു വിജാതിയ സംഘടന അവരുടെ വിഗ്രഹം പള്ളിയിൽ പ്രതിഷ്ഠിക്കുന്നതിനെതിരെ കോടതിയിൽ പരാതി കൊടുത്തു. ഇന്ത്യയിലെ ആറ്റോർണി ജനറൽ ആയിരുന്ന Adv. പരാശരൻ ആയിരുന്നു സംഘടനക്കു വേണ്ടി കോടതിയിൽ വാദിച്ചത്. അവസാനം

കോടതിയുടെ ഇടപെടലിനും, ഹൈന്ദവരുടെ ഭീഷിണിക്കും വഴങ്ങി വിഗ്രഹം അവിടെനിന്ന് മാറ്റേണ്ടിവന്നു. യേശുവിനെ പ്രഘോഷിക്കാൻ ചുമതലപ്പെട്ടവർ ഇതിലൂടെ യേശുവിനെ പ്രഘോഷിക്കുകയാണോ ചെയ്യുന്നത്? അതോ എതിർ സാക്ഷ്യ മാവുകയാണോ?

അടുത്തകാലത്തായി കാണുന്ന ഒരു പ്രതിഭാസമാണ് ശിവലിംഗത്തിന്റെ രൂപത്തിലുള്ള സക്രാരികൾ. ചിലയിടങ്ങളിൽ അതിന്റെ മുകളിൽ ഓം എന്നും കാണാം. ബ്ളാക്ക് മാസ്സിൽ സ്ത്രീകളെ നഗ്നരാക്കി കിടത്തി ലിംഗത്തിൽ തിരുവോസ്തി വെച്ച് ഈശോയെ അവഹേളിക്കും എന്ന് കേട്ടിട്ടുണ്ട്. ഇവിടെ പുരുഷ ലിംഗമുണ്ടാക്കി അതിനുള്ളിൽ ഈശോയെ വെച്ച് അവ ഹേളിക്കുകയാണ്. ഒരു തരത്തിൽ രണ്ടും ഒന്നു തന്നെ. ഇതിലൂ ടെയെല്ലാം കർത്താവിനെ അവഹേളിച്ചു കൊണ്ട് ദൈവകോ പത്തെ ക്ഷണിച്ചു വരുത്തുകയാണ് ചെയ്യുന്നത്.

"*അവരുടെ ദേവന്മാരുടെ വിഗ്രഹങ്ങൾ അഗ്നിയിൽ ദഹിപ്പിക്കണം. നിങ്ങൾക്ക് ഒരു കെണി ആകാതിരിക്കുവാൻ അവയിലുള്ള വെള്ളിയോ സ്വർണ്ണമോ മോഹിക്കുകയോ എടു ക്കുകയോ ചെയ്യരുത്. എന്തെന്നാൽ നിങ്ങളുടെ ദൈവമായ കർത്താവിന് അത് നിന്ദ്യമാണ്. വിഗ്രഹത്തെപ്പോലെ നിങ്ങളും ശാപ ഗ്രസ്ഥരാകാതിരിക്കാൻ നിന്ദ്യമായ ഒരു വസ്തുവും വീട്ടി ലേക്ക് കൊണ്ടു വരരുത്. അതിനെ നിശ്ശേഷം വെറുക്കുകയും ഉപേക്ഷിക്കുകയും ചെയ്യണം. എന്തെന്നാൽ അത് ശാപഗ്രസ്ഥ മാണ്* "(നിയമാ.7:25,26). ദേവന്മാരുടെ വിഗ്രഹങ്ങളിൽ ചാർത്തിയ വെള്ളിയോ സ്വർണ്ണമോ പോലും മോഹിക്കുകയോ എടുക്കു കയോ ചെയ്യരുത്, അഷേരാ ദേവതയുടെ ചിഹ്നങ്ങൾ ദഹി പ്പിക്കണം, എന്തെന്നാൽ അവ നിങ്ങൾക്ക് ഒരു കെണിയായി രിക്കും എന്ന് പഠിപ്പിച്ച കർത്താവിന്റെ വചനങ്ങളെ നിസ്സാര വൽക്കരിച്ച് തള്ളിക്കളഞ്ഞ് കെണിയിലകപ്പെടണമോ?

വചനം പറയുന്നു: "*മുകളിൽ ആകാശത്തിലോ താഴെ ഭൂമിയിലോ ഭൂമിക്കടിയിലോ ജലത്തിലോ ഉള്ള ഒന്നിന്റെയും പ്രതിമയോ സ്വരൂപമോ നീ നിർമ്മിക്കരുത്; അവയ്ക്കു മുമ്പിൽ **പ്രണമിക്കുകയോ** അവയെ ആരാധിക്കുകയോ ചെയ്യരുത്* "(പുറ പ്പാട്.20:4,5). ആരാധിക്കുവാനോ പ്രണമിക്കുവാനോ ആയി പ്ര തിമകൾ ഉണ്ടാക്കാതിരുന്നാൽ മതി എന്നു പറയുന്നവരുണ്ട്. പ്രതിമയും വിഗ്രഹവും തമ്മിലുള്ള വ്യത്യാസം നാം മനസ്സിലാക്ക ണം. ഏതെങ്കിലും ശക്തികളുടെ ആവാസമുള്ള പ്രതിമകളാണ്

വിഗ്രഹമാകുന്നത്. ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ പലതരം ജീവികളുടെയും മനുഷ്യരുടെയും രൂപങ്ങളുണ്ടാക്കി ആരാധിച്ചു വരുന്നവരുണ്ട്. ഉദാഹരണമായി ആന, പാമ്പ്, കുരങ്ങ്, പശു, പുലി, എലി, മയിൽ, മീൻ, എന്നിവ. ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ ഏതെല്ലാം ജീവികളെ ആരാധിക്കുന്നുണ്ടെന്നത് നമുക്ക് അറിയില്ല. യഥാർത്ഥത്തിൽ ഇത്തരം രൂപങ്ങളിലുടെ ആരാധന സ്വീകരിക്കുന്നത് സാത്താനാണ്. അവന് ഇവയുടെ മേൽ അവകാശമുള്ളതിനാൽ നാം ഇവയെ ആരാധിക്കുകയോ വണങ്ങുകയോ ചെയ്യുന്നില്ലെങ്കിലും നമ്മുടെ ഭവനങ്ങളിൽ സൂക്ഷിക്കുമ്പോൾ അന്ധകാരശക്തികൾ ഇവയിൽ ആവസിക്കാൻ സാദ്ധ്യതയുണ്ട്. ഇപ്രകാരം അവ വിഗ്രഹങ്ങളായി മാറുന്നു. ഇവ താവളമാക്കി സാത്താന് നമ്മുടെ ഭവനങ്ങളിൽ അസ്വസ്തത സൃഷ്ടിക്കാൻ സാധിക്കും. അതുപോലെ യേശു ക്രിസ്തുവിനെ ശ്രീ ബുദ്ധന്റെയും നടരാജ വിഗ്രഹത്തിന്റെയും രൂപത്തിലാക്കി പ്രതിഷ്ഠിച്ചാൽ ആരുടെ സാന്നിദ്ധ്യമായിരിക്കും അവിടെ ഉണ്ടായിരിക്കുകയെന്നതും ചിന്തിക്കണം.

എസെക്കിയേൽ പ്രവാചകന്റെ പുസ്തകത്തിൽ എട്ടാം അദ്ധ്യായത്തിൽ ദൈവാലയത്തിലെ മ്ളേഛതകളെപ്പറ്റി പറയുന്നുണ്ട്. ഒരു ദിവസം പ്രവാചകൻ വീട്ടിലായിരുന്ന സമയം കർത്താവിന്റെ കരം പ്രവാചകന്റെമേൽ വരുകയും പ്രവാചകന്റെ ആത്മാവിനെ ജറുസലെം ദൈവാലയത്തിലേക്ക് നയിക്കുകയും ചെയ്തു. ദൈവാലയത്തിന്റെ അകത്തെ അങ്കണത്തിൽ വടക്ക് വശത്ത് **അസൂയയുടെ വിഗ്രഹം** നിൽക്കുന്നതായി കാണിച്ചു കൊടുക്കുന്നു. എന്നിട്ട് അരുളി ചെയ്യുന്നു. "***എന്റെ വിശുദ്ധ സ്ഥലത്ത് നിന്ന് എന്നെ തുരത്തുവാൻ വേണ്ടി*** *ഇസ്രായേൽ ജനം അവിടെ ചെയ്തുകൂട്ടുന്ന കടുത്ത മ്ളേഛതകൾ നീ കാണുന്നുണ്ടോ?* "(8:6) ഇതിനേക്കാൾ വലിയ മ്ളേഛതകൾ നീ ഇനിയും കാണും എന്നു പറഞ്ഞു കൊണ്ട് ദൈവാലയത്തിലെ അങ്കണത്തിലേക്ക് നയിക്കുന്നു. അങ്കണത്തിന്റെ അകത്ത് ഭിത്തിയിൽ എല്ലാത്തരം ഇഴജന്തുക്കളുടെയും അറുപ്പുണ്ടാക്കുന്ന ജീവികളുടെയും ഇസ്രായേൽ ഭവനത്തിലെ എല്ലാ വിഗ്രഹങ്ങളും ചിത്രീകരിച്ചിരിക്കുന്നതായി കാണിച്ചു കൊടുക്കുന്നു. ഇതിനേക്കാൾ വലിയ മ്ളേഛതകൾ കാണിക്കാം എന്നു പറഞ്ഞുകൊണ്ട് ദൈവാലയത്തിന്റെ അകത്തളങ്ങളിലേക്ക് കൂട്ടികൊണ്ടുപോവുകയും ഇരുപത്തിയഞ്ചോളം പേർ കിഴക്കോട്ട് നോക്കി സൂര്യനെ നമസ്കരിക്കുന്നത് കാണിച്ചു കൊടുക്കുകയും ചെയ്തു. ഇവിടെ

കാണിക്കുന്ന മ്ളേച്ഛതകൾ നിസ്സാരങ്ങളോ? *"എന്റെ ക്രോധത്തെ ഉണർത്താൻ അവർ വീണ്ടും തുനിഞ്ഞിരിക്കുന്നു. അവർ അതാ മൂക്കത്ത് കമ്പ് വെയ്ക്കുന്നു. അതിനാൽ ക്രോധത്തോടെ ഞാൻ അവരുടെ നേരെ തിരിയും. ഞാൻ അവരെ വെറുതെ വിടുക യില്ല.* ***ഞാൻ കരുണ കാണിക്കുകയില്ല.*** *അവർ എന്റെ കാതു കളിൽ* ***ഉറക്കെ കരഞ്ഞാലും ഞാൻ കേൾക്കുകയില്ല*** "(8:18).

എന്താണ് അസൂയയുടെ വിഗ്രഹം എന്നതുകൊണ്ട് ഉദ്ദേശിക്കുന്നത്? വ്യക്തമല്ലെങ്കിലും ദൈവാലയത്തിൽ ആരാധി ക്കാനായി നിർമ്മിച്ച ഒന്നായിരിക്കുകയില്ല. നിലവിളക്കു പോലെ വിജാതീയ ദേവീദേവന്മാരുടെ ആരാധനയ്ക്കായി ഉപയോഗിച്ചി രുന്ന എന്തെങ്കിലും വസ്തുവായിരിക്കാനാണ് സാധ്യതയെന്ന് ജോസിയ രാജാവിന്റെ കാലഘട്ടത്തിലുണ്ടായ ദൈവാലയ ശുദ്ധീകരണ വിവരണത്തിൽ നിന്നും അനുമാനിക്കാം.

മുവ്വാറ്റുപുഴയിലെ ഒരു ക്ളാരമഠത്തിൽ സൂര്യനമസ്കാരം പഠിപ്പിക്കുന്നതായി കേട്ടറിഞ്ഞ് സംഘപരിവാർ അനുകൂലികൾ സംഘടിച്ച്, ഹൈന്ദവരുടെ മതപരമായ ചടങ്ങാണ് സൂര്യനമ സ്കാരമെന്ന് അവകാശവാദം ഉന്നയിച്ചപ്പോൾ സൂര്യ നമസ്കാ രമെന്ന പേരു മാറ്റി യേശു നമസ്കാരമെന്നാക്കി യോഗാസന ക്ളാസുകൾ തുടർന്നു വരുന്നതായി ഏതാനം നാളുകൾക്കു മുമ്പ് ഒരു TV വാർത്തയിൽ കേൾക്കാനിടയായി. സംഘപരി വാർ അനുയായികളെ പറ്റിച്ചതുപോലെ ജീവിക്കുന്ന ദൈവ ത്തെ പറ്റിക്കാമെന്ന് കരുതരുത്.

ഇന്റർ റിലിജിയസ് ചർച്ചകൾക്കുള്ള പൊന്റിഫിക്കൽ കൗൺസിലിന്റെ 'Jesus Christ The Bearer Of The Water Of Life' എന്ന രേഖയിൽ യോഗ അതീന്ദ്രിയധ്യാനം തുടങ്ങിയവ 'New Age' പ്രസ്ഥാനത്തിന്റെ ഭാഗമാണെന്നും ഒരു കത്തോലിക്കാ വിശ്വാസിക്ക് അത് നിഷിദ്ധ്യമാണെന്നും വ്യക്തമാക്കുന്നു (2.,3.,4.1,)

ഏതാനം വർഷങ്ങൾക്ക് മുമ്പ് ഒരു ദിവസം ഞാൻ വേളാങ്കണ്ണി പള്ളിയിൽ പ്രാർത്ഥിക്കുകയായിരുന്നു. കുറച്ചു കഴി ഞ്ഞപ്പോൾ പള്ളിക്കകത്തുള്ള എല്ലാവരെയും പുറത്താക്കി പള്ളി അടച്ചുപൂട്ടി. സാധാരണ പള്ളി അടക്കുന്ന സമയമായി ട്ടില്ല. സന്ധ്യയാകുന്നതേയുള്ളൂ. ഞാൻ പുറത്ത് കടന്ന് കാരണം അന്വേഷിച്ചപ്പോൾ അന്ന് പൂജവെപ്പിന്റെ ദിവസമാണെന്നും അതുകൊണ്ട് ഇപ്പോൾ പള്ളി അടച്ച് പൂജവെച്ചിരിക്കയാണെ

ന്നും കുറച്ച് കഴിയുമ്പോൾ തുറന്ന് പൂജിക്കുമെന്നും അറിയാൻ കഴിഞ്ഞു. ഏതായാലും പള്ളി തുറക്കട്ടെ എന്നു കരുതി ഞാൻ പള്ളിക്കു ചുറ്റും നടന്നു. പള്ളിയുടെ എല്ലാ വാഹനങ്ങളും നിരയായി നിർത്തി ചക്രത്തിനടിയിൽ ചെറുനാരങ്ങയും പച്ചമുളകുമെല്ലാം വെച്ച് കളഭം ചാർത്തി താലത്തിൽ കർപ്പൂരം പുകച്ച് ഹൈന്ദവരെപോലെ പൂജ ചെയ്യുന്നതാണ് കണ്ടത്. വളരെ വേദന തോന്നി. എവിടെയാണ് നമ്മുടെ വിശ്വാസം. ഈ പ്രവൃത്തി കൊണ്ടെല്ലാം എന്തെങ്കിലും ഗുണം ലഭിക്കുമോ?

അടുത്തകാലത്ത് കത്തോലിക്കാ മെത്രാൻസമതി ഇറക്കിയ കമ്മ്യൂണിറ്റി ബൈബിൾ വിശുദ്ധ ഗ്രന്ഥത്തിന്റെ പവിത്രതയെ മലിനമാക്കുന്നതാണ്. ഇതിനെപ്പറ്റി സീറോമലബാർ സഭയുടെ വക്താവായ തേലക്കാട്ടച്ചൻ പറഞ്ഞത് മഗ്ദലേന മറിയത്തിന് ഈശോയോടുള്ള ഭക്തിയെ പ്രതിപാദിക്കുന്നിടത്ത് മീരാഭായിയുടെ കൃഷ്ണ സ്തുതികൾ ചേർത്തിരിക്കുന്നു എന്നാണ്. മീരാഭായി ശ്രീകൃഷ്ണനെ കാമുകനും ഭർത്താവും ആയിട്ടാണ് ആരാധിച്ചിരുന്നത്. ഡാവഞ്ചി കോഡ് എന്ന സിനിമയിൽ യേശുവും മഗ്ദലേന മറിയവും തമ്മിൽ ഇപ്രകാരമുള്ള അവിഹിത ബന്ധം ഉണ്ടായിരുന്നതായി ആരോപിച്ചിരുന്നു. ഇതിലൂടെ സിനിമയിൽ ആരോപിച്ച ബന്ധത്തെ പരോക്ഷമായി അംഗീകരിക്കുകയല്ലേ ചെയ്യുന്നത്? ഇപ്രകാരമായിരുന്നുവോ മഗ്ദലേന മറിയവും യേശുവും തമ്മിലുള്ള ബന്ധം. ഇതെല്ലാം വിശ്വാസം തകർക്കുവാനുള്ള സാത്താന്റെ ശ്രമത്തിന്റെ ഭാഗമാണ്. എന്നു മാത്രമല്ല ദൈവനിവേശിതമായ തിരുവചനങ്ങളെ വിജാതീയ ഗ്രന്ഥങ്ങളുമായി ഇടകലർത്തി ബൈബിളിന്റെ പവിത്രത ഇല്ലാതാക്കുകയെന്നത് ഒരു കെണിയായിരുന്നു. ഈ കെണിയിലകപ്പെട്ട ജ്ഞാനികളെന്ന് അവകാശപ്പെടുന്നവർ "*അന്യദേവന്മാരുടെ നാമം സ്മരിക്കരുത്. അത് നിങ്ങളുടെ നാവിൽ നിന്നു കേൾക്കാനിടയാവരുത്*" എന്നു പഠിപ്പിച്ച കർത്താവിനെതിരെ പ്രവൃത്തിച്ച് സ്വയം ഭോഷന്മാരായി തീർന്നിരിക്കുന്നു. എന്തുകൊണ്ടെന്നാൽ വിജാതീയരുടെ അപ്പസ്തോലനായ പൗലോസ്ശ്ലീഹ 2കോറി. 6:17-ൽ പറയുന്നു: "*നിങ്ങൾ അവരെ (അവിശ്വാസികളെ) വിട്ട് ഇറങ്ങി വരുകയും അവരിൽ നിന്നു വേർപിരിയുകയും ചെയ്യുവിൻ എന്ന് കർത്താവ് അരുളിചെയ്യുന്നു. അശുദ്ധമായതൊന്നും നിങ്ങൾ തൊടരുത്; അപ്പോൾ ഞാൻ നിങ്ങളെ സ്വീകരിക്കും.*" മതസഹിഷ്ണുതയുടെയും സാംസ്കാരിക അനുരൂപണത്തിന്റെയും പേരിൽ ഒരു കത്തോ

ലിക്കാ വിശ്വാസി ദൈവകൽപനകളെ ധിക്കരിച്ച് ഇതെല്ലാം ചെയ്തു കൂട്ടുമ്പോൾ ഓർക്കണമേ, ഒരു വിശ്വാസി അമ്പലത്തിൽ പ്രവേശിക്കുന്നത് വിജാതീയരുടെ ദൈവങ്ങൾക്ക് പ്രീതികരമല്ലാത്തതിനാൽ അവർ അത് അനുവദിക്കുകയില്ല.

ആഗോള കത്തോലിക്കാ സഭയുടെ ഭാഗമായ ഭാരത കത്തോലിക്കാ സഭയിൽ പ്രത്യേകിച്ച് കേരള കത്തോലിക്കർക്കിടയിൽ ക്രിസ്തീയതക്കും സന്മാർഗ്ഗികതക്കും എതിരായ ആചാരങ്ങളും നടപടികളും നിലവിൽ വന്നപ്പോൾ അവ പരിഹരിക്കാനും സഭയിൽ ഐക്യം വരുത്തുവാനും വേണ്ടി ട്രെന്റ് സൂനഹദോസിന്റെ തീരുമാന പ്രകാരം 1599-ൽ കേരളത്തിലെ ഉദയംപേരൂരിൽ കൂടിയ സൂനഹദോസിന്റെ തീരുമാനങ്ങൾ കാറ്റിൽ പറത്തികൊണ്ട് ഹൈന്ദവ ആചാരാനുഷഠാനങ്ങളിലേക്ക് തിരികെ പോകുന്നത് ഉചിതമാണോ എന്ന് ചിന്തിക്കണം.

ആശുപത്രികളും വിദ്യാലയങ്ങളും അനാഥമന്ദിരങ്ങളും ജീവകാരുണ്യ പ്രവർത്തനങ്ങളുടെ ഭാഗമാണെങ്കിലും അവ സുവിശേഷ പ്രഘോഷണത്തോടൊപ്പം ചെയ്യുമ്പോൾ മാത്രമാണ് ദൈവരാജ്യം പ്രചരിക്കുന്നത്. ആത്മരക്ഷയെക്കാളുപരിയായി മറ്റൊരു ജീവകാരുണ്യ പ്രവർത്തനവുമില്ല. ഏക സത്യ ദൈവത്തെ അറിയാനുള്ള അവസരം നൽകുക എന്നതാണ് പരമ പ്രധാന ജീവകാരുണ്യ പ്രവർത്തനം."*ഏക സത്യ ദൈവമായ അവിടുത്തെയും അങ്ങ് അയച്ച യേശുക്രിസ്തുവിനെയും അറിയുക എന്നതാണ് നിത്യജീവൻ* "(യോഹ.17:3). ഈ അറിവ് നൽകുകയെന്നതാണ് പ്രഥമവും പ്രധാനവുമായ ജീവകാരുണ്യ പ്രവർത്തിയും ക്രിസ്തു സഭയെ ഏൽപ്പിച്ച ദൗത്യവും.

ഇന്ന് മതസൗഹാർദത്തിന്റെ പേരും പറഞ്ഞ് ആശുപത്രികളിൽ നിസ്കാര മുറികൾ പണിതു കൊടുക്കുകയും വിദ്യാലയങ്ങളിൽ പരിശുദ്ധ അമ്മയുടെ ഫോട്ടോയ്ക്കൊപ്പം ദേവിമാരുടെ ഫോട്ടോ വെച്ച് പൂജകൾ ചെയ്യിക്കുകയും സർവ്വമത പ്രാർത്ഥന നടത്തുകയും വിഗ്രഹാർപ്പിത ഭക്ഷണം കഴിക്കുവാൻ പ്രേരിപ്പിക്കുകയും ചെയ്യുന്ന ശ്രേഷ്ഠ വൈദികരും സന്യസ്തരും ക്രിസ്തുവിനെ പ്രഘോഷിക്കുകയല്ല ചെയ്യുന്നത്. അത് ജീവകാരുണ്യ പ്രവർത്തനമല്ല. യേശുവിനെ മറയാക്കി വ്യവസായം നടത്തുകയാണ്. ദൈവ ദാസനായ ദാവീദ് രാജാവിന്റെ പ്രിയ പുത്രൻ, സമ്പത്തിലും ജ്ഞാനത്തിലും ഭൂമിയിലുള്ള സകല രാജാക്കന്മാരെയും പിന്നിലാക്കിയ സോളമൻ രാജാവ്,

ഇസ്രായേൽ ജനത്തിനുവേണ്ടി ആദ്യമായി ദൈവാലയം പണി കഴിപ്പിച്ചവൻ, രണ്ടു പ്രാവശ്യം ദൈവം നേരിട്ട് സംസാരിച്ചവൻ, വിജാതീയ സ്ത്രീകളെ ഭാര്യമാരായി സ്വീകരിക്കരുതെന്ന ദൈവ കൽപന നിസ്സാരമായി കണ്ട് ധിക്കരിച്ച് കെണിയിലകപ്പെ ടുകയും അവസാനം തന്റെ വിജാതീയ ഭാര്യമാർക്കുവേണ്ടി പൂജാഗിരികൾ നിർമ്മിച്ച് അന്യദേവന്മാരെ ആരാധിച്ചതിലൂടെ ഇസ്രായേലിന്റെ ദൈവമായ കർത്താവിൽ നിന്ന് അകന്നു പോയതായും വചനം പറയുന്നു (1രാജാ.11:10).

സമരിയായുടെ പതനത്തിന് കാരണമായത് അവർ അന്യദേവന്മാരോട് ഭക്ത്യാദരങ്ങൾ കാണിക്കുകയും, കർത്താവ് ഇസ്രായേൽ ജനത്തിന്റെ മുമ്പിൽ നിന്ന് ഉച്ചാടനം ചെയ്ത ജനതകളുടെ ആചാരങ്ങളിലും ഇസ്രായേൽ രാജാക്കന്മാർ ആവിഷ്ക്കരിച്ച അനുഷ്ഠാനങ്ങളിലും വ്യാപരിച്ചതു മൂലമാ ണെന്ന് തിരുവചനം വ്യക്തമാക്കുന്നു (2രാജാ.17:8).

യഥാർത്ഥത്തിൽ ഒരു ദൈവമേയുള്ളു എന്നും വിവിധ മതങ്ങളിൽ വിശ്വസിക്കുന്നവർ അവരവരുടെ വിശ്വാസങ്ങൾ ക്കനുസരിച്ച് പല പേരുകളിൽ വിളിക്കുന്നു എന്നു മാത്രമെയു ള്ളുയെന്നും, അതിനാൽ ദൈവമെന്നു കരുതി ഏതു പേരു വിളി ച്ചാലും ഏതു തരത്തിൽ ആരാധിച്ചാലും അതെല്ലാം സത്യ ദൈവത്തിനാണ് ലഭിക്കുക എന്നും പറയുന്ന ഒരു കൂട്ടരെ കണ്ടി ട്ടുണ്ട്. യോഹന്നാൻശ്ലീഹ തന്റെ ലേഖനത്തിൽ പറയുന്നു: *"ദൈവപുത്രനിൽ വിശ്വസിക്കുന്നവന് അവനിൽത്തന്നെ സാക്ഷ്യമുണ്ട്. ദൈവത്തെ വിശ്വസിക്കാത്തവൻ, ദൈവം തന്റെ പുത്രനെക്കുറിച്ച് നൽകിയ സാക്ഷ്യം വിശ്വസിക്കായ്ക കൊണ്ട് അവിടുത്തെ കള്ളം പറയുന്നവനാക്കിയിരിക്കുന്നു. ഇതാണ് ആ സാക്ഷ്യം: ദൈവം നമുക്കു നിത്യജീവൻ നൽകി. ഈ ജീവൻ അവിടുത്തെ പുത്രനിലാണ്. പുത്രനെ സ്വന്തമാക്കിയവൻ ജീവ നെ സ്വന്തമാക്കിയിരിക്കുന്നു.* ***ദൈവപുത്രനെ സ്വന്തമാക്കാത്ത വനു ജീവൻ ഇല്ല***"(1യോഹ.5:10-12). മറ്റൊരു വചനം പറയുന്നു: *"യഹൂദനും ഗ്രീക്കുകാരനും തമ്മിൽ വ്യത്യാസമില്ല. ഒരുവൻ തന്നെയാണ് എല്ലാവരുടെയും കർത്താവ്. തന്നെ വിളിച്ചപേക്ഷി ക്കുന്ന എല്ലാവരുടെയും മേൽ അവിടുന്നു തന്റെ സമ്പത്തു വർഷിക്കുന്നു. എന്തെന്നാൽ, കർത്താവിന്റെ നാമം വിളിച്ച പേക്ഷിക്കുന്ന എല്ലാവരും രക്ഷ പ്രാപിക്കും"* (റോമ.10:12,13). ഈ വചനങ്ങൾ ഒരു സത്യം വെളിപ്പെടുത്തുന്നു. യഥാർത്ഥത്തിൽ ഒരു ദൈവമേയുള്ളൂയെങ്കിലും ദൈവങ്ങൾ എന്നറിയപ്പെടുന്നവർ

പല നാമത്തിലും രൂപത്തിലും ആകാശത്തിലും ഭൂമിയിലുമുണ്ട് (1കോറി.8:5).“*മറ്റാരിലും രക്ഷയില്ല. ആകാശത്തിനു കീഴെ മനുഷ്യരുടെയിടയിൽ നമുക്കു രക്ഷയ്ക്കു വേണ്ടി മറ്റൊരു നാമവും നൽകപ്പെട്ടിട്ടില്ല*”(അപ്പ.4:12). സങ്കീർത്തനത്തിൽ പറയുന്നുണ്ടല്ലോ “*എന്റെ നാമം അറിയുന്നതുകൊണ്ട് ഞാൻ അവനെ സംരക്ഷിക്കും*”(91:14). അതിനാൽ ഏക സത്യ ദൈവമായ **കർത്താവിന്റെ നാമം** വിളിച്ചപേക്ഷിക്കുന്നവർ മാത്രമെ രക്ഷ പ്രാപിക്കുകയുള്ളൂ എന്ന് ഈ വചനം വ്യക്തമാക്കുന്നു. “*യേശു കർത്താവാണ് എന്ന് അധരം കൊണ്ട് ഏറ്റു പറയുകയും ദൈവം അവനെ മരിച്ചവരിൽ നിന്ന് ഉയിർപ്പിച്ചു എന്നു ഹൃദയത്തിൽ വിശ്വസിക്കുകയും ചെയ്താൽ നീ രക്ഷ പ്രാപിക്കും*”(റോമ.10:9). യേശുക്രിസ്തുവല്ലാതെ മനുഷ്യരുടെ പാപങ്ങൾക്കു വേണ്ടി പരിഹാരം ചെയ്തിട്ടുണ്ട് എന്നല്ല, അപ്രകാരം അവകാശ വാദമുന്നയിക്കുകയെങ്കിലും ചെയ്യുന്ന മറ്റൊരു ദൈവവുമില്ല.

കുറച്ചു കാലങ്ങൾക്കുമുമ്പ് ഒരു വൈദികനുമായി സംസാരിക്കുമ്പോൾ അദ്ദേഹം പറയുകയുണ്ടായി എല്ലാ മതങ്ങളിലും രക്ഷയുണ്ട്. എന്നാൽ അതിന്റെ പൂർണ്ണത ക്രിസ്തു മതത്തിലാണെന്നെയുള്ളൂ എന്ന്. അതിനുദാഹരണമായി അദ്ദേഹം പറഞ്ഞതിപ്രകാരമാണ്. പ്രകാശം പരത്തുന്ന ഇലട്രിക്ക് ബൾബുകളെ നോക്കുക. 5 വാട്ടിന്റെയും 10 വാട്ടിന്റെയും 1000 വാട്ടിന്റെയും ബൾബുകളുണ്ട്. അതുപോലെയാണ് മറ്റു മതങ്ങളും ക്രിസ്തു മതവും. ഏറ്റവും പ്രകാശമേറിയത്, അതായത് ഏറ്റവും കൂടുതൽ പേർ രക്ഷനേടുന്നത് ക്രിസ്തു മതത്തിലൂടെയായിരിക്കും. വികലമായ വിശ്വാസം എന്നല്ലാതെ എന്തു പറയുവാൻ? എങ്കിൽ പിന്നെ യേശുക്രിസ്തുവിന്റെ രക്ഷാകര ദൗത്യത്തിന് എന്ത് പ്രസക്തിയാണുള്ളത്? ഇത്തരത്തിലുള്ള വിശ്വാസത്തിന്റെ സ്വാധീനമാണ് സാംസ്കാരിക അനുരൂപണത്തിന്റെ പേരിൽ മറ്റു മതവിശ്വാസ ആരാധനാ രീതികളെ അനുകരിക്കാൻ പ്രചോദനമാകുന്നത്.

വളരെ വേദനയോടെ പറയട്ടെ അജ്ഞതയിൽ നിന്നും ഉടലെടുത്തതാണ് ഇത്തരം വാദഗതികൾ. യേശുക്രിസ്തുവിൽ വിശ്വസിക്കാതെ, യേശുവിനെ രക്ഷകനും നാഥനുമായി സ്വീകരിക്കാതെ ഒരുവനും നിത്യജീവൻ കരസ്ഥമാക്കാൻ സാധ്യമല്ല. യേശുക്രിസ്തുവിനെ രക്ഷകനും നാഥനുമായി അംഗീകരിക്കാത്ത ഒരു മതവിശ്വാസത്തിലൂടെയും ഒരുവൻ പോലും നിത്യരക്ഷ പ്രാപിക്കുകയില്ല. ഇത് പ്രഘോഷിക്കുവാനുള്ള ധൈര്യമില്ലായ്മയാണ് ഇന്ന് ഭാരതത്തിൽ ക്രിസ്തുമതം പ്രചരിക്കുന്ന

തിനുള്ള തടസ്സം. അതിനു പകരമായി യേശുക്രിസ്തുവിനെ ശിവന്റെയും ശ്രീബുദ്ധന്റെയും നടരാജ വിഗ്രഹത്തിന്റെയും രൂപത്തിൽ വേഷം കെട്ടിച്ച് ക്രിസ്തുമതം പ്രചരിപ്പിക്കാമെന്നത് വെറും വ്യാമോഹം മാത്രമാണ്. എന്നു മാത്രമല്ല യേശുക്രിസ്തുവിനെ കുരിശുമരണത്തിനു വിധിച്ച ശേഷം അവന്റെ വസ്ത്രം ഉരിഞ്ഞുമാറ്റി ചുവന്ന പുറങ്കുപ്പായം അണിയിച്ച്, കൂട്ടികെട്ടിയ കൈകളിൽ ഞാങ്ങണ പിടിപ്പിച്ച് തലയിൽ മുൾമുടി ചൂടിച്ച്, യഹൂദന്മാരുടെ രാജാവെ എന്നു വിളിച്ച് പരിഹസിച്ച യഹൂദ പടയാളികളേക്കാൾ ക്രൂരമാണ് ഈ വേഷം കെട്ടിക്കൽ. അതിലൂടെ ദൈവത്തെ പ്രകോപിപ്പിക്കുകയാണ് ചെയ്യുന്നത്.

ഗലാത്തിയക്കാർക്കുള്ള ലേഖനം ഒന്നാം അദ്ധ്യായം എട്ട്, ഒമ്പത് വചനങ്ങൾ പറയുന്നു: "*ഞങ്ങൾ നിങ്ങളോട് പ്രസംഗിച്ചതിൽ നിന്നു വ്യത്യസ്തമായ ഒരു സുവിശേഷം ഞങ്ങൾ തന്നെയോ സ്വർഗ്ഗത്തിൽനിന്ന് ഒരു ദൂതൻ തന്നെയോ നിങ്ങളോട് പ്രസംഗിച്ചാൽ അവൻ ശപിക്കപ്പെട്ടവനാകട്ടെ: ഞങ്ങൾ നേരത്തെ നിങ്ങളോട് പറഞ്ഞപ്രകാരം തന്നെ ഇപ്പോഴും ഞാൻ നിങ്ങളോട് പറയുന്നു, നിങ്ങൾ സ്വീകരിച്ച സുവിശേഷമല്ലാതെ മറ്റൊന്ന് ആരെങ്കിലും നിങ്ങളോട് പ്രസംഗിച്ചാൽ അവൻ ശപിക്കപ്പെട്ടവനാകട്ടെ.*" പൗലോസ്ശ്ലീഹ തരുന്ന മുന്നറിയിപ്പുകൾ ഈ കാലഘട്ടത്തിൽ പ്രസക്തമല്ലേ?

കത്തോലിക്കാസഭയുടെ മതബോധനഗ്രന്ഥം വിഗ്രഹാരാധനയെപറ്റി പറയുന്നത് വളരെ പ്രസക്തമാണ്. "*വിഗ്രഹാരാധന അവിശ്വാസികളുടെ മിഥ്യയായ ആരാധനയെ മാത്രമല്ല സൂചിപ്പിക്കുന്നത്. അതു വിശ്വാസത്തിനെതിരായ ഒരു സ്ഥിരം പ്രലോഭനമായി നിലനിൽക്കുകയും ചെയ്യുന്നു. ദൈവമല്ലാത്തതിനെ ദൈവമാക്കുന്നതിലാണ് വിഗ്രഹാരാധന അടങ്ങിയിരിക്കുന്നത്. ദൈവത്തിന്റെ സ്ഥാനത്ത് ഒരു സൃഷ്ടിയെ അത് - ദേവന്മാരോ സാത്താന്മാരോ (ഉദാഹരണം സാത്താൻ സേവ), ശക്തിയോ, സുഖമോ, വംശമോ, പൂർവ്വീകരോ, രാഷ്ട്രമോ, പണമോ അതു പോലുള്ള എന്തെങ്കിലുമോ ആകാം - ബഹുമാനിക്കുകയോ ആരാധിക്കുകയോ ചെയ്യുമ്പോഴെല്ലാം മനുഷ്യർ വിഗ്രഹാരാധന നടത്തുകയാണ്. യേശു പറഞ്ഞു: ദൈവത്തേയും മാമ്മോനെയും സേവിക്കാൻ നിങ്ങൾക്ക് കഴിയുകയില്ല. പല രക്തസാക്ഷികളും മരിച്ചതു മൃഗത്തെ ആരാധിക്കുന്നതിന്, അങ്ങനെ ആരാധിക്കുന്നതായി നടിക്കുന്നതിനു പോലും, വിസമ്മതിച്ചതുകൊണ്ടാണ്. വിഗ്രഹാരാധന ദൈവത്തിന്റെ അനന്യമായ*

*കർത്തൃത്വത്തെ തള്ളിപ്പറയുന്നു. തന്മൂലം അതു ദൈവത്തോടുള്ള ഐക്യവുമായി ഒത്തു പോകുന്നതല്ല* "(CCC.2113).

സാംസ്കാരികാനുരൂപണം ദൈവപ്രമാണങ്ങളിൽ പ്രഥമവും പ്രധാനവുമായ ഒന്നാമത്തെ കൽപനക്ക് എതിരാണ്. "*ഇതാണ് ഒന്നാമത്തെ കൽപന: ഇസ്രായേലെ, കേൾക്കുക! നമ്മുടെ ദൈവമായ കർത്താവാണ് ഏക കർത്താവ്. നീ നിന്റെ ദൈവമായ കർത്താവിനെ പൂർണ്ണഹൃദയത്തോടും പൂർണ്ണാത്മാവോടും പൂർണ്ണമനസ്സോടും പൂർണ്ണശക്തിയോടും കൂടെ സ്നേഹിക്കുക*"(മർക്കോ.12:30). അതായത് ഒരുവൻ കർത്താവിൽ വിശ്വസിച്ചാൽ മാത്രം പോരാ അവൻ മാത്രമാണ് **ഏക കർത്താവ്** എന്ന് വിശ്വസിക്കണം. കുറച്ചുകൂടി വ്യക്തമായി പറഞ്ഞാൽ വേറെ ദൈവങ്ങൾ ഇല്ല എന്നുകൂടി വിശ്വസിക്കണം. അതുകൊണ്ടാണ് തുടർന്നുള്ള വചനങ്ങളിൽ നിയമജ്ഞൻ പറഞ്ഞത്. "*അവിടുന്ന് ഏകനാണെന്നും അവിടുന്നല്ലാതെ **മറ്റൊരു ദൈവമില്ലെന്നും** അവിടുത്തെ പൂർണ്ണ ഹൃദയത്തോടും പൂർണ്ണ മനസ്സോടും പൂർണ്ണ ശക്തിയോടും കൂടെ സ്നേഹിക്കുന്നതും തന്നെപ്പോലെ തന്നെ അയൽക്കാരനെ സ്നേഹിക്കുന്നതും എല്ലാ ദഹനബലികളെക്കാളും യാഗങ്ങളെയുംക്കാൾ മഹനീയമാണെന്നും അങ്ങു പറഞ്ഞത് സത്യമാണ്.*" ഇപ്രകാരം വിശ്വസിക്കുന്ന ഒരുവന് വിജാതീയ ആരാധനാരീതികളെ അനുകരിക്കാനാവുമോ?

ഇതിൽനിന്നും മറ്റു മതവിശ്വാസികളെല്ലാവരും നശിച്ചുപോകുമെന്ന് അർത്ഥമാക്കേണ്ടതില്ല. "*സ്വന്തം കുറ്റത്താലല്ലാതെ, ക്രിസ്തുവിന്റെ സുവിശേഷത്തെയും അവിടുത്തെ സഭയെയും അറിയാതിരിക്കുകയും എന്നാൽ നിർമ്മല ഹൃദയത്തോടെ ദൈവത്തെ അന്വേഷിക്കുകയും മനസ്സാക്ഷിയുടെ സ്വരത്തിലൂടെ പ്രകടമാകുന്ന ദൈവ തിരുമനസ്സു കൃപാവരത്താൽ പ്രചോദിതരായി, നിറവേറ്റാൻ പരിശ്രമിക്കുകയും ചെയ്യുന്നവർക്കും നിത്യരക്ഷ പ്രാപിക്കാൻ സാധിക്കും*" (CCC.847). പക്ഷേ ഇത് ഒരിക്കലും അവർ ആയിരിക്കുന്ന മത വിശ്വാസത്തിലൂടെയല്ല. പ്രത്യുത ദൈവീക പദ്ധതിയുടെ ഭാഗമായി, ഒരുപക്ഷേ മരണശേഷം പോലും, ക്രിസ്തുവിൽ വിശ്വസിക്കുവാൻ അവസരം ലഭിക്കുകയും അപ്രകാരം വിശ്വസിക്കുന്നവർക്ക് രക്ഷ ലഭിക്കുകയും ചെയ്യും. അതുകൊണ്ടാണ് തിരുവചനം പറയുന്നത്: "*........മനുഷ്യനെപ്പോലെ ശാരീരികമായി വിധിക്കപ്പെട്ടെങ്കിലും ആത്മാവിൽ ദൈവീകരായി കഴിയാൻ വേണ്ടി മരിച്ചവരോടു പോലും സുവിശേഷം പ്രസംഗിക്കപ്പെട്ടത്* "(1പത്രോ.4:6). "*ദൈവമായ കർത്താവ് അരുളിച്ചെയ്യുന്നു: എന്റെ ജനമെ, കല്ലറകൾ*

*തുറന്നു നിങ്ങളെ ഞാൻ ഉയർത്തുമ്പോൾ ഞാനാണ് കർത്താവ് എന്ന് നിങ്ങൾ അറിയും. എന്റെ ആത്മാവിനെ ഞാൻ നിങ്ങളിൽ നിവേശിപ്പിക്കും. നിങ്ങൾ ജീവിക്കും. ഞാൻ നിങ്ങളെ നിങ്ങളുടെ സ്വന്തം ദേശത്ത് വസിപ്പിക്കും. കർത്താവായ ഞാനാണ് ഇതു പറഞ്ഞതെന്നും പ്രവൃത്തിച്ചതെന്നും അപ്പോൾ നിങ്ങൾ അറിയും*" (എസെ.37:13,14). "*ഏക സത്യ ദൈവമായ അവിടുത്തെയും അങ്ങ് അയച്ച യേശുക്രിസ്തുവിനെയും അറിയുക എന്നതാണ് നിത്യ ജീവൻ* "(യോഹ.17:3). അതിനാൽ മരിച്ചുപോയ നിങ്ങൾ എന്നെ അറിയുകയും അറിയുന്നവർ ജീവൻ പ്രാപിക്കുകയും ചെയ്യും എന്നല്ലെ ഇതിനർത്ഥം. എന്തെന്നാൽ രക്ഷ ക്രിസ്തുവിലൂടെ മാത്രമാണ്. "*ഒരു ദൈവമേയുള്ളൂ. ദൈവത്തിനും മനുഷ്യർക്കും മധ്യസ്ഥനായി ഒരുവനെയുള്ളൂ - മനുഷ്യനായ യേശുക്രിസ്തു*" (1തിമോ.2:5). യോഹന്നാന്റെ സുവിശേഷത്തിൽ പറയുന്നു: "*വഴിയും സത്യവും ജീവനും ഞാനാണ്. എന്നിലൂടെയല്ലാതെ ആരും പിതാവിന്റെ അടുക്കലേക്ക് വരുന്നില്ല* "(14:6).

വിജാതീയരായിരുന്നവരും അടുത്ത കാലത്ത് വിശ്വാസം സ്വീകരിച്ചവരുമായ ചില പ്രമുഖരുടെ സാക്ഷ്യങ്ങൾ ഏതാനും നാളുകൾക്കുമുമ്പ് കേൾക്കാനിടയായി. തഞ്ചാവൂരിലെ പുരാതന ബ്രാഹ്മണ കുടുബത്തിൽ ജനിച്ചു വളർന്ന സിനിമാ നടി മോഹിനിയുടെയും, കോഴിക്കോട് പ്രസിദ്ധമായ ബ്രാഹ്മണ കുടുബത്തിൽ ജനിച്ചു വളർന്ന് ഫെഡറൽ ബാങ്കിൽ ജനറൽ മാനേജരായി ജോലി നോക്കുന്ന ഗിരീഷ് കുമാറിന്റേതുമായിരുന്നു അവയിൽ ചിലത്. നിർമ്മല ഹൃദയത്തോടെ യഥാർത്ഥ ദൈവത്തെ അന്വേഷിച്ചപ്പോഴുണ്ടായ യേശു അനുഭവമായിരുന്നു അവരെ ക്രിസ്തീയ വിശ്വാസത്തിലേക്ക് നയിച്ചത്. അവർ ആയിരിക്കുന്ന മതവിശ്വാസത്തിലൂടെ നിത്യരക്ഷ പ്രാപിക്കാൻ സാധിക്കുകയില്ല എന്ന വലിയ തിരിച്ചറിവാണ് അവരെ അതിന് പ്രേരിപ്പിച്ചത്. തോമാശ്ലീഹായുടെ പൈതൃകം അവകാശപ്പെടുന്ന നമ്മുടെ വിശ്വാസത്തെ ലജ്ജിപ്പിക്കുന്ന വിധത്തിലുള്ളതായിരുന്നു അവരുടെ വിശ്വാസ തീഷ്ണത. എന്നു മാത്രമല്ല അവർക്കു ലഭിച്ച തിരിച്ചറിവ് ഇന്ന് നമ്മളിൽ പലർക്കും നഷ്ടപ്പെട്ടിരിക്കുന്നു. നമ്മുടെ അവിശ്വസ്തതയും ദുർസാക്ഷ്യവും തെറ്റായ പ്രബോധനങ്ങളും അനേകർ യേശുവിനെ സ്വീകരിക്കുന്നതിന് തടസ്സമായി എന്നത് നിഷേധിക്കാനാവില്ല.

മർക്കോസിന്റെ സുവിശേഷം 7-ാം അദ്ധ്യായം 7 മുതൽ 13 വരെയുള്ള വചനങ്ങൾ ശ്രദ്ധിക്കേണ്ടവയാണ്. "*ഈ ജനം അധ*

*രങ്ങൾകൊണ്ട് എന്നെ ബഹുമാനിക്കുന്നു. എന്നാൽ അവരുടെ ഹൃദയം എന്നിൽ നിന്ന് വളരെ ദൂരെയാണ്, വ്യർത്ഥമായി അവർ എന്നെ ആരാധിക്കുന്നു; മനുഷ്യരുടെ കൽപനകൾ പ്രമാണങ്ങ ളായി പഠിപ്പിക്കുകയും ചെയ്യുന്നു. ദൈവത്തിന്റെ കൽപന ഉപേ ക്ഷിച്ച്, മനുഷ്യരുടെ പാരമ്പര്യം നിങ്ങൾ മുറുകെ പിടിക്കുന്നു. അവൻ തുടർന്നു: നിങ്ങളുടെ പാരമ്പര്യം പാലിക്കാൻ വേണ്ടി നിങ്ങൾ കൗശലപൂർവ്വം ദൈവകൽപന അവഗണിക്കുന്നു ......... നിങ്ങൾക്കു ലഭിച്ച പാരമ്പര്യം വഴി ദൈവവചനം നിങ്ങൾ നിരർ ത്ഥകമാക്കുന്നു. ഇതുപോലെ പലതും നിങ്ങൾ ചെയ്യുന്നു."*

ഇസ്രായേലിനെക്കാൾ പതിൻമടങ്ങ് അംഗസഖ്യയുള്ള സൈന്യത്തെ വളരെ ചെറിയ സൈന്യവുമായി നേരിട്ട് വിജയം വരിച്ച ചരിത്രമാണ് ഇസ്രായേലിന്റേത്. ഇതിനുദാഹരണമായി ധാരാളം സംഭവങ്ങൾ ചരിത്രത്തിൽ കാണാം. എന്നാൽ ഇതിനു വിരുദ്ധമായി യുദ്ധത്തിൽ പരാജയപ്പെടുന്ന അപൂർവ്വ സന്ദർഭങ്ങ ളും കാണാം. ഇതിനു കാരണമായി പറയുന്ന സംഭവങ്ങളിൽ ഒന്നാണ് ജോഷ്വയുടെ പുസ്തകത്തിലുള്ളത്."*ഇസ്രായേൽ പാപം ചെയ്തിരിക്കുന്നു; എന്റെ കൽപന അവർ ലംഘിച്ചു. നിഷിദ്ധ വസ്തുക്കളിൽ ചിലത് അവർ കൈവശപ്പെടുത്തി. അവ തങ്ങ ളുടെ സാമാനങ്ങളോടുകൂടെ വച്ചിട്ട് വ്യാജം പറയുകയും ചെയ് തിരിക്കുന്നു. അതിനാൽ ഇസ്രായേൽ ജനത്തിനു ശത്രുക്കളെ ചെറുത്തു നിൽക്കാൻ സാധിക്കുന്നില്ല. അവരുടെ മുമ്പിൽ തോറ്റു പിന്മാറുന്നു. എന്തെന്നാൽ അവർ നശിപ്പിക്കപ്പെടുവാനുള്ള ഒരു വസ്തുവായിത്തീർന്നിരിക്കുന്നു. നിങ്ങൾ എടുത്ത നിഷിദ്ധ വസ്തുക്കൾ നശിപ്പിക്കുന്നില്ലെങ്കിൽ ഞാൻ ഇനി നിങ്ങളോടു കൂടെ ഉണ്ടായിരിക്കയില്ല*"(7:11,12). സേറായുടെ മകൻ ആഖാൻ ദൈവത്തോട് അവിശ്വസ്തത കാണിക്കുകയും അതിന്റെ ശിക്ഷ ഇസ്രായേൽ ജനം മുഴുവൻ അനുഭവിക്കേണ്ടിവരുകയും ചെയ്തു.

ഏതാനം വർഷങ്ങൾക്ക്മുമ്പ് ജീവൻ TV യുടെ ഉൽ ഘാടന ചടങ്ങിന്റെ ദൃശങ്ങൾ കണ്ടുകൊണ്ടിരിക്കുമ്പോൾ എന്നെയേറെ വേദനിപ്പിച്ച ഒരു സംഭവമായിരുന്നു സർവ്വമത പ്രാർത്ഥന. ഒരു ലക്ഷത്തി ഇരുപത്തെയ്യായിരം പടയാളികളുമായി ഇസ്രായേൽ ജനത്തെ നശിപ്പിക്കാനായി ഹോളോഫർണസ് തയ്യാറെടുത്തപ്പോൾ യൂദിത്ത് എന്ന സ്ത്രീയിലൂടെ ഹോളോഫ ർണസിനെ വധിച്ച് ഇസ്രായേലിനെ രക്ഷിച്ച സൈന്യങ്ങളുടെ **കർത്താവിന്റെ തിരുശരീരമായ** കത്തോലിക്കാ സഭയുടെ നേതൃത്വത്തിൽ ആരംഭിക്കുന്ന ഒരു പ്രസ്ഥാനത്തിന് സർവ്വമത

പ്രാർത്ഥനയുടെ ആവശ്യമുണ്ടായിരുന്നുവോ? സർവ്വമത പ്രാർത്ഥനയിലൂടെ **കത്തോലിക്കാ വിശ്വാസത്തിന്റെ അടിസ്ഥാനമായ ഏക ദൈവ സത്യ വിശ്വാസത്തിൽ നിന്ന് വിശ്വാസികളെ ബഹു ദൈവ വിശ്വാസത്തിലേക്ക് നയിക്കുകയാണെന്ന് അധികാരികൾ മനസ്സിലാക്കുന്നുണ്ടോ?** മത തീവ്രവാദികളുടെ അക്രമങ്ങളിൽ നിന്ന് രക്ഷനേടാൻ സർവ്വമത പ്രാർത്ഥനക്കുള്ള അധികാരികളുടെ ആഹ്വാനം വിശ്വാസികളോടുള്ള വെല്ലുവിളിയാണ്. പഴയകാല നാടോടി കഥകളിൽനിന്നും യക്ഷികഥകളിൽ നിന്നും പ്രചോദനം ഉൾക്കൊണ്ടു കൊണ്ട് ബൈബിൾ ഗ്രന്ഥകാരൻ മെനഞ്ഞെടുത്തതാണ് യൂദിത്തിന്റെ കഥയെന്ന് പഠിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുമ്പോൾ ഓർക്കണമേ, സ്വന്തം ബുദ്ധിയിലാശ്രയിച്ച് ലോകത്തെ പ്രീതിപ്പെടുത്തി തുടക്കംക്കുറിച്ച ജീവൻ TV, ജീവൻ നിലനിർത്താൻ ചക്രശ്വാസം വലിക്കുമ്പോൾ ദൈവഹിതമനുസരിച്ച് ദൈവ പരിപാലനയിൽ മാത്രം ആശ്രയിച്ച് ഒരു വ്യക്തി ആരംഭിച്ച ശാലോം TV ഒരു പൈസക്കുപോലും പരസ്യമില്ലാതെ നില നിൽക്കുന്നു എന്നത് ആരെയും വിസ്മയിപ്പിക്കുന്നതാണ്. ഇത് ഒരു തിരിച്ചറിവിന് കാരണമാകട്ടെ. കോടികളുടെ കട ബാധ്യതയും മാറാരോഗവും തകർന്ന ജീവിതവുമായി എല്ലാം നഷ്ടപ്പെട്ട് അനേകായിരങ്ങൾ ധ്യാനങ്ങളിലൂടെ വചനത്താൽ വിശുദ്ധീകരിച്ച് യേശുവിലാശ്രയിക്കുമ്പോൾ അത്ഭുതകരമായി ലഭിക്കുന്ന വിടുതലിന്റെയും മോചനത്തിന്റെയും സാക്ഷ്യങ്ങൾ ജീവിക്കുന്ന ദൈവത്തിന്റെ ഇടപെടലുകളാണെന്നത് വിസ്മരിക്കരുത്.

വിജാതീയ ആചാരങ്ങളെ അനുകരിക്കുന്നവർ നിയമാവർത്തനം പതിമൂന്നാം അദ്ധ്യായം തരുന്ന മുന്നറിയിപ്പുകൾ തള്ളിക്കളയരുത്. "*നിങ്ങളുടെ ഇടയിൽ നിന്ന് ഒരു പ്രവാചകനോ സ്വപ്ന വിശകലനക്കാരനോ വന്ന് ഒരു അടയാളമോ അത്ഭുതമോ നിങ്ങൾക്ക് വാഗ്ദാനം ചെയ്യുകയും അവൻ പറഞ്ഞ വിധം സംഭവിക്കുകയും ചെയ്താലും, നിങ്ങൾക്ക് അജ്ഞാതരായ അന്യദേവന്മാരെ നമുക്കു പിൻചെല്ലാം, അവരെ സേവിക്കാം, എന്ന് അവൻ പറയുകയാണെങ്കിൽ നിങ്ങൾ ആ പ്രവാചകന്റെയോ വിശകലനക്കാരന്റെയോ വാക്കുകൾ കേൾക്കരുത്. എന്തുകൊണ്ടെന്നാൽ, നിങ്ങൾ പൂർണ്ണഹൃദയത്തോടും പൂർണ്ണാത്മാവോടുംകൂടെ തന്നെ സ്നേഹിക്കുന്നുണ്ടോ എന്ന് അറിയാൻ നിങ്ങളുടെ ദൈവമായ കർത്താവു നിങ്ങളെ പരീക്ഷിക്കുകയാണ്. നിങ്ങളുടെ ദൈവമായ കർത്താവിനെ അനുഗമിക്കുകയും*

*ഭയപ്പെടുകയും ചെയ്യുവിൻ. നിങ്ങൾ അവിടുത്തെ കൽപനകൾ പാലിക്കുകയും വാക്കു കേൾക്കുകയും അവിടുത്തെ സേവിക്കുകയും അവിടുത്തോടു ചേർന്നു നിൽക്കുകയും ചെയ്യണം. അവൻ പ്രവാചകനോ സ്വപ്ന വിശകലനക്കാരനോ ആരായാലും വധിക്കപ്പെടണം. എന്തെന്നാൽ നിങ്ങളെ ഈജിപ്തിൽ നിന്ന് ആനയിച്ചവനും അടിമത്തത്തിന്റെ ഭവനത്തിൽനിന്നു മോചിപ്പിച്ചവനും നിങ്ങളുടെ ദൈവവുമായ കർത്താവിനെ എതിർക്കാനും അവിടുന്നു കൽപിച്ചിട്ടുള്ള മാർഗ്ഗത്തിൽ നിന്നു നിങ്ങളെ വ്യതിചലിപ്പിക്കാനും ആണ് അവൻ ശ്രമിച്ചത്. അങ്ങനെ നിങ്ങൾ ആ തിന്മ നിങ്ങളുടെ ഇടയിൽ നിന്നു നീക്കിക്കളയണം*"(13:1–5).

അനുകൂലമായ സാഹചര്യങ്ങളിൽ പോലും ഭാരത കത്തോലിക്കാസഭയുടെ വളർച്ച മുരടിച്ചു പോയത് അല്ലെങ്കിൽ പ്രതീക്ഷക്കൊത്ത് വളരാൻ സാധിക്കാതിരുന്നത് എന്തുകൊണ്ടാണ്? ജോഷ്വയുടെ പുസ്തകത്തിൽ പറയുന്നു: "*നിങ്ങളുടെ ഇടയിൽ അവശേഷിച്ചിരിക്കുന്ന ഈ ജനങ്ങളുമായി ഇടപഴകുകയോ അവരുടെ സ്ത്രീകളെ വിവാഹം ചെയ്യുകയോ നിങ്ങളുടെ സ്ത്രീകളെ അവർക്കു വിവാഹം ചെയ്തു കൊടുക്കുകയോ ചെയ്യുന്നെങ്കിൽ, നിങ്ങളുടെ ദൈവമായ കർത്താവ് ഈ ജനങ്ങളെ നിങ്ങളുടെ ഇടയിൽനിന്നു മേലിൽ നിർമ്മാർജ്ജനം ചെയ്യുകയില്ലെന്ന് അറിഞ്ഞു കൊള്ളുവിൻ.* ***നിങ്ങളുടെ ദൈവമായ കർത്താവ് നിങ്ങൾക്കു നൽകിയിരിക്കുന്ന ഈ വിശിഷ്ട ദേശത്തു നിന്ന് നിങ്ങൾ വിച്ഛേദിക്കപ്പെടുന്നതുവരെ അവർ നിങ്ങൾക്ക് കെണിയും കുടുക്കും മുതുകിൽ ചാട്ടയും കണ്ണിൽ മുള്ളും ആയിരിക്കും***"(23:13).

ഇത്രയും എഴുതിയതിൽ നിന്നും എന്നെ ഒരു മത മൗലിക വാദിയും വർഗ്ഗീയവാദിയുമായി മുദ്രകുത്തേണ്ട. എന്റെ ആത്മാർത്ഥ സുഹൃത്തുക്കളിൽ പലരും ഹിന്ദുക്കളും മുസ്ലിമുകളുമാണ്. ഞാൻ അവരെ സ്നേഹിക്കുന്നു, ബഹുമാനിക്കുന്നു. എന്നാൽ വിശ്വാസത്തിന്റെ കാര്യത്തിൽ അവരെ അനുകരിക്കുന്നില്ല എന്നു മാത്രം. പൗലോസ്ശ്ലീഹ പറയുന്നു: "*അവിശ്വാസിയായ ഒരുവൻ നിന്നെ ഭക്ഷണത്തിനു ക്ഷണിക്കുകയും പോകാൻ നീ ആഗ്രഹിക്കുകയും ചെയ്താൽ വിളമ്പിത്തരുന്നതെന്തും മനശ്ചാഞ്ചല്യം കൂടാതെ ഭക്ഷിച്ചു കൊള്ളുക*" (1കോറി. 10:27). വീണ്ടും പറയുന്നു: "*വ്യഭിചാരികളുമായി സമ്പർക്കമരുതെന്നു മറ്റൊരു ലേഖനത്തിൽ ഞാൻ എഴുതിയിരുന്നല്ലോ. ലോകത്തിലെ വ്യഭിചാരികളെയും അത്യാഗ്രഹികളെയും കള്ള*

*ന്മാരെയും വിഗ്രഹാരാധകരെയും ഒന്നടങ്കമല്ല ഞാൻ വിവക്ഷിച്ചത്. അങ്ങനെയായിരുന്നെങ്കിൽ നിങ്ങൾ ലോകത്തിൽ നിന്നു തന്നെ പുറത്തു പോകേണ്ടി വരുമായിരുന്നു. പ്രത്യുത, സഹോദരൻ എന്നു വിളിക്കപ്പെടുന്നവൻ അസന്മാർഗ്ഗിയോ അത്യാഗ്രഹിയോ വിഗ്രഹാരാധകനോ പരദൂഷകനോ മദ്യപനോ കള്ളനോ ആണെന്നു കണ്ടാൽ അവനുമായി സംസർഗ്ഗം പാടില്ലെന്നാണ് ഞാൻ എഴുതിയത് "* (1കോറി.5:9–11). ഇതിൽ നിന്ന് വിശ്വാസപരമായ കാര്യത്തിൽ ഒരു വിട്ടുവീഴ്ചയും പാടില്ല എന്നല്ലാതെ വിജാതീയരുമായി സംസർഗ്ഗമരുതെന്ന് പൗലോസ്ശ്ലീഹ അർത്ഥമാക്കുന്നില്ല എന്ന് മനസ്സിലാക്കാം. എങ്കിലും ഈ സ്വാതന്ത്ര്യം മറ്റൊരുവന് വിശ്വാസപരമായ ഇടർച്ചക്ക് കാരണമാകാതിരിക്കാൻ ശ്രദ്ധിക്കണം.

*"ഓരോരുത്തനും മേലധികാരികൾക്കു വിധേയനായിരിക്കട്ടെ. എന്തെന്നാൽ, ദൈവത്തിൽ നിന്നല്ലാതെ അധികാരമില്ല. നിലവിലിരിക്കുന്ന അധികാരങ്ങൾ ദൈവത്താൽ സ്ഥാപിതമാണ്. തന്നിമിത്തം, അധികാരത്തെ ധിക്കരിക്കുന്നവൻ ദൈവിക സംവിധാനത്തെയാണ് ധിക്കരിക്കുന്നത്. ധിക്കരിക്കുന്നവൻ തങ്ങൾക്കുതന്നെ ശിക്ഷാവിധി വരുത്തിവയ്ക്കും. സത്പ്രവൃത്തികൾ ചെയ്യുന്നവർക്കല്ല, ദുഷ്പ്രവൃത്തികൾ ചെയ്യുന്നവർക്കാണ് അധികാരികൾ ഭീഷണിയായിരിക്കുന്നത്. നിനക്ക് അധികാരിയെ ഭയപ്പെടാതെ കഴിയണമെന്നുണ്ടോ? എങ്കിൽ നന്മചെയ്യുക; നിനക്ക് അവനിൽ നിന്നു ബഹുമതിയുണ്ടാകും. എന്തെന്നാൽ, അവൻ നിന്റെ നന്മയ്ക്കു വേണ്ടി ദൈവത്തിന്റെ ശുശ്രൂഷകനാണ്. എന്നാൽ, നീ തിന്മ പ്രവൃത്തിക്കുന്നുവെങ്കിൽ പേടിക്കണം. അവൻ വാൾ ധരിച്ചിരിക്കുന്നതു വെറുതേയല്ല. തിന്മ ചെയ്യുന്നവനെതിരായി ദൈവത്തിന്റെ ക്രോധം നടപ്പാക്കുന്ന ദൈവ ശുശ്രൂഷകനാണവൻ "*(റോമ.13:1–4).

ഈ വചനം പറഞ്ഞുകൊണ്ട് വിശ്വാസികൾ അധികാരികൾക്ക് വിധേയരായിരിക്കേണ്ട ആവശ്യകതയെ ഒർമ്മിപ്പിക്കാറുണ്ട്. എന്നാൽ ഈ വചനം നാം ആഴത്തിൽ മനസ്സിലാക്കേണ്ടതുണ്ട്. ദൈവം അധികാരം കൊടുത്തിരിക്കുന്നത് ദൈവരാജ്യം വളർത്താനാണ്. തിന്മ (ദൈവ വചനത്തിനെതിരെ) ചെയ്യുന്നവനെതിരായി ദൈവത്തിന്റെ ക്രോധം നടപ്പാക്കാനാണ് അധികാരം കൊടുത്തിരിക്കുന്നത്. സൽപ്രവൃത്തികൾ ചെയ്യുന്നവർക്കല്ല, ദുഷ്പ്രവൃത്തികൾ ചെയ്യുന്നവർക്കാണ് അധികാരികൾ ഭീഷണിയായിരിക്കുന്നത്. **നന്മ ചെയ്യുന്നവർ അധികാരിയെ ഭയപ്പെടേണ്ട**

**തില്ല.** എന്നുമാത്രമല്ല ദൈവവചനത്തെ അനുസരിക്കുന്ന അധികാരിക്കു മാത്രമെ ദൈവത്തിൽ നിന്ന് അധികാരമുള്ളൂ. ഉദാഹരണമായി പ്രധാനമന്ത്രിക്ക് ഇന്ത്യയെ പടുത്തുയർത്താനാണ് അധികാരം കൊടുത്തിരിക്കുന്നത്. ഭരണഘടനയനുസരിച്ച് പ്രവർത്തിക്കാൻ മാത്രമെ അദ്ദേഹത്തിന് അധികാരമുള്ളു. അതിനാൽ ആധുനിക ദൈവശാസ്ത്ര സിദ്ധാന്തങ്ങളുടെ പേരിൽ ഒരു വിഭാഗം അധികാരികൾ കാട്ടിക്കൂട്ടുന്ന പേക്കൂത്തുകളെ അനുകരിക്കാൻ വിശ്വാസികൾക്ക് കടമയില്ല. "*മനുഷ്യരെക്കാൾ ദൈവത്തെയാണ് അനുസരിക്കേണ്ടത്* "എന്ന് വചനം പറയുന്നു. ദൈവവചനം വായിച്ച് പഠിക്കുവാനും അതനുസരിച്ച് ജീവിക്കുവാനും ഓരോ വിശ്വാസിക്കും കടമയുണ്ട്. അജ്ഞത ഒഴിവു കഴിവല്ല. വിധേയത്വത്തിന്റെ പേരിലാണ് ഇതെല്ലാം ചെയ്യുന്നതെന്ന് പറയുന്നവർ ദൈവതിരുമുമ്പിൽ നീതീകരിക്കപ്പെടാൻ സാദ്ധ്യതയില്ല. അങ്ങ് എനിക്ക് ഇണയായി തന്ന ഹവ്വയുടെ വാക്കുകേട്ടാണ് പഴം ഭക്ഷിച്ചതെന്ന ആദിപിതാവായ ആദത്തിന്റെ വാദം ദൈവം അംഗീകരിച്ചില്ല എന്ന് മറക്കരുത്.

ഈ വൈകിയവേളയിലെങ്കിലും സഭാധികാരികൾ നിഷ്പക്ഷമായി ആത്മശോധന ചെയ്യട്ടെ. സാംസ്കാരീക അനുരൂപണത്തിലൂടെ സഭ വളർന്നുവോ അതോ തളർന്നുവോ? സാംസ്കാരീക അനുരൂപണത്തിലൂടെയുള്ള വിജാതീയവൽക്കരണം ആർക്കുവേണ്ടി? കർത്താവ് ലോകത്തിൽ നിന്ന് അബ്രഹാമിനെ വേർതിരിച്ച് ഇസ്രായേലിനു രൂപം കൊടുത്ത് ദൈവമക്കളായി മാറ്റിയവരെ വീണ്ടും ലോകത്തിന്റെ മക്കളായി മാറ്റാനുള്ള പിശാചിന്റെ തന്ത്രമാണ് സാംസ്കാരീക അനുരൂപണമെന്ന് മനസ്സിലാക്കണമേ. തിരുവചനങ്ങൾ നൽകുന്ന മുന്നറിയിപ്പുകളെ അവഗണിച്ചു കൊണ്ട് ലോക മൈത്രിക്കുവേണ്ടി കാട്ടിക്കൂട്ടുന്ന അനുരൂപണങ്ങളിലൂടെ ദൈവകോപം വിളിച്ചു വരുത്തുകയല്ലേ ചെയ്യുന്നത്? കർത്താവിനെ പ്രകോപിപ്പിക്കണമോ? തിരുവചനം പറയുന്നു, "*കർത്താവിന് പ്രസാദകരമായിട്ടുള്ളവ എന്തെന്ന് വിവേചിച്ചറിയുവിൻ, അന്ധകാരത്തിന്റെ നിഷ്ഫലമായ പ്രവർത്തനങ്ങളിൽ പങ്ക് ചേരരുത്, പകരം അവയെ കുറ്റപ്പെടുത്തുവിൻ* " (എഫേ.5:10,11). സങ്കീർത്തകനെപ്പോലെ നമുക്കും പ്രാർത്ഥിക്കാം ദൈവമേ, എന്റെ നന്മയ്ക്കുവേണ്ടി നീതിമാൻ എന്നെ പ്രഹരിക്കുകയോ ശാസിക്കുകയോ ചെയ്യട്ടെ! എന്നാൽ ദുഷ്ടരുടെ തൈലം എന്റെ ശിരസ്സിനെ അഭിഷേകം ചെയ്യാൻ ഇടയാകാതിരിക്കട്ടെ.



# 6

## സാത്താനും പിശാചുമായ പുരാതന സർപ്പം പിഴച്ചുപോയ മാലാഖയോ?

സാത്താന്റെ അസ്തിത്വത്തെ നിഷേധിക്കുന്നത് അറിവിന്റെ ലക്ഷണമായും ഒരു ഫാഷനുമായി കരുതുന്ന സമകാലീക സംസ്കാരത്തിന്റെ കാലഘട്ടത്തിലാണ് നാം ജീവിക്കുന്നത്. മനഃശാസ്ത്രത്തിന്റെയും നരവംശ ശാസ്ത്രത്തിന്റെയും സാമൂഹ്യ ശാസ്ത്രത്തിന്റെയും ചുവടു പിടിച്ച് അവ്യക്തമായ തിന്മക്ക് മനുഷ്യഭാവന നൽകുന്ന വ്യക്തി സങ്കൽപമാണ് പിശാച് എന്നു ചിന്തിക്കുകയും പഠിപ്പിക്കുകയും ചെയ്യുന്ന ദൈവശാസ്ത്രജ്ഞർ പോലുമുണ്ട്. സാത്താന്റെ അസ്തിത്വത്തെ അംഗീകരിക്കുന്നെങ്കിലും മനുഷ്യരിൽ അവന് ചെലുത്താനാകുന്ന സ്വാധീനത്തെ കുറച്ച് കാണുന്നവരുമുണ്ട്. ഈ ചിന്താഗതി തിന്മയുടെ പ്രവർത്തനങ്ങൾക്ക് ഏറെ സഹായകരമാകുന്നു, പ്രത്യേകിച്ച് തിന്മയുടെ പ്രവർത്തനങ്ങളെ തടയാനുള്ള അധികാരവും ഉത്തരവാദിത്വവും ഉള്ളവരാകുമ്പോൾ. എന്നാൽ സാത്താൻെറ പ്രവൃത്തികളെ നശിപ്പിക്കുന്നതിനു വേണ്ടി, ദൈവപുത്രൻ മനുഷ്യനായി അവതരിച്ച് കുരിശിൽ ഒരു ബലിയായി തീരേണ്ടി വന്നു എന്നതു കൊണ്ടുതന്നെ സാത്താനെ ഒഴിവാക്കിക്കൊണ്ട് ക്രിസ്തുവിന്റെ രക്ഷാകര പദ്ധതിയെപ്പറ്റി മനസ്സിലാക്കുക അസാധ്യമാണ്. അതിനാൽ അവൻ ആരെന്നും ദൈവത്തിൻെറ സൃഷ്ടി എപ്രകാരം സാത്താനായി മാറിയെന്നും ഓരോ വിശ്വാ

സിയും മനസ്സിലാക്കിയിരിക്കുന്നത് നല്ലതാണ്. ലൂക്കായുടെ സുവിശേഷത്തിൽ പറയുന്നുണ്ടല്ലോ "*മറഞ്ഞിരിക്കുന്നതൊന്നും വെളിപ്പെടാതിരിക്കുകയില്ല. അറിയപ്പെടാതെയും വെളിച്ചത്തു വരാതെയും ഇരിക്കുന്ന രഹസ്യവുമില്ല* " (ലൂക്കാ.8:17).

"*അവൻ അദൃശ്യനായ ദൈവത്തിൻെറ പ്രതിരൂപവും എല്ലാ സൃഷ്ടികൾക്കും മുമ്പുള്ള ആദ്യജാതനുമാണ്. കാരണം, അവനിൽ സ്വർഗ്ഗത്തിലും ഭൂമിയിലുമുള്ള ദൃശ്യവും അദൃശ്യവുമായ എല്ലാ വസ്തുക്കളും സൃഷ്ടിക്കപ്പെട്ടു. സിംഹാസനങ്ങളോ ആധിപത്യങ്ങളോ ശക്തികളോ അധികാരങ്ങളോ എന്തുമാകട്ടെ, എല്ലാം അവനിലൂടെയും അവനുവേണ്ടിയുമാണ് സൃഷ്ടിക്കപ്പെട്ടത്. അവനാണ് എല്ലാറ്റിനും മുമ്പുള്ളവൻ; അവനിൽ സമസ്തവും സ്ഥിതി ചെയ്യുന്നു* "(കൊളോ.1:15,16). എല്ലാം ക്രിസ്തുവിനു വേണ്ടി ക്രിസ്തുവിലൂടെ സൃഷ്ടിക്കപ്പെട്ടു എന്നു പറയുമ്പോഴും സാത്താൻ ആരെന്നെതിനോ എന്തുകൊണ്ട് ദൈവത്തിനെതിരെ തിരിഞ്ഞ് തിന്മയുടെ സ്രോതസ്സായി മാറിയെന്നതിനോ പ്രത്യക്ഷത്തിൽ വിശുദ്ധ ഗ്രന്ഥം വ്യക്തമായ ഒരു വിശദീകരണം നൽകുന്നതായി കാണുന്നില്ല.

"*ഇനിയും വളരെ കാര്യങ്ങൾ എനിക്കു നിങ്ങളോടു പറയാനുണ്ട്. എന്നാൽ, അവ ഉൾക്കൊള്ളാൻ ഇപ്പോൾ നിങ്ങൾക്കു കഴിവില്ല. സത്യാത്മാവു വരുമ്പോൾ നിങ്ങളെ സത്യത്തിൻെറ പൂർണ്ണതയിലേക്കു നയിക്കും*" (യോഹ.16:12,13) എന്ന് യോഹന്നാന്റെ സുവിശേഷത്തിൽ പറയുന്നുണ്ട്. അതിനാൽ ഇതെല്ലാം നമ്മൾ അറിയാൻ പാടില്ലാത്ത കാര്യങ്ങളായതു കൊണ്ടല്ല പ്രത്യുത പക്വത പ്രാപിക്കാത്തതു കൊണ്ടായിരുന്നു എന്നാണ് വചനം പറയുന്നത്. "*പാലു കുടിച്ചു ജീവിക്കുന്നവൻ നീതിയുടെ വചനം വിവേചിക്കാൻ വൈദഗ്ധ്യമില്ലാത്തവനാണ്. എന്തെന്നാൽ, അവൻ ശിശുവാണ്. കട്ടിയുള്ള ഭക്ഷണം പക്വത വന്നവർക്കുള്ളതാണ്. അവർ തങ്ങളുടെ ശക്തി വിശേഷങ്ങളുടെ പരിശീലനത്താൽ നന്മ തിന്മകളെ വിവേചിച്ചറിയാൻ കഴിവുള്ളവരാണ്* " (ഹെബ്രാ.5:13,14). അന്വേഷിക്കുന്നവർക്കാണ് വെളിപ്പെടുത്തികൊടുക്കുക എന്നു സുവിശേഷത്തിൽ പറയുന്നു: "*ചോദിക്കുവിൻ, നിങ്ങൾക്കു ലഭിക്കും; അന്വേഷിക്കുവിൻ, നിങ്ങൾ കണ്ടെത്തും; മുട്ടുവിൻ, നിങ്ങൾക്കു തുറന്നു കിട്ടും. ചോദിക്കുന്ന ഏവനും ലഭിക്കുന്നു; അന്വേഷിക്കുന്നവൻ കണ്ടെത്തുന്നു; മുട്ടുന്നവനു തുറന്നു കിട്ടുകയും ചെയ്യുന്നു*"(മത്തായി.7:7,8).

സാത്താനും പിശാചുമായ പുരാതന സർപ്പം ആരെന്ന തിന് വിശുദ്ധ ഗ്രന്ഥത്തിൽ വ്യക്തമായ ഒരു വിശദീകരണമില്ല. എന്നാൽ ഏശയ്യായുടെ പുസ്തകത്തിൽ 14-ാം അദ്ധ്യായം 12 മുതലുള്ള വാക്യങ്ങളിൽ ഇപ്രകാരം പറയുന്നു: "*ഉഷസ്സിൻെറ പുത്രനായ പ്രഭാതനക്ഷത്രമേ, നീ എങ്ങനെ ആകാശത്തു നിന്നു വീണു! ജനതകളെ കീഴടക്കിയിരുന്ന നിന്നെ എങ്ങനെ തറയിൽ വെട്ടി വീഴ്ത്തി! നീ തന്നത്താൻ പറഞ്ഞു: ഞാൻ സ്വർഗ്ഗത്തിലേക്കു കയറും. ഉന്നതത്തിൽ ദൈവത്തിൻെറ നക്ഷത്രങ്ങൾക്കു പരി എൻെറ സിംഹാസനം ഞാൻ സ്ഥാപിക്കും. ഉത്തര ദിക്കിന്റെ അതിർത്തിയിലെ സമാഗമ പർവ്വതത്തിൻെറ മുകളിൽ ഞാനിരിക്കും; ഉന്നതമായ മേഘങ്ങൾക്കു മീതേ ഞാൻ കയറും. ഞാൻ അത്യുന്നതനെപ്പോലെ ആകും. എന്നാൽ, നീ പാതാളത്തിൻെറ അഗാധഗർത്തത്തിലേക്കു തള്ളിയിടപ്പെട്ടിരിക്കുന്നു.*" ഇതിൽ നിന്നും ഉഷസിന്റെ പുത്രനായി സൃഷ്ടിക്കപ്പെട്ട പ്രഭാത നക്ഷത്രം സ്വയം ദൈവത്തെ പോലെയാകാൻ ശ്രമിച്ചതിന്റെ ഫലമായി ദൈവകോപത്തിനിരയായി അധഃപതിച്ചു എന്ന് അനുമാനിക്കാം.

വീണ്ടും എസെക്കിയേൽ പ്രവാചകന്റെ പുസ്തകത്തിൽ പറയുന്നു: "*ദൈവമായ കർത്താവ് അരുളിച്ചെയ്യുന്നു: നീ പൂർണ്ണതയ്ക്കു മാതൃകയായിരുന്നു; വിജ്ഞാനം തികഞ്ഞവനും സൗന്ദര്യ സമ്പുഷ്ടനും. നീ ദൈവത്തിൻെറ തോട്ടമായ* ***ഏദനിലായിരുന്നു****. മാണിക്യം, പുഷ്യരാഗം, സൂര്യകാന്തം, പത്മരാഗം, ചന്ദ്രകാന്തം, ഗോമേദകം, ഇന്ദ്രനീലം, വൈഡൂര്യം, മരതകം എന്നിവ നിന്നെ പൊതിഞ്ഞിരുന്നു. നിൻെറ തംബുരുവും പുല്ലാം കുഴലും സ്വർണ്ണ നിർമ്മിതമായിരുന്നു. നീ സൃഷ്ടിക്കപ്പെട്ട ദിവസം തന്നെ അവയെല്ലാം ഒരുക്കിയിരുന്നു. ഒരു അഭിഷിക്ത കെരൂബിനെ നിനക്കു കാവൽ നിർത്തി. നീ ദൈവത്തിൻെറ വിശുദ്ധ ഗിരിയിൽ ആയിരുന്നു. തീ പോലെ തിളങ്ങുന്ന രത്നങ്ങളുടെ ഇടയിൽ നീ സഞ്ചരിച്ചു. നിന്നെ സൃഷ്ടിച്ച നാൾ മുതൽ അധർമ്മം നിന്നിൽ പ്രത്യക്ഷപ്പെട്ടതുവരെ നീ നിഷ്കളങ്കനായിരുന്നു. വ്യാപാരത്തിൻെറ പെരുപ്പത്തിൽ അക്രമവും പാപവും നിന്നിൽ നിറഞ്ഞു. അതുകൊണ്ട് ദൈവത്തിൻെറ ഗിരിയിൽ നിന്ന് നിന്നെ ഞാൻ അശുദ്ധ വസ്തുവായി ദൂരെയെറിഞ്ഞു. നിനക്കു കാവൽ നിന്ന കെരൂബ് തിളങ്ങുന്ന രത്നങ്ങളുടെ ഇടയിൽ നിന്ന് നിന്നെ ആട്ടിപ്പുറത്താക്കി. നിൻെറ സൗന്ദര്യത്തിൽ നീ അഹങ്കരിച്ചു. നിൻെറ മഹിമയ്ക്കായി ജ്ഞാ*

*നത്തെ നീ ദുരുപയോഗപ്പെടുത്തി. നിന്നെ ഞാൻ നിലത്തെ റിഞ്ഞു കളഞ്ഞു. രാജാക്കന്മാർക്കു കണ്ടു രസിക്കാൻ നിന്നെ ഞാൻ അവരുടെ മുമ്പിൽ നിർത്തി. നിന്റെ ദുഷ്കൃത്യങ്ങളുടെ ആധിക്യവും വ്യാപാരത്തിലെ അനീതിയും നിമിത്തം* ***നിന്റെ വിശുദ്ധ സ്ഥലങ്ങൾ നീ അശുദ്ധമാക്കി.***"(28:12-17). ഇതും തുടർന്ന് എസെക്കിയേൽ 32-ലും ഏശയ്യായുടെ പുസ്തകത്തിലും പറയുന്നത് സാത്താനെക്കുറിച്ചാണെന്ന് മനസ്സിലാക്കാം.

ദൈവത്തിന്റെ പൂർണ്ണ സൃഷ്ടികളായിരുന്ന പ്രഭാത നക്ഷത്രങ്ങളിൽ ഒന്നായിരുന്നു സാത്താൻ. ദൈവം ഭൂമിക്ക് അടിസ്ഥാനമിട്ടപ്പോൾ പ്രഭാത നക്ഷത്രങ്ങൾ ഗീതങ്ങളാലപിച്ചതായി ജോബിന്റെ പുസ്തകത്തിൽ പറയുന്നുണ്ട്. "*പ്രഭാത നക്ഷത്രങ്ങൾ ഗീതങ്ങളാലപിക്കുകയും ദൈവപുത്രന്മാർ സന്തോഷിച്ചാർക്കുകയും ചെയ്തപ്പോൾ അതിൻെറ അടിസ്ഥാനങ്ങൾ ഏതിന്മേൽ ഉറപ്പിക്കപ്പെട്ടു? അതിനു മൂലക്കല്ലിട്ടതും ആര്?* " (ജോബ് 38:7). അതിനാൽ ആരെല്ലാമാണ് ഈ പ്രഭാത നക്ഷത്രങ്ങൾ എന്ന് മനസ്സിലാക്കേണ്ടിയിരിക്കുന്നു. "*ഞാൻ ദാവീദിൻെറ വേരും സന്തതിയുമാണ്; പ്രഭാപൂർണ്ണനായ പ്രഭാത നക്ഷത്രം*" (വെളി.22:16). ഈശോയെയും പ്രഭാത നക്ഷത്രമായി ചിത്രീകരിക്കുന്നുണ്ട്. കൂടാതെ ഭൂമിയുടെ അടിത്തറ ഉറപ്പിച്ചപ്പോൾ വിദഗ്ദനായ ഒരു പണിക്കാരനെപ്പോലെ ജ്ഞാനവും (പരിശുദ്ധ അമ്മ) അരികിലുണ്ടായിരുന്നതായി സുഭാഷിതങ്ങൾ 8:30-ൽ പറയുന്നു. ലുത്തിനിയായിൽ മാതാവിനെ ഉഷഃകാല നക്ഷത്രമായി അഭിസംബോധന ചെയ്യുന്നു എന്നതും ഇവിടെ പ്രസക്തമാണ്. അതിനാൽ പ്രഭാത നക്ഷത്രം എന്ന വിശേഷണം ദൂതന്മാരെയല്ല ഉദ്ദേശിക്കുന്നത് എന്നു വ്യക്തമല്ലേ. അങ്ങനെയെങ്കിൽ ഉഷസ്സിൻെറ പുത്രനായ പ്രഭാത നക്ഷത്രം ദൈവപുത്രന്മാരെക്കാൾ (ദൂതരെക്കാൾ) ഉന്നതനായിരുന്നു എന്നു മനസ്സിലാക്കാം. അതിനാൽ പാപം ചെയ്ത ദൂതന്മാരുടെ ഗണത്തിൽ പെട്ടവനല്ല പുരാതന സർപ്പം എന്ന് വ്യക്തമാണ്.

ദൂതരെ നയിച്ചിരുന്ന പ്രഭാത നക്ഷത്രമായിരുന്ന സാത്താന് ദൈവം പ്രപഞ്ചത്തെയും മനുഷ്യനെയും സൃഷ്ടിച്ചപ്പോൾ അവയുടെമേൽ ആധിപത്യം ലഭിക്കുമെന്നു പ്രതീക്ഷയുണ്ടായിരുന്നു. അതിനെതിരായി പ്രപഞ്ചത്തിന്റെമേൽ ദൈവം മനുഷ്യനു ആധിപത്യം കൊടുത്തതിൽ അസൂയപൂണ്ട സാത്താൻ തനിക്കുള്ള ജ്ഞാനം ദുരുപയോഗിച്ച് മനുഷ്യനെ ചതിച്ച് പാപം ചെയ്യിപ്പിച്ച് ദൈവത്തിൽ നിന്ന് അകറ്റി പ്രപഞ്ച

ത്തിന്റെ മേലും മനുഷ്യന്റെ മേലും ആധിപത്യം സ്ഥാപിച്ചു. അപ്രകാരം സാത്താൻ ലോകത്തിന്റെ അധിപനായി മാറി. യോഹന്നാൻ 14:30-ൽ "*ഈ ലോകത്തിൻെറ അധികാരി വരുന്നു. എങ്കിലും അവന് എൻെറ മേൽ അധികാരമില്ല*" എന്നു പറയുന്നതിൽ നിന്നും ഇത് വ്യക്തമാണ്. അതുകൊണ്ടല്ലേ ലോകത്തിലെ എല്ലാ രാജ്യങ്ങളും അവയുടെ മഹത്വവും കാണിച്ചു കൊണ്ട് പിശാചിന് ഈശോയോട് പറയാനായത് നീ സാഷ്ടാംഗം പ്രണമിച്ച് എന്നെ ആരാധിച്ചാൽ ഇവയെല്ലാം നിനക്കു ഞാൻ നൽകാമെന്ന് (മത്താ.4:8,9).

"*ദൈവം മനുഷ്യനെ അനശ്വരതയ്ക്കു വേണ്ടി സൃഷ്ടിച്ചു; തൻെറ അനന്തതയുടെ സാദൃശ്യത്തിൽ നിർമ്മിച്ചു. പിശാചിൻെറ അസൂയ നിമിത്തം മരണം ലോകത്തിൽ പ്രവേശിച്ചു*" (ജ്ഞാനം.2:23). ഇതിൽ നിന്നും മനുഷ്യ സൃഷ്ടിയായിരുന്നു സാത്താന് അസൂയക്ക് കാരണമായതെന്നും പറുദീസയിൽ വെച്ച് ഹവ്വയെ പ്രലോഭിപ്പിച്ച് പാപം ചെയ്യിപ്പിച്ചതിന്റെ ഫലമായി മനുഷ്യൻ മരണത്തിന് അടിമപ്പെടുകയും സാത്താൻ ശാപമേൽക്കേണ്ടി വരികയും ചെയ്തു എന്നും മനസ്സിലാക്കാം."*നീയും സ്ത്രീയും തമ്മിലും, നിന്റെ സന്തതിയും അവളുടെ സന്തതിയും തമ്മിലും ഞാൻ ശത്രുത ഉളവാക്കും. അവൾ നിന്റെ തലയെ തകർക്കും. നീ അവളുടെ കുതികാലിൽ പരിക്കേൽപ്പിക്കും*"(ഉൽപ. 3:15, Douay-Rheims Bible). ആദിമാതാപിതാക്കളെ ഏദനിൽ നിന്ന് പുറത്താക്കിയെങ്കിലും സാത്താനെ പുറത്താക്കിയതായോ ബന്ധനത്തിലാക്കിയതായോ പറയുന്നില്ല. ആദവും ഹവ്വയും പറുദീസയിൽ വെച്ച് പാപം ചെയ്തതുകൊണ്ട് അവിടെ തിന്മയുടെ സ്വാധീനമുണ്ടായതിനാൽ സാത്താന് അവിടെ ആധിപത്യം സ്ഥാപിക്കാൻ സാധിച്ചു. അവിടെ ആയിരുന്നുകൊണ്ട് ഒരു പറ്റം ദൂതന്മാരെ പാപം ചെയ്യിപ്പിച്ച് അവന്റെ അടിമകളാക്കി.

"*മനുഷ്യർ ഭൂമിയിൽ പെരുകാൻ തുടങ്ങുകയും അവർക്കു പുത്രിമാർ ജനിക്കുകയും ചെയ്തപ്പോൾ മനുഷ്യ പുത്രിമാർ അഴകുള്ളവരാണ് എന്നു കണ്ട് ദൈവപുത്രന്മാർ തങ്ങൾക്ക് ഇഷ്ടപ്പെട്ടവരെയെല്ലാം ഭാര്യമാരായി സ്വീകരിച്ചു*" (ഉൽപ. 6:1,2). ഭൂമിക്ക് അടിസ്ഥാനമിട്ടപ്പോൾ ദൈവപുത്രന്മാർ സന്തോഷിച്ചാർത്തതായി ജോബ് 38:7-ൽ പറയുന്നുണ്ട്. തിരുവചനത്തിൽ ദൈവപുത്രന്മാരെക്കുറിച്ച് വേറെ പരാമർശമില്ലാത്തതിനാൽ ദൈവപുത്രന്മാർ എന്നർത്ഥമാക്കുന്നത് ദൂതന്മാരെയാണെന്നും അവർ ചെയ്ത പാപം ഇതാണെന്നും വിശ്വസിച്ചുവരുന്നു.

എന്നാൽ ദൈവപുത്രന്മാർ ദൂതന്മാരാണെന്നതിന് തിരുവചനം വ്യക്തത നൽകുന്നില്ല. ഒരു കാര്യം വ്യക്തമാണ് മനുഷ്യ പുത്രിമാരുമായി ചേർന്ന ദൈവപുത്രന്മാർ എന്നു പറയുന്നവർ മനുഷ്യരായിരിക്കുകയില്ല. അങ്ങനെയെങ്കിൽ അതികായക ന്മാർക്ക് സ്ഥാനമില്ലല്ലോ.

ഇതിൽ നിന്നും പ്രഭാത നക്ഷത്രങ്ങളിലൊന്ന് അധഃപതി ച്ചത് മനുഷ്യ സൃഷ്ടിയോട് അനുബന്ധിച്ചായിരുന്നെങ്കിൽ ദൂതർ പിഴച്ചു പോയത് നോഹയുടെ കാലഘട്ടത്തിലായിരുന്നു (മനു ഷ്യ സൃഷ്ടിക്കു ശേഷമായിരുന്നു) എന്നു മനസ്സിലാക്കാം. അതി നാൽ പിഴച്ചുപോയ ദൂതന്മാരല്ല ഹവ്വയെ പ്രലോഭിപ്പിച്ചതെന്ന് തീർച്ചയാണ്. അതിനാൽ സാത്താനും പിശാചുമായ പുരാതന സർപ്പം പിഴച്ചുപോയ ദൂതന്മാരിൽപ്പെട്ടവനല്ലെന്ന് വ്യക്തമല്ലേ?

"*പാപം ചെയ്ത ദൂതന്മാരെ ദൈവം വെറുതെ വിട്ടില്ല. വിധിദിനം വരെ സൂക്ഷിക്കാനായി അവരെ അവിടുന്ന് നരകത്തി ലെ ഇരുൾകുഴിയിലേക്ക് തള്ളിവിട്ടു* "(2പത്രേ.2:4). "*സ്വന്തം നില മറന്ന് തങ്ങളുടേതായ വാസസ്ഥലം ഉപേക്ഷിച്ചുകളഞ്ഞ ദൂത ന്മാരെ മഹാദിനത്തിലെ വിധിവരെ അവിടുന്ന് അന്ധകാരത്തിൽ നിത്യ ബന്ധനത്തിൽ സൂക്ഷിച്ചിരിക്കുന്നു എന്നോർക്കുക*"(യൂദാ. 1:6). മനുഷ്യപുത്രിമാരെ ഭാര്യമാരായി സ്വീകരിച്ച ദൂതന്മാരാണി വർ എന്നു കരുതേണ്ടിയിരിക്കുന്നു. "*ദൈവഭയമുള്ളവരെ പരീ ക്ഷകളിൽ നിന്ന് എങ്ങനെ രക്ഷിക്കണമെന്നും അനീതി പ്രവർ ത്തിക്കുന്നവരെ വിധിദിനം വരെ എങ്ങനെ ശിക്ഷാവിധേയരാക്കി സൂക്ഷിക്കണമെന്നും കർത്താവ് അറിയുന്നു. പ്രത്യേകിച്ച്, മ്ലേച്ഛ മായ അഭിലാഷങ്ങൾക്ക് അടിമപ്പെടുന്നവരെയും അധികാരത്തെ നിന്ദിക്കുന്നവരെയും*"(2പത്രോ.2:9,10). മാരക പാപങ്ങൾക്ക് അടി മപ്പെട്ടവരെയും ദൂതന്മാരെ സൂക്ഷിച്ചിരിക്കുന്നതു പോലെ തന്നെ ശിക്ഷാവിധേയരാക്കി സൂക്ഷിച്ചിരിക്കുകയാണെന്ന് പറയുന്നു. ജീ വന്റെ ഗ്രന്ഥത്തിൽ പേരെഴുതപ്പെടാത്ത കളകളുടെ ഉപമയിലെ ദുഷ്ടന്റെ പുത്രന്മാരുടെയും ജീവന്റെ ഗ്രന്ഥത്തിൽ നിന്ന് പേരു കൾ മായിച്ചു കളഞ്ഞവരുടെ മേലും സാത്താന് ആധിപത്യമു ള്ളതിനാൽ തന്റെ ശക്തിയും ബലവും അവർക്കു നൽകിക്കൊ ണ്ട് അവരെ തന്റെ അടിമകളാക്കി അവന്റെ രാജ്യത്തിന്റെ വി സ്തൃതിക്കായി ഉപയോഗിച്ചു വരുന്നു. അതിനാൽ വചനത്തിൽ പറയുന്ന ആത്മാക്കൾ അശുദ്ധാത്മാക്കൾ പിശാചുക്കൾ എന്നി വരെല്ലാം പ്രവർത്തികൊണ്ട് പിശാചുക്കളാണെങ്കിലും വെവ്വേറെ വ്യക്തിത്വങ്ങളാണ് എന്ന് മനസ്സിലാക്കേണ്ടിയിരിക്കുന്നു.

മാർഗ്ഗവും സത്യവും ജീവനും യേശുക്രിസ്തു മാത്രമായതുകൊണ്ട് യേശുവിൽ വിശ്വസിക്കാത്ത പുരാണങ്ങളിലും ഇതിഹാസങ്ങളിലും ജീവിച്ച് മരിച്ചു പോയവർ (ജീവന്റെ ഗ്രന്ഥത്തിൽ പേരില്ലാത്തവർ) പിശാചിന്റെ അടിമത്വത്തിൽ കഴിയുന്നവരാണ്. അതുകൊണ്ടാണ് പൗലോസ്ശ്ലീഹ വിജാതിയർ ബലിയർപ്പിക്കുമ്പോൾ പിശാചിനാണ് ദൈവത്തിനല്ല എന്നു പറയുന്നത്.

ലൂക്കായുടെ സുവിശേഷത്തിൽ ഇതാ, പാമ്പുകളുടെയും തേളുകളുടെയും ശത്രുവിന്റെ സകല ശക്തികളുടെയും മീതെ ചവിട്ടി നടക്കാൻ നിങ്ങൾക്കു ഞാൻ അധികാരം തന്നിരിക്കുന്നു എന്നു പറയുന്നു. അതിനാൽ പാമ്പുകളും തേളുകളുമല്ല ശത്രു. അവർ അവന്റെ പോരാളികൾ മാത്രമാണ് എന്നു മനസ്സിലാക്കണം. ഒരു ഉദാഹരണത്തിലൂടെ വ്യക്തമാക്കാം. *"യേശു അവരോടു പറഞ്ഞു: നിങ്ങൾ പന്ത്രണ്ടുപേരെ ഞാൻ തിരഞ്ഞെടുത്തില്ലേ? എന്നാൽ നിങ്ങളിൽ ഒരുവൻ പിശാചാണ്. അവൻ ഇതു പറഞ്ഞത് ശിമയോൻ സ്കറിയോത്തായുടെ മകനായ യൂദാസിനെക്കുറിച്ചാണ്"* (യോഹ.6:70,71). ഇതിനു സമാനമായ ഒരു സംഭവം മത്തായിയുടെ സുവിശേഷത്തിലും പറയുന്നുണ്ട്. "*യേശു തിരിഞ്ഞ് പത്രോസിനോടു പറഞ്ഞു: സാത്താനേ, എന്റെ മുമ്പിൽ നിന്നു പോകൂ, നീ എനിക്കു പ്രതിബന്ധമാണ്. നിന്റെ ചിന്ത ദൈവികമല്ല, മാനുഷികമാണ്* " (മത്താ. 16:23). ഇവിടെ പത്രോസ് സാത്താനായതു കൊണ്ടല്ല യേശു പറഞ്ഞത് അവന്റെ സംസാരം അറിയാതെയാണെങ്കിലും സാത്താന് അനുകൂലമായതു കൊണ്ടായിരുന്നു. അതുപോലെ സാത്താനും പിശാചുമായ പുരാതന സർപ്പം ഒരു വ്യക്തിയാണെങ്കിലും അവനുവേണ്ടി അവന്റെ പ്രവർത്തി ചെയ്യുന്നവർ അനേകരുണ്ട്. അവരെയും പിശാചുക്കൾ എന്ന് വിളിക്കുന്നെങ്കിലും. യഥാർത്ഥത്തിൽ സാത്താനും പിശാചുമായ പുരാതന സർപ്പം എന്നു പറയുന്നത് മറ്റൊരു വ്യക്തിത്വമാണ്.

"*അനന്തരം, സ്വർഗ്ഗത്തിൽ ഒരു യുദ്ധമുണ്ടായി. മിഖായേലും അവന്റെ ദൂതന്മാരും സർപ്പത്തോടു പോരാടി. സർപ്പവും അവന്റെ ദൂതന്മാരും എതിർത്തു യുദ്ധം ചെയ്തു. എന്നാൽ, അവർ പരാജിതരായി. അതോടെ സ്വർഗ്ഗത്തിൽ അവർക്ക് ഇടമില്ലാതായി. ആ വലിയ സർപ്പം, സർവ്വലോകത്തെയും വഞ്ചിക്കുന്ന സാത്താനെന്നും പിശാചെന്നും വിളിക്കപ്പെടുന്ന ആ പുരാതന സർപ്പം, ഭൂമിയിലേക്കു വലിച്ചെറിയപ്പെട്ടു; അവനോടുകൂടി അവന്റെ ദൂതന്മാരും. സ്വർഗ്ഗത്തിൽ ഒരു വലിയ സ്വരം വിളിച്ചു*

*പറയുന്നതു ഞാൻ കേട്ടു: **ഇപ്പോൾ നമ്മുടെ ദൈവത്തിൻെറ രക്ഷയും ശക്തിയും രാജ്യവും അവിടുത്തെ അഭിഷിക്തൻെറ അധികാരവും ആഗതമായിരിക്കുന്നു.** എന്തെന്നാൽ, നമ്മുടെ സഹോദരരെ **ദുഷിക്കുകയും** രാപകൽ ദൈവ സമക്ഷം അവരെ പഴിപറയുകയും ചെയ്തിരുന്നവൻ വലിച്ചെറിയപ്പെട്ടു. അവരാകട്ടെ **കുഞ്ഞാടിൻെറ രക്തം കൊണ്ടും** സ്വന്തം സാക്ഷ്യത്തിൻെറ വചനം കൊണ്ടും അവൻെറ മേൽ വിജയം നേടി. ജീവൻ നൽകാനും അവർ തയ്യാറായി. അതിനാൽ, സ്വർഗ്ഗമേ, അതിൽ വസിക്കുന്നവരേ, ആനന്ദിക്കുവിൻ "* (വെളി.12:7-11). സാത്താനും ദൂതന്മാരും വ്യത്യസ്ഥമായ വ്യക്തിത്വങ്ങളാണെന്നും യഥാർത്ഥത്തിൽ ദൂതന്മാരിൽ പെട്ടവനല്ല അവരെ ദുഷിപ്പിച്ചവനാണ് സാത്താനെന്നും ക്രിസ്തുവിന്റെ രക്തം കൊണ്ടാണ് സാത്താനെ പരാജയപ്പെടുത്തി ദൈവത്തിൻെറ രാജ്യവും അധികാരവും പുനർസ്ഥാപിച്ചതെന്നും ഇതിൽ നിന്നും വ്യക്തമാണ്.

ലേവ്യരുടെ പുസ്തകം 16-ാം അദ്ധ്യായം 8-ാം വചനത്തിൽ കർത്താവിനുവേണ്ടി ഒരാടിനെ ബലിയർപ്പിക്കുമ്പോൾ മറ്റൊന്നിനെ അസസേലിനായി മരുഭ്രൂമിയിലേക്ക് വിടണമെന്ന് മോശയിലൂടെ കർത്താവ് ദൈവ നീതിയെ പ്രതി അരുളി ചെയ്തുവെങ്കിൽ, അസസേൽ സ്വർഗ്ഗത്തിൽ അവകാശവും അധികാരവും ഉള്ളവനായിരുന്നു എന്നു കരുതേണ്ടിയിരിക്കുന്നു. യേശുക്രിസ്തുവിന്റെ കുരിശുമരണത്തിലൂടെ അവന് അവകാശം നഷ്ടപ്പെടുകയും അവിടെ നിന്ന് നിഷ്കാസിതനാവുകയും സ്വർഗ്ഗത്തിലും ഭൂമിയിലുമുള്ള എല്ലാ അധികാരവും യേശുക്രിസ്തുവിന് ലഭിക്കുകയും ചെയ്തു. അതുകൊണ്ട് ഉഷസിന്റെ പുത്രനായി സൃഷ്ടിക്കപ്പെട്ട് ദൈവത്തെ പോലെയാകാൻ ശ്രമിച്ചതിന്റെ ഫലമായി അധഃപതിച്ച പ്രഭാത നക്ഷത്രമായ സാത്താനായിരിക്കാം അസസേൽ എന്ന് അനുമാനിക്കാമെങ്കിലും മൃഗം ആരെന്നതിന് വ്യക്തതയില്ലെന്നത് വിസ്മരിക്കാനാകില്ല.

*"കർത്താവ് വിശുദ്ധ സ്ഥലത്തിനു വേണ്ടി ജനത്തെ തിരഞ്ഞെടുക്കുകയല്ല, ജനത്തിനുവേണ്ടി സ്ഥലം തിരഞ്ഞെടുക്കുകയാണു ചെയ്തത്. അതിനാൽ, ജനത്തിൻെറ കഷ്ടതകളിലും ഐശ്വര്യത്തിലും ആ സ്ഥലവും പങ്കുചേർന്നു. സർവ്വശക്തൻ ക്രോധത്താൽ പുറം തള്ളിയതിനെ പരമോന്നതനായ അവിടുന്ന് ജനത്തോട് അനുരഞ്ജനപ്പെട്ടപ്പോൾ **അതിൻെറ സർവ്വ മഹത്വത്തിലും പുനഃസ്ഥാപിച്ചു**"*(2മക്ക.5:19,20). യേശു

ക്രിസ്തുവിന്റെ പരിഹാര ബലിയിലൂടെ ആദിമാതാപിതാക്കന്മാരുടെ പാപം ക്ഷമിക്കപ്പെട്ടപ്പോഴാണ് പറുദീസ വിശുദ്ധീകരിക്കപ്പെട്ടതും വീണ്ടും തുറക്കപ്പെടുകയും ചെയ്തത്.

കുരിശുമരണത്തിലൂടെ ദൗത്യം പൂർത്തീകരിച്ചു എന്നു കരുതുന്നത് അപകടകരമാണ്. ഈശോ തന്റെ ഉത്ഥാനത്തിലൂടെ മരണത്തിന്റെ മേൽ വിജയം വരിച്ചെങ്കിലും മരണം ഇല്ലാതാക്കപ്പെട്ടിട്ടില്ലെന്ന വസ്തുത നാം വിസ്മരിക്കരുത്. പിശാചിൻെറ അസൂയ നിമിത്തം ലോകത്തിൽ പ്രവേശിച്ച മരണവും ഇല്ലാതാകുമ്പോളാണ് പിശാചിൻെറ പ്രവൃത്തികളെ നശിപ്പിക്കുന്നതിനുള്ള യേശുക്രിസ്തുവിന്റെ രക്ഷാകര കർമ്മം പൂർത്തിയാകുന്നത്. കുരിശുമരണത്തിലൂടെ സ്വർഗ്ഗത്തിൽ നിന്ന് നിഷ്കാസിതനായ സാത്താൻ ഭൂമിയിൽ പ്രവർത്തന നിരതനാണെന്നത് വിസ്മരിച്ചു കൂടാ. "*എന്നാൽ, ഭൂമിയേ, സമുദ്രമേ, നിങ്ങൾക്കു ദുരിതം! ചുരുങ്ങിയ സമയമേ അവശേഷിക്കുന്നുള്ളൂ എന്നറിഞ്ഞ് അരിശംകൊണ്ടു പിശാചു നിങ്ങളുടെ അടുത്തേക്ക് ഇറങ്ങിയിട്ടുണ്ട്*" (വെളി.12:12). ലോകത്തിന്റെ അധികാരിയായ സാത്താൻ വിധിക്കപ്പെട്ടിരിക്കുന്നെങ്കിലും(യോഹ.16:11) വിധി പൂർണ്ണമായി നടപ്പിൽ വരുന്നത് യുഗാന്ത്യത്തിൽ മാത്രമാണ്. അതിനാൽ രക്ഷാകര ദൗത്യം പൂർത്തീകരിക്കുന്നത് അവൻ നിത്യമായി ഗന്ധകാഗ്നിത്തടാകത്തിലേക്ക് എറിയപ്പെടുമ്പോൾ മാത്രമാണ്.

സാത്താൻ സൂത്രശാലിയാണ്. ആദിമുതലെ ചതിയനും വഞ്ചകനുമാണ്. പ്രഭാപൂർണ്ണനായ മാലാഖയുടെ വേഷത്തിൽ പോലും സാത്താൻ വഴിപിഴപ്പിക്കാൻ വരും എന്ന് തിരുവചനങ്ങൾ തരുന്ന താക്കീത് അവഗണിക്കരുത്. മരിച്ചു പോയവരെ മാത്രമല്ല ജീവിച്ചിരിക്കുന്നവരെയും തെറ്റായ ബോധ്യങ്ങൾ കൊടുത്തുകൊണ്ട് അവന്റെ രാജ്യത്തിന്റെ പ്രചാരകരായി ഉപയോഗിക്കുന്നു. അതിൽ പ്രധാന പങ്കു വഹിക്കുന്നവരാണ് സാത്താനെ ആരാധിക്കുന്നവർ. അതു പോലെ തന്നെയാണ് ദൈവവചനത്തിനെതിരെ പ്രവർത്തിക്കാൻ പ്രേരണ നൽകുന്നവരും. സഭയ്ക്കുള്ളിൽ പോലും അവനുള്ള സ്വാധീനം അവിശ്വസനീയമാം വിധം വർദ്ധിച്ചിരിക്കുന്നു. അതിനൊരു തെളിവാണ് വിജാതീയ ദേവീദേവന്മാരോട് അധികാരികൾ കാണിക്കുന്ന പ്രതിബദ്ധത. ആട്ടിൻ തോലണിഞ്ഞ ചെന്നായ്ക്കളെപ്പറ്റിയുള്ള പരാമർശനം അവഗണിച്ചുകൂട. അതിനാൽ അനുസരണം ബലിയേക്കാൾ ശ്രേഷ്ഠം എന്നു പറയുമ്പോഴും മനുഷ്യരെക്കാളുപരി

ദൈവത്തേയാണ് (ദൈവ വചനത്തേയാണ്) അനുസരിക്കേണ്ടതെന്ന ബോധ്യം കൈവിടരുത്.

1975-ൽ വിശ്വാസ തിരുസംഘം ഇറക്കിയ 'ക്രൈസ്തവ വിശ്വാസവും പിശാചിനെപ്പറ്റിയുള്ള പഠനവും' എന്ന രേഖയിൽ രക്ഷ സാക്ഷാൽകരിക്കപ്പെട്ടുവെന്നും അതുകൊണ്ട് അന്ധകാര ശക്തികൾക്കെതിരെ പുതിയ നിയമവും അദ്ധ്യാത്മീയ ആചാര്യന്മാരും ആഹ്വാനം ചെയ്ത സമര മുറയുടെ പ്രസക്തി നഷ്ടപ്പെട്ടു എന്നു വിശ്വസിക്കുന്നത് അപകടകരമാണെന്നും തെറ്റാണെന്നും പ്രസ്താവിക്കുന്നുണ്ട്. പിശാചിനെപ്പറ്റിയുള്ള പുതിയ നിയമ പരാമർശങ്ങൾ അപ്രസക്തമായി തള്ളിക്കളയാൻ പാടില്ല എന്നും യേശുവിന്റെ ജീവിതവുമായി ബന്ധപ്പെട്ടു പിശാചിനെപ്പറ്റിയുള്ള പരാമർശങ്ങൾ പുതിയ നിയമത്തിൽ വളരെ പ്രകടമായി കാണുന്ന യാഥാർത്ഥ്യങ്ങളാണ് എന്നും അത് ഒരു വിശ്വാസി യാഥാർത്ഥമായി സ്വീകരിക്കണമെന്നും ഈ രേഖ പ്രസ്താവിക്കുന്നു.

*"അവന്റെ കൈയിൽ പാതാളത്തിന്റെ താക്കോലും വലിയ ഒരു ചങ്ങലയുമുണ്ട്. അവൻ ഉഗ്രസർപ്പത്തെ സാത്താനും പിശാചുമായ പുരാതനസർപ്പത്തെ പിടിച്ച് ആയിരം വർഷത്തേക്കു ബന്ധനത്തിലാക്കി. അതിനെ പാതാളത്തിലേക്കെറിഞ്ഞ്, വാതിൽ അടച്ചു മുദ്രവെച്ചു. ആയിരം വർഷം തികയുവോളം ജനതകളെ അവൻ വഞ്ചിക്കാതിരിക്കുന്നതിനു വേണ്ടിയാണിത്. തദനന്തരം അൽപ സമയത്തേക്ക് അതിനെ അഴിച്ചുവിടേണ്ടിയിരിക്കുന്നു"*(വെളി.20:1-3). ഈ കാര്യങ്ങൾ യേശുക്രിസ്തുവിന്റെ രണ്ടാം വരവോടെ നടക്കേണ്ട കാര്യങ്ങളാണ്. അതായത് ഇതെല്ലാം സംഭവിച്ച കാര്യങ്ങളല്ല. സംഭവിക്കാൻ പോകുന്ന കാര്യങ്ങളാണ്. അതിനാൽ സാത്താൻ ഇപ്പോഴും സ്വതന്ത്രനാണ് എന്ന് മനസ്സിലാക്കണം.

*"ആയിരം വർഷം തികയുമ്പോൾ സാത്താൻ ബന്ധനത്തിൽ നിന്നു മോചിതനാകും. ഭൂമിയുടെ നാലു കോണുകളിലുള്ള ജനതകളെ വഴിതെറ്റിക്കാൻ അവൻ പുറത്തുവരും ഗോഗ് മാഗോഗ് എന്നിവയെ യുദ്ധത്തിനായി അവൻ ഒന്നിച്ചു കൂട്ടും. അവരുടെ സംഖ്യ കടൽപ്പുറത്തെ മണൽത്തരികളോളം ആയിരിക്കും. അവർ ഭൂതലത്തിൽ കയറി വന്നു വിശുദ്ധരുടെ പാളയവും പ്രിയപ്പെട്ട പട്ടണവും വളഞ്ഞു. എന്നാൽ സ്വർഗ്ഗത്തിൽ നിന്ന് അഗ്നിയിറങ്ങി അവരെ വിഴുങ്ങി.* ***അവരെ വഴിതെറ്റിക്കുന്ന പിശാചാകട്ടെ,*** *മൃഗവും വ്യാജ പ്രവാചകനും വസിച്ചിരുന്ന*

*ഗന്ധകാഗ്നി തടാകത്തിലേക്ക് എറിയപ്പെട്ടു. അവിടെ രാപകൽ നിത്യ കാലത്തേക്ക് അവർ പീഡിപ്പിക്കപ്പെടും*" (വെളി. 20:7–10). കടൽപ്പുറത്തെ മണൽത്തരികളോളം ഉണ്ടായിരുന്നവരിൽ പിശാച് (സാത്താൻ) മാത്രമാണ് ഗന്ധകാഗ്നി തടാകത്തിലേക്ക് എറിയപ്പെടുന്നത്. അവന്റെ ദൂതന്മാർ പോലും അവനോടൊപ്പം ഗന്ധകാഗ്നി തടാകത്തിലേക്ക് എറിയപ്പെടുന്നില്ല എന്നത് പ്രത്യേകം ശ്രദ്ധിക്കണം. "*സ്വന്തം നില മറന്ന് തങ്ങളുടേതായ വാസസ്ഥലം ഉപേക്ഷിച്ചുകളഞ്ഞ ദൂതന്മാരെ മഹാദിനത്തിലെ വിധി വരെ അവിടുന്ന് അന്ധകാരത്തിൽ നിത്യ ബന്ധനത്തിൽ സൂക്ഷിച്ചിരിക്കുന്നു എന്നോർക്കുക*"(യൂദാ.1:6). അതിനാൽതന്നെ ദൂതന്മാരിൽപ്പെട്ടവനല്ല സാത്താനെന്ന് വ്യക്തമല്ലേ.

പിശാചുക്കളെ ബഹിഷ്ക്കരിക്കുക എന്നത് യേശുക്രിസ്തുവിന്റെ ജീവിതത്തിൽ നിർവ്വഹിച്ച വളരെ പ്രധാനപ്പെട്ട ഒരു ദൗത്യമായിരുന്നു. മർക്കോസിന്റെ സുവിശേഷത്തിൽ പറയുന്നു: "*തന്നോടുകൂടി ആയിരിക്കുന്നതിനും പ്രസംഗിക്കാൻ അയയ്ക്കുന്നതിനും പിശാചുക്കളെ ബഹിഷ്കരിക്കാൻ അധികാരം നൽകുന്നതിനുമായി അവൻ പന്ത്രണ്ടുപേരെ നിയോഗിച്ചു*" (3:14,15). അതിനുശേഷം ഈ അധികാരം 72 ശിഷ്യന്മാരിലേക്ക് വ്യാപിപ്പിച്ചു. അവസാനം തന്നിൽ വിശ്വസിക്കുന്ന സകലർക്കും ഈ അധികാരം നൽകി. ലൂക്കാ.10:19–ൽ പറയുന്നു. "*ഇതാ, പാമ്പുകളുടെയും തേളുകളുടെയും ശത്രുവിന്റെ സകല ശക്തികളുടെയും മീതെ ചവിട്ടി നടക്കാൻ നിങ്ങൾക്കു ഞാൻ അധികാരം തന്നിരിക്കുന്നു. ഒന്നും നിങ്ങളെ ഉപദ്രവിക്കുകയില്ല.*"യേശു ക്രിസ്തുവിൽ വിശ്വസിച്ച് അവന്റെ വചനം അനുസരിക്കുന്നവർക്കാണ് അധികാരം നൽകിയത്. അതിനാൽ ഈ അധികാരം നമ്മുടെ വിശുദ്ധിയിലും വിശ്വാസത്തിലും അധിഷ്ഠിതമാണ് എന്നത് മറക്കരുത്. പൗലോസ്ശ്ലീഹ അശുദ്ധാത്മാക്കളെ പുറത്താക്കുന്നതു കണ്ട് അനുകരിക്കാൻ ശ്രമിച്ച സ്കേവയുടെ പുത്രന്മാർക്ക് ഉടുതുണി പോലും നഷ്ടപ്പെട്ട് മർദനമേറ്റ് ഓടി രക്ഷപ്പെടേണ്ടി വന്നു എന്നത് നമുക്കൊരു പാഠമായിരിക്കണം.

"*അവസാനമായി കർത്താവിലും അവിടുത്തെ ശക്തിയുടെ പ്രാഭവത്തിലും കരുത്തുള്ളവരാകുവിൻ. സാത്താൻെറ കുടില തന്ത്രങ്ങളെ എതിർത്തു നിൽക്കാൻ ദൈവത്തിൻെറ എല്ലാ ആയുധങ്ങളും ധരിക്കുവിൻ. എന്തെന്നാൽ, നമ്മൾ മാംസത്തിനും രക്തത്തിനും എതിരായിട്ടല്ല, പ്രഭുത്വങ്ങൾക്കും*

*ആധിപത്യങ്ങൾക്കും ഈ അന്ധകാര ലോകത്തിൻെറ അധി പന്മാർക്കും സ്വർഗ്ഗീയ ഇടങ്ങളിൽ വർത്തിക്കുന്ന **തിന്മയുടെ ദുരാത്മാക്കൾക്കുമെതിരായിട്ടാണു** പടവെട്ടുന്നത്. അതിനാൽ, ദൈവത്തിൻെറ എല്ലാ ആയുധങ്ങളും ധരിക്കുവിൻ. തിന്മയുടെ ദിനത്തിൽ ചെറുത്തുനിൽക്കാനും എല്ലാ കർത്തവ്യങ്ങളും നിറ വേറ്റിക്കൊണ്ട് പിടിച്ചു നിൽക്കാനും അങ്ങനെ നിങ്ങൾക്കു സാധിക്കും. അതിനാൽ, സത്യം കൊണ്ട് അരമുറുക്കി, നീതി യുടെ കവചം ധരിച്ച് നിങ്ങൾ ഉറച്ചു നിൽക്കുവിൻ. സമാധാന ത്തിൻെറ സുവിശേഷത്തിനുള്ള ഒരുക്കമാകുന്ന പാദരക്ഷകൾ ധരിക്കുവിൻ. സർവ്വോപരി, ദുഷ്ടൻെറ ജ്വലിക്കുന്ന കൂരമ്പുകളെ കെടുത്തുന്നതിന് നിങ്ങളെ ശക്തരാക്കുന്ന **വിശ്വാസത്തിൻെറ പരിച എടുക്കുവിൻ**. രക്ഷയുടെ പടത്തൊപ്പി അണിയുകയും **ദൈവവചനമാകുന്ന ആത്മാവിൻെറ വാൾ** എടുക്കുകയും ചെയ്യുവിൻ*" എന്ന് എഫേസോസുകാർക്കുള്ള ലേഖനത്തിലൂടെ പൗലോസ്ശ്ലീഹ തരുന്ന മുന്നറിയിപ്പുകളെ അവഗണിക്കരുത്.

"*സാത്താൻ അഥവാ പിശാച്, മറ്റു ദുർഭൂതങ്ങൾ എന്നി വർ പാപംമൂലം അധഃപതിച്ച ദൈവദൂതന്മാരാണ്; ദൈവത്തെ യും അവിടുത്തെ പദ്ധതിയെയും ധിക്കരിക്കുവാൻ അവർ സ്വത ന്ത്രമായി തീരുമാനിച്ചു. .........* "(CCC.414). കത്തോലിക്കാ സഭ യുടെ മതബോധന ഗ്രന്ഥത്തിലെ ഈ പഠനങ്ങൾ അവഗണിച്ചു കൊണ്ടല്ല, അവ തിരുവചനങ്ങളുമായി യോജിച്ച് പോകുന്നില്ല എന്നതിനാലാണ് ഇത്രയും എഴുതിയത്. വചനത്തിന്റെ അടി സ്ഥാനത്തിലുള്ളവയ്ക്കു മാത്രമെ നിലനിൽപുള്ളു എന്നും അല്ലാത്തവ കാലാന്തരങ്ങളിൽ തകർന്നു പോകുമെന്നും ഈ ശോ വ്യക്തമാക്കിയിട്ടുണ്ട്. സത്താനുമായുള്ള പോരാട്ടത്തിൽ അവനെപ്പറ്റിയുള്ള വ്യക്തമായ അറിവ് കൂടുതൽ ഫലപ്രധവും സഹായകരമായിരിക്കും. വിശുദ്ധ അഗസ്തീനോസ് പറയുന്നത് ദൈവം സാത്താന് സ്വാതന്ത്ര്യം നൽകിയാൽ ഒരു മനുഷ്യൻ പോലും ജീവനോടെയുണ്ടാകില്ല എന്നാണ്. അതിനാൽ ശത്രു വിനെയും അവന്റെ ശക്തിയും തിരിച്ചറിഞ്ഞ് അവന്റെ തലയെ തകർക്കുവാനുള്ള പരിശുദ്ധ അമ്മയുടെ യജ്ഞത്തിൽ സഹ കാരികളാകുവാൻ ഓരോ വിശ്വാസികളും ശക്തരാകട്ടെയെന്ന് പ്രാർത്ഥിക്കുന്നു.



# 7

## ദൈവത്തിന്റെ മക്കളും ലോകത്തിന്റെ മക്കളും

"*നിങ്ങൾ തെരഞ്ഞെടുക്കപ്പെട്ട വംശവും രാജകീയ പുരോഹിത ഗണവും വിശുദ്ധ ജനതയും ദൈവത്തിൻെറ സ്വന്തം ജനവുമാണ്* "(1പത്രോ.2:9). ഇപ്രകാരമുള്ള ഒരു തിരിച്ചറിവ് വിശ്വാസികൾക്കുണ്ടോ? ദൈവമക്കൾ ആരാണെന്നും അവർക്ക് ദൈവം കൊടുത്തിട്ടുള്ള അവകാശം എന്താണെന്നും വ്യക്തമായ തിരിച്ചറിവില്ലാത്തതാണ് മനുഷ്യന്റെ പല പ്രശ്നങ്ങൾക്കും കാരണം. സൃഷ്ടിക്കു ശേഷം ദൈവം മനുഷ്യരെ അനുഗ്രഹിച്ചു: "*സന്താന പുഷ്ടിയുള്ളവരായി പെരുകുവിൻ. ഭൂമിയിൽ നിറഞ്ഞ് അതിനെ കീഴടക്കുവിൻ. കടലിലെ മത്സ്യങ്ങളുടെയും ആകാശത്തിലെ പറവകളുടെയും ഭൂമിയിൽ ചരിക്കുന്ന സകല ജീവികളുടെയും മേൽ നിങ്ങൾക്ക് ആധിപത്യം ഉണ്ടായിരിക്കട്ടെ*"(ഉൽപ.1:28). എന്നാൽ ഒരു കപ്പ് പായസത്തിനുവേണ്ടി ഏസാവ് തന്റെ കടിഞ്ഞൂലവകാശം നഷ്ടപ്പെടുത്തിയതുപോലെ സാത്താൻ വെച്ചു നീട്ടുന്ന നിമേഷികമായ സുഖങ്ങൾക്കും പ്രശസ്തിക്കും വേണ്ടി കൽപനകൾ ധിക്കരിച്ച് ദൈവമക്കളെന്ന അവകാശം നഷ്ടപ്പെടുത്തി പിശാചിന്റെ അടിമയായി മാറുന്ന അവസ്ഥയാണ് ഇന്ന് മനുഷ്യനുള്ളത്. എല്ലാ സൃഷ്ടികളെയും അടക്കി ഭരിക്കാനായി സൃഷ്ടിക്കപ്പെട്ട മനുഷ്യൻ ഇന്ന് എല്ലാത്തിന്റെയും അടിമയായി മാറിയിരിക്കുന്നു.

സൃഷ്ടി കർമ്മത്തിൽ ദൈവം മനുഷ്യനെ പങ്കാളിയാക്കിയതിനാൽ മനുഷ്യൻ ജന്മം കൊടുക്കുന്നവരെല്ലാം ദൈവസൃഷ്ടിയാണെങ്കിലും ദൈവമക്കളായിരിക്കണമെന്നില്ല എന്നതാണ് സത്യം. ഇത് വായിക്കുമ്പോൾ ആരും അസ്വസ്ഥരാകേണ്ട.

തിരുവചനങ്ങൾ എന്തു പറയുന്നു എന്ന് നോക്കാം. റോമാക്കാർക്കുള്ള ലേഖനത്തിൽ പൗലോസ്ശ്ലീഹ പറയുന്നു: "*ഇസ്രായേൽ വംശജരെല്ലാം ഇസ്രായേൽക്കാരല്ല. അബ്രാഹത്തിന്റെ സന്തതിയായതുകൊണ്ട് അവരെല്ലാം മക്കളായിരിക്കണമെന്നില്ല*"(റോമ. 9:6,7). ഇത് സ്ഥിരീകരിക്കുന്ന മറ്റൊരു വചനമാണ് കളകളുടെ ഉപമയിലുള്ളത്. "*വേലക്കാർ ചെന്ന് വീട്ടുടമസ്ഥനോടു ചോദിച്ചു: യജമാനനേ, നീ വയലിൽ, നല്ല വിത്തല്ലേ വിതച്ചത്? പിന്നെ കളകളുണ്ടായത് എവിടെ നിന്ന്? അവൻ പറഞ്ഞു: ശത്രുവാണ് ഇതു ചെയ്തത്*"(മത്താ.13:27,28). ഉപമയുടെ വിശദീകരണത്തിൽ ഈശോ പറയുന്നു: "*നല്ല വിത്തു വിതയ്ക്കുന്നവൻ മനുഷ്യ പുത്രനാണ്. വയൽ ലോകവും. നല്ല വിത്ത് രാജ്യത്തിൻെറ പുത്രന്മാരും കളകൾ ദുഷ്ടൻെറ പുത്രന്മാരുമാണ്. അവ വിതച്ച ശത്രു പിശാചാണ്.*" ഉപമയിൽ വേലക്കാർ ചോദിക്കുന്നുണ്ട്. ഞങ്ങൾ പോയി കളകൾ പറിച്ചുകൂട്ടട്ടേ? "*അവൻ പറഞ്ഞു: വേണ്ടാ, കളകൾ പറിച്ചെടുക്കുമ്പോൾ അവയോടൊപ്പം ഗോതമ്പു ചെടികളും നിങ്ങൾ പിഴുതുകളഞ്ഞെന്നുവരും*"(മത്താ.13:29). ഇതിലൂടെ ദൈവരാജ്യത്തിൻെറ പുത്രന്മാരും ദുഷ്ടൻെറ പുത്രന്മാരും തിരിച്ചറിയാനാകാത്ത വിധം സാമ്യമുള്ളതായിരിക്കും എന്നു കൂടി മനസ്സിലാക്കാം. ഗോതമ്പു ചെടികൾക്കും കളകൾക്കും രൂപ സാദൃശ്യമുണ്ടെങ്കിലും കളകൾക്ക് ഗോതമ്പു മണികളെ ഉൽപാദിപ്പിക്കാനാകില്ല. അവയുടെ ഫലം കളകളായിരിക്കും.

ഈശോ തന്റെ പരസ്യജീവിത കാലത്ത്, മകളെ സുഖപ്പെടുത്തുവാനുള്ള കാനാൻകാരി സ്ത്രീയുടെ അപേക്ഷയ്ക്കു മറുപടിയായി പറയുന്നു: "*ഇസ്രായേൽ ഭവനത്തിലെ നഷ്ടപ്പെട്ട ആടുകളുടെ അടുത്തേക്കു മാത്രമാണു ഞാൻ അയയ്ക്കപ്പെട്ടിരിക്കുന്നത്. മക്കളുടെ അപ്പമെടുത്ത് നായ്ക്കൾക്ക് എറിഞ്ഞുകൊടുക്കുന്നത് ഉചിതമല്ല* "(മത്താ.15:24,26). ഈശോയുടെ ഈ വാക്കുകളിലൂടെ ലോകത്തിലുള്ള എല്ലാവരും ദൈവത്തിന്റെ മക്കളല്ല എന്നും ദൈവമക്കളല്ലാത്തവരും ഈ ലോകത്തിലുണ്ട് എന്നും വെളിവാക്കപ്പെടുന്നു.

ഇത് മനസ്സിലാക്കണമെങ്കിൽ ആരാണ് മക്കളെന്നും ആരാണ് നായ്ക്കളെന്നും അറിയണം. ഫിലിപ്പിയർക്കുള്ള ലേഖനത്തിൽ പൗലോസ്ശ്ലീഹ പറയുന്നു: "*നായ്ക്കളെയും തിന്മകൾ പ്രവർത്തിക്കുന്നവരെയും പരിച്ഛേദന വാദികളെയും സൂക്ഷിച്ചുകൊള്ളുവിൻ* "(3:2). വെളിപാട് 22:15-ൽ പറയുന്നു: "*നായ്ക്കളും മന്ത്രവാദികളും വ്യഭിചാരികളും കൊലപാതകികളും വിഗ്രഹാരാധകരും അസത്യത്തെ സ്നേഹിക്കുകയും അതു പ്രവർത്തി*

*ക്കുകയും ചെയ്യുന്ന സകലരും പുറത്ത്."* അവർക്ക് സ്വർഗ്ഗരാജ്യ ത്തിൽ പ്രവേശനമില്ല. സങ്കീർത്തനത്തിൽ പറയുന്നു: *"നായ്ക്കൾ എൻെറ ചുറ്റും കൂടിയിരിക്കുന്നു; അധർമ്മികളുടെ സംഘം എ ന്നെ വളഞ്ഞിരിക്കുന്നു; അവർ എൻെറ കൈകാലുകൾ കുത്തി ത്തുളച്ചു"*(22:16). അതിനാൽ നായ്ക്കൾ എന്നത് അവിചാരിത മായി ഈശോ പറയാനിടയായതല്ല അത്തരത്തിൽ ഒരു വിഭാഗം ഉണ്ടെന്ന് മേൽ പറഞ്ഞ വചനങ്ങൾ വ്യക്തമാക്കുന്നു. ദൈവ ത്തിന്റെ സൃഷ്ടി തന്റെ ഛായയിലും സാദൃശ്യത്തിലുമായിരുന്നു. ദൈവം അവരെ നായ്ക്കൾ എന്ന് വിളിക്കില്ല. അതിനാൽ നായ് ക്കൾ എന്നാൽ ദൈവഹിതത്തിനെതിരെ സൃഷ്ടിക്കപ്പെട്ട കളക ളുടെ ഉപമയിലെ ദുഷ്ടൻെറ പുത്രന്മാരിൽ പെട്ടവരെന്നു മനസ്സി ലാക്കേണ്ടിയിരിക്കുന്നു. ലോകസ്ഥാപനം മുതൽ ജീവഗ്രന്ഥ ത്തിൽ പേരെഴുതപ്പെടാത്തവരായി ചിലർ ഭൂമിയിൽ വസിക്കുന്നു ണ്ടെന്ന് വെളിപാട് 13:8-ൽ പറയുന്നത് ഇവിടെ പ്രസക്തമാണ്.

യോഹന്നാന്റെ സുവിശേഷത്തിൽ പറയുന്നു: *"നിങ്ങൾ ലോകത്തിൻേറതായിരുന്നുവെങ്കിൽ ലോകം സ്വന്തമായതിനെ സ്നേഹിക്കുമായിരുന്നു. എന്നാൽ, നിങ്ങൾ ലോകത്തിൻേറതല്ലാ ത്തതുകൊണ്ട്, ഞാൻ നിങ്ങളെ ലോകത്തിൽ നിന്നു തെരഞ്ഞെ ടുത്തതുകൊണ്ട്, ലോകം നിങ്ങളെ ദ്വേഷിക്കുന്നു"*(യോഹ.15:19). *"ലോകത്തോടുള്ള മൈത്രി ദൈവത്തോടുള്ള ശത്രുതയാണെന്ന് നിങ്ങൾ അറിയുന്നില്ലേ? ലോകത്തിന്റെ മിത്രമാകാൻ ആഗ്രഹിക്കു ന്നവൻ തന്നെതന്നെ ദൈവത്തിന്റെ ശത്രുവാക്കുന്നു"*(യാക്കോ. 4:4). *"ഈ സത്യാത്മാവിനെ സ്വീകരിക്കാൻ ലോകത്തിനു സാധി ക്കുകയില്ല. കാരണം, അത് അവനെ കാണുകയോ അറിയുകയോ ചെയ്യുന്നില്ല. എന്നാൽ, നിങ്ങൾ അവനെ അറിയുന്നു. കാരണം, അവൻ നിങ്ങളോടൊത്തു വസിക്കുന്നു; നിങ്ങളിൽ ആയിരിക്കു കയും ചെയ്യും. അൽപ സമയംകൂടി കഴിഞ്ഞാൽ പിന്നെ ലോകം എന്നെ കാണുകയില്ല. എന്നാൽ, നിങ്ങൾ എന്നെ കാണും ഞാൻ ജീവിക്കുന്നു; അതിനാൽ നിങ്ങളും ജീവിക്കും"*(യോഹ.14:17,19). ഇവിടെയെല്ലാം ദൈവമക്കളും ലോകവും തമ്മിൽ പൊരുത്തപ്പെ ടാനാവാത്ത അവസ്ഥയുണ്ട്. ഉൽപത്തി 3:15-ൽ പറയുന്ന സ്ത്രീ യുടെ സന്തതിയും സാത്താന്റെ സന്തതിയും തമ്മിലുള്ള ദൈവ ത്താൽ സ്ഥാപിതമായ ശത്രുതയാണ് ഇതിനു കാരണം. ഈശോ പറയുന്നു:*"നിങ്ങളോട് ഇനിയും ഞാൻ അധികം സംസാരിക്കു കയില്ല. കാരണം,* ***ഈ ലോകത്തിൻെറ അധികാരി*** *വരുന്നു. എ ങ്കിലും അവന് എൻെറ മേൽ അധികാരമില്ല"*(യോഹ.14:30). ഇ തിൽ നിന്നും ദൈവമക്കളും ലോകവും വ്യത്യസ്ഥ അധികാരത്തിനു

കീഴിലാണെന്നു മനസ്സിലാക്കാം. ലോകത്തിന്റെ അധികാരിയായ സാത്താൻ വിധിക്കപ്പെട്ടിരിക്കുന്നെങ്കിലും വിധി പൂർണ്ണമായി നടപ്പിൽ വരുന്നത് യുഗാന്ത്യത്തിൽ മാത്രമാണ്. അതിനാൽ "*അവരെ അനുകരിച്ച് വഞ്ചിതരാകാതിരിക്കാൻ പ്രത്യേകം ശ്രദ്ധിക്കണം. ഈ ജനം ചെയ്തതു പോലെ നിങ്ങളും ചെയ്യേണ്ടതിന് അവർ എപ്രകാരം തങ്ങളുടെ ദേവന്മാരെ സേവിച്ചു എന്ന് നിങ്ങൾ അന്വേഷിക്കരുത്. നിങ്ങളുടെ ദൈവമായ കർത്താവിനെ ആരാധിക്കുന്നതിൽ നിങ്ങൾ അവരെ അനുകരിക്കരുത്* "(നിയ.12:30,31).

അതുകൊണ്ടാണ് പൗലോസ്ശ്ലീഹ കോറിന്തോസുക്കാർക്കുള്ള ലേഖനത്തിലൂടെ ശക്തമായ ഭാഷയിൽ താക്കീത് നൽകാൻ കാരണം. "*നിങ്ങൾ അവിശ്വാസികളുമായി കൂട്ടു ചേരരുത്. നീതിയും അനീതിയും തമ്മിൽ എന്ത് പങ്കാളിത്തമാണുള്ളത്? പ്രകാശത്തിന് അന്ധകാരവുമായി എന്തു കൂട്ടു കെട്ടാണുള്ളത്? ക്രിസ്തുവിനു ബെലിയാലുമായി എന്ത് യോജിപ്പാണുള്ളത്? വിശ്വാസിക്ക് അവിശ്വാസിയുമായി എന്താണ് പൊതുവിലുള്ളത്? ദൈവത്തിന്റെ ആലയത്തിനു വിഗ്രഹങ്ങളുമായി എന്തു പൊരുത്തമാണുള്ളത്? നമ്മൾ ജീവിക്കുന്ന ദൈവത്തിന്റെ ആലയമാണ്. എന്തെന്നാൽ ദൈവം അരുളിചെയ്തിരിക്കുന്നു: ഞാൻ അവരിൽ വസിക്കുകയും അവരുടെ ഇടയിൽ വ്യാപരിക്കുകയും ചെയ്യും; ഞാൻ അവരുടെ ദൈവമായിരിക്കും; അവർ എന്റെ ജനവുമായിരിക്കും. ആകയാൽ, നിങ്ങൾ അവരെ വിട്ട് ഇറങ്ങി വരുകയും* ***അവരിൽ നിന്നു വേർപിരിയുകയും*** *ചെയ്യുവിൻ എന്ന് കർത്താവ് അരുളിചെയ്യുന്നു.* ***അശുദ്ധമായതൊന്നും*** *നിങ്ങൾ തൊടുകയുമരുത്;* ***അപ്പോൾ ഞാൻ നിങ്ങളെ സ്വീകരിക്കും;*** *ഞാൻ നിങ്ങൾക്ക് പിതാവും നിങ്ങൾ എനിക്കു പുത്രന്മാരും പുത്രികളും ആയിരിക്കും എന്നു സർവ്വ ശക്തനായ കർത്താവ് അരുളിചെയ്യുന്നു*"(2കോറി.6:14-18). ദൈവമക്കൾ ദൈവഹിതത്തിനെതിരെ ലോകവുമായി അനുരൂപപ്പെടുമ്പോൾ ദൈവീക സംരക്ഷണം നഷ്ടപ്പെടുന്നു. അത് തകർച്ചകൾക്ക് കാരണമാകുന്നു. ഈ ലോകത്തിൽ ദൈവമക്കളെക്കൂടാതെ പിശാചിൻെറ മക്കളും ഉണ്ടെന്ന തിരിച്ചറിവ് ഇല്ലാത്തതാണ് വിശ്വാസികൾ കാണിക്കുന്ന പല അബദ്ധങ്ങൾക്കും കാരണം.

ആരൊക്കെയാണ് ശത്രുക്കൾ എന്ന് തിരുവചനാടിസ്ഥാനത്തിൽ മനസ്സിലാക്കിയാൽ ഒരു പക്ഷെ കുറച്ചുകൂടി വ്യക്തത ലഭിക്കും. റോമാക്കാർക്കുള്ള ലേഖനം 5:10-ൽ പറയുന്നു: "***നാം ശത്രുക്കളായിരുന്നപ്പോൾ*** *അവിടുത്തെ പുത്രൻെറ മരണത്താൽ ദൈവവുമായി രമ്യതപ്പെട്ടുവെങ്കിൽ, .....*" വീണ്ടും 6:3-ൽ പറയുന്നു:

*"യേശുക്രിസ്തുവിനോട് ഐക്യപ്പെടാൻ ജ്ഞാനസ്നാനം സ്വീകരിച്ച നാമെല്ലാവരും അവൻെറ മരണത്തോട് ഐക്യപ്പെടാനാണ് ജ്ഞാനസ്നാനം സ്വീകരിച്ചതെന്നു നിങ്ങൾക്കറിഞ്ഞുകൂടേ?"* ഇതിൽനിന്നും വിശ്വസിച്ച് ജ്ഞാനസ്നാനം സ്വീകരിക്കാത്തവരെല്ലാം ശത്രു പക്ഷത്തുള്ളവരാണെന്ന് മനസ്സിലാക്കാം.

പൗലോസ്ശ്ലീഹ പറയുന്നു: "*വിജാതീയർ ബലിയർപ്പിക്കുന്നതു പിശാചിനാണ്, ദൈവത്തിനല്ല എന്നാണു ഞാൻ പറയുന്നത്*"(1കോറി.10:20). ഇതിനു കാരണം, "*ഒരു ദൈവമേയുള്ളൂ. ദൈവത്തിനും മനുഷ്യർക്കും മധ്യസ്ഥനായി ഒരുവനെയുള്ളൂ – മനുഷ്യനായ യേശുക്രിസ്തു*" (1തിമോ.2:5). വിജാതീയർ ദൈവങ്ങളായി ആരാധിക്കുന്നവരെല്ലാം കർത്താവായ യേശുവിൽ വിശ്വസിക്കാത്തവരാകയാൽ പിശാചിന്റെ അടിമത്വത്തിൽ കഴിയുന്നവരാണ്. അതിനാൽ അവർക്ക് ബലിയർപ്പിക്കുകയും അവരെ ആരാധിക്കുകയും ചെയ്യുമ്പോൾ അതെല്ലാം ലഭിക്കുന്നത് പിശാചിനാണ്.

എപ്രകാരമാണ് ദൈവം സൃഷ്ടിച്ച മനുഷ്യർ പിശാചിന്റെ മക്കളായി മാറിയത്? അല്ലെങ്കിൽ പിശാചിന് മക്കളുണ്ടായത്? ഇത് മനസ്സിലാക്കണമെങ്കിൽ മനുഷ്യന്റെ ഉൽപത്തി മുതൽ യേശുക്രിസ്തുവിന്റെ കുരിശുമരണം വരെയുള്ള സംഭവങ്ങളിലൂടെ കടന്നു പോകേണ്ടതുണ്ട്. മനുഷ്യന്റെ സൃഷ്ടിയെപ്പറ്റി ഉൽപത്തി പുസ്തകം പറയുന്നതിങ്ങനെയാണ്. "*അങ്ങനെ ദൈവം തൻെറ ഛായയിൽ മനുഷ്യനെ സൃഷ്ടിച്ചു. ദൈവത്തിൻെറ ഛായയിൽ അവിടുന്ന് അവനെ സൃഷ്ടിച്ചു; സ്ത്രീയും പുരുഷനുമായി അവരെ സൃഷ്ടിച്ചു. ദൈവം അവരെ ഇങ്ങനെ അനുഗ്രഹിച്ചു: സന്താന പുഷ്ടിയുള്ളവരായി പെരുകുവിൻ. ഭൂമിയിൽ നിറഞ്ഞ് അതിനെ കീഴടക്കുവിൻ. കടലിലെ മത്സ്യങ്ങളുടെയും ആകാശത്തിലെ പറവകളുടെയും ഭൂമിയിൽ ചരിക്കുന്ന സകല ജീവികളുടെയും മേൽ നിങ്ങൾക്ക് ആധിപത്യം ഉണ്ടായിരിക്കട്ടെ*" (1:27,28). "*അങ്ങനെ ആകാശവും ഭൂമിയും അവയിലുള്ള സമസ്തവും പൂർണ്ണമായി. ദൈവം തൻെറ ജോലി ഏഴാം ദിവസം പൂർത്തിയാക്കി. താൻ തുടങ്ങിയ പ്രവൃത്തിയിൽ നിന്നു വിരമിച്ച്, ഏഴാം ദിവസം അവിടുന്നു വിശ്രമിച്ചു. സൃഷ്ടി കർമ്മം പൂർത്തിയാക്കി, തൻെറ പ്രവൃത്തികളിൽ നിന്നു വിരമിച്ച് വിശ്രമിച്ച ഏഴാം ദിവസത്തെ ദൈവം അനുഗ്രഹിച്ചു വിശുദ്ധമാക്കി* "(2:1–3).

അതായത് ആറാമത്തെ ദിവസത്തോടുകൂടി ദൈവം തന്റെ സൃഷ്ടികർമ്മം പൂർത്തിയാക്കി. തുടർന്ന് മനുഷ്യരെ സന്താനപുഷ്ടിയുള്ളവരായി പെരുകി ഭൂമി മുഴുവൻ നിറഞ്ഞ്

അതിനെ കീഴടക്കുവാൻ അനുഗ്രഹിച്ച് തുടർന്നുള്ള സൃഷ്ടി കർമ്മത്തിൽ മനുഷ്യനെ പങ്കാളിയാക്കി. അതുകൊണ്ടാണ് ഹെബ്രായർക്കുള്ള ലേഖനം 4:3–ൽ പറയുന്നത്: "*ലോകത്തെ സൃഷ്ടിച്ചു കഴിഞ്ഞപ്പോൾ തന്നെ അവിടുത്തെ ജോലി പൂർത്തീകരിക്കപ്പെട്ടു.*" മറ്റൊരു തരത്തിൽ പറഞ്ഞാൽ ആദത്തേയും ഹവ്വയേയും സൃഷ്ടിച്ചതിലൂടെ ദൈവം മനുഷ്യ വർഗ്ഗത്തെ മുഴുവൻ സൃഷ്ടിച്ചു. ആദത്തിലും ഹവ്വയിലും മനുഷ്യവർഗ്ഗം മുഴുവൻ ഉൾക്കൊണ്ടിരുന്നു. സങ്കീർത്തകൻ പറയുന്നുണ്ടല്ലോ "*അവിടുന്നാണ് എൻെറ അന്തരംഗത്തിനു രൂപം നൽകിയത്; എൻെറ അമ്മയുടെ ഉദരത്തിൽ അവിടുന്ന് എന്നെ മെനഞ്ഞു. ഞാൻ അങ്ങയെ സ്തുതിക്കുന്നു; എന്തെന്നാൽ, അങ്ങ് എന്നെ വിസ്മയനീയമായി സൃഷ്ടിച്ചു; അവിടുത്തെ സൃഷ്ടികൾ അത്ഭുതകരമാണ്. എനിക്കതു നന്നായി അറിയാം.* ***ഞാൻ നിഗൂഢതയിൽ ഉരുവാക്കപ്പെടുകയും ഭൂമിയുടെ അധോഭാഗങ്ങളിൽ വച്ചു സൂക്ഷ്മതയോടെ സൃഷ്ടിക്കപ്പെടുകയും ചെയ്തപ്പോൾ,*** *എന്റെ രൂപം അങ്ങേക്ക് അജ്ഞാതമായിരുന്നില്ല. എനിക്കു രൂപം ലഭിക്കുന്നതിനുമുമ്പുതന്നെ, അവിടുത്തെ കണ്ണുകൾ എന്നെ കണ്ടു;* ***എനിക്കു നിശ്ചയിക്കപ്പെട്ടിട്ടുള്ള നാളുകൾ ഉണ്ടാകുന്നതിനു മുമ്പുതന്നെ, അങ്ങയുടെ പുസ്തകത്തിൽ അവ എഴുതപ്പെട്ടു***" (139:13–16). "*നിന്നെ സൃഷ്ടിക്കുകയും ഗർഭപാത്രത്തിൽ നിനക്കു രൂപം നൽകുകയും*" ചെയ്തെന്ന് ഏശയ്യാ 44:2 –ൽ പറയുന്നതിലൂടെ ഇത് സ്ഥിരീകരിക്കുന്നു. അതുകൊണ്ടാണ് ഹോസിയ 6:7–ൽ "*എന്നാൽ, ആദാമിൽ വെച്ച് അവർ ഉടമ്പടി ലംഘിച്ചു. അവിടെ വെച്ച് എന്നോട് അവർ അവിശ്വസ്തത കാണിച്ചു*"എന്നും, ജറെമിയായോട് "*മാതാവിന്റെ ഉദരത്തിൽ നിനക്കു രൂപം നൽകുന്നതിനു മുമ്പേ ഞാൻ നിന്നെ അറിഞ്ഞു; ജനിക്കുന്നതിനു മുമ്പേ ഞാൻ നിന്നെ വിശുദ്ധീകരിച്ചു; ജനതകൾക്കു പ്രവാചകനായി ഞാൻ നിന്നെ നിയോഗിച്ചു*"എന്നും പറയുന്നത് (ജറെമി.1:5).

ലോകസ്ഥാപനം മുതൽ ജീവന്റെ ഗ്രന്ഥത്തിൽ പേരെഴുതപ്പെടാത്തവരായി ചിലർ ഭൂമിയിലുണ്ടെന്നു വെളിപാട് 13:8–ലും ജീവന്റെ ഗ്രന്ഥത്തിൽ പേരുള്ളവരിൽ തന്നെ ചിലരുടെ പേരുകൾ മായിച്ചു കളയുമെന്നു വെളിപാട് 3:5–ലും പുറപ്പാടു പുസ്തകം 32:33–ലും പറയുന്നതിനാൽ ജീവന്റെ ഗ്രന്ഥം എന്നാൽ സ്വർഗ്ഗീയ പ്രവേശനത്തിന് യോഗ്യരായവരുടെ പേര് എഴുതപ്പെട്ട ഗ്രന്ഥം എന്നതിനേക്കാളുപരി ദൈവം സൃഷ്ടിച്ചവരുടെ പേര് എഴുതപ്പെട്ട ഗ്രന്ഥം എന്നതല്ലെ ശരി. ലോകസ്ഥാപത്തിൽ തന്നെ ജീവന്റെ ഗ്രന്ഥത്തിൽ പേരെഴുതപ്പെട്ടു കഴിഞ്ഞതിനാൽ തന്റെ ഇച്ഛക്കനു

സരിച്ച് മനുഷ്യൻ ജന്മം നൽകിയവരുടെ പേര് ജീവന്റെ പുസ്തക ത്തിൽ ഉണ്ടായിരിക്കുമോ?"*വ്യഭിചാരികളുടെ സന്തതി പക്വത പ്രാപിക്കുകയില്ല.* ***നിയമവിരുദ്ധമായ വേഴ്ചയുടെ ഫലം നശിക്കും.*** *ദീർഘകാലം ജീവിച്ചാലും അവരെ ആരും പരിഗണിക്കുകയില്ല. അവരുടെ വാർദ്ധക്യവും അവമാനം നിറഞ്ഞിരിക്കും. യൗവന ത്തിൽ മരിച്ചാലും അവർക്ക് ആശയ്ക്കു വഴിയില്ല. വിധി ദിവസ ത്തിൽ അവർക്ക് ആശ്വാസം ലഭിക്കുകയില്ല. അധർമ്മികളുടെ തലമുറയ്ക്കു ഭീകരമായ നാശം സംഭവിക്കും"*(ജ്ഞാനം.3:16-19). മറ്റൊരു വചനം പറയുന്നു: "*അധർമ്മികളുടെ സന്താനപ്പെരുപ്പം നിഷ്ഫലമാണ്. അവരുടെ ജാരസന്തതികൾ ആഴത്തിൽ വേരൂന്നു കയോ, ഉറച്ചുനിൽക്കുകയോ ഇല്ല*" (ജ്ഞാനം 4:3). പണ്ടുതന്നെ ശിക്ഷക്കായി നിശ്ചയിക്കപ്പെട്ടിരുന്ന ചില ദുഷ്ട മനുഷ്യരെപ്പറ്റി യൂദാസ്ശ്ലീഹ തന്റെ ലേഖനത്തിൽ പറയുന്നു(1:4). ലോകസ്ഥാ പനം മുതൽ ജീവൻെറ പുസ്തകത്തിൽ പേരെഴുതപ്പെട്ടിട്ടില്ലാത്ത ഭൂവാസികൾ മൃഗത്തെനോക്കി വിസ്മയിക്കുമെന്നു വെളിപാട് 17:8 -ൽ പറയുന്നുണ്ട്. ജീവന്റെ ഗ്രന്ഥത്തിൽ പേരെഴുതപ്പെടാത്തർ അവസാന വിധി ദിവസം അഗ്നിത്തടാകത്തിലേക്ക് എറിയപ്പെടു മെന്ന് വെളി.20:15-ലും പറയുന്നു.

തന്നിൽ വിശ്വസിച്ചവർക്കെല്ലാം തന്റെ മക്കളാകാൻ അവ കാശം കൊടുത്ത - കാനാൻകാരി സ്ത്രീയുടെ അപേക്ഷ സ്വീക രിച്ച് അവളുടെ മകളെ സുഖപ്പെടുത്തിയ, ഹാഗാറിന്റെ നിലവി ളിക്കു പ്രത്യുത്തരമായി ദൂതനെ അയച്ച കർത്താവ് - ജീവന്റെ ഗ്രന്ഥത്തിൽ പേരുകൾ എഴുതിച്ചേർക്കുമോ?..... ദൈവ കരുണക്ക് പരിധി നിശ്ചയിക്കാൻ നമുക്കാകില്ല.

ഇത്രയും കാലം ഞാൻ മനസ്സിലാക്കിയിരുന്നത് പുരുഷ ബീജവും സ്ത്രീയുടെ അണ്ഡവും കൂടി യോജിക്കുന്ന നിമിഷം ദൈവം തന്റെ ആത്മാവിനെ കൊടുക്കുന്നു എന്നായിരുന്നു. അതു കൊണ്ടു തന്നെ ഞാൻ ചിന്തിക്കാറുണ്ട് പരസ്പര സമ്മതമില്ലാ തെ അതിക്രൂരമായി നടക്കുന്ന ബലാൽ സംഗങ്ങളിൽ പോലും എന്തുകൊണ്ടാണ് ദൈവം തന്റെ ആത്മാവിനെ കൊടുക്കുന്നത്? അതുകൊണ്ടല്ലേ അത്തരം ബന്ധത്തിൽ കുഞ്ഞുങ്ങൾ ജനിക്കു ന്നത്? എന്നാൽ ആദത്തെയും ഹവ്വയെയും സൃഷ്ടിച്ച് സന്താന പുഷ്ടിയുള്ളവരായി പെരുകി ഭൂമി മുഴുവൻ നിറയാൻ അനുഗ്ര ഹിച്ചതിലൂടെ തുടർന്നുള്ള സൃഷ്ടി കർമ്മം മുഴുവൻ മനുഷ്യനെ ഏൽപ്പിച്ചു എന്നുള്ളതാകും ശരി. അതിനാൽ ബീജവും അണ്ഡ വും സംയോജിക്കുമ്പോൾ ആത്മാവാകുന്ന ജീവൻ ഉടലെടുക്കു ന്നു എന്നതല്ലേ ശരി? ഗലാത്തിയാക്കാർക്കുള്ള ലേഖനത്തിൽ

ശാരീരികരീതിയിലുള്ള ജനനത്തെയും വാഗ്ദാന പ്രകാരമുള്ള ജനനത്തെയും കുറിച്ച് പറയുന്നുണ്ട് (4:23). മനുഷ്യഹിതമനുസരിച്ചുള്ളതിനെ ശാരീരികതയിലുള്ളതെന്നും ദൈവഹിതമനുസരിച്ചുള്ളതിനെ വാഗ്ദാന പ്രകാരമുള്ളതെന്നും കരുതാം. ദൈവഹിതത്തെക്കാളുപരി ശാരീരികാഭിലാഷത്താലുള്ള സൃഷ്ടി കർമ്മം അധികരിച്ചപ്പോൾ മനുഷ്യവർഗ്ഗം മുഴുവൻ പാപപങ്കിലമായി.

ആദത്തിലൂടെയും ഹവ്വയിലൂടെയും സൃഷ്ടിക്കപ്പെട്ട മനുഷ്യവർഗ്ഗം മുഴുവൻ ഇപ്രകാരം പാപത്തിന് അടിമകളായി. ഈ അവസ്ഥയിൽ കോപിച്ച ദൈവം മനുഷ്യവർഗ്ഗത്തെ പൂർണ്ണമായി നശിപ്പിക്കാൻ തീരുമാനിച്ചു."*ഭൂമിയിൽ മനുഷ്യൻെറ ദുഷ്ടത വർദ്ധിച്ചിരിക്കുന്നെന്നും അവൻെറ ഹൃദയത്തിലെ ചിന്തയും ഭാവനയും എപ്പോഴും ദുഷിച്ചതു മാത്രമാണെന്നും കർത്താവു കണ്ടു. ഭൂമുഖത്തു മനുഷ്യനെ സൃഷ്ടിച്ചതിൽ കർത്താവു പരിതപിച്ചു. അത് അവിടുത്തെ ഹൃദയത്തെ വേദനിപ്പിച്ചു. കർത്താവ് അരുളിച്ചെയ്തു: എൻെറ സൃഷ്ടിയായ മനുഷ്യനെ ഭൂമുഖത്തു നിന്നു ഞാൻ തുടച്ചു മാറ്റും. മനുഷ്യനെയും മൃഗങ്ങളെയും ഇഴജന്തുക്കളെയും ആകാശത്തിലെ പറവകളെയും ഞാൻ നാമാവശേഷമാക്കും. അവയെ സൃഷ്ടിച്ചതിൽ ഞാൻ ദുഃഖിക്കുന്നു. എന്നാൽ, നോഹ കർത്താവിൻെറ പ്രീതിക്കു പാത്രമായി*" (ഉൽപ.6:5–8). ജലപ്രളയത്തിലൂടെ മുഴുവൻ ജീവജാലങ്ങളെയും മനുഷ്യ വർഗ്ഗത്തെയും നശിപ്പിച്ച ശേഷം നോഹയുമായി കർത്താവ് ഒരു ഉടമ്പടി ചെയ്തു. "*നോഹയെയും പുത്രന്മാരെയും അനുഗ്രഹിച്ചുകൊണ്ടു ദൈവം പറഞ്ഞു: സന്താന പുഷ്ടിയുണ്ടായി, പെരുകി, ഭൂമിയിൽ നിറയുവിൻ* " (ഉൽപത്തി.9:1).

കാലഘട്ടങ്ങൾ പിന്നെയും കഴിഞ്ഞുപോയി. നോഹയുടെ പിൻതലമുറകൾ സന്താന പുഷ്ടിയുള്ളവരായി ഭൂമിയിൽ പെരുകി. പിശാച് കൂടുതൽ ഉത്സാഹത്തോടെ മനുഷ്യ വർഗ്ഗത്തെ പ്രലോഭിപ്പിച്ച് പാപം ചെയ്യിപ്പിച്ചു. ജനതകൾ മുഴുവൻ വിഗ്രഹാരാധനയിലും വ്യഭിചാരത്തിലും എല്ലാവിധ തിന്മകളിലും മുഴുകിയപ്പോൾ ദൈവം അബ്രഹാമിനെ വിളിച്ച് ജനതകളിൽ നിന്ന് വേർതിരിച്ചു. ജനങ്ങളുടെ പാപാസക്തി കണ്ട് പൊറുതി മുട്ടിയ കർത്താവ് വീണ്ടും ജനങ്ങളെ ശിക്ഷിക്കുവാൻ തീരുമാനിച്ചു. ഈ തവണ മനുഷ്യ വംശത്തെ മുഴുവൻ നശിപ്പിച്ചില്ല. മറ്റുള്ളവർക്ക് മാതൃകയാകാൻ ഒരു മുന്നറിയിപ്പെന്ന വണ്ണം തിന്മയുടെ കൊടുമുടിയിലെത്തിയ സോദോം ഗോമോറ ദേശത്തെ അഗ്നിയും ഗന്ധകവും ഇറക്കി ചാമ്പലാക്കി. ഇന്നും ആ പ്രദേശം ഒരു പുല്ലു പോലും മുളക്കാതെ മറ്റുള്ളവർക്ക് മുന്നറിയിപ്പായി സ്ഥിതി ചെയ്യുന്നു.

അബ്രഹാമിനെ വേർതിരിച്ച കർത്താവ് ഇസഹാക്കിന്റെ മകനായ യാക്കോബിനെ തെരഞ്ഞെടുത്തു. ഈജിപ്തിലെ നാനൂറു വർഷത്തെ അടിമത്വത്തിലെ കഠോര പീഢനങ്ങളാൽ വിശുദ്ധീകരിക്കപ്പെട്ട ഇസ്രായേലിന്റെ നിലവിളി കർത്താവ് കേട്ടു. അവരെ മോചിപ്പിച്ച് പാലും തേനുമൊഴുകുന്ന കാനാൻ ദേശത്തേക്ക് നയിക്കുവാനായി മോശയെ ചുമതലപ്പെടുത്തി. ദൈവത്തിന്റെ അതിശക്തമായ ഇടപെടലിലൂടെ ഇസ്രായേൽ ജനതയെ ഈജിപ്തിന്റെ അടിമത്വത്തിൽ നിന്ന് മോശ മോചിപ്പിച്ചു. നാൽപതു വർഷത്തെ ദേശാടനത്തിനിടയിൽ അത്ഭുതങ്ങളും അടയാളങ്ങളും വർഷിച്ചുകൊണ്ട് പുതിയ കൽപനകളും ചട്ടങ്ങളും അനുശാസനങ്ങളും വിഭിന്നമായ ആരാധനാരീതിയും ആചാരാനുഷ്ഠാനങ്ങളുമുള്ള പുതിയ ഒരു ജനതയ്ക്ക് രൂപം കൊടുത്തു. അവരെ സ്വന്തം ജനമായി കർത്താവ് അംഗീകരിച്ചു. തന്റെ പ്രീതിക്കു പാത്രമായി, നിയമങ്ങളും അനുശാസനങ്ങളും അനുസരിച്ച് സ്വന്തം ജനമായി ജീവിക്കുമെന്ന് കരുതി.

സാത്താൻ വീണ്ടും നിയമം വഴി അവസരം കണ്ടെത്തി ജനങ്ങളെ മരണത്തിനർഹരാക്കി. *"ഒരു കാലത്ത് നിയമം കൂടാതെ ജീവിച്ചു. എന്നാൽ പ്രമാണം വന്നപ്പോൾ പാപം സജീവമാകുകയും ഞാൻ മരിക്കുകയും ചെയ്തു. ഇങ്ങനെ ജീവനു വേണ്ടിയുള്ള പ്രമാണം എനിക്ക് മരണമായിത്തീർന്നു. എന്തു കൊണ്ടെന്നാൽ, പാപം കൽപനവഴി അവസരം കണ്ടെത്തി എന്നെ ചതിക്കുകയും അതുവഴി എന്നെ കൊല്ലുകയും ചെയ്തു"* (റോമ.7:10-12).

മനുഷ്യ വംശത്തിന്റെ ഈ ദുരവസ്ഥയിൽ മനംനൊന്ത് കാരുണ്യവാനായ പിതാവ് തന്റെ പുത്രനെ പാപ പരിഹാരത്തിനു വേണ്ടി പാപകരമായ ശരീരത്തിന്റെ സാദൃശ്യത്തിൽ അയച്ചുകൊണ്ട് പാപത്തിന് ശരീരത്തിൽ ശിക്ഷ വിധിച്ചു(റോമ.8:3). അപ്രകാരം പാപമേശാത്ത ക്രിസ്തു മനുഷ്യ വർഗ്ഗത്തിന്റെ - മരിച്ചുപോയവരുടെയും ജീവിച്ചിരിക്കുന്നവരുടെയും ഇനി ജനിക്കാനുള്ളവരുടെയും - മുഴുവൻ പാപവും സ്വന്തം ശരീരത്തിൽ വഹിച്ചുകൊണ്ട് കുരിശിൽ പാപപരിഹാര ബലിയർപ്പിച്ചു.*"ക്രിസ്തു നമ്മെ പ്രതി ശപിക്കപ്പെട്ടവനായിത്തീർന്നുകൊണ്ട് **നിയമത്തിന്റെ ശാപത്തിൽ** നിന്ന് നമ്മെ രക്ഷിച്ചു"*(ഗലാ.3:13). *"ഒരു മനുഷ്യന്റെ അനുസരണക്കേടിനാൽ അനേകർ പാപികളായിത്തീർന്നതു പോലെ, ഒരു മനുഷ്യന്റെ അനുസരണത്താൽ അനേകർ നീതിയുള്ളവരാകും"*(റോമ.5:19). ഇവിടെ പ്രത്യേകം ശ്രദ്ധിക്കേണ്ടതുണ്ട്. നീതിയുള്ളവരായി എന്നല്ല നീതിയുള്ളവരാകും എന്നാണ് പറഞ്ഞിരിക്കുന്നത്. അതായത് ആദത്തിന്റെ പാപത്തിനാൽ എല്ലാവരും

പാപികളായിത്തീർന്നു; എന്നാൽ ക്രിസ്തുവിന്റെ കുരിശു മരണത്താൽ രക്ഷ പ്രാപിക്കും. നീതിയുള്ളവരാകണമെങ്കിൽ, അതായത് രക്ഷ കൈവരിക്കണമെങ്കിൽ, ആദ്യം അവന്റെ മക്കളായി നാം അവകാശം സ്ഥാപിക്കണം. "*തന്നെ സ്വീകരിച്ചവർക്കെല്ലാം, തന്റെ നാമത്തിൽ വിശ്വസിക്കുന്നവർക്കെല്ലാം ദൈവമക്കളാകാൻ അവൻ കഴിവു നൽകി* "(യോഹ.1:12)."*യേശു കർത്താവാണ് എന്ന് അധരം കൊണ്ട് ഏറ്റു പറയുകയും ദൈവം അവനെ മരിച്ചവരിൽ നിന്ന് ഉയിർപ്പിച്ചു എന്നു ഹൃദയത്തിൽ വിശ്വസിക്കുകയും ചെയ്താൽ നീ രക്ഷ പ്രാപിക്കും*"(റോമ.10:9).

ഒരു കാര്യം മനസ്സിലാക്കുക. ലൂയിപാസ്റ്റർ പേപ്പട്ടി വിഷത്തിന് മരുന്ന് കണ്ടുപിടിച്ചതിനാൽ അന്നു മുതൽ പേപ്പട്ടി കടിക്കുന്നവരാരും പേയിളകി മരിക്കില്ലന്നാണോ മനസ്സിലാക്കേണ്ടത്? അതിനുള്ള മരുന്ന് കുത്തിവെക്കുന്നവർ മാത്രമെ രക്ഷപ്പെടുകയുള്ളു. അതുപോലെ മനുഷ്യകുലത്തിന്റെ പാപത്തിന് യേശു ക്രിസ്തു പരിഹാരം ചെയ്തിട്ടുണ്ടെന്നതുകൊണ്ട് ലോകത്തിലുള്ള മുഴുവൻ ജനങ്ങളും രക്ഷപ്പെടുകയില്ല. യേശുക്രിസ്തുവിന്റെ പാപ പരിഹാര ബലിയിൽ അവകാശിയാകണമെങ്കിൽ അവനെ രക്ഷകനും ദൈവവുമായി അംഗീകരിക്കണം. അവന്റെ കൽപനകൾ പാലിക്കണം. അപ്പോൾ മാത്രമെ പാപത്തിൽ നിന്ന് മോചനം ലഭിക്കുകയുള്ളു.

മാമ്മോദീസ സ്വീകരിച്ച് ദൈവരാജ്യത്തിലെ അംഗങ്ങളായി പരിഹാര ബലിയിൽ നമ്മൾ അവകാശികളാകുന്നതിലൂടെ ദൈവമക്കളെന്ന പദവിയിലേക്ക് ഉയർത്തപ്പെടുന്നു. **നിയമത്തിന്റെ ശാപത്തിൽ** നിന്ന് മോചനം ലഭിക്കുന്നു. തന്നോടൊപ്പം ഒരുപോലെ കുരിശിലേറ്റപ്പെട്ട രണ്ടു കള്ളന്മാരിൽ തന്നിൽ വിശ്വസിച്ച് തന്നിലാശ്രയിച്ച ഒരുവനു മാത്രമാണ് പറുദീസ വാഗ്ദാനം ലഭിച്ചതെന്ന സത്യം വിസ്മരിക്കാനാകില്ല.

അതിനാൽ യേശുക്രിസ്തുവിൽ വിശ്വസിക്കാത്തവരെ ദൈവമക്കളെന്ന് പറയാനാകില്ല. വിജാതീയ ദൈവങ്ങളിൽ വിശ്വസിക്കുന്നവരെ അവർ വിശ്വസിക്കുന്നത് യഥാർത്ഥ ദൈവത്തിലല്ലാത്തതിനാൽ ദൈവമക്കളെന്ന് കരുതാനാകുമോ? മനസ്സാക്ഷിയുടെ സ്വരം ശ്രവിച്ച് നന്മ ചെയ്തു ജീവിക്കുന്നവരെ അവരുടെ അജ്ഞതയെ പരിഗണിച്ച് പിശാചിന്റെ മക്കളെന്നും പറയാനാകില്ല. ഒരു പക്ഷേ ലോകത്തിന്റെ മക്കൾ എന്നു കരുതാം.

ഇനി പിശാചിന് എങ്ങനെയാണ് മക്കളുണ്ടാകുന്നത് എന്ന് നോക്കാം. "*മനുഷ്യർ ഭൂമിയിൽ പെരുകാൻ തുടങ്ങുകയും*

*അവർക്കു പുത്രിമാർ ജനിക്കുകയും ചെയ്തപ്പോൾ മനുഷ്യ പുത്രിമാർ അഴകുള്ളവരാണ് എന്നു കണ്ട് ദൈവപുത്രന്മാർ തങ്ങൾക്ക് ഇഷ്ടപ്പെട്ടവരെയെല്ലാം ഭാര്യമാരായി സ്വീകരിച്ചു. "ദൈവ പുത്രന്മാർ മനുഷ്യ പുത്രിമാരുമായി ചേരുകയും അവർക്കു മക്കളുണ്ടാവുകയും ചെയ്തിരുന്ന അക്കാലത്തും പിന്നീടും ഭൂമിയിൽ അതികായന്മാർ ഉണ്ടായിരുന്നു. അവരാണ് പുരാതന കാലത്തെ പ്രസിദ്ധിയാർജിച്ച പ്രബലന്മാർ* "(ഉൽപ.6:1,2,4). ദൈവപുത്രന്മാർ മാലാഖമാരായിരുന്നെങ്കിലും അതിന്റെ പേരിൽ അവർ ശിക്ഷിക്കപ്പെടുന്നതിനും ഭൂമിയിൽ തിന്മ വർദ്ധിക്കുന്നതിനും അതിനെ തുടർന്ന് ദൈവകോപത്തിന്റെ ഫലമായി മനുഷ്യായുസ്സ് 120 വർഷമായി കുറക്കുന്നതിനും കാരണമായത് ദൈവഹിതത്തിനെതിരെയുള്ള ദൈവപുത്രന്മാരും മനുഷ്യമക്കളും തമ്മിലുള്ള സംസർഗ്ഗമായിരുന്നു. അതിനാൽ ലോകത്തിലുള്ളവരെല്ലാം ദൈവഹിതപ്രകാരമുള്ള സൃഷ്ടികളല്ലെന്നും ആയിരിക്കുന്ന അവസ്ഥയിൽ ദൈവമക്കളല്ല എന്നും വ്യക്തമല്ലേ?

ഇവർ കളകളുടെ ഉപമയിൽ പറയുന്ന ദുഷ്ടന്റെ പുത്രന്മാരിൽപ്പെടും. നോഹയുടെ കാലത്തിനു ശേഷവും ദൂതന്മാർ ഈ പാപം ആവർത്തിച്ചിരുന്നു എന്നു വേണം ഇതിലൂടെ മനസ്സിലാക്കാൻ. എന്തെന്നാൽ ജലപ്രളയത്തിലൂടെ ഇവരെയെല്ലാം നശിപ്പിച്ചതിനുശേഷവും ഉയരമേറിയവരും വലിയവരുമായ അനാക്കിമുകളെക്കുറിച്ച് നിയമാവർത്തനം 9:3–ൽ പറയുന്നുണ്ട്. അതുപോലെ തന്നെ പൈശാചിക ബന്ധനത്തിലുള്ള (പിശാച് ആവസിച്ചിട്ടുള്ള) ഒരു പുരുഷന്റെയും സ്ത്രീയുടെയും ശാരീരിക ബന്ധത്തിലൂടെ ഉണ്ടാകുന്ന കുട്ടികൾ ദൈവമക്കളാണോയെന്നതും ചിന്തിക്കണം. കൂടാതെ ദൈവമക്കളെ പ്രലോഭിപ്പിച്ച് പാപം ചെയ്യിച്ച് അവന്റേതാക്കിയവരും ഉണ്ട്. ഇവരെയെല്ലാം ദൈവമക്കൾ എന്നു വിളിക്കാനാകില്ല.

"***അവിടുത്തെ മുമ്പില് അവർ മ്ലേച്ഛത പ്രവർത്തിച്ചു; അവർ അവിടുത്തെ മക്കളല്ലാതായി*** "(നിയ.32:5). *പാപം ചെയ്യുന്നവൻ പിശാചിൽ നിന്നുള്ളവനാണ്, എന്തെന്നാൽ, പിശാച് ആദി മുതലേ പാപം ചെയ്യുന്നവനാണ്. പിശാചിൻെറ പ്രവൃത്തികളെ നശിപ്പിക്കുന്നതിനു വേണ്ടിയാണു ദൈവപുത്രൻ പ്രത്യക്ഷനായത്. ദൈവത്തിൽ നിന്നു ജനിച്ച ഒരുവനും പാപം ചെയ്യുന്നില്ല. കാരണം, ദൈവ ചൈതന്യം അവനിൽ വസിക്കുന്നു. അവൻ ദൈവത്തിൽ നിന്നു ജനിച്ചവനായതുകൊണ്ട് അവനു പാപം ചെയ്യാൻ സാധ്യമല്ല. ദൈവത്തിൻെറ മക്കളാരെന്നും പിശാചിൻെറ മക്കളാരെന്നും ഇതിനാൽ വ്യക്തമാണ്. നീതി പ്രവ*

*ർത്തിക്കാത്ത ഒരുവനും ദൈവത്തിൽ നിന്നുള്ളവനല്ല; തൻെറ സഹോദരനെ സ്നേഹിക്കാത്തവനും അങ്ങനെ തന്നെ"* (1യോഹ. 3:8–10). "*അസന്മാർഗ്ഗികളും വിഗ്രഹാരാധകരും വ്യഭിചാരികളും* ***സ്വവർഗ്ഗഭോഗികളും*** *കള്ളന്മാരും അത്യാഗ്രഹികളും മദ്യപ ന്മാരും പരദൂഷകരും കവർച്ചക്കാരും ദൈവരാജ്യം അവകാശ മാക്കുകയില്ല"*(1കോറി.6:9,10). മാമ്മോദീസ സ്വീകരിച്ച ഒരുവൻ മാരക പാപത്തിന് അടിമപ്പെട്ട് പശ്ചാത്തപിക്കാതെ പാപത്തിൽ തുടരുമ്പോൾ പിശാചിന്റെ മകനായി മാറുന്നു.

ദൈവം തന്റെ ഛായയിലും സാദൃശ്യത്തിലും സൃഷ്ടിച്ച മനുഷ്യൻ വൈകല്യമുള്ളതോ അപൂർണ്ണനോ ആയിരുന്നില്ല. സാത്താന്റെ കെണിയിൽപെട്ട് ആദവും ഹവ്വയും പാപം ചെയ് തതിലൂടെ അവരുടെമേൽ പിശാചിന്റെ ആധിപത്യം കടന്നു വന്നു. ദൈവീക ചൈതന്യം നഷ്ടപ്പെട്ട മനുഷ്യൻ സ്രഷ്ടാ വായപ്പോളാണ് സൃഷ്ടികളിൽ വൈകല്യം കടന്നുകൂടിയത്. പരിപാവനമായ ഭാര്യാ ഭർതൃബന്ധത്തിലൂടെ നടക്കേണ്ട സൃഷ്ടി കർമ്മം ജഢികതയിലും കൽപനകൾക്കെതിരെ അവി ഹിത ബന്ധങ്ങളിലും, പ്രത്യുൽപാദനത്തിനുവേണ്ടി മനുഷ്യ നിൽ നിക്ഷേപിച്ചിരിക്കുന്ന ജീവന്റെ കണികകളെ മനുഷ്യ ബുദ്ധി ഉപയോഗിച്ച് വേർതിരിച്ചെടുത്ത് ദൈവീക സംവിധാന ത്തിനെതിരെ സൃഷ്ടി കർമ്മം നടത്തുമ്പോളും ഉണ്ടാകുന്ന വൈകല്യങ്ങൾക്ക് ദൈവത്തെ പഴിചാരിയിട്ട് കാര്യമില്ല.

മനുഷ്യൻ ഇന്നനുഭവിക്കുന്ന ദുരിതങ്ങളുടെയും കഷ്ട പ്പാടുകളുടെയും ഉത്തരവാദിത്വം മനുഷ്യനു തന്നെയാണ്. ഒരു ഉദാഹരണത്തിലൂടെ വ്യക്തമാക്കാൻ ശ്രമിക്കാം. ആദ്യകാലത്ത് കൃഷിയിൽ കീടങ്ങളുടെ ഉപദ്രവമുണ്ടാകുമ്പോൾ ദൈവത്തിൽ ആശ്രയിച്ച് പ്രാർത്ഥിച്ച് ഉപദ്രവങ്ങളിൽ നിന്ന് മോചനം നേടു മായിരുന്നു. കാലം പുരോഗമിച്ചപ്പോൾ ദൈവാശ്രയ ബോധം നഷ്ടപ്പെട്ട മനുഷ്യൻ സ്വന്തം കഴിവുകളിലാശ്രയിച്ച് കീടനാ ശിനികൾ കണ്ടുപിടിച്ച് കീടങ്ങളെ നിയന്ത്രിക്കാൻ തുടങ്ങി. അത് ഒരു പരിധിവരെ പരിതസ്ഥിതിയിലെ മാറ്റങ്ങൾക്കും പുതിയ രോഗങ്ങൾക്കും കാരണമായി. അതുപോലെ ദൈവം നൽകിയ ബുദ്ധി നന്മക്കായി ഉപയോഗിക്കേണ്ടതിനു പകരം തിന്മക്കായി ഉപയോഗിച്ചുകൊണ്ട് ആറ്റംബോബ് കണ്ടുപിടിച്ചു. അത് അണുപ്രസരണത്തിനും പുതിയ രോഗങ്ങൾക്കും കാരണ മായി. ഇതിന്റെയെല്ലാം ഉത്തരവാദിത്വം ദൈവത്തിന്റെ തലയിൽ കെട്ടിവെയ്ക്കാനാകുമോ? ഇപ്രകാരം ഒരു തരത്തിൽ ഈ ലോക ത്തിലുള്ള എല്ലാ ദുരിതങ്ങളുടെയും അടിസ്ഥാന കാരണം

ദൈവപ്രമാണങ്ങളുടെ ലംഘനമാണ്. പാപത്തിന്റെ പരിണത ഫലമാണ് ശാപങ്ങളും രോഗങ്ങളും തകർച്ചകളും.

വെള്ളക്കാരായ പുരുഷനും സ്ത്രീയും ശാരീരിക ബന്ധത്തിലേർപ്പെടുമ്പോൾ അവരുടെ മനസ്സിൽ ഒരു നീഗ്രോയുടെ രൂപമാണുണ്ടായിരുന്നതെങ്കിൽ ആ ബന്ധത്തിൽ ജനിക്കുന്ന കുഞ്ഞിന് നീഗ്രോയുടെ രൂപമുണ്ടാകാമെന്ന് ആധുനിക ശാസ്ത്രം പഠിപ്പിക്കുന്നു. ഉൽപത്തി പുസ്തകം 30-ാം അദ്ധ്യായത്തിൽ, തന്നെ പറ്റിച്ച ലാബാനോട് പകരം വീട്ടുവാൻ യാക്കോബ് മരക്കമ്പുകളിൽ അങ്ങിങ്ങു വെളുപ്പു കാണത്തക്ക വിധം തൊലിയുരിഞ്ഞുമാറ്റി സ്ഥാപിച്ച് അവയ്ക്കു മുന്നിൽ ആടുകളെ ഇണചേർത്ത് പുള്ളികളുള്ള കൂടുതൽ ആട്ടിൻ കുട്ടികളെ ഉണ്ടാക്കിയതായി പറയുന്നു. തിരുവചനത്തിൽ തന്നെ ഇതിന് വേറെയും ഉദാഹരണങ്ങളുണ്ട്. കർത്താവിന്റെ അഭിഷിക്തനായ സാംസനെ ഗർഭം ധരിക്കുന്നതിനു മുമ്പ് അവന്റെ അമ്മയോട് ദൈവദൂതൻ പ്രത്യക്ഷപ്പെട്ട് പറയുന്നുണ്ട്: "*മുന്തിരിയിൽ നിന്നുള്ളതൊന്നും നീ ഭക്ഷിക്കരുത് വീഞ്ഞോ ലഹരി പദാർത്ഥമോ കുടിക്കരുത്. അശുദ്ധമായതൊന്നും തിന്നുകയുമരുത്* "(ന്യായാ.13;14). വീണ്ടും സാമുവൽ പ്രവാചകന്റെ ജനനത്തിനു മുമ്പ് അമ്മയായ ഹന്ന കർത്താവിനോടു കരഞ്ഞു പ്രാർത്ഥിച്ചതായും അവനെ അങ്ങേക്ക് പ്രതിഷ്ഠിക്കും എന്നു നേർന്നതായും സാമുവൽ പ്രവാചകന്റെ പുസ്തകത്തിലും പറയുന്നു. ഇതിൽ നിന്നും ഒരു കുഞ്ഞിനു ജന്മം നൽകുമ്പോളുള്ള മാതാപിതാക്കളുടെ ആത്മീയ അവസ്ഥ കുഞ്ഞിന്റെ ആത്മീയതയുമായി ബന്ധപ്പെട്ടിരിക്കുന്നു എന്നു മനസ്സിലാക്കാം. അഭിഷേകമുള്ള ഒരു കുഞ്ഞിനു ജന്മം നൽകുന്നതിനു മുമ്പ് എത്രമാത്രം പ്രാർത്ഥനയും ഒരുക്കവും ആവശ്യമാണെന്ന് ഈ വിവരണങ്ങൾ നമുക്ക് മനസ്സിലാക്കി തരുന്നു.

ഈ ബോധ്യം നമ്മെ വലിയ ഒരു തിരിച്ചറിവിലേക്ക് നയിക്കണം. മാതാപിതാക്കൾ ശാരീരിക ബന്ധത്തിലേർപ്പെടുമ്പോൾ അവരുടെ മനസ്സിന്റെ അവസ്ഥ കുഞ്ഞിന്റെ രുപഭാവങ്ങൾക്ക് കാരണമാകുന്നെങ്കിൽ ആ സമയത്തുള്ള അവരുടെ മനസ്സിലെ വികാരങ്ങൾ കുഞ്ഞിന്റെ സ്വഭാവ രൂപീകരണത്തിന് കാരണമാവുകയില്ലേ? ജഡികാസക്തിയോടെ വെറുപ്പിലും വിദ്വേഷത്തിലും മദ്യത്തിനും മയക്കു മരുന്നിനും ബ്ളു ഫിലിമിനും അടിമകളായി ശാരീരിക ബന്ധത്തിലേർപ്പെടുമ്പോൾ അതിലൂടെ സൃഷ്ടിക്കപ്പെടുന്ന നമ്മുടെ മക്കൾ അവക്കെല്ലാം അടിമകളാണെങ്കിൽ അതിന്റെയെല്ലാം ഉത്തരവാദിത്വം ദൈവത്തിനാണോ? ഇന്ന് നമ്മുടെ മക്കൾ വഴിപിഴച്ചു പോകുന്നെങ്കിൽ അതിന് അവരെ

മാത്രം പഴിചാരിയിട്ട് കാര്യമില്ല. അവർക്ക് വ്യക്തിപരമായ ഉത്തരവാദിത്വം ഇല്ല എന്നർത്ഥമാക്കുന്നില്ല. അതിനാൽ സൃഷ്ടി കർമ്മത്തിന്റെ പവിത്രത മനസ്സിലാക്കാതെ ചെയ്തു പോയ തെറ്റുകൾ തിരിച്ചറിഞ്ഞ് ദൈവസന്നിധിയിൽ കണ്ണുനീരോടെ കരുണയ്ക്കായി യാചിക്കുവാൻ ഓരോ മാതാപിതാക്കൾക്കും ഉത്തരവാദിത്വമുണ്ട്. തെറ്റുകൾ ഏറ്റുപറഞ്ഞ് തന്റെ സന്നിധിയിൽ അഭയം പ്രാപിച്ച ഒരു പാപിയെ പോലും ദൈവം കൈവിടില്ല എന്നതിനാൽ ഇവിടെ ഒരു കുറ്റബോധത്തിന്റെ ആവശ്യമില്ല. ചെയ്തുപോയ തെറ്റിന്റെ ഗൗരവം മനസ്സിലാക്കി പശ്ചാത്താപത്തോടെ ദൈവകരുണയ്ക്കായി യാചിക്കുകയാണ് വേണ്ടത്.

വചനങ്ങൾക്ക് തെറ്റായ വ്യാഖ്യാനങ്ങൾ കൊടുത്തുകൊണ്ടാണ് സാത്താൻ ദൈവമക്കളെ അപഹരിച്ചുകൊണ്ടുപോകുന്നത്. ഈശോയെ പോലും വചനങ്ങൾ പറഞ്ഞുകൊണ്ടാണ് സാത്താൻ പ്രലോഭിപ്പിക്കാൻ ശ്രമിച്ചത് എന്ന് മറക്കരുത്. "*അവൻ പറഞ്ഞു: നീ നിൻെറ ദൈവമായ കർത്താവിനെ പൂർണ്ണഹൃദയത്തോടും പൂർണ്ണാത്മാവോടും പൂർണ്ണമനസ്സോടും കൂടെ സ്നേഹിക്കുക. ഇതാണ് പ്രധാനവും പ്രഥമവുമായ കൽപന. രണ്ടാമത്തെ കൽപനയും ഇതിനു തുല്യം തന്നെ. അതായത്, നിന്നെപ്പോലെ നിൻെറ അയൽക്കാരനെയും സ്നേഹിക്കുക. ഈ രണ്ടു കൽപനകളിൽ സമസ്ത നിയമവും പ്രവാചകന്മാരും അധിഷ്ഠിതമായിരിക്കുന്നു*" (മത്താ.22:37-40). മൂന്നു സുവിശേഷങ്ങളിലും ഇപ്രകാരം പറഞ്ഞിട്ടുള്ളതിനാൽ, ഈശോ മറ്റുള്ള നിയമങ്ങളെല്ലാം അസാധുവാക്കിയെന്നും അതിനാൽ അതിനൊന്നും പ്രസക്തിയില്ലെന്നും പരസ്പരം സ്നേഹിച്ചാൽ മാത്രം മതിയെന്നും പറയുന്ന ഒരു വിഭാഗമുണ്ട്.

ഇതിനെക്കുറിച്ച് ചിന്തിക്കുമ്പോൾ ഞാൻ ഹൈസ്ക്കൂളിൽ പഠിക്കുമ്പോൾ ഉണ്ടായ ഒരു സംഭവമാണ് എന്റെ ഓർമ്മയിലേക്ക് കടന്നുവരുന്നത്. എന്റെ ക്ലാസിൽ ഒരു മുസ്ലിം കുട്ടിയുണ്ടായിരുന്നു. ഒരു ദിവസം അവൻ എന്നോട് ചോദിച്ചു. ബൈബിളിൽ പറഞ്ഞിട്ടുണ്ടല്ലോ നിന്നെപ്പോലെ നിന്റെ അയൽക്കാരെയും സ്നേഹിക്കുക എന്ന്. പിന്നെ എന്താണ് ഞാൻ എന്റെ അയൽ വീട്ടിലെ മറിയാമ്മയെ സ്നേഹിച്ചപ്പോൾ അവളുടെ അപ്പൻ എന്നെ അടിക്കാൻ വരുന്നത്. ഒരു പക്ഷേ ഇതു വളരെ ബാലിശമായ ചോദ്യമാണെന്ന് നിങ്ങൾ ചിന്തിച്ചേക്കാം. എന്നാൽ ഞാൻ പറയട്ടെ ഇതിനെക്കാൾ ബാലിശമായ ചിന്താഗതിയാണ് ഈശോ മറ്റുള്ള നിയമങ്ങളെല്ലാം അസാധുവാക്കിയെന്നും അതിനാൽ അതിനൊന്നും പ്രസക്തിയില്ലെന്നും പരസ്പരം സ്നേഹിച്ചാൽ മാത്രം മതിയെന്നും പറയുന്നത്.

പ്രമാണങ്ങൾ അനുസരിക്കേണ്ട ആവശ്യകതയെപ്പറ്റി തിമോത്തേയോസിനുള്ള ലേഖനത്തിൽ പറയുന്നു:"*കർത്താവായ യേശുക്രിസ്തു പ്രത്യക്ഷപ്പെടുന്നതുവരെ പ്രമാണങ്ങളെല്ലാം നിഷ്കളങ്കമായും അന്യൂനമായും നീ കാത്തുസൂക്ഷിക്കണം*" (1തിമോ.6:14). രണ്ടു കൽപനകളിൽ സമസ്ത നിയമവും പ്രവാചകന്മാരും അധിഷ്ഠിതമായിരിക്കുന്നു എന്നു പറയുന്നത് എന്തുകൊണ്ടാണെന്ന് റോമാക്കാർക്കുള്ള ലേഖനത്തിൽ പൗലോസ് ശ്ലീഹ വ്യക്തമാക്കുന്നുണ്ട്. "*അയൽക്കാരനെ സ്നേഹിക്കുന്നവൻ നിയമം പൂർത്തീകരിച്ചുകഴിഞ്ഞു. വ്യഭിചാരം ചെയ്യരുത്, കൊല്ലരുത്, മോഷ്ടിക്കരുത്, മോഹിക്കരുത് എന്നിവയും മറ്റേതു കൽപനയും, നിന്നെപ്പോലെ നിൻെറ അയൽക്കാരനെ സ്നേഹിക്കണം എന്ന ഒരു വാക്യത്തിൽ സംഗ്രഹിച്ചിരിക്കുന്നു. സ്നേഹം അയൽക്കാരന് ഒരു ദ്രോഹവും ചെയ്യുന്നില്ല*" (റോമ.13:8-10).

നിൻെറ ദൈവമായ കർത്താവിനെ പൂർണ്ണഹൃദയത്തോടും പൂർണ്ണാത്മാവോടും പൂർണ്ണമനസ്സോടും കൂടെ സ്നേഹിക്കുക എന്നു പറയുന്നതു കൊണ്ട് എന്താണ് അർത്ഥമാക്കുന്നത്. ഈ ലോകത്തിൽ മറ്റെന്തിനേക്കാളുപരി ദൈവത്തെ സ്നേഹിക്കുക എന്നാണ് പറയുന്നത്. ദൈവത്തെ സ്നേഹിക്കുക എന്നാൽ ദൈവത്തിന്റെ വചനങ്ങൾ അനുസരിക്കുക എന്നാണർത്ഥം. "*നിങ്ങൾ എന്നെ സ്നേഹിക്കുന്നുവെങ്കിൽ എൻെറ കൽപന പാലിക്കും*"(യോഹ.14:15). കൽപനകളനുസരിക്കാൻ വേണ്ടി മറ്റെന്തും ത്യജിക്കുക. അതുകൊണ്ടാണ് ലൂക്കാ.14:26-ൽ പറയുന്നത്: "*സ്വന്തം പിതാവിനെയും മാതാവിനെയും ഭാര്യയെയും മക്കളെയും സഹോദരന്മാരെയും സഹോദരിമാരെയും എന്നല്ല, സ്വജീവനെത്തന്നെയും* 'വെറുക്കാതെ' *എൻെറ അടുത്തുവരുന്ന ആർക്കും എൻെറ ശിഷ്യനായിരിക്കുവാൻ സാധിക്കുകയില്ല.*" (വെറുക്കാതെ എന്നുള്ള പദപ്രയോഗം തർജ്ജമയിൽ വന്നിട്ടുള്ള വീഴ്ച്ചയാണ്. പ്ശീത്ത ബൈബിളിൽ 'നിർമ്മമമായി വീക്ഷിക്കാതിരിക്കുക'യും ചെയ്യുന്നവന് എന്നാണ് പറയുന്നത്). ഞാൻ നിങ്ങളെ സ്നേഹിച്ചതുപോലെ നിങ്ങൾ നിങ്ങളുടെ അയൽക്കാരനെ സ്നേഹിക്കുക എന്നാണ് ഈശോ പറയുന്നത്. ഈശോ തന്റെ ജീവൻ നമുക്കുവേണ്ടി ബലിയർപ്പിക്കാൻ പോലും തയ്യാറായിക്കൊണ്ടാണ് നമ്മെ സ്നേഹിച്ചത് എന്ന് മറക്കരുത്. യഥാർത്ഥത്തിൽ ഒരുവനെ സ്നേഹിക്കുന്നുവെങ്കിൽ അവന്റെ ആത്മീയ രക്ഷയാണ് ലക്ഷ്യം വെക്കേണ്ടത്. അതുകൊണ്ട് തന്റെ അയൽക്കാരനെ സ്നേഹിക്കുന്നവൻ അവന്റെ ആത്മാവ് നഷ്ടപ്പെടാതിരിക്കാൻ അവനെ ആത്മീയ രക്ഷയിലേക്ക് നയിക്കുക

യാണ് വേണ്ടത്. അതിനുപകരം അപരന്റെ വിശ്വാസം വ്രണപ്പെടുമെന്ന ചിന്തയാൽ ഏക സത്യ ദൈവത്തെ പ്രഘോഷിക്കാതിരിക്കുന്നത് – നീ മനസ്സിലാക്കിയ സത്യദൈവത്തെപ്പറ്റി പറയാതിരിക്കുന്നത് – സ്നേഹ പ്രവൃത്തിയായി കാണാനാകില്ല.

മറ്റുള്ളവരെ ഈശോയിലേക്ക് അടുപ്പിക്കേണ്ടത് അവരുടെ രീതികൾ അനുകരിച്ചോ അവരെ വാരിപ്പുണർന്നിട്ടോ അല്ല. എപ്രകാരമായിരിക്കണമെന്ന് യൂദാസ്ശ്ലീഹ തരുന്ന താക്കീത് നിസ്സാരമായി കാണരുത്. "*ചഞ്ചലചിത്തരോട് അനുകമ്പ കാണിക്കുവിൻ. അഗ്നിയിൽ അകപ്പെട്ടവരെ പിടിച്ചു കയറ്റുവിൻ. മാംസദാഹത്താൽ കളങ്കിതരായവരുടെ വസ്ത്രത്തെപ്പോലും വെറുത്തുകൊണ്ട് ഭയത്തോടെ അവരോടു കരുണ കാണിക്കുവിൻ* " (യൂദാ.1:22,23). വചനം തരുന്ന താക്കീത് അവഗണിച്ചാൽ തവള പിടിച്ച പാമ്പിന്റെ ഗതിയായിരിക്കും വരിക.

ഈശോ ചുങ്കക്കാരെയും പാപികളെയും തേടിയാണ് വന്നതെങ്കിലും പാപികളെ തേടി വന്നത് അവരോടൊത്തു പാപത്തിൽ വസിക്കാനായിരുന്നില്ല. സ്വന്തം ജീവൻ കൊടുത്തും അവരെ അതിൽ നിന്ന് മോചിപ്പിക്കാനായിരുന്നു. ഈശോ പാപികളെ സ്നേഹിച്ച് അവരോടൊപ്പം സഹവസിച്ചതായി തിരുവചനത്തിൽ ഒരിടത്തും പറയുന്നില്ല. യേശുവിനെ പരിഹസിച്ചുകൊണ്ട് യഹൂദർ പ്രചരിപ്പിച്ചിരുന്ന നുണയായിരുന്നു അത്. ഈ വചനം ശ്രദ്ധിക്കുക;"*അവിടെയെത്തിയപ്പോൾ അവൻ മുകളിലേക്കു നോക്കിപ്പറഞ്ഞു: സക്കേവൂസ്, വേഗം ഇറങ്ങിവരുക. ഇന്ന് എനിക്കു നിൻെറ വീട്ടിൽ താമസിക്കേണ്ടിയിരിക്കുന്നു. അവൻ തിടുക്കത്തിൽ ഇറങ്ങിച്ചെന്ന് സന്തോഷത്തോടെ അവനെ സ്വീകരിച്ചു. ഇതു കണ്ടപ്പോൾ അവരെല്ലാവരും പിറുപിറുത്തു: ഇവൻ പാപിയുടെ വീട്ടിൽ അതിഥിയായി താമസിക്കുന്നല്ലോ. സക്കേവൂസ് എഴുന്നേറ്റു പറഞ്ഞു: കർത്താവേ, ഇതാ, എൻെറ സ്വത്തിൽ പകുതി ഞാൻ ദരിദ്രർക്കു കൊടുക്കുന്നു. ആരുടെയെങ്കിലും വക വഞ്ചിച്ചെടുത്തിട്ടുണ്ടെങ്കിൽ, നാലിരട്ടിയായി തിരിച്ചു കൊടുക്കുന്നു. യേശു അവനോടു പറഞ്ഞു: ഇന്ന് ഈ ഭവനത്തിനു രക്ഷ ലഭിച്ചിരിക്കുന്നു. ഇവനും അബ്രാഹത്തിൻെറ പുത്രനാണ്.* ***നഷ്ടപ്പെട്ടു പോയതിനെ കണ്ടെത്തി രക്ഷിക്കാനാണ്*** *മനുഷ്യപുത്രൻ വന്നിരിക്കുന്നത്* "(ലൂക്ക.19:5–10). ഇവിടെ ഒരു കാര്യം പ്രത്യേകം ശ്രദ്ധിക്കേണ്ടതുണ്ട്. കർത്താവേ, ഇതാ എൻെറ സ്വത്തിൽ പകുതി ഞാൻ ദരിദ്രർക്കു കൊടുക്കുന്നു. ആരുടെയെങ്കിലും വക വഞ്ചിച്ചെടുത്തിട്ടുണ്ടെങ്കിൽ നാലിരട്ടിയായി തിരിച്ചു കൊടുക്കുന്നു എന്നു പറഞ്ഞപ്പോളാണ് ഈശോ പറഞ്ഞത് ഇന്ന് ഈ ഭവനത്തിനു രക്ഷ ലഭിച്ചിരിക്കുന്നു.

മറ്റൊരവസരത്തിൽ പാപിനിയായ സ്തീയെ ഈശോയുടെ അടുത്തു കൊണ്ടുവന്നപ്പോൾ പാപം ചെയ്യാത്തവർ ആദ്യം കല്ലെറിയട്ടെ എന്നു പറയുകയും അതിനുശേഷം എല്ലാവരും പോയപ്പോൾ മേലിൽ പാപം ചെയ്യരുതെന്നു പറഞ്ഞ് വിട്ടപ്പോളും അവളുടെ പാപങ്ങൾ ക്ഷമിച്ചതായി ഈശോ പറയുന്നില്ല. എന്നാൽ പിന്നീട് ഒരിക്കൽ പശ്ചാത്താപ വിവശയായി കണ്ണീരു കൊണ്ട് അവൾ ഈശോയുടെ കാലുകൾ കഴുകുകയും തല മുടികൊണ്ട് തുടയ്ക്കുകയും പാദങ്ങളിൽ ചുംബിക്കുകയും സുഗന്ധ തൈലം പൂശുകയും ചെയ്തപ്പോളാണ് നിൻെറ പാപങ്ങൾ ക്ഷമിക്കപ്പെട്ടിരിക്കുന്നു എന്നു ഈശോ പറഞ്ഞത് (ലൂക്ക.7:44-48). അതായത് അനുതപിക്കുന്ന - പശ്ചാത്തപിക്കുന്ന - പാപികൾക്കാണ് ഈശോ പാപമോചനം കൊടുക്കുന്നത്.

മറ്റൊരു വചനം നോക്കുക "*അവൻ കടന്നുപോയപ്പോൾ ഹൽപൈയുടെ പുത്രനായ ലേവി ചുങ്കസ്ഥലത്ത് ഇരിക്കുന്നതു കണ്ട് അവനോടു പറഞ്ഞു: എന്നെ അനുഗമിക്കുക. അവൻ എഴുന്നേറ്റ് യേശുവിനെ അനുഗമിച്ചു. അവൻ ലേവിയുടെ ഭവനത്തിൽ ഭക്ഷണത്തിനിരിക്കുമ്പോൾ അനേകം ചുങ്കക്കാരും പാപികളും അവൻെറയും ശിഷ്യരുടെയും കൂടെ ഇരുന്നു. കാരണം, അവനെ അനുഗമിച്ചവർ നിരവധിയായിരുന്നു. അവൻ പാപികളോടും ചുങ്കക്കാരോടുമൊപ്പം ഭക്ഷണം കഴിക്കുന്നതു കണ്ട് ഫരിസേയരിൽ പെട്ട ചില നിയമജ്ഞർ ശിഷ്യന്മാരോടു ചോദിച്ചു: അവൻ ചുങ്കക്കാരുടെയും പാപികളുടെയും കൂടെ ഭക്ഷിക്കുന്നതെന്ത്?* "(മർ.2:14-16).

ഈശോയുടെ വിളികേട്ട ലേവി പിന്നീട് ചുങ്കം പിരിക്കാൻ പോയില്ല. അവൻ സ്നേഹിച്ച പാപികൾ എല്ലാവരും അവന്റെ വചനത്തിൽ വിശ്വസിച്ച് പാപം ഉപേക്ഷിച്ചവരായിരുന്നു. അല്ലാതെ പാപത്തിൽ വസിക്കുന്നവരായിരുന്നില്ല. രക്തസ്രാവക്കാരി സ്ത്രീയുടെ വിശ്വാസം കണ്ടുകൊണ്ടാണ് അവളെ സൗഖ്യപ്പെടുത്തിയത്. അധികാരിയായ ജായ്റോസിന്റെ മകളെ ജീവിപ്പിക്കുമ്പോളും ഈശോ പറഞ്ഞത്; ഭയപ്പെടേണ്ട വിശ്വസിച്ചാൽ മാത്രം മതിയെന്നാണ്. പൗലോസ്ശ്ലീഹ മുടന്തനെ സുഖപ്പെടുത്തിയത് അവന്റെ വിശ്വാസം കണ്ടുകൊണ്ടാണ്. "*പൗലോസ് അവനെ സൂക്ഷിച്ചു നോക്കി. സൗഖ്യം പ്രാപിക്കാൻ തക്ക വിശ്വാസം അവനുണ്ടെന്നുകണ്ട് പൗലോസ് ഉച്ചത്തിൽ പറഞ്ഞു: എഴുന്നേറ്റ് കാലുറപ്പിച്ചു നിൽക്കുക. അവൻ ചാടിയെഴുന്നേറ്റു നടന്നു*" (അപ്പ.പ്രവ. 14:9,10). യേശുവിൽ വിശ്വസിച്ചവർക്കു മാത്രമാണ് അവിടുന്ന് രക്ഷയും സൗഖ്യവും നൽകിയത്. മത്തായിയുടെ സുവിശേഷ

ത്തിൽ പറയുന്നുണ്ടല്ലോ; "*അവരുടെ **അവിശ്വാസം** നിമിത്തം അവൻ അവിടെ അധികം അത്ഭുതങ്ങൾ പ്രവർത്തിച്ചില്ല*"(13:58). തന്നിൽ വിശ്വസിച്ചവരോടു കൂടെയാണ് അവിടുന്ന് സഹവസിച്ചതും അവരെയാണ് സുഖപ്പെടുത്തിയതും എന്ന് ഇതിൽ നിന്നും വ്യക്തമല്ലേ? ആത്മീയാചാര്യന്മാർ പോലും ഈശോ പാപത്തെ വെറുത്ത് പാപികളെ സ്നേഹിക്കുന്നു എന്ന് പറയുന്നത് കേൾക്കാം. എന്തടിസ്ഥാനത്തിലാണെന്ന് അറിയില്ല. തിരുവചനം വ്യക്തമാക്കുന്നു: "***അത്യുന്നതൻ പാപികളെ വെറുക്കുകയും ശിക്ഷിക്കുകയും ചെയ്യുന്നു***"(പ്രഭാ.12:6). പാപം ചെയ്യുന്നവൻ പിശാചിൽ നിന്നുള്ളവനാണ്, പിശാചിൻെറ പ്രവൃത്തികളെ നശിപ്പിക്കുന്നതിനു വേണ്ടിയാണു ദൈവപുത്രൻ പ്രത്യക്ഷനായത്. അതിനാൽ ഈശോയ്ക്ക് പാപികളെ സ്നേഹിക്കാനാകില്ല. കാരണം മനുഷ്യപുത്രനും പിശാചും തമ്മിൽ ദൈവത്താൽ സ്ഥാപിതമായ ശത്രുത നിലനിൽക്കുന്നു. പാപത്തിൽ വീഴുക മനുഷ്യ സഹജമാണ്. എന്നാൽ പാപത്തിൽ തുടരുന്നത് പൈശാചികവും. പശ്ചാത്തപിക്കുന്ന പാപികളെയാണ് ഈശോ സ്നേഹിക്കുന്നത്. വചനം പറയുന്നു: "*നിന്റെ സഹോദരൻ തെറ്റുചെയ്താൽ അവനെ ശാസിക്കുക; **പശ്ചാത്തപിച്ചാൽ** അവനോടു ക്ഷമിക്കുക*"(ലൂക്ക.17:3). അതുകൊണ്ടാണ് പൗലോസ്ശ്ലീഹ പറഞ്ഞത്: "***പ്രത്യുത, സഹോദരൻ എന്നു വിളിക്കപ്പെടുന്നവൻ അസന്മാർഗ്ഗിയോ അത്യാഗ്രഹിയോ വിഗ്രഹാരാധകനോ പരദൂഷകനോ മദ്യപനോ കള്ളനോ ആണെന്നു കണ്ടാൽ അവനുമായി സംസർഗ്ഗം പാടില്ലെന്നാണ് ഞാൻ എഴുതിയത്. അവനുമൊരുമിച്ചു ഭക്ഷണം കഴിക്കുക പോലുമരുത്. പുറമേയുള്ളവരെ വിധിക്കാൻ എനിക്കെന്തു കാര്യം? സഭയിലുള്ളവരെയല്ലേ നിങ്ങൾ വിധിക്കേണ്ടത്? പുറമേയുള്ളവരെ ദൈവം വിധിച്ചു കൊള്ളും. ദുഷ്ടനെ നിങ്ങളുടെ ഇടയിൽ നിന്നു നീക്കിക്കളയുവിൻ*** "(1കോറി.5:11-13).

"*അർഹത നോക്കി വേണം ദയ കാണിക്കാൻ; അതിനു ഫലമുണ്ടാകും. ദൈവഭക്തനു നന്മ ചെയ്താൽ നിനക്കു പ്രതിഫലം ലഭിക്കും; അവനിൽ നിന്നല്ലെങ്കിൽ കർത്താവിൽ നിന്ന്. തിന്മയിൽ മുഴുകുന്നവനും, ഭിക്ഷകൊടുക്കാത്തവനും നന്മ വരുകയില്ല. ദൈവഭക്തനു നൽകുക; **പാപിയെ സഹായിക്കരുത്**. എളിയവനു നന്മ ചെയ്യുക; എന്നാൽ, **ദൈവഭയമില്ലാത്തവനെ സഹായിക്കരുത്**; അവനു ഭക്ഷണം കൊടുക്കരുത്; അവൻ നിന്നെ കീഴടക്കും; നന്മയ്ക്കു പകരം ഇരട്ടി ദ്രോഹമായിരിക്കും അവൻ ചെയ്യുക. അത്യുന്നതൻ പാപികളെ വെറുക്കുകയും ശിക്ഷിക്കുകയും ചെയ്യുന്നു. നല്ലവനെ സഹായിക്കുക; പാപിയെ*

*അരുത്* " (പ്രഭാ.12:1–7). ഗലാത്തിയാക്കാർക്കുള്ള ലേഖനത്തിൽ പറയുന്നു: "*ആകയാൽ, നമുക്ക് അവസരം ലഭിച്ചിരിക്കുന്നതു കൊണ്ട്* ***സകല മനുഷ്യർക്കും, പ്രത്യേകിച്ച്, വിശ്വാസത്താൽ ഒരേ കുടുംബത്തിൽ അംഗങ്ങളായവർക്ക്,*** *നന്മ ചെയ്യാം*" (6:10).

ഒരിക്കൽ ഒരു സഹോദരി പറഞ്ഞ അനുഭവമാണ് ഇത് എഴുതുമ്പോൾ എന്റെ മനസ്സിലേക്ക് വരുന്നത്. സാമാന്യം നല്ല സാമ്പത്തിക ശേഷിയുള്ള മാതൃഭക്തയായ ഈ സഹോദരി യോട് ഒരു സാധു സ്ത്രീ തന്റെ മകളുടെ വിവാഹത്തിനായി സഹായം ആവശ്യപ്പെട്ടു. അവർ കുറച്ച് രൂപ കൊടുത്തു സഹാ യിച്ചു. വിവാഹത്തിനോട് അടുത്ത്, സാമ്പത്തികമായി ബുദ്ധി മുട്ട് ഉണ്ടെന്നും കഴിയുമെങ്കിൽ കുറച്ചുകൂടി രൂപ തന്ന് സഹാ യിക്കണമെന്ന് വീണ്ടും ആവശ്യപ്പെട്ടു. സഹോദരി വളരെ മാതൃ ഭക്തയായതു കൊണ്ടും മാതാവ് പ്രാർത്ഥനയിലൂടെ വ്യക്ത മായി സന്ദേശങ്ങൾ കൊടുക്കാറുള്ളതു കൊണ്ടും മാതാവ് അനുവദിക്കുകയാണെങ്കിൽ സഹായം തരാം എന്നു പറഞ്ഞ് അവരെ വിട്ടു. സഹായം കൊടുക്കുന്നതിനെപ്പറ്റി ചോദിച്ചപ്പോൾ സഹായിക്കേണ്ടതില്ല എന്ന സന്ദേശമാണ് ലഭിച്ചത്. എന്തുകൊ ണ്ടാണ് ഒരു സാധുകുട്ടിയുടെ വിവാഹത്തിന് സഹായിക്കേണ്ട എന്നു പറയുന്നത് എന്ന ചോദ്യത്തിനുള്ള മറുപടി ഇപ്രകാര മായിരുന്നു. 'മകളെ നിന്നോട് പൈസ ആവശ്യപ്പെട്ട വീട്ടുകാർ പൂർണ്ണമായി വിശ്വാസത്തിലേക്ക് എത്തിയിട്ടില്ല. പൈസ കൊടു ക്കുകയാണെങ്കിൽ ഒരു പക്ഷേ അവർ അത് യേശുനാഥന് ഹിത കരമല്ലാത്ത കാര്യങ്ങൾക്ക് (മദ്യസൽക്കാരത്തിനോ മറ്റോ ആകാം) ഉപയോഗിക്കാൻ സാധ്യതയുണ്ട്. അതുകൊണ്ടാണ് സഹായി ക്കേണ്ട എന്നു പറയാൻ കാരണം. ഇനിയും നിനക്ക് കൊടുക്ക ണമെന്നുണ്ടെങ്കിൽ കൊടുത്തു കൊള്ളുക. പക്ഷേ ആ പൈസ അവർ തിന്മക്കായി ഉപയോഗിച്ചാൽ നീ കൂടി അതിന് കണക്ക് പറയേണ്ടി വരും.' പ്രിയപ്പെട്ടവരെ "*ദൈവത്തിന്റെ ഭോഷത്വം മനു ഷ്യനേക്കാൾ ജ്ഞാനമുള്ളതും ദൈവത്തിന്റെ ബലഹീനത മനുഷ്യനെക്കാൾ ശക്തവുമാണ്* "(1കോറി.1:25) എന്നറിയുക.

മറ്റുള്ളവരെ സഹായിക്കാതിരിക്കാനുള്ള കാരണമായി ഇതിനെ കൂട്ടു പിടിക്കേണ്ടതില്ല. അർഹത നോക്കി വിവേക ത്തോടെ വേണം ഇതെല്ലാം ചെയ്യേണ്ടതെന്നു മാത്രമാണ് വചനം അർത്ഥമാക്കുന്നത്. മറ്റൊരു തരത്തിൽ പറഞ്ഞാൽ നമ്മുടെ സഹായം കൊണ്ട് ആരും തിന്മ ചെയ്യാനിടയാകരുത്. മത്തായിയുടെ സുവിശേഷത്തിൽ ഈശോ പറയുന്നുണ്ടല്ലോ "*എനിക്കു വിശന്നു; നിങ്ങൾ ആഹാരം തന്നില്ല. എനിക്കു*

*ദാഹിച്ചു; നിങ്ങൾ കുടിക്കാൻ തന്നില്ല. ഞാൻ പരദേശിയായി രുന്നു; നിങ്ങൾ എന്നെ സ്വീകരിച്ചില്ല. ഞാൻ നഗ്നനായിരുന്നു; നിങ്ങൾ എന്നെ ഉടുപ്പിച്ചില്ല. രോഗാവസ്ഥയിലും കാരാഗൃഹ ത്തിലും ആയിരുന്നു; നിങ്ങൾ എന്നെ സന്ദർശിച്ചില്ല. അപ്പോൾ അവർ ചോദിക്കും: കർത്താവേ, ഞങ്ങൾ നിന്നെ വിശക്കുന്ന വനോ, ദാഹിക്കുന്നവനോ, പരദേശിയോ, നഗ്നനോ രോഗിയോ, കാരാഗൃഹത്തിൽ കഴിയുന്നവനോ ആയി കണ്ടതും നിനക്കു ശുശ്രൂഷ ചെയ്യാതിരുന്നതും എപ്പോൾ? അവൻ മറുപടി പറയും: സത്യമായി ഞാൻ നിങ്ങളോടു പറയുന്നു, ഈ ഏറ്റവും എളിയ വരിൽ ഒരുവന് നിങ്ങൾ ഇതു ചെയ്യാതിരുന്നപ്പോൾ എനിക്കു തന്നെയാണു ചെയ്യാതിരുന്നത്* "(മത്താ.25:42-45). ഈ വചന ങ്ങൾ ശ്രദ്ധിക്കേണ്ടവയാണ്. അന്ത്യവിധി സമയത്ത് ഈശോ നാം ചെയ്ത തെറ്റുകളെക്കാളുപരിയായി ചെയ്യാതിരുന്ന നന്മ കളെ പ്രതിയാണ് കുറ്റപ്പെടുത്തുന്നത്. അതിനാൽ തെറ്റു ചെയ്യു ന്നതു പോലെതന്നെ പ്രധാനപ്പെട്ടതാണ് ഉപേക്ഷയാലുള്ള പാപവും എന്നു മനസ്സിലാക്കണം. യാക്കോബ്സ്ലീഹ പറയുന്നു ണ്ടല്ലോ "*ചെയ്യേണ്ട നന്മ ഏതാണെന്നറിഞ്ഞിട്ടും അതു ചെയ്യാ തിരിക്കുന്നവൻ പാപം ചെയ്യുന്നു* "(യാക്കോബ് 4:17).

നമ്മളിലുള്ള വിശ്വാസമില്ലായ്മയാണ് യഥാർത്ഥത്തിൽ മത സൗഹാർദത്തിന്റെ പേരിൽ അന്യ ആരാധനാരീതികൾക്ക് പ്രോത്സാഹനം നൽകുന്നതിന് കാരണം. യേശു ഏക രക്ഷക നെന്ന് ആഴമായ വിശ്വാസമുള്ള ഒരുവന് സർവ്വമത പ്രാർത്ഥന യിൽ പങ്കെടുക്കാനോ മതസൗഹാർദത്തിന്റെ പേരിൽ വിജാതീയ ആരാധനകളിൽ പങ്കെടുക്കാനോ സാധിക്കില്ല. "*പലരും ക്രിസ്തു വിൻെറ കുരിശിൻെറ ശത്രുക്കളായി ജീവിക്കുന്നു എന്ന് പല പ്പോഴും നിങ്ങളോടു ഞാൻ പറഞ്ഞിട്ടുള്ളതു തന്നെ* ***ഇപ്പോൾ കണ്ണീരോടെ ആവർത്തിക്കുന്നു.*** *നാശമാണ് അവരുടെ അവ സാനം; ഉദരമാണ് അവരുടെ ദൈവം. ലജ്ജാകരമായതിൽ അവർ അഭിമാനം കൊള്ളുന്നു. ഭൗമികമായതുമാത്രം അവർ ചിന്തിക്കു ന്നു. എന്നാൽ, നമ്മുടെ പൗരത്വം സ്വർഗ്ഗത്തിലാണ്; അവിടെ നിന്ന് ഒരു രക്ഷകനെ, കർത്താവായ യേശു ക്രിസ്തുവിനെ, നാം കാത്തി രിക്കുന്നു*"(ഫിലി.3:18-20). നാം സ്വർഗ്ഗത്തിലെ പൗരന്മാരാണെന്ന ബോദ്ധ്യത്തോടെ ലോക നിയമങ്ങൾക്കൊപ്പം ദൈവീക നിയമ ങ്ങൾ കൂടി അനുസരിക്കുവാൻ ബാധ്യസ്ഥരാണെന്ന് മറക്കരുത്. പൗലോസ്ശ്ലീഹ ഓർമ്മപ്പെടുത്തുന്നു: "*ഈ ജീവിതത്തിനു വേണ്ടി മാത്രം ക്രിസ്തുവിൽ പ്രത്യാശ വച്ചിട്ടുള്ളവരാണെങ്കിൽ നമ്മൾ എല്ലാ മനുഷ്യരെയുംകാൾ നിർഭാഗ്യരാണ്* "(1കോറി.15:19).

ധൂർത്തപുത്രന്റെ ഉപമയിൽ മകനെ തിരിച്ചു കിട്ടിയ പിതാവിന്റെ വാക്കുകൾ ശ്രദ്ധിക്കേണ്ടവയാണ്:"*എന്റെ ഈ മകൻ മൃതനായിരുന്നു; അവനിതാ വീണ്ടും ജീവിക്കുന്നു.* ***അവൻ നഷ്ടപ്പെട്ട് പോയിരുന്നു;*** *അവനെ വീണ്ടും കണ്ടെത്തിയിരിക്കുന്നു"*. തന്നെ അനുസരിക്കുന്നവരെ ഏത് അവസ്ഥയിലും സ്നേഹവായ്പോടെ സ്വീകരിക്കുന്ന പിതാവിന് തന്നെ ധിക്കരിക്കുന്നവർ ആരു തന്നെയായാലും തന്നെ സംബന്ധിച്ചിടത്തോളം നഷ്ടപ്പെട്ട് പോയവരാണെന്ന് ഇതിലൂടെ വ്യക്തമാകുന്നു. മറ്റൊരവസരത്തിൽ ഈശോ പറയുന്നുണ്ട്: "*ദൈവ വചനം ശ്രവിക്കുകയും അതനുസരിച്ചു പ്രവർത്തിക്കുകയും ചെയ്യുന്നവരാണ് എൻെറ അമ്മയും സഹോദരരും*"(ലൂക്ക8:21). അതിനാൽ ഈ ലോകത്തിലുള്ളവരെയെല്ലാം തന്റെ മക്കളായി അംഗീകരിക്കുന്നില്ലെന്ന് വ്യക്തമല്ലേ? അതുകൊണ്ടാണ് പൗലോസ്ശ്ലീഹ പറഞ്ഞത്; "*അബ്രാഹത്തിന്റെ സന്തതിയായതു കൊണ്ട് അവരെല്ലാം മക്കളായിരിക്കണമെന്നില്ല* "(റോമ.9:7).

ഈ ലോകത്തുള്ളവരെല്ലാം ദൈവമക്കളാണെന്ന് അവകാശപ്പെടുന്നവരോട് ഒന്നു ചോദിക്കട്ടെ. രണ്ടായിരം വർഷത്തെ പാരമ്പര്യമുള്ള കത്തോലിക്കാ സഭയിൽ നിന്ന് ആദ്യ കാലം മുതൽ പലപ്പോഴായി വിവിധ കാരണങ്ങളാൽ സഭയെ ധിക്കരിച്ച് ഉപേക്ഷിച്ചു പോയവരുണ്ട്. അതിൽ വിവിധ മതങ്ങളിൽ ചേക്കേറിയവരും സ്വന്തം മതം സ്ഥാപിച്ചവരും നിരീശ്വരവാദികളും സാത്തനെ ആരാധിക്കുന്നവരും സഭയെ തകർക്കാനായി പരിശ്രമിക്കുന്നവരും സഭയുടെ വിശ്വാസവുമായി ഒരു തരത്തിലും പൊരുത്തപ്പെടാനാവാത്തവരും അധികാരികളെ അനുസരിക്കാത്തവരും ഉണ്ടാകാം. ഇപ്രകാരം സഭയുടെ ആദ്യ കാലം മുതൽ ഇതുവരെ സഭ വിട്ടുപോയവരും അവരുടെ തലമുറകളുമായി വളരെ വലിയ ഒരു സമൂഹമുണ്ട്. അവരെയെല്ലാം ആയിരിക്കുന്ന അവസ്ഥയിൽ തന്റെ മക്കളായി കരുതി സഭാധികാരികൾ അവർക്ക് സഭയിൽ എല്ലാവിധ അവകാശവും കൊടുക്കുമോ? ഇതിൽ ക്രിസ്തുവിൽ വിശ്വസിക്കുന്ന സഭകളുടെയെങ്കിലും ആരാധനകളിലും പ്രവർത്തനങ്ങളിലും പങ്കെടുക്കാൻ സഭാമക്കൾക്ക് അനുവാദമുണ്ടോ? എങ്കിൽ പിന്നെ തന്നിൽ വിശ്വസിക്കാത്തവരാരും തന്റെ മക്കളല്ലെന്ന് പറഞ്ഞ യേശുക്രിസ്തുവിന്റെ വചനങ്ങളെ വിശ്വസിക്കുവാൻ പ്രയാസമോ? അതിനാൽ ദൈവവചനങ്ങളെ വിശ്വസിക്കുവാനും അതനുസരിച്ച് ജീവിക്കുവാനുമുള്ള കൃപക്കായി പ്രാർത്ഥിക്കാം. ദൈവം അനുഗ്രഹിക്കട്ടെ.



# 8

## വിഗ്രഹാർപ്പിത ഭക്ഷണം നിഷിദ്ധമോ?

ഒരു വിശ്വാസിക്ക് വിഗ്രഹാർപ്പിത ഭക്ഷണം അനുവദനീയമോ? ഇന്ത്യയെപ്പോലെ വിവിധ മതവിശ്വാസികൾ ഇടകലർന്ന് ജീവിക്കുന്ന ഒരു ദേശത്ത് സാഹോദര്യത്തിന്റെയും മത സഹിഷ്ണുതയുടെയും പേരിൽ ഒരു കത്തോലിക്കാ വിശ്വാസി വിഗ്രഹാർപ്പിത ഭക്ഷണം കഴിക്കുന്നതിൽ തെറ്റുണ്ടോ? മറ്റു മതവിശ്വാസികൾ സ്നേഹത്തോടെ വച്ചു നീട്ടുന്ന പ്രസാദവും നിവേദ്യങ്ങളും നിരസിക്കുന്നത് സങ്കുചിതവും മതമൗലിക വാദവുമായി ചിത്രീകരിക്കപ്പെടുകയില്ലേ? ഇത്തരം ചില പ്രശ്നങ്ങൾ വചനാധിഷ്ഠിതമായി അപഗ്രഥിക്കാൻ ശ്രമിക്കുകയാണിവിടെ.

പുറപ്പാട് 34-ാം അദ്ധ്യായം 15 മുതലുള്ള വാക്യങ്ങളിൽ ഇപ്രകാരം പറയുന്നു: "*ആ ദേശത്തെ നിവാസികളുമായി നിങ്ങൾ ഉടമ്പടി ചെയ്യരുത്. ചെയ്താൽ തങ്ങളുടെ ദേവന്മാരെ ആരാധിക്കുകയും അവർക്ക് ബലിയർപ്പിക്കുകയും ചെയ്യുമ്പോൾ അവർ നിങ്ങളെ ക്ഷണിക്കുകയും അവരുടെ ബലിവസ്തു ഭക്ഷിക്കാൻ നിങ്ങൾക്കിടവരുകയും ചെയ്തേക്കാം.*" ഉടമ്പടി ചെയ്യരുത് എന്നു പറയുന്നതു തന്നെ വിഗ്രഹാർപ്പിത ഭക്ഷണം കഴിക്കാതിരിക്കാനാണെന്നാണ് തിരുവചനം പറയുന്നത്. ഉടമ്പടിയിൽ ഏർപ്പെട്ടാൽ അത് നിങ്ങൾക്ക് ഒരു കെണിയായിരിക്കും എന്നും പറയുന്നു (34:12). സാധാരണയായി ജന്തുക്കളെ പിടിക്കാനായി നാം പലതരത്തിലുള്ള കെണികൾ ഉപയോഗിക്കാറുണ്ട്. ഒരു കെണി എന്നു വെച്ചാൽ എന്താണ്?

അതിൽ പതിയിരിക്കുന്ന അപകടത്തെ മറച്ചു വെച്ച്, ഇരയെ ഇഷ്ട വസ്തുക്കളാൽ ആകർഷിച്ച് അപായപ്പെടുത്തുന്ന അല്ലെങ്കിൽ കുടുക്കിലാക്കുന്ന ഒരു സംവിധാനത്തെയാണ് കെണി എന്ന് പറയുന്നത്. എങ്കിൽ വിഗ്രഹാർപ്പിത ഭക്ഷണത്തെപ്പറ്റി തിരുവചനം തരുന്ന മുന്നറിയിപ്പ് അവഗണിക്കാനാകുമോ?

അപ്പസ്തോല പ്രവർത്തനം 15–ാം അദ്ധ്യായത്തിൽ വിഗ്രഹാർപ്പിത ഭക്ഷണത്തെപ്പറ്റി പ്രതിപാദിച്ചിട്ടുണ്ട്. ഒരുവൻ രക്ഷ പ്രാപിക്കേണ്ടതിന് മോശയുടെ നിയമം അനുസരിച്ച് പരിച്ഛേദനം ആവശ്യമാണെന്നും മറ്റും തർക്കം ഉണ്ടായപ്പോൾ അപ്പസ്തോലന്മാർ ജറുസെലം സൂനഹദോസ് കൂടുകയും താഴെപ്പറയുന്ന **അത്യാവശ്യ കാര്യങ്ങളെക്കാൾ** കൂടുതലായി ഒരു ഭാരവും ജനങ്ങളുടെമേൽ ചുമത്താതിരിക്കുന്നതാണ് നല്ലതെന്ന് പരിശുദ്ധാത്മാവിനും അപ്പസ്തോലന്മാർക്കും തോന്നിയതിനാൽ വിഗ്രഹങ്ങൾക്കർപ്പിച്ച വസ്തുക്കൾ, രക്തം, കഴുത്തു ഞെരിച്ചു കൊല്ലപ്പെട്ടവ, വ്യഭിചാരം, എന്നിവയിൽ നിന്ന് ജനങ്ങളോട് അകന്നിരിക്കുവാൻ ഉപദേശിക്കുകയും ചെയ്തു (അപ്പ.15:28,29). ഈ തീരുമാനത്തിന് വളരെയേറെ പ്രസക്തിയുണ്ട്. സഭയിലെ ആദ്യത്തെ സൂനഹദോസിൽ പരിശുദ്ധാത്മാവിനാൽ പ്രേരിതരായി അപ്പസ്തോലന്മാർ ചർച്ച ചെയ്ത് ഒന്നിച്ചെടുത്ത തീരുമാനമാണിത്. രക്ഷ പ്രാപിക്കാൻ അത്യാവശ്യമായ കാര്യങ്ങളിൽ വിഗ്രഹങ്ങൾക്കർപ്പിച്ച വസ്തുക്കളിൽ നിന്ന് അകന്നിരിക്കേണ്ടതിന് പ്രഥമ സ്ഥാനം കൊടുത്തിരിക്കുന്നു എന്നുള്ളത് വളരെ പ്രാധാന്യമർഹിക്കുന്നു.

കോറിന്തോസുകാർക്കുള്ള ഒന്നാം ലേഖനത്തിൽ പൗലോസ്ശ്ലീഹ വിഗ്രഹാർപ്പിത ഭക്ഷണത്തെപ്പറ്റി പറയുന്നുണ്ട്: "*വിഗ്രഹങ്ങൾക്കർപ്പിച്ച ഭക്ഷണ സാധനങ്ങളെപ്പറ്റിയാണെങ്കിൽ, ലോകത്തിൽ വിഗ്രഹമെന്നൊന്നില്ലെന്നും ഏക ദൈവമല്ലാതെ മറ്റൊരു ദൈവമില്ലെന്നും നമുക്കറിയാം. ദൈവങ്ങൾ എന്നു വിളിക്കപ്പെടുന്നവർ ആകാശത്തിലും ഭൂമിയിലും ഉണ്ടെന്നിരിക്കട്ടെ. അങ്ങനെ പല ദേവന്മാരും നാഥന്മാരും ഉണ്ടല്ലോ എങ്കിലും, നമുക്ക് ഒരു ദൈവമെയുള്ളൂ. ആരാണോ സർവ്വവും സൃഷ്ടിച്ചത്, ആർക്കുവേണ്ടിയാണോ നാം ജീവിക്കുന്നത്, ആ പിതാവ്, ഒരു കർത്താവെ നമുക്കുള്ളൂ, ആരിലൂടെയാണോ സർവ്വവും ഉളവായത്, ആരിലൂടെയാണോ നാം നിലനിൽക്കുന്നത് ആ യേശുക്രിസ്തു. എങ്കിലും ഈ അറിവ് എല്ലാവർക്കുമില്ല. ഇതുവരെ വിഗ്രഹങ്ങളുമായി ബന്ധപ്പെട്ടു ജീവിച്ച ചിലർ ഭക്ഷിക്കു*

*ന്നത് വിഗ്രഹാരാധകരുടെ മനോഭാവത്തോടെയാണ്. അവരുടെ മനസ്സാക്ഷി ദുർബലമാകയാൽ അതു മലിനമായിത്തീരുന്നു. ഭക്ഷണം നമ്മെ ദൈവത്തോട് അടുപ്പിക്കുകയില്ല. ഭക്ഷിക്കാതിരിക്കുന്നതുകൊണ്ട് നമ്മൾ കൂടുതൽ അയോഗ്യരോ ഭക്ഷിക്കുന്നതു കൊണ്ട് കൂടുതൽ യോഗ്യരോ ആകുന്നില്ല. നിങ്ങളുടെ സ്വാതന്ത്ര്യം ബലഹീനർക്ക് ഏതെങ്കിലും വിധത്തിൽ ഇടർച്ചക്ക് കാരണമാകാതിരിക്കാൻ സൂക്ഷിക്കണം. എന്തെന്നാൽ അറിവുള്ളവനായ നീ വിഗ്രഹാലയത്തിൽ ഭക്ഷണത്തിനിരിക്കുന്നതായി ദുർബലമനസ്സാക്ഷിയുള്ള ഒരുവൻ കണ്ടാൽ വിഗ്രഹങ്ങൾക്കർപ്പിച്ച ഭക്ഷണ സാധനം കഴിക്കാൻ അത് അവനു പ്രോത്സാഹനമാകുകയില്ലേ? അങ്ങനെ നിന്റെ അറിവ് ക്രിസ്തു ആർക്കുവേണ്ടി മരിച്ചോ ആ ബലഹീന സഹോദരനു നാശകാരണമായിത്തീരുന്നു. ഇപ്രകാരം സഹോദരർക്കെതിരായി പാപം ചെയ്യുമ്പോഴും അവരുടെ ദുർബല മനസ്സാക്ഷിയെ മുറിപ്പെടുത്തുമ്പോഴും നീ ക്രിസ്തുവിനെതിരായി പാപം ചെയ്യുന്നു. അതിനാൽ ഭക്ഷണം എന്റെ സഹോദരന് ദുഷ്പ്രേരണക്ക് കാരണമാകുന്നെങ്കിൽ, അങ്ങനെ സംഭവിക്കാതിരിക്കാൻ വേണ്ടി ഞാൻ ഒരിക്കലും മാംസം ഭക്ഷിക്കുകയില്ല*" (1.കോറി. 8:4-13).

ഇതിന്റെ വിശദീകരണത്തിലേക്ക് കടക്കുന്നതിനുമുമ്പ് ഒരു കാര്യം ശ്രദ്ധിക്കേണ്ടതുണ്ട്. ഈ വചനങ്ങളുടെ ആദ്യ ഭാഗത്ത് '*വിഗ്രഹമെന്നൊന്നില്ലെന്നും*' എന്നത് തർജ്ജമയിൽ വന്ന പിഴവായിരിക്കാനാണ് സാധ്യത. വിഗ്രഹമെന്നൊന്ന് ഇല്ലാ എന്ന് പൗലോസ്ശ്ലീഹ ഒരിക്കലും അർത്ഥമാക്കിയിട്ടില്ല. എന്തെന്നാൽ പൗലോസ്ശ്ലീഹ ആഥൻസിൽ താമസിക്കവേ, നഗരം മുഴുവൻ വിഗ്രഹങ്ങൾകൊണ്ടു നിറഞ്ഞിരിക്കുന്നതു കണ്ട് അവന്റെ മനസ്സിൽ വലിയ ക്ഷോഭമുണ്ടായതായി പറയുന്നുണ്ട് (അപ്പ.പ്ര.17:16). 1കോറി.10:19-ൽ പൗലോസ്ശ്ലീഹ തന്നെ പറയുന്നു: "*വിഗ്രഹത്തിനു സമർപ്പിച്ച ആഹാര പദാർത്ഥമോ വിഗ്രഹം തന്നെയോ എന്തെങ്കിലും ആണെന്ന് ഞാൻ ഉദ്ദേശിക്കുന്നുണ്ടോ?*" അതായത് വിഗ്രഹമെന്നൊന്ന് ഇല്ലാ എന്നല്ല, വിഗ്രഹം ഒന്നുമല്ല (ദൈവമല്ല) എന്നാണ് ഉദ്ദേശിക്കുന്നത്. എന്നു മാത്രമല്ല പ്ശീത്ത ബൈബിളിൽ '*വിഗ്രഹം ഒന്നുമല്ല*' എന്നാണ് പറയുന്നത്. അതാണ് ഈ സന്ദർഭത്തിൽ കൂടുതൽ യോജിച്ചതും ശരിയായതും. അതിനാൽ പൗലോസ്ശ്ലീഹ വിഗ്രഹമെന്നൊന്നില്ലെന്ന് പറഞ്ഞിട്ടുണ്ട് അതുകൊണ്ട് വിഗ്രഹാർപ്പിത ഭക്ഷണം കഴിക്കാമെന്ന് വാദിക്കുന്നവർക്ക് ന്യായീകരണമില്ല.

എന്താണ് പൗലോസ്ശ്ലീഹ മേൽപറഞ്ഞ വചനം കൊണ്ട് അർത്ഥമാക്കുന്നത് എന്ന് നോക്കാം. വിഗ്രഹം ഒന്നുമല്ല. അത് ദൈവമൊന്നുമല്ല. യേശുക്രിസ്തു മാത്രമാണ് ഏക സത്യ ദൈവം. മററൊരു ദൈവമില്ല. എന്നാൽ ദൈവങ്ങൾ എന്ന് വിളിക്കപ്പെടുന്നവർ ആകാശത്തിലും ഭൂമിയിലുമുണ്ട്. ഒരു ക്രിസ്തു വിശ്വാസിയെ സംബന്ധിച്ചിടത്തോളം ഒരു ദൈവമേയുള്ളു. ആരാണോ സർവ്വവും സൃഷ്ടിച്ചത്, ആർക്കുവേണ്ടിയാണോ നാം ജീവിക്കുന്നത്, ആരിലൂടെയാണോ നാം നിലനിൽക്കുന്നത്, ആ യേശുക്രിസ്തു. എന്നാൽ ഈ അറിവ് എല്ലാവർക്കുമില്ല. മനസ്സാക്ഷി ദുർബലമായവർക്ക് ഇപ്രകാരം അറിവ് ഇല്ലാത്തതിനാൽ അവർ വിഗ്രഹാർപ്പിത ഭക്ഷണം കഴിക്കുമ്പോൾ അവർക്ക് **അത് നാശത്തിനു കാരണമാകുന്നു**. ഇതിൽ നിന്നു തന്നെ വിഗ്രഹാർപ്പിത ഭക്ഷണം നാശകരമാകുന്നു എന്ന് വ്യക്തമല്ലേ? **യേശു ഏക കർത്താവ് എന്ന അറിവില്ലാത്തതാണ് ദുർബല മനസ്സാക്ഷിയുടെ ലക്ഷണമായി പറയുന്നത്**. ഇത്തരക്കാർ അറിഞ്ഞോ അറിയാതേയോ ഒന്നാം പ്രമാണം ലംഘിക്കുന്നവരാകയാൽ അവർക്ക് അത് ഒരു കെണിയായിത്തീരുന്നു. എന്തുകൊണ്ടെന്നാൽ വചനം പറയുന്നു;"*പാപം ചെയ്യുന്നവൻ പിശാചിൽ നിന്നുള്ളവനാണ്*" (1യോഹ.3:8). അവനെ സംബന്ധിച്ചിടത്തോളം വിഗ്രഹാർപ്പിത ഭക്ഷണം കഴിക്കുന്നതിലൂടെ പിശാചുക്കളുടെ പങ്കാളിയാകുന്നു. അപ്രകാരം പിശാചിന് അവന്റെ മേൽ ആധിപത്യം ലഭിക്കുന്നു. നീ അറിവുള്ളവനാണെങ്കിൽ നീ ഇത് ഭക്ഷിക്കുന്നത് കണ്ടുകൊണ്ട് അറിവ് ഇല്ലാത്ത, ഒരുവൻ ഇത് ഭക്ഷിക്കാനിട വന്നാൽ നിന്റെ പ്രവൃത്തി, ആ സഹോദരന് നാശമായിത്തീരും. ഇപ്രകാരം സഹോദരനെ നാശത്തിലേക്ക് നയിച്ച പാപം നിന്റെ മേൽ വരുന്നു. അപ്രകാരം സംഭവിക്കാതിരിക്കാൻ ഞാൻ ഒരിക്കലും വിഗ്രഹാർപ്പിത ഭക്ഷണം കഴിക്കുകയില്ല എന്നല്ല **മാംസം പോലും** കഴിക്കുകയില്ല എന്നാണ് പൗലോസ്ശ്ലീഹ പറയുന്നത്.

വിഗ്രഹാർപ്പിത ഭക്ഷണം നാശകരമായിത്തീരുന്നുതിന്റെ അടിസ്ഥാനം അറിവും അതിനോടനുബന്ധിച്ചുള്ള വിശ്വാസവുമാണ്. വിശ്വസിക്കുന്നവർ മാരകമായ വിഷം കഴിച്ചാൽ പോലും അവർക്ക് ദോഷം വരുത്തുകയില്ല എന്നതുകൊണ്ടാണ് അത് നാശകരമല്ലാത്തത്. നിയമാനുസൃതമാണെങ്കിലും പ്രയോജനകരമോ പടുത്തുയർത്തുന്നതോ അല്ലെന്നും ഇത് നമ്മെ ദൈവത്തോട് അടുപ്പിക്കുകയില്ല എന്നു മാത്രമല്ല കഴിക്കാതിരുന്നതു

കൊണ്ട് കൂടുതൽ അയോഗ്യരും ആകുന്നില്ലെന്ന് നമ്മെ ഓർമ്മിപ്പിക്കുന്നുണ്ട്. മാത്രമല്ല മേൽപറഞ്ഞ വചനങ്ങൾ നൽകുന്ന സ്വാതന്ത്ര്യം ദുർവിനയോഗം ചെയ്യപ്പെടാനുള്ള സാധ്യത മുന്നിൽ കണ്ടുകൊണ്ട് പൗലോസ്ശ്ലീഹ തന്നെ പത്താം അദ്ധ്യായത്തിൽ ആ വചനത്തിനു ഭേദഗതി വരുത്തിയിരിക്കുന്നു.

*"സഹോദരരേ, നമ്മുടെ പിതാക്കന്മാരെല്ലാവരും മേഘത്തണലിൽ ആയിരുന്നുവെന്നും കടലിലൂടെ കടന്നുവെന്നും നിങ്ങൾ മനസ്സിലാക്കണമെന്നു ഞാൻ ആഗ്രഹിക്കുന്നു. അവരെല്ലാവരും മേഘത്തിലും കടലിലും സ്നാനമേറ്റ് മോശയോടു ചേർന്നു. എല്ലാവരും ഒരേ ആത്മീയഭക്ഷണം കഴിച്ചു. എല്ലാവരും ഒരേ ആത്മീയപാനീയം കുടിച്ചു. തങ്ങളെ അനുഗമിച്ച ആത്മീയ ശിലയിൽ നിന്നാണ് അവർ പാനം ചെയ്തത്. ആ ശില ക്രിസ്തുവാണ്. എന്നാൽ, അവരിൽ മിക്കവരിലും ദൈവം പ്രസാദിച്ചില്ല. അവരെല്ലാം മരുഭൂമിയിൽവച്ചു ചിതറിക്കപ്പെട്ടു. അവരെപ്പോലെ നാം തിന്മ ആഗ്രഹിക്കാതിരിക്കാൻ ഇതു നമുക്ക് ഒരു പാഠമാണ്. അവരിൽ ചിലരെപ്പോലെ നിങ്ങൾ വിഗ്രഹാരാധകർ ആകരുത്. തിന്നാനും കുടിക്കാനുമായി ജനം ഇരിക്കുകയും, നൃത്തം ചെയ്യാനായി എഴുന്നേൽക്കുകയും ചെയ്തു എന്ന് അവരെപ്പറ്റി എഴുതപ്പെട്ടിരിക്കുന്നു. അവരിൽ ചിലർ വ്യഭിചാരം ചെയ്തതുപോലെ നമ്മൾ ഒരിക്കലും വ്യഭിചാരം ചെയ്യരുത്. അവരിൽ ഇരുപത്തി മൂവായിരം പേർ ഒറ്റ ദിവസം കൊണ്ടു നാശമടഞ്ഞു. അവരിൽ ചിലർ ചെയ്തതുപോലെ നാം കർത്താവിനെ പരീക്ഷിക്കരുത്. അവരെല്ലാവരും പാമ്പുകടിയേറ്റു മരിച്ചു. അവരിൽ ചിലർ പിറുപിറുത്തതുപോലെ നാം പിറുപിറുക്കയുമരുത്. സംഹാരകൻ അവരെ നശിപ്പിച്ചുകളഞ്ഞു"* (1കോറി.10:1-10).

നമ്മൾ ഒരേ വിശ്വാസമുള്ളവരാണെങ്കിലും ആത്മീയതയുടെ തോതനുസരിച്ച് - നമ്മൾ ചെയ്യുന്ന പാപത്തിനനുസരിച്ച് - നമ്മുടെ പൂർവ്വ പിതാക്കന്മാർക്കെന്ന പോലെ വിഗ്രഹാർപ്പിത ഭക്ഷണം നമുക്കും നാശകരമായി തീരാമെന്നതിനാൽ അത് കഴിക്കരുതെന്ന് പൗലോസ്ശ്ലീഹ നമ്മോട് തുടർന്നുള്ള വചനങ്ങളിലൂടെ ആവശ്യപ്പെടുന്നു.

*"ആകയാൽ പ്രിയപ്പെട്ടവരേ, വിഗ്രഹാരാധനയിൽ നിന്ന് ഓടിയകലുവിൻ. വിവേക മതികളോടെന്നപോലെ ഞാൻ നിങ്ങളോടു പറയുന്നു: ഞാൻ പറയുന്നതു നിങ്ങൾതന്നെ വിധിക്കുവിൻ. നാം ആശീർവ്വദിക്കുന്ന അനുഗ്രഹത്തിൻെറ പാനപാത്രം ക്രിസ്തുവിൻെറ രക്തത്തിലുള്ള ഭാഗഭാഗിത്വമല്ലേ? നാം മുറി*

*ക്കുന്ന അപ്പം ക്രിസ്തുവിൻെറ ശരീരത്തിലുള്ള ഭാഗഭാഗിത്വ മല്ലേ? അപ്പം ഒന്നേയുള്ളു. അതിനാൽ, പലരായിരിക്കുന്ന നാം ഒരു ശരീരമാണ്. എന്തെന്നാൽ, ഒരേ അപ്പത്തിൽ നാം ഭാഗഭാക്കുകളാണ്. ജനനം കൊണ്ടുമാത്രം ഇസ്രായേൽക്കാരായവരെ നോക്കുവിൻ. ബലിവസ്തുക്കൾ ഭക്ഷിക്കുന്നവർക്കല്ലേ ബലിപീഠത്തിലെ ഭാഗഭാഗിത്വം? വിഗ്രഹത്തിനു സമർപ്പിച്ച ആഹാര പദാർഥമോ വിഗ്രഹംതന്നെയോ എന്തെങ്കിലും ആണെന്നു ഞാൻ ഉദ്ദേശിക്കുന്നുണ്ടോ? ഇല്ല.* ***വിജാതീയർ ബലിയർപ്പിക്കുന്നതു പിശാചിനാണ്, ദൈവത്തിനല്ല എന്നാണു ഞാൻ പറയുന്നത്. നിങ്ങൾ പിശാചുക്കളുടെ പങ്കാളികളാകാൻ ഞാൻ ആഗ്രഹിക്കുന്നില്ല. ഒരേ സമയം കർത്താവിൻെറ പാനപാത്രവും പിശാചുക്കളുടെ പാനപാത്രവും കുടിക്കാൻ നിങ്ങൾക്കു സാധിക്കുകയില്ല***. *കർത്താവിൻെറ മേശയിലും പിശാചുക്കളുടെ മേശയിലും ഭാഗഭാക്കുകളാകാനും സാധിക്കുകയില്ല. കർത്താവിൽ നാം അസൂയ ഉണർത്തണമോ? നാം അവിടുത്തെക്കാൾ ശക്തരാണോ?* "(1കോറി.10:14-22). ഇതിലൂടെ ബലിവസ്തുക്കൾ വർജിക്കേണ്ടതിന്റെ ആവശ്യകത പൗലോസ്ശ്ലീഹ ഒരു സംശയത്തിനും ഇടയില്ലാത്ത വിധത്തിൽ സ്നേഹപൂർവ്വം വ്യക്തമാക്കുന്നു.

മറ്റൊരു വചനം പറയുന്നു: "*നിങ്ങളുടെ ശരീരങ്ങൾ ക്രിസ്തുവിൻെറ അവയവങ്ങളാണെന്നു നിങ്ങൾക്ക് അറിഞ്ഞുകൂടേ? ക്രിസ്തുവിൻെറ അവയവങ്ങൾ എനിക്കു വേശ്യയുടെ അവയവങ്ങളാക്കാമെന്നോ? ഒരിക്കലുമില്ല! വേശ്യയുമായി വേഴ്ച നടത്തുന്നവൻ അവളോട് ഏക ശരീരമായിത്തീരുന്നു വെന്നു നിങ്ങൾക്ക് അറിവുള്ളതല്ലേ? എഴുതപ്പെട്ടിരിക്കുന്നതു പോലെ, അവർ ഇരുവരും ഒരു ശരീരമായിത്തീരും. കർത്താവുമായി സംയോജിക്കുന്നവൻ അവിടുത്തോട് ഏകാത്മാവായിത്തീരുന്നു. വ്യഭിചാരത്തിൽ നിന്ന് ഓടിയകലുവിൻ. മനുഷ്യൻ ചെയ്യുന്ന മറ്റു പാപങ്ങളെല്ലാം ശരീരത്തിനു വെളിയിലാണ്. വ്യഭിചാരം ചെയ്യുന്നവനാകട്ടെ സ്വന്തം ശരീരത്തിനെതിരായി പാപം ചെയ്യുന്നു. നിങ്ങളിൽ വസിക്കുന്ന ദൈവദത്തമായ പരിശുദ്ധാത്മാവിൻെറ ആലയമാണു നിങ്ങളുടെ ശരീരമെന്ന് നിങ്ങൾക്ക് അറിഞ്ഞു കൂടെ? നിങ്ങൾ നിങ്ങളുടെ സ്വന്തമല്ല. നിങ്ങൾ വിലയ്ക്കു വാങ്ങപ്പെട്ടവരാണ്. ആകയാൽ, നിങ്ങളുടെ ശരീരത്തിൽ ദൈവത്തെ മഹത്വപ്പെടുത്തുവിൻ*"(1കോറി.6:15-20). തിരുവചനങ്ങളിൽ പലയിടത്തും വിഗ്രഹാരാധനയെ വ്യഭിചാരമായി ചിത്രീകരിച്ചിരിക്കുന്നു.

*“എല്ലാം നിയമാനുസൃതമാണ്; എന്നാൽ, എല്ലാം പ്രയോജനകരങ്ങളല്ല. എല്ലാം നിയമാനുസൃതമാണ്; എന്നാൽ, എല്ലാം പടുത്തുയർത്തുന്നില്ല. ഏതൊരുവനും സ്വന്തം നന്മ കാംക്ഷിക്കാതെ അയൽക്കാരൻെറ നന്മ കാംക്ഷിക്കട്ടെ. ചന്തയിൽ വില്ക്കപ്പെടുന്ന ഏതുതരം മാംസവും വാങ്ങി മനശ്ചാഞ്ചല്യം കൂടാതെ ഭക്ഷിച്ചുകൊള്ളുവിൻ. കാരണം ഭൂമിയും അതിലുള്ള സർവ്വവും കർത്താവിന്റേതാണ്. അവിശ്വാസിയായ ഒരുവൻ നിന്നെ ഭക്ഷണത്തിനു ക്ഷണിക്കുകയും പോകാൻ നീ ആഗ്രഹിക്കുകയും ചെയ്താൽ വിളമ്പിത്തരുന്നതെന്തും മനശ്ചാഞ്ചല്യം കൂടാതെ ഭക്ഷിച്ചുകൊള്ളുക. എന്നാൽ ആരെങ്കിലും നിന്നോട് ഇതു ബലിയർപ്പിച്ച വസ്തുവാണ് എന്നു പറയുന്നെങ്കിൽ, ഈ വിവരം അറിയിച്ച ആളെക്കരുതിയും മനസ്സാക്ഷിയെ കരുതിയും നീ അതു ഭക്ഷിക്കരുത്. നിന്റെ മനസ്സാക്ഷിയല്ല അവന്റേതാണ് ഞാൻ ഉദ്ദേശിക്കുന്നത് ”*(1കോറി.10: 23–29).

അക്കാലത്ത് കോറിന്തോസിൽ അനേകം ദേവീദേവന്മാരും ക്ഷേത്രങ്ങളുമുണ്ടായിരുന്നു. ക്ഷേത്രങ്ങളിൽ ബലിയർപ്പിച്ചിരുന്ന മൃഗങ്ങളുടെ മാംസത്തിൽ ഏറിയ പങ്കും ഇറച്ചിക്കടകളിൽ വിൽപ്പനക്ക് വെക്കുക പതിവായിരുന്നു. എണ്ണത്തിൽ കുറവായ ക്രിസ്ത്യാനികളെ സംബന്ധിച്ചിടത്തോളം സ്വന്തമായി മൃഗങ്ങളെ കൊന്നു ഭക്ഷിക്കുക പ്രായോഗികമായിരുന്നില്ല. ചന്തയിൽ നിന്നു വാങ്ങി ഭക്ഷിക്കുകയേ നിവൃത്തിയുണ്ടായിരുന്നുള്ളു. ചന്തയിൽ നിന്നു വാങ്ങുന്നതിൽ ഏതാണ് ബലിയർപ്പിച്ചത് ഏതാണ് ബലിയർപ്പിക്കാത്തത് എന്ന് മനസ്സിലാക്കുക പ്രയാസമായിരുന്നു. അതിനാൽ വിശ്വാസികൾക്ക് ചന്തയിൽ നിന്ന് മാംസം വാങ്ങാൻ സാധിക്കാത്ത അവസ്ഥയായി. അത്തരുണത്തിലാണ് പൗലോസ്ശ്ലീഹ ചന്തയിൽ വിൽക്കപ്പെടുന്ന ഏതു തരം മാംസവും വാങ്ങി മനശ്ചാഞ്ചല്യം കൂടാതെ ഭക്ഷിച്ചു കൊള്ളുവിൻ എന്ന് പറഞ്ഞത്. അങ്ങനെ പറയുമ്പോഴും ആരെങ്കിലും നിന്നോട് ഇതു ബലിയർപ്പിച്ച വസ്തുവാണ് എന്നു പറയുന്നെങ്കിൽ, ഈ വിവരം അറിയിച്ച ആളെക്കരുതിയും അവന്റെ മനസ്സാക്ഷിയെ കരുതിയും നീ അതു ഭക്ഷിക്കരുത് എന്നു കൂടി പറയുന്നുണ്ട്.

ഇവിടെ ചില വസ്തുതകൾ നാം മനസ്സിലാക്കണം. ആദിമ കാലഘട്ടത്തിലെ വിശ്വാസികൾ വിശുദ്ധിയിൽ ജീവിച്ചവരായിരുന്നു. അവരെ വിശുദ്ധരെ എന്നാണ് പൗലോസ്ശ്ലീഹ അഭിസംബോധന ചെയ്തിരുന്നത്. കോറിന്തോസിൽ ഉണ്ടായിരുന്നതുപോലെ വിഗ്രഹാർപ്പിതവസ്തുക്കൾ തിരിച്ചറിയാനാവാത്ത

അവസ്ഥ ഇന്ന് നമ്മുടെയിടയിലില്ല. നാം ഇതു കഴിക്കുന്നെങ്കിൽ മനപ്പൂർവ്വം കഴിക്കുന്നതാണ്. മറ്റുള്ളവരെ പേടിച്ചു കഴിയേണ്ടവനല്ല ശത്രുവിന്റെ മേൽ ചവിട്ടി നടക്കേണ്ടവനാണ് ഒരു വിശ്വാസി എന്നാണ് പൗലോസ്ശ്ലീഹ ഇവിടെ അർത്ഥമാക്കുന്നത്.

*"എന്റെ സ്വാതന്ത്ര്യം മറ്റൊരുവന്റെ മനസ്സാക്ഷി കൊണ്ട് എന്തിന് വിധിക്കപ്പെടണം? കൃതജ്ഞതയോടെയാണ് ഞാൻ ഭാഗഭാക്കാകുന്നെതെങ്കിൽ ഞാൻ കൃതജ്ഞതയർപ്പിക്കുന്ന ഒന്നിനുവേണ്ടി എന്തിന് എന്നെ കുറ്റപ്പെടുത്തണം? അതിനാൽ നിങ്ങൾ ഭക്ഷിക്കുകയോ പാനംചെയ്യുകയോ മറ്റെന്തെങ്കിലും പ്രവൃത്തിക്കുകയോ ചെയ്യുമ്പോൾ അവയെല്ലാം* ***ദൈവമഹത്വത്തിനായി*** *ചെയ്യുവിൻ* "(1കോറി.10:30,31). ഈ വചനമനുസരിച്ച് അറിവും വിശ്വാസവുമുള്ളവൻ (പ്രമാണം ലംഘിക്കാത്തവൻ) കൃതജ്ഞതയോടെ ദൈവമഹത്വത്തിനായി വിഗ്രഹാർപ്പിത ഭക്ഷണം കഴിക്കുന്നതിൽ തെറ്റില്ലെന്ന് വേണമെങ്കിൽ വ്യാഖ്യാനിക്കാം. പൗലോസ്ശ്ലീഹ തനിക്കുള്ള വിശ്വാത്തിന്റെ അടിസ്ഥാനത്തിലാണ് ഇപ്രകാരം പറഞ്ഞിട്ടുള്ളത്. എന്നുമാത്രമല്ല ഇവിടെ നാം അറിവും വിശ്വാസവും ഉള്ളവനാണോ എന്നതിനും വിഗ്രഹാർപ്പിത ഭക്ഷണം കഴിക്കുന്നത് ദൈവത്തെ മഹത്വപ്പെടുത്താനായിട്ടാണോ എന്നതിനും വളരെയേറെ പ്രസക്തിയുണ്ട്. വചനം പറയുന്നു: "*വിശ്വസിക്കുന്നവരോടുകൂടി ഈ അടയാളങ്ങൾ ഉണ്ടായിരിക്കും. അവർ എന്റെ നാമത്തിൽ പിശാചുക്കളെ ബഹിഷ്കരിക്കും. പുതിയ ഭാഷകൾ സംസാരിക്കും. അവർ സർപ്പങ്ങളെ പിടിച്ചെടുക്കും. മാരകമായ വിഷം കഴിച്ചാൽ പോലും അത് അവർക്ക് ദോഷം വരുത്തുകയില്ല. അവർ രോഗികളുടെമേൽ കൈകൾ വെയ്ക്കും രോഗികൾ സുഖം പ്രാപിക്കുകയും ചെയ്യും*" (മർക്കോ.16:17,18. പ്ശീത്ത ബൈബിൾ).

മാൾട്ടാ ദീപിൽ വെച്ച് പൗലോസ്ശ്ലീഹായെ അണലി പാമ്പ് ഉപദ്രവിച്ചു. പൗലോസ്ശ്ലീഹായ്ക്ക് ഒന്നും തന്നെ സംഭവിച്ചില്ല. അതു കൊണ്ട് അണലി പാമ്പിന് വിഷമില്ലെന്നാണോ മനസ്സിലാക്കേണ്ടത്. പൗലോസ്ശ്ലീഹായുടെ വിശ്വാസമാണ് അദ്ദേഹത്തെ രക്ഷിച്ചത്. പൗലോസ്ശ്ലീഹ അശുദ്ധാത്മാക്കളെ പുറത്താക്കുന്നതു കണ്ട് അനുകരിക്കാൻ ശ്രമിച്ച സ്കേവയുടെ പുത്രന്മാർക്ക് ഉടുതുണി പോലും നഷ്ടപ്പെട്ട് മർദനമേറ്റ് ഓടി രക്ഷപ്പെടേണ്ടിവന്നു എന്നത് വിസ്മരിക്കരുത്.

നീ വിശ്വാസമുള്ളവനാണോ? യേശു പറയുന്നു: "*സത്യമായി ഞാൻ നിങ്ങളോടു പറയുന്നു, നിങ്ങൾക്കു കടുകുമണി*

*യോളം വിശ്വാസമുണ്ടെങ്കിൽ ഈ മലയോട്, ഇവിടെ നിന്നു മാറി മറ്റൊരു സ്ഥലത്തേക്കു പോകുക, എന്നു പറഞ്ഞാൽ അതു മാറിപ്പോകും.*" മർക്കോസിന്റെ സുവിശേഷത്തിൽ പറയുന്നതുപോലെ മാരകമായ വിഷം കഴിച്ചാൽ പോലും ദോഷം വരാത്ത വിധത്തിലുള്ള വിശ്വാസം നമുക്കുണ്ടോ?

വിഗ്രഹാർപ്പിത ഭക്ഷണം കഴിക്കുന്നത് ദൈവത്തെ മഹത്വപ്പെടുത്താനായിട്ടാണെങ്കിലും മറ്റുകാരണം കൊണ്ടാണെങ്കിലും പ്രവൃത്തി ഒന്നു തന്നെയല്ലെ? ഉദ്ദേശത്തിൽ എന്താണ് ഇത്ര പ്രസക്തിയുള്ളത് എന്ന് ചിന്തിച്ചേക്കാം. എന്റെ വ്യക്തിപരമായ ഒരു അനുഭവം പറയാം. ഞാൻ ഒരു പുതിയ ഭവനം പണിത് അതിൽ താമസമാക്കിയ കാലഘട്ടം. എനിക്ക് ഒരു ആശയം തോന്നി. വീടിനു മുമ്പിൽ ഒരു കണിക്കൊന്ന നടണം. ഏപ്രിൽ മെയ് മാസങ്ങളിൽ ഇലകളൊന്നുമില്ലാതെ മഞ്ഞ നിറത്തിലുള്ള പൂക്കൾ നിറഞ്ഞു നിൽക്കുന്നത് കാണാൻ നല്ല ഭംഗിയായിരിക്കും. എന്നുമാത്രമല്ല ദിവസവും രാവിലെ വാതിൽ തുറക്കുമ്പോൾ ഇത് കണികാണുന്നത് ഒരു ഐശ്വര്യവുമായിരിക്കും. മരം നട്ടു, അത് വളർന്നു നിറയെ പൂത്തു തുടങ്ങി. അക്കാലത്ത് ഞാൻ ഒരു നവീകരണ ധ്യാനത്തിൽ പങ്കെടുക്കാനിട വന്നു. ധ്യാനത്തിനിടക്ക് പരിശുദ്ധാത്മാവ് കൗൺസിലറിലൂടെ ഈ മരത്തെപ്പറ്റി ചോദിച്ചു. ഇത് നിനക്ക് ഒരു കെണിയാണെന്നും പ്രമാണങ്ങളുടെ ലംഘനമാണെന്നും അറിയിച്ചു. ആ മരം കാണാൻ ഭംഗിയുള്ള വൃക്ഷം എന്ന നിലയിൽ നടുകയാണെങ്കിൽ പ്രശ്നമുണ്ടാകുമായിരുന്നില്ല. എന്നാൽ ഇത് നടുമ്പോൾ ഒരു ദുഷ്ചിന്ത നിനക്കുണ്ടായിരുന്നു. ഓരോ പ്രഭാതത്തിലും അത് കണികാണുന്നത് ശുഭകരമായിരിക്കും എന്ന്. അതിനാൽ നിന്റെ ജീവിതത്തിൽ ഇത് ഒരു കെട്ടായിത്തീർന്നിരിക്കുന്നു. അതുകൊണ്ടാണ് തിരുവചനം പറയുന്നത് ഒരുവന്റെ പ്രവൃത്തി നോക്കിയല്ല അവന്റെ മനസ്സ് നോക്കിയാണ് വിധിക്കുക.

ചന്തയിൽ വിൽക്കപ്പെടുന്നതെന്തും വാങ്ങി ഭക്ഷിച്ചുകൊള്ളാൻ പൗലോസ്ശ്ലീഹ പറഞ്ഞിട്ടുണ്ടെന്നും അതിനാൽ വിഗ്രഹാർപ്പിത ഭക്ഷണത്തിന് ഏതെങ്കിലും തരത്തിലുള്ള ശക്തിയോ സ്വാധീനമോ ഉണ്ടെന്നു കരുതിയല്ലാ സ്വാദിഷ്ടമായ ഭക്ഷണം എന്ന രീതിയിലാണ് ഇത് കഴിക്കുന്നതെന്നും പറയുന്ന ഒരു വിഭാഗത്തെ കണ്ടിട്ടുണ്ട്. ഒരു കാര്യം മനസ്സിലാക്കുക. ഇത് കഴിക്കുന്നവന് ഇതിന് ഏതെങ്കിലും വിധത്തിലുള്ള ശക്തിയുണ്ടെന്ന് വിശ്വാസം ഇല്ലെങ്കിലും അതിന്റെ ശക്തിയും

സ്വാധീനവും ഇല്ലാതാകുന്നില്ല. ഉദാഹരണമായി ഹന്നാൻ വെള്ളത്തിന് ഏതെങ്കിലും വിധത്തിലുള്ള ശക്തിയുണ്ടെന്ന് വിശ്വാസമില്ലാത്ത ഒരു അവിശ്വാസി അത് ഉപയോഗിച്ചാൽ അതിന്റെ ശക്തി ഇല്ലാതാകുമോ? എന്റെ ഒരു അനുഭവം പറ യാം. ഒരിക്കൽ അശുദ്ധാത്മാവ് ബാധിച്ച ഒരാൾക്കു വേണ്ടി യുള്ള പ്രാർത്ഥനയിൽ പങ്കെടുക്കുകയായിരുന്നു. ഇതിനിടയിൽ പ്രാർത്ഥന നയിച്ചുകൊണ്ടിരുന്ന വ്യക്തി, ബാധയുള്ള വ്യക്തി കാണാതെ ഒരു ഗ്ലാസ് വെള്ളമെടുത്ത് കുരിശ് വരച്ച് ഈശോയെ ഇത് അങ്ങയുടെ തിരുരക്തമാക്കി മാറ്റണമേ എന്ന് പ്രാർത്ഥിച്ചു കൊണ്ട് അയാൾക്ക് കുടിക്കുവാൻ കൊടുത്തു. അത് ഒന്നു രുചിച്ചു നോക്കിയിട്ട് രക്തം മണക്കുന്നേ എന്നു പറഞ്ഞു കൊണ്ട് അത് കുടിച്ചില്ല. ഇപ്രകാരം പലതും നമ്മുടെ നഗ്ന നേത്രങ്ങൾക്ക് അഗ്രാഹ്യമാണെങ്കിലും അതിലെ സാത്വി കമായ മാറ്റങ്ങൾ വലുതാണെന്ന് അറിഞ്ഞിരിക്കണം.

ഈ കാലഘട്ടത്തിലും എല്ലാ മതവിശ്വാസികളും ഇട കലർന്ന് ജീവിക്കുന്നിടത്ത് ഈ വ്യാഖാനത്തിന് വളരെയേറെ പ്രസക്തിയുണ്ട്. ഇന്ന് മാർക്കറ്റിൽ വിവിധ മതവിശ്വാസികൾ ഉൽ പാദിപ്പിക്കുന്ന സാധനങ്ങൾ ലഭ്യമാണ്. അതിൽ തന്നെ ഭക്ഷണ സാധനങ്ങളും നിത്യോപയോഗ വസ്തുക്കളുമുണ്ട്. ഇതിൽ പല വസ്തുക്കളും ഉൽപാദിപ്പിച്ച് മാർക്കറ്റിൽ ഇറക്കുന്നതിനു മുമ്പാ യി പൂജിച്ച് വിൽപ്പനക്കയക്കുന്നവയാണ്. പ്രത്യേകിച്ച് പരമ്പരാ ഗത തൊഴിലായി ഉൽപാദിപ്പിക്കപ്പെട്ടു വരുന്നവ. അരി, തുണി, പപ്പടം വെളിച്ചണ്ണ മുതലായ ഭക്ഷ്യ വസ്തുക്കളും മറ്റു നിത്യോ പയോഗ സാധനങ്ങളും ഇതിൽ പെടുന്നു. ഒരു വിശ്വാസിയെ സംബന്ധിച്ചിടത്തോളം വ്യക്തമായി തിരിച്ചറിഞ്ഞ് ഇതിൽ നി ന്നും ഒഴിഞ്ഞു നിൽക്കുക പ്രായോഗികമല്ല. ഇത്തരുണത്തിൽ ഒരു ആനുകൂല്യമെന്ന നിലയിലാണ് പ്രാർത്ഥിച്ച് വിശുദ്ധീകരിച്ച് കഴിക്കുക എന്ന് പൗലോസ്ശ്ലീഹ പറയുന്നത്. അങ്ങനെ പറയു മ്പോഴും ആരെങ്കിലും നിന്നോട് ഇതു ബലിയർപ്പിച്ച വസ്തു വാണ് എന്നു പറയുന്നെങ്കിൽ നീ അതു ഭക്ഷിക്കരുത് എന്നു കൂടി പറയുന്നു. അതിനാൽ ഒരു ക്രിസ്തു വിശ്വാസിക്ക് മുസ്ലീ മുകളുടെ '*ഹലാൽ ഭക്ഷണ പദാർത്ഥങ്ങൾ* ' അഭിലഷണീയമല്ല.

പൗലോസ്ശ്ലീഹായുടെ പല ലേഖന ഭാഗങ്ങളും വളരെ കടുപ്പമേറിയതും മനസ്സിലാക്കാൻ വിഷമമുള്ളതും അതിനാൽ തന്നെ വ്യാഖ്യാനിക്കാൻ പ്രയാസമേറിയവയുമാണ്. എല്ലാ വചനങ്ങളും ദൈവ നിവേശിതമാകയാൽ ഒരു വചനം വ്യാഖ്യാ

നിക്കുമ്പോൾ മറ്റു വചനങ്ങളോട് നീതി പുലർത്തിക്കൊണ്ടു വേണം വ്യാഖ്യാനിക്കാൻ. അല്ലെങ്കിൽ തെറ്റുപറ്റാൻ സാധ്യതയുണ്ട്. അതുകൊണ്ടാണ് വിശുദ്ധ പത്രോസ്ശ്ലീഹ പറഞ്ഞത് *"മനസ്സിലാക്കാൻ വിഷമമുള്ള ചിലകാര്യങ്ങൾ അവയിലുണ്ട്. അറിവില്ലാത്തവരും ചഞ്ചല മനസ്കരുമായ ചിലർ, മറ്റു വിശുദ്ധ ലിഖിതങ്ങളെപ്പോലെ അവയെയും തങ്ങളുടെ നാശത്തിനായി വളച്ചൊടിക്കുന്നു. ആകയാൽ പ്രിയപ്പെട്ടവരെ ഇക്കാര്യം മുൻകൂട്ടി അറിഞ്ഞു കൊണ്ട് ദുഷ്ടരുടെ തെറ്റിനെ അനുകരിച്ചു നിങ്ങൾ സ്ഥൈര്യം നഷ്ടപ്പെടുത്താതിരിക്കാൻ ശ്രദ്ധിക്കുവിൻ "* (2പത്രോ.3:16,17).

ദൈവദത്തമായ നിയമത്തിന് കീഴ്വഴങ്ങാൻ നിഷിദ്ധ വസ്തുക്കൾ കഴിക്കാതെ സ്വജീവൻ പോലും തൃണവൽക്കരിച്ചു കൊണ്ട് മരണത്തിനിരയായ അനവധിപേരുടെ വിവരണങ്ങൾ പഴയനിയമ പുസ്തകത്തിലുണ്ട്. അതിൽ ഏറെ ശ്രദ്ധ പിടിച്ചു പറ്റുന്ന ഒന്നാണ് മക്കബായരുടെ പുസ്തകം ആറാം അദ്ധ്യായത്തിലുള്ള വൃദ്ധനായ എലയാസറിന്റെ രക്തസാക്ഷിത്വം. എലയാസറിന്റെ സുഹൃത്തുക്കൾ രാജാവ് കൽപിച്ച ബലിവസ്തുവിന്റെ മാംസം എന്ന ഭാവേന, അവന് ഭക്ഷിക്കുവാൻ അനുവാദമുള്ള നിഷിദ്ധമല്ലാത്ത മാംസം കൊണ്ടു വന്ന് അത് ഭക്ഷിക്കുവാൻ രഹസ്യമായി നിർബന്ധിച്ചു. അപ്രകാരം ഒരു അവസരം ഒരുക്കി കൊണ്ട് മരണത്തിൽനിന്ന് രക്ഷപ്പെടുവാൻ അവന് സാഹചര്യം ഉണ്ടാക്കി. എന്നാൽ എലയാസർ തന്റെ അഭിനയം മൂലം മറ്റുള്ളവർ വഴിതെറ്റാൻ കാരണമാകുമെന്നും തന്റെ പ്രായത്തിന് അനുയോജ്യമല്ല എന്നും പറഞ്ഞു കൊണ്ട് സംപൂജ്യവും വിശുദ്ധവുമായ നിയമത്തെയോർത്ത് പീഢനങ്ങൾക്ക് വിധേയമായി മരണം വരിച്ചതായി പറയുന്നു. ഇതു തന്നെയാണ് പൗലോസ്ശ്ലീഹ തന്റെ ലേഖനത്തിലൂടെ നമ്മോട് ആവശ്യപ്പെടുന്നതും. ഒരു വിശ്വാസിയെ സംബന്ധിച്ചിടത്തോളം വിഗ്രഹാർപ്പിത ഭക്ഷണം എത്രത്തോളം നിഷിദ്ധമാണ് എന്ന് ഇതിൽ നിന്നും വ്യക്തമാണല്ലോ?

*"അവരുടെ ദേവന്മാരുടെ വിഗ്രഹങ്ങൾ അഗ്നിയിൽ ദഹിപ്പിക്കണം. നിങ്ങൾക്ക് ഒരു കെണി ആകാതിരിക്കുവാൻ അവയിലുള്ള വെള്ളിയോ സ്വർണ്ണമോ മോഹിക്കുകയോ എടുക്കുകയോ ചെയ്യരുത്. എന്തെന്നാൽ നിങ്ങളുടെ ദൈവമായ കർത്താവിന് അത് നിന്ദ്യമാണ്. വിഗ്രഹത്തെപ്പോലെ നിങ്ങളും ശാപഗ്രസ്ഥരാകാതിരിക്കാൻ നിന്ദ്യമായ ഒരു വസ്തുവും വീട്ടിലേക്ക് കൊ*

*ണ്ടുവരരുത്. അതിനെ നിശ്ശേഷം വെറുക്കുകയും ഉപേക്ഷിക്കുകയും ചെയ്യണം. എന്തെന്നാൽ അത് ശാപഗ്രസ്ഥമാണ് "*(നിയമാ. 7:25,26). എന്നു പഠിപ്പിച്ച കർത്താവിന്റെ വചനങ്ങളെ നിസ്സാരവൽക്കരിച്ച് തള്ളിക്കളഞ്ഞ് കെണിയിലകപ്പെടണമോ?

വെളിപാട് പുസ്തകത്തിൽ തിയത്തീറായിലെ സഭക്കുള്ള എഴുത്തിൽ പ്രവാചികയെന്ന് അവകാശപ്പെടുകയും വ്യഭിചാരം ചെയ്യാനും വിഗ്രഹങ്ങൾക്ക് അർപ്പിച്ചവ ഭക്ഷിക്കാനും എന്റെ ദാസരെ പഠിപ്പിക്കുകയും വശീകരിക്കുകയും ചെയ്യുന്ന ജസബെൽ എന്ന സ്ത്രീയോട് സഹിഷ്ണുത കാണിക്കുന്നു (വെളി.2:20) എന്ന് കുറ്റപ്പെടുത്തുന്നു. ഇതും വിഗ്രഹാർപ്പിത ഭക്ഷണം കഴിക്കുന്നതിന്റെ ഗൗരവം മനസ്സിലാക്കി തരുന്നു. പെർഗാമോസിലെ സഭക്കുള്ള എഴുത്തിൽ വിഗ്രഹങ്ങൾക്ക് അർപ്പിച്ചവ ഭക്ഷിക്കാനും വ്യഭിചാരം ചെയ്യാനും ഇസ്രായേൽ മക്കൾക്ക് ദുഷ്പ്രേരണ നൽകാൻ ബാലാക്കിനെ പഠിപ്പിച്ച ബാലാമിന്റെ ഉപദേശങ്ങൾ മുറുകെ പിടിക്കുന്നവർ അവിടെയുള്ളതായി കുറ്റപ്പെടുത്തുന്നു(2:14). വെളിപാട് പുസ്തകത്തിലെ ഈ മുന്നറിയിപ്പുകൾ നിസ്സാരമായി കാണരുത്. വെളിപാടിലെ ഈ കാര്യങ്ങൾ യേശുക്രിസ്തുവിന്റെ കുരിശുമരണത്തിനും ഉത്ഥാനത്തിനും ശേഷം പിതാവായ ദൈവം യേശുക്രിസ്തുവിന് വെളിപ്പെടുത്തിക്കൊടുത്തവ ദൂതൻ വഴി യോഹന്നാൻശ്ലീഹായെ അറിയിച്ച് സഭകൾക്ക് എഴുതിയതാണെന്ന് മറക്കരുത്.

വിശുദ്ധ പത്രോസ്ശ്ലീഹ തന്റെ രണ്ടാം ലേഖനത്തിൽ രണ്ടാം അദ്ധ്യായം 15-ാം വാക്യത്തിൽ പറയുന്നു. "*നേർവഴിയിൽ നിന്നു മാറി അവർ തിന്മ ചെയ്തു. ബേവോറിന്റെ പുത്രനായ ബാലാമിന്റെ മാർഗ്ഗമാണ് അവർ പിൻതുടർന്നത്.*"വീണ്ടും യൂദാ സ്ശ്ലീഹ തന്റെ ലേഖനത്തിൽ 11-ാം വാക്യത്തിൽ പറയുന്നു. "*അവർക്കു ദുരിതം! എന്തുകൊണ്ടെന്നാൽ, അവർ കായേന്റെ മാർഗ്ഗത്തിൽ നടക്കുകയും ലാഭേച്ഛകൊണ്ട് ബാലാമിന്റെ തെറ്റിൽ വീഴുകയും കോറായുടെ പ്രക്ഷോഭത്തിൽ നശിക്കുകയും ചെയ്യുന്നു.*" മിക്ക.6:5-ൽ പറയുന്നു. "*എന്റെ ജനമേ മോവാബ്യ രാജാവായ ബാലാക്കിന് ബയോറിന്റെ മകൻ ബാലാം നൽകിയ മറുപടിയും ഓർക്കുക. ഷിത്തിം മുതൽ ഗിൽഗാൽവരെ സംഭവിച്ചവയും സ്മരിക്കുക. ഇവരാണ് ബാലാമിന്റെ ഉപദേശപ്രകാരം പെയോറിലെ സംഭവത്തിൽ ഇസ്രായേല്യരെ കർത്താവിനെതിരെ തെറ്റു ചെയ്യാൻ പ്രേരിപ്പിച്ചത് "* (സംഖ്യ.31:16). ഇത്തരുണത്തിൽ പുതിയനിയമവും പഴയനിയ

മവും ഒരുപോലെ അപലപിക്കുന്ന ബാലാമിന്റെ മാർഗ്ഗം എന്താ യിരുന്നു എന്ന് മനസ്സിലാക്കേണ്ടതുണ്ട്.

മോശയുടെയും അഹറോന്റെയും നേതൃത്വത്തിൽ ജൈ ത്രയാത്ര തുടർന്ന ഇസ്രായേൽ ജനതയുടെ മുന്നേറ്റത്തിൽ ഭീതി പൂണ്ട മൊവാബ്യ രാജാവായ ബാലാക്ക് ഇസ്രായേൽ ജനതയെ തകർക്കാൻ തക്കം പാർത്ത് ബാലാം പ്രവാചകനെ അഭയം പ്രാപിക്കുന്നു. പ്രവാചകനാൽ അനുഗ്രഹിക്കപ്പെടുന്നവർ അനു ഗ്രഹിക്കപ്പെടുമെന്നും ശപിക്കപ്പെടുന്നവർ ശപിക്കപ്പെടുമെന്നും മനസ്സിലാക്കിയ രാജാവ് തന്റെ ശ്രേഷ്ഠന്മാരായ പ്രഭുക്കന്മാരെ അയച്ച് വിലയേറിയ സമ്മാനങ്ങളാൽ പ്രവാചകനെ വശീകരി ക്കുന്നു. ബാലാമിന്റെ ശാപത്തെ കർത്താവ് അനുഗ്രഹമാക്കി മാറ്റിയെങ്കിലും, ദൈവകൽപനകൾ കാക്കുന്ന ഇസ്രായേൽ ജനത്തെ തോൽപിക്കുക അസാദ്ധ്യമായിരിക്കുമെന്നും ദൈവകൽപനകൾ ധിക്കരിക്കുന്നവരായി മാറ്റിയാൽ മാത്രമേ അവരെ കീഴ്പ്പെടുത്തുവാൻ സാധിക്കുകയുള്ളൂ എന്ന രഹസ്യം ബാലാം ബാലാക്കിന് വെളിപ്പെടുത്തി കൊടുക്കുന്നു. എന്നുമാത്രമല്ല ബാലാമിന്റെ ഉപദേശ പ്രകാരം മൊവാബ്യ സ്ത്രീകൾ ഇസ്രായേൽ പുരുഷന്മാരുമായി വേശ്യാവൃത്തിയിൽ ഏർപ്പെടുകയും അപ്രകാരം അവരെ വശീകരിച്ച്, തങ്ങളോ ടൊപ്പം ബലികളർപ്പിക്കുവാനും ബലിവസ്തുക്കൾ ഭക്ഷിക്കു വാനും തങ്ങളുടെ ദേവന്മാരെ ആരാധിക്കുവാനും പ്രേരിപ്പിച്ചു (സംഖ്യ.25:2). അതുവഴി ബാലാക്കിന്റെ കെണിയിൽ ഇസ്രാ യേല്യർ വീഴുകയും ദൈവ കോപം ക്ഷണിച്ചുവരുത്തുകയും അനേകരുടെ മരണത്തിന് ഇടയാവുകയും ചെയ്തു.

അശുദ്ധാത്മാക്കളെ ബഹിഷ്കരിക്കാനുള്ള പ്രാർത്ഥ നകളിൽ സാക്ഷ്യം വഹിക്കാൻ പലപ്പോഴും എനിക്ക് അവസ രങ്ങളുണ്ടായിട്ടുണ്ട്. വിവിധ സ്ഥലങ്ങളിൽ നിന്നും കഴിക്കാനിട യായിട്ടുള്ള വിഗ്രഹാർപ്പിത ഭക്ഷണത്തിലൂടെയാണ് ഈ വ്യക്തികളിൽ അശുദ്ധാത്മാക്കൾ ആവസിക്കാനിടവന്നതെന്ന വസ്തുതയാണ് പലപ്പോഴും വെളിപ്പെട്ടിട്ടുള്ളത്. തിന്മയുടെ ശക്തികൾക്ക് അർപ്പിത വസ്തുക്കളിലൂടെ എത്രമാത്രം നമ്മെ സ്വാധീനിക്കാൻ കഴിയും എന്ന് ഇത് വ്യക്തമാക്കുന്നു.

ഒരുപക്ഷേ പലരും ചിന്തിച്ചേക്കാം കഴിഞ്ഞ കാലഘട്ട ത്തിൽ വിഗ്രഹാർപ്പിത ഭക്ഷണം കഴിച്ചിട്ട് യാതൊരു പ്രശ്നവും ഉണ്ടായില്ലല്ലോ എന്ന്. ആദിമാതാപിതാക്കളെ സൃഷ്ടിച്ച് ഏദൻ

തോട്ടത്തിലാക്കി ദൈവം പറഞ്ഞു: തോട്ടത്തിലുള്ള എല്ലാ വൃക്ഷങ്ങളുടെയും ഫലങ്ങൾ നിങ്ങൾക്കു ഭക്ഷിക്കാം എന്നാൽ നടുവിലുള്ള വൃക്ഷത്തിന്റെ പഴം ഭക്ഷിക്കുകയോ തൊടുകയോ പോലുമരുത്. ഭക്ഷിച്ചാൽ നിങ്ങൾ മരിക്കും. ദൈവകൽപനയെ ധിക്കരിച്ച് പഴം ഭക്ഷിച്ചതിനു ശേഷവും ശാരീരികമായി ഉടനെ മരിച്ചില്ലെങ്കിലും അവർക്ക് നഷ്ടമായത് നിത്യ ജീവനായിരുന്നു. വിഗ്രഹാർപ്പിത ഭക്ഷണം കഴിക്കുന്നതിലൂടെ നമുക്ക് നഷ്ടമാകുന്നത് പ്രസാദവരമാണെന്ന് മനസ്സിലാക്കുക. ഒപ്പം ദൈവീക ജ്ഞാനവും. അത് പെട്ടന്ന് മനസ്സിലാക്കാൻ സാധിച്ചെന്ന് വരുകയില്ല. അതുകൊണ്ടാണ് ഒരു കെണിയാണ് എന്ന് പറയുന്നതും. എന്നു മാത്രമല്ല വിഗ്രഹാർപ്പിത ഭക്ഷണം കഴിച്ചിട്ടുള്ളവർക്ക് അതിന്റെ സ്വാധീനമുള്ളിടത്തോളം സാംസ്കാരിക അനുരൂപണത്തിലൂടെയുള്ള വിജാതീയവൽക്കരണത്തെ എതിർക്കാനാകില്ല.

പ്രിയപ്പെട്ടവരെ, നിങ്ങളുടെ ജീവിതത്തിൽ വിഗ്രഹാർപ്പിത ഭക്ഷണം കഴിക്കാനിടയായിട്ടുണ്ടോ? കർത്താവിന്റെ മുമ്പിൽ പൊറുതിക്കായി യാചിക്കാം. കുമ്പസാരത്തിൽ ഏറ്റു പറയാം. അതിലൂടെ കടന്നുവന്നിട്ടുള്ള തിന്മയുടെ സ്വാധീനത്തിൽ നിന്ന് തിരുരക്തത്താൽ കഴുകി ശുദ്ധീകരിക്കണമെയെന്ന് ഓരോ പ്രഭാതത്തിലും ഈശോയോട് അപേക്ഷിക്കാം. കാരുണ്യവാനായ ദൈവം തിന്മയുടെ സ്വാധീനത്തിൽനിന്ന് നമ്മെ മോചിപ്പിക്കും.

"*ലോകത്തോടുള്ള മൈത്രി ദൈവത്തോടുള്ള ശത്രുതയാണെന്ന് നിങ്ങൾ അറിയുന്നില്ലേ? ലോകത്തിന്റെ മിത്രമാകാൻ ആഗ്രഹിക്കുന്നവൻ തന്നെതന്നെ ദൈവത്തിന്റെ ശത്രുവാക്കുന്നു*" (യാക്കോ.4:4)."*ദൈവത്തിൽ നിന്നുള്ള മഹത്വത്തെക്കാളധികം മനുഷ്യരുടെ പ്രശംസ അവർ അഭിലഷിച്ചു*"കൊണ്ട് (യോഹ.12:43) മത മൈത്രിയുടെയും അനുരൂപണത്തിന്റെയും പേരിൽ വിഗ്രഹാർപ്പിത ഭക്ഷണം ഭക്ഷിക്കുവാൻ പഠിപ്പിക്കുകയും പ്രേരിപ്പിക്കുകയും ചെയ്യുമ്പോൾ അറിഞ്ഞോ അറിയാതെയോ ബാലാമിന്റെ ഉപദേശം പ്രാവർത്തികമാക്കി കൊണ്ട് ദൈവകോപം ക്ഷണിച്ചു വരുത്തുകയാണെന്ന് മനസ്സിലാക്കിയിരുന്നെങ്കിൽ..... തിരിച്ചറിവിനായി പ്രാർത്ഥിക്കാം. ദൈവം അനുഗ്രഹിക്കട്ടെ.





# പാപവും ശാപങ്ങളും പൂർവ്വീകരും

പാപവും അവ വഴി മനുഷ്യർക്കുണ്ടാകുന്ന ശാപങ്ങളെക്കുറിച്ചും ദൈവശാസ്ത്രജ്ഞന്മാർക്കു പോലും അഭിപ്രായ ഐക്യമില്ല. ശാപങ്ങളുടെ പ്രസക്തിയെ പറ്റിയും അവയുടെ അനന്തര ഫലങ്ങളെ പറ്റിയും ഒരു കൂട്ടർ പ്രസംഗിക്കുന്നു. ശാപങ്ങളേ ഇല്ലെന്നും അതെല്ലാം ചില ധ്യാനകേന്ദ്രങ്ങളുടെ ഭാവനാസൃഷ്ടി മാത്രമാണെന്നും മറ്റൊരു കൂട്ടർ പ്രചരിപ്പിക്കുന്നു. ഇതിനിടയിൽ സാധാരണ വിശ്വാസികൾ ധർമ്മസങ്കടത്തിലാകുന്നു. ആദ്യമായി ശാപങ്ങൾ എന്നാൽ എന്താണ് അർത്ഥമാക്കുന്നത് എന്ന് മനസ്സിലാക്കണം. പാപത്തിന്റെ ഫലമാണ് ശാപങ്ങൾ. ഒരുവൻ പാപത്തിലൂടെ ദൈവത്തിൽനിന്ന് അകലുമ്പോൾ അവനു നഷ്ടപ്പെടുന്ന അനുഗ്രഹത്തെയും അവനിൽ സംജാതമാകുന്ന പൈശാചിക സ്വാധീനത്തേയും ശാപം എന്ന് പറയാം.

ആമുഖമായി ചില വസ്തുതകൾ നാം മനസ്സിലാക്കിയിരിക്കണം. ആത്മാവും ശരീരവും ചേർന്നതാണ് മനുഷ്യൻ. നിയമം ലഭിച്ചിരിക്കുന്നത് ശരീരത്തിൽ വസിക്കുന്ന ആത്മാവിനാണ്. "*നിയമം ആത്മീയമാണെന്നു നാമറിയുന്നു*"(റോമാ.7:14). ആത്മാവാണ് ജീവൻ നൽകുന്നത് ശരീരം ഒന്നിനും ഉപകരിക്കുന്നില്ല (യോഹ.6:63). പാപം **ആത്മാവിനെയും ശരീരത്തെയും** മലിനമാക്കുന്നു. ആത്മാവില്ലാതെ ശരീരത്തിനു ജീവിക്കാനാകില്ല. ശരീരത്തിൽ നിന്നു ആത്മാവു വേറിടുമ്പോൾ ശാരീരിക മരണം സംഭവിക്കുന്നു. അതോടെ ശരീരം അഴിഞ്ഞ് പോകുന്നു. ആത്മാവ് തുടർന്നും ജീവിക്കുന്നു. ആത്മാവു ശരീരത്തിൽ ആയിരിക്കുന്ന കാലത്തു മാത്രമാണ് നിയമത്തിൻ കീഴിലായിരിക്കുന്നത് (റോമ. 7:1). അതിനാൽ ഈ കാലഘട്ടത്തിലുള്ള പ്രവർത്തികൾക്കു മാത്രമാണ് ശിക്ഷാവിധിയുള്ളത് (2കോറി.5:10).

പാപത്തിനു രണ്ടു തലങ്ങളുണ്ട്. ദൈവത്തിനും സഹോദരനുമെതിരെയുള്ള പ്രവൃത്തിയാണ് പാപം. അതിനാൽ ഒരുവൻ പാപം ചെയ്യുമ്പോൾ നിയമം ലംഘിച്ചതിന്റെ ശിക്ഷയും സഹോദര സ്നേഹത്തിനെതിരാകയാൽ അതിനുള്ള ശിക്ഷയും ലഭിക്കുന്നു. മനുഷ്യൻ ഏതു നിയമം ലംഘിച്ചാലും ആത്മീയ മായി മരിക്കുന്ന അവസ്ഥയായിരുന്നു. "*എന്തുകൊണ്ടെന്നാൽ, പാപം കൽപന വഴി അവസരം കണ്ടെത്തി എന്നെ ചതിക്കു കയും അതുവഴി എന്നെ **കൊല്ലുകയും** ചെയ്തു*" (റോമ.7:11). അതിനുകാരണം ആദിമാതാപിതാക്കളോട് വൃക്ഷത്തിന്റെ ഫലം ഭക്ഷിച്ചാൽ നിങ്ങൾ മരിക്കും എന്നു പറഞ്ഞതായിരുന്നു. മനുഷ്യ വംശത്തിന്റെ ദുരവസ്ഥയിൽ മനംനൊന്ത് കാരുണ്യവാനായ പിതാവ് തന്റെ പുത്രനെ പാപപരിഹാരത്തിനുവേണ്ടി പാപക രമായ ശരീരത്തിന്റെ സാദൃശ്യത്തിൽ അയച്ചുകൊണ്ട് പാപ ത്തിന് ശരീരത്തിൽ ശിക്ഷ വിധിച്ചു (റോമ.8:3). "*നമുക്കു ദോഷ കരമായി നിന്ന ലിഖിത നിയമങ്ങളെ അവൻ മായിച്ചുകളയു കയും അവയെ കുരിശിൽ തറച്ചു നിഷ്കാസനം ചെയ്യുകയും ചെയ്തു*" (കൊളോ.2:14). ക്രിസ്തു എല്ലാ നിയമങ്ങളും ഇല്ലാ താക്കുകയല്ല **ദോഷകരമായ** നിയമങ്ങൾ ഇല്ലാതാക്കി മനുഷ്യ നെ ദൈവവുമായി അനുരഞ്ജനപ്പെടുത്തി ശാപങ്ങളിൽ നിന്നു രക്ഷിക്കുകയാണ് ചെയ്തത്. "*നിയമത്തെയോ പ്രവാചകന്മാ രെയോ അസാധുവാക്കാനാണു ഞാൻ വന്നതെന്നു നിങ്ങൾ വിചാരിക്കരുത്. അസാധുവാക്കാനല്ല **പൂർത്തിയാക്കാനാണ്** ഞാൻ വന്നത്* "(മത്താ.5:17,18). ഉദാഹരണമായി, ഈശോ പറ യുന്നു: സഹോദരനെ വെറുക്കുന്നവൻ കൊലപാതകിയാണ്. ആസക്തിയോടെ സ്ത്രീയെ നോക്കുന്നവൻ വ്യഭിചാരിയും.

"*ക്രിസ്തു നമ്മെപ്രതി ശപിക്കപ്പെട്ടവനായി തീർന്നു കൊണ്ട് **നിയമത്തിന്റെ** ശാപത്തിൽ നിന്ന് നമ്മെ രക്ഷിച്ചു*" (ഗലാ.3:13). അതായത് ആത്മീയ മരണത്തിൽ നിന്നു രക്ഷിച്ചു. നിയമത്തിന്റെ ശാപം എന്തെന്ന് ഒരു ഉദാഹരണത്തിലൂടെ വ്യ ക്തമാക്കാം. ലൈസൻസില്ലാതെ വാഹനം ഓടിച്ച് അപകടം സംഭവിച്ചാൽ രണ്ടു തരത്തിൽ ശിക്ഷിക്കപ്പെടും. ലൈസൻസി ല്ലാതെ നിയമം ലംഘിച്ച് വാഹനം ഓടിച്ചതിനും അപകടത്തിലെ നഷ്ടത്തിനനുസരച്ച് അതിനും. മാമ്മോദീസായിലൂടെ (തുടർന്ന് കുമ്പസാരത്തിലൂടെ) നിയമത്തിന്റെ ശാപത്തിൽ നിന്ന് മോചനം ലഭിക്കുന്നു. പത്രോസ്ശ്ലീഹ പറയുന്നുണ്ടല്ലോ **ജ്ഞാനസ്നാനം നമ്മെ ശരീരത്തിന്റെ മാലിന്യത്തിൽ** (റോമ.7:18-20-ൽ പറയുന്ന ശരീരത്തിൽ കുടികൊള്ളുന്ന പാപത്തിൽ) **നിന്ന് രക്ഷിക്കുക യല്ല മറിച്ച് ശുദ്ധ മനസ്സാക്ഷിയുള്ളവരാക്കുകയാണ് ചെയ്യു**

**ന്നത്** (1പത്രോ.3:21). പ്രഭാഷകന്റെ പുസ്തകം 47:20–ൽ സോള മന്റെ പാപം സന്തതി പരമ്പരയെ മലിനമാക്കിയതായി പറയു ന്നത് **മാലിന്യം** എന്താണെന്നതിലേക്കുള്ള ചൂണ്ടു പലകയാണ്. മാമ്മോദീസായിൽ "*നാം ഇനി പാപത്തിന് അടിമപ്പെടാതിരിക്ക ത്തക്കവിധം* ***പാപപൂർണ്ണമായ ശരീരത്തെ നശിപ്പിക്കാൻവേ ണ്ടി*** *നമ്മിലെ പഴയ മനുഷ്യൻ അവനോടുകൂടെ ക്രൂശിക്കപ്പെ ട്ടിരിക്കുന്നുവെന്നു നമുക്കറിയാമല്ലോ*" (റോമ.6:6). മനസ്സാക്ഷി യുടെ സ്വരം ശ്രവിച്ച് വചനങ്ങൾ പാലിച്ച് അശുദ്ധിയിൽ നിന്നും മോചനം നേടുന്നതിനു വേണ്ടിയാണിത്. "*മാംസത്തിൽ നിന്നു ജനിക്കുന്നതു മാംസമാണ്; ആത്മാവിൽ നിന്നു ജനിക്കുന്നത് ആത്മാവും*" (യോഹ.3:6). പാപപൂർണ്ണമായ ശരീരം പാപപൂർ ണ്ണമായ ശരീരങ്ങൾക്ക് ജന്മം നൽകുന്നു. അതാണ് ശാപവും രോഗവും തല മുറകളിലേക്ക് പകരപ്പെടുന്നതിന് കാരണം. തലമുറകളിലൂടെ വരുന്ന ശാപത്തിന്റെ ഫലമല്ലേ പാരമ്പര്യ രോഗങ്ങൾ?! അതുകൊണ്ടാണ് പൗലോസ്ശ്ലീഹ പറയുന്നത്: "*പ്രിയപ്പെട്ടവരേ, ഈ വാഗ്ദാനങ്ങൾ നമുക്കുള്ളതിനാൽ* ***ശരീര ത്തിൻെറയും ആത്മാവിൻെറയും*** *എല്ലാ അശുദ്ധിയിലും നിന്നു നമ്മെത്തന്നെ ശുചീകരിക്കുകയും ദൈവഭയത്തിൽ വിശുദ്ധി* ***പരിപൂർണ്ണമാക്കുകയും*** *ചെയ്യാം*" (2കൊറി. 7:1). മറ്റൊരു വചനം പറയുന്നു: "*കോലാടുകളുടെയും കാളക്കിടാക്കളുടെയും രക്തം തളിക്കുന്നതും പശുക്കിടാവിൻെറ ഭസ്മം വിതറുന്നതും അശു ദ്ധരെ* ***ശാരീരികമായി ശുദ്ധീകരിക്കുന്നു.*** *എങ്കിൽ, നിത്യാത്മാ വുമൂലം കളങ്കമില്ലാതെ ദൈവത്തിനു തന്നെത്തന്നെ സമർപ്പിച്ച ക്രിസ്തുവിൻെറ രക്തം, ജീവിക്കുന്ന ദൈവത്തെ ശുശ്രൂഷി ക്കാൻ നമ്മുടെ* ***അന്തഃകരണത്തെ*** *നിർജീവ പ്രവൃത്തികളിൽ നിന്ന് എത്രയധികമായി വിശുദ്ധീകരിക്കുകയില്ല! ...........* ***നിയമം ലംഘിച്ചവർക്ക്*** *അവൻ സ്വന്തം മരണത്താൽ രക്ഷയായിത്തീ ർന്നു*" (ഹെബ്രാ.9:13–15).

"*എന്നാൽ, നിങ്ങളുടെ* ***ശരീരം*** *പാപം നിമിത്തം മൃതമാ ണെങ്കിലും ക്രിസ്തു നിങ്ങളിലുണ്ടെങ്കിൽ നിങ്ങളുടെ* ***ആത്മാവ്*** *നീതി നിമിത്തം ജീവനുള്ളതായിരിക്കും*"(റോമ.8:10). ഇതിനാൽ ആ ത്മാവിന്റെയും ശരീരത്തിന്റെയും വിശുദ്ധീകരണം വ്യത്യസ്ഥ രീ തിയിലാണെന്നു മനസ്സിലാക്കാം. "*അവിടുന്നു പ്രകാശത്തിലായി രിക്കുന്നതുപോലെ, നമ്മളും പ്രകാശത്തിൽ സഞ്ചരിക്കുന്നെങ്കിൽ നമുക്കു പരസ്പരം കൂട്ടായ്മയുണ്ടാകും. അവിടുത്തെ പുത്ര നായ* ***യേശുവിൻെറ രക്തം എല്ലാ പാപങ്ങളിലും നിന്നു*** *നമ്മെ ശുദ്ധീകരിക്കുന്നു*"(1യോഹ.1:7). മറ്റൊരു വചനം പറയുന്നു: "*അനന്തരം പാനപാത്രമെടുത്ത് കൃതജ്ഞതാസ്തോത്രം ചെ*

*യ്ത് അവർക്കു കൊടുത്തുകൊണ്ടു പറഞ്ഞു:* ***നിങ്ങളെല്ലാവരും ഇതിൽനിന്നു പാനം ചെയ്യുവിൻ. ഇതു പാപമോചനത്തിനായി അനേകർക്കുവേണ്ടി ചിന്തപ്പെടുന്നതും ഉടമ്പടിയുടേതുമായ എൻെറ രക്തമാണ്***"(മത്തായി.26:27,28). അതിനാൽ മാമ്മോദീസായിലൂടെ ആത്മാവിന്റെ വിശുദ്ധീകരണവും പരിശുദ്ധ കുർബ്ബാനയിലൂടെ ലഭിക്കുന്ന പുതിയ ഉടമ്പടിയുടെ രക്തം വഴി ശാരീരിക വിശുദ്ധീകരണവും നടക്കുന്നു. എന്തുകൊണ്ടെന്നാൽ "*വിശ്വാസം വഴി സംലബ്ധമാകുന്ന രക്തം കൊണ്ടുള്ള പാപപരിഹാരമായി ദൈവം അവനെ നിശ്ചയിച്ചു തന്നു*" (റോമ.3:25). നമുക്ക് വിശ്വാസം വഴി ദൃശ്യരൂപത്തിൽ ക്രിസ്തുവിന്റെ രക്തം ലഭ്യമാകുന്നത് പരിശുദ്ധ കുർബ്ബാനയിൽ മാത്രമാണ്. "*യേശു പറഞ്ഞു: സത്യം സത്യമായി ഞാൻ നിങ്ങളോടു പറയുന്നു, നിങ്ങൾ മനുഷ്യപുത്രൻെറ* ***ശരീരം ഭക്ഷിക്കുകയും*** *അവൻെറ* ***രക്തം പാനം ചെയ്യുകയും*** *ചെയ്യുന്നില്ലെങ്കിൽ, നിങ്ങൾക്കു ജീവൻ ഉണ്ടായിരിക്കുകയില്ല*"(യോഹ.6:53). ഇതു പറയുമ്പോൾ മാംസത്തിൽ രക്തവും ഉൾക്കൊള്ളുന്നു എന്നത് യേശുവിന് അറിയില്ലായിരുന്നുവോ?! യേശുവിൻെറ രക്തത്തിന്റെ അമൂല്യ ശക്തിയെക്കുറിച്ചുള്ള അജ്ഞത വിശ്വാസികൾക്ക് ഇത് നിഷേധിക്കപ്പെടുന്നതിനു കാരണമാകുന്നു. "*അവിടുത്തെ കൃപയുടെ സമൃദ്ധിക്കൊത്ത് നമുക്കു* ***ക്രിസ്തുവിൽ പാപമോചനവും*** *അവൻെറ* ***രക്തം വഴി രക്ഷയും*** *കൈവന്നിരിക്കുന്നു*"(എഫേ.1:7).

പാപത്തിന്റെ രണ്ടാമത്തെ തലം സഹോദര സ്നേഹത്തിനെതിരാണ്. ഇവിടെ മറ്റുള്ളവർക്ക് അവകാശപ്പെട്ടത് കവർന്നെടുക്കുകയാണ്. അതിനാൽ ഇതിനെ കടം എന്നും പറയാം. ഇതിനു മോചനം നൽകേണ്ടത് നമ്മുടെ പാപം മൂലം നഷ്ടം സഹിച്ചവരാണ്. അതിനാൽ പാപത്തിന്റെ ശാപത്തിൽ നിന്ന് പൂർണ്ണമായി മോചനം ലഭിക്കണമെങ്കിൽ ദൈവം ക്ഷമിക്കുകയും കടം വീടുകയും വേണം. ദൈവസന്നിധിയിൽ നീതി നിഷേധിക്കപ്പെട്ടവരുടെ നിലവിളി നമുക്കുള്ള അനുഗ്രഹങ്ങളെ തടസ്സപ്പെടുത്തും. അതിനാൽ അവർക്കുവേണ്ടി പ്രാർത്ഥിക്കുകയും കുരിശിലെ ബലിയോട് ഐക്യപ്പെട്ട് പരിഹാര പ്രവർത്തികൾ ചെയ്ത് അവരുമായി അനുരഞ്ജനപ്പെടണം - കടങ്ങൾ വീട്ടണം. അല്ലാത്ത പക്ഷം ശിക്ഷയനുഭവിക്കേണ്ടിവരും. "*അവസാനത്തെ ചില്ലിക്കാശും കൊടുത്തു വീട്ടുവോളം നീ അവിടെ നിന്നു പുറത്തു വരുകയില്ലെന്നു സത്യമായി ഞാൻ നിന്നോടു പറയുന്നു*" (മത്താ.5:26). "***എന്തെന്നാൽ ഓരോരുത്തരും സ്വന്തം ഭാരം വഹിച്ചേ മതിയാവൂ***"(ഗലാത്തി.6:5).

'സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ' പ്രാർത്ഥനയിൽ ഈശോ പഠിപ്പിക്കുന്നുണ്ടല്ലോ: *'ഞങ്ങളോട് തെറ്റു ചെയ്യുന്നവ*

*രോട് ഞങ്ങൾ ക്ഷമിക്കുന്നതുപോലെ ഞങ്ങളുടെ തെറ്റുകൾ ഞങ്ങളോടും ക്ഷമിക്കണമെയെന്ന്.'* മത്തായിയുടെ സുവിശേഷത്തിൽ ഒരു ഉപമയിലൂടെ ഈശോ വീണ്ടും താക്കീത് തരുന്നുണ്ട്: "*കണക്കു തീർക്കാനാരംഭിച്ചപ്പോൾ, പതിനായിരം താലന്ത് കടപ്പെട്ടിരുന്ന ഒരുവനെ അവർ അവൻെറ മുമ്പിൽ കൊണ്ടുവന്നു. അവന് അതു വീട്ടാൻ നിർവ്വാഹമില്ലാതിരുന്നതു കൊണ്ട് അവനെയും ഭാര്യയെയും മക്കളെയും അവൻെറ സമസ്ത വസ്തുക്കളെയും വിറ്റു കടം വീട്ടാൻ യജമാനൻ കൽപിച്ചു. അപ്പോൾ സേവകൻ വീണു നമസ്കരിച്ചുകൊണ്ടു പറഞ്ഞു: പ്രഭോ, എന്നോടു ക്ഷമിക്കണമേ! ഞാൻ എല്ലാം തന്നുവീട്ടിക്കൊള്ളാം. ആ സേവകൻെറ യജമാനൻ മനസ്സലിഞ്ഞ് അവനെ വിട്ടയയ്ക്കുകയും കടം ഇളച്ചുകൊടുക്കുകയും ചെയ്തു. അവൻ പുറത്തിറങ്ങിയപ്പോൾ, തനിക്കു നൂറു ദനാറ നൽകാനുണ്ടായിരുന്ന തൻെറ സഹസേവകരിലൊരുവനെ കണ്ടുമുട്ടി. അവൻെറ കഴുത്തു പിടിച്ചു ഞെരിച്ചുകൊണ്ട് അവൻ പറഞ്ഞു: എനിക്ക് തരാനുള്ളതു തന്നു തീർക്കുക. അപ്പോൾ ആ സഹസേവകൻ അവനോട് വീണപേക്ഷിച്ചു: എന്നോടു ക്ഷമിക്കണമേ! ഞാൻ തന്നു വീട്ടിക്കൊള്ളാം. എന്നാൽ, അവൻ സമ്മതിച്ചില്ല. കടം വീട്ടുന്നതുവരെ സഹസേവകനെ അവൻ കാരാഗൃഹത്തിലിട്ടു. സംഭവിച്ചതറിഞ്ഞ് മറ്റു സേവകന്മാർ വളരെ സങ്കടപ്പെട്ടു. അവർ ചെന്ന് നടന്നതെല്ലാം യജമാനനെ അറിയിച്ചു. യജമാനൻ അവനെ വിളിച്ചു പറഞ്ഞു: ദുഷ്ടനായ സേവകാ, നീ എന്നോടു കേണപേക്ഷിച്ചതു കൊണ്ടു നിൻെറ കടമെല്ലാം ഞാൻ ഇളച്ചു തന്നു. ഞാൻ നിന്നോടു കരുണ കാണിച്ചതുപോലെ നീയും നിൻെറ സഹസേവകനോടു കരുണ കാണിക്കേണ്ടതായിരുന്നില്ലേ? യജമാനൻ കോപിച്ച് കടം മുഴുവൻ വീട്ടുന്നതുവരെ അവനെ കാരാഗൃഹാധികൃതർക്ക് ഏൽപിച്ചുകൊടുത്തു. നിങ്ങൾ സഹോദരനോടു ഹൃദയപൂർവ്വം ക്ഷമിക്കുന്നില്ലെങ്കിൽ എൻെറ സ്വർഗ്ഗസ്ഥനായ പിതാവ് നിങ്ങളോടും ഇതുപോലെ തന്നെ പ്രവർത്തിക്കും.*"(മത്തായി.18:24-35). ഇതുകൊണ്ടല്ലേ സഹോദരനെ വെറുക്കുന്നവൻ കൊലപാതകിയാണെന്ന് ഈശോ പഠിപ്പിച്ചത്. എത്രമാത്രം ന്യായീകരണങ്ങളുണ്ടെങ്കിലും നമ്മേയും നമ്മുടെ പൂർവ്വീകരെയും വേദനിപ്പിച്ചവരോട് നിരുപാധികം ക്ഷമിക്കാതിരിക്കുന്നത് നമ്മുക്കുള്ള അനുഗ്രഹങ്ങൾ തടസ്സപ്പെടുത്തും, രോഗങ്ങൾക്ക് കാരണമാകും.

ഇനി പാപത്തെയും അതിന്റെ പരിണത ഫലങ്ങളെയും പറ്റി തിരുവചനങ്ങൾ എന്തു പറയുന്നു എന്ന് നോക്കാം. ആദിമാതാപിതാക്കളുടെ പാപത്തെയും അതു വഴിയുണ്ടായ ശാപങ്ങളെയുംപറ്റി പറയുന്നത് ഉൽപത്തി മൂന്നാം അദ്ധ്യായം പതിനാലു

മുതലുള്ള വചനങ്ങളിലാണ്. ഏദൻ തോട്ടത്തിലെ നടുവിലുള്ള വൃക്ഷത്തിന്റെ ഫലം ഭക്ഷിക്കരുത് എന്ന ദൈവ കൽപന ലംഘിച്ചതായിരുന്നു ആദിമാതാപിതാക്കൾ ചെയ്ത പാപം. അതിനെ തുടർന്ന് അവർ ശാപഗ്രസ്തരായി. "*ദൈവമായ കർത്താവ് സർപ്പത്തോട് പറഞ്ഞു. ഇത് ചെയ്തതു കൊണ്ട് നീ എല്ലാ കന്നുകാലികളുടെയും വന്യമൃഗങ്ങളുടെയും ഇടയിൽ ശപിക്കപ്പെട്ടവനായിരിക്കും. നീ മണ്ണിൽ ഇഴഞ്ഞുനടക്കും. ജീവിത കാലം മുഴുവൻ നീ പൊടി തിന്നും. നീയും സ്ത്രീയും തമ്മിലും നിന്റെ സന്തതിയും അവളുടെ സന്തതിയും തമ്മിലും ഞാൻ ശത്രുത ഉളവാക്കും.* ***അവൾ*** *നിന്റെ തല തകർക്കും. നീ അവളുടെ കുതികാലിൽ പരിക്കേൽപിക്കും. അവിടുന്നു സത്രീയോടു പറഞ്ഞു: നിന്റെ ഗർഭാരിഷ്ടതകൾ ഞാൻ വർദ്ധിപ്പിക്കും. നീ വേദനയോടെ കുഞ്ഞുങ്ങളെ പ്രസവിക്കും. എങ്കിലും നിനക്ക് ഭർത്താവിൽ അഭിലാഷമുണ്ടായിരിക്കും. അവൻ നിന്നെ ഭരിക്കുകയും ചെയ്യും. ആദത്തോട് അവിടുന്ന് പറഞ്ഞു: തിന്നരുതെന്ന് ഞാൻ പറഞ്ഞ പഴം സ്ത്രീയുടെ വാക്കു കേട്ട് നീ തിന്നതുകൊണ്ട് നീ മൂലം മണ്ണ് ശപിക്കപ്പെട്ടതായിരിക്കും. ആയുഷ്കാലം മുഴുവൻ കഠിനാദ്ധ്വാനം കൊണ്ട് നീ അതിൽ നിന്ന് കാലയാപനം ചെയ്യും. അത് മുള്ളും മുൾചെടിയും നിനക്കായി മുളപ്പിക്കും. വയലിലെ സസ്യങ്ങൾ നീ ഭക്ഷിക്കും. മണ്ണിൽനിന്ന് എടുക്കപ്പെട്ട നീ മണ്ണിനോടു ചേരുന്നതു വരെ നെറ്റിയില വിയർപ്പു കൊണ്ടു ഭക്ഷണം സമ്പാദിക്കും. നീ പൊടിയാണ്, നീ പൊടിയിലേക്ക് മടങ്ങുകയും ചെയ്യും*" (ഉൽപ.3:14-19, Douay-Rheims Bible).

ദൈവകൽപനയുടെ ലംഘനംവഴി ആദിമാതാപിതാക്കൾക്ക് ദൈവമക്കൾ എന്ന സ്ഥാനം നഷ്ടപ്പെട്ടു. മരണത്തിന് അടിമകളായി. ആത്മാവിൽ മരിച്ചതിനാൽ ഭൗമികരായി പറുദീസയിൽനിന്ന് ഭൂമിയിലേക്ക് മാറ്റപ്പെട്ടു. അവർ വസിക്കുന്ന ഭൂമി പോലും ശപിക്കപ്പെട്ടതായി. ജീവിക്കാൻ കഠിനാദ്ധ്വാനം വേണ്ടി വന്നു. സൃഷ്ട പ്രപഞ്ചത്തിന്റെമേലുള്ള ആധിപത്യം നഷ്ടമായി, എന്നിവയായിരുന്നു അവർക്കു പാപത്തിന്റെ ഫലമായി സംഭവിച്ചത്. ഇതിൽ നിന്നും പാപം ചെയ്യുന്നവന്റെ ഭൂമിയും അവനോടൊപ്പം ശപിക്കപ്പെട്ടതായി തീരുന്നു എന്നു മനസ്സിലാക്കാം. "*കർത്താവ് വിശുദ്ധ സ്ഥലത്തിനു വേണ്ടി ജനത്തെ തെരഞ്ഞെടുക്കുകയല്ല, ജനത്തിനുവേണ്ടി സ്ഥലത്തെ തെരഞ്ഞെടുക്കുകയാണ് ചെയ്തത്. അതിനാൽ ജനത്തിന്റെ കഷ്ടതകളിലും ഐശ്വര്യത്തിലും ആ സ്ഥലവും പങ്കുചേർന്നു*" (2മക്ക.5:19).

എല്ലാ നിയമലംഘനവും അനുഗ്രഹങ്ങളെ തടസ്സപ്പെടുത്തുമെങ്കിലും ശാപങ്ങൾ പേറുന്ന പാപങ്ങളെപറ്റി തിരുവച

നത്തിൽ പ്രത്യേകം പറയുന്നുണ്ട് നിയമാവർത്തനം 27-ാം അദ്ധ്യായം 15 മുതൽ 27 വരെയുള്ള വാക്യങ്ങളിൽ ശാപങ്ങൾ പേറുന്ന പാപങ്ങളെപ്പറ്റി പറയുന്നുണ്ട്. വിഗ്രഹാരാധന നടത്തുക, അപ്പനെയോ അമ്മയെയോ നിന്ദിക്കുക, അയൽക്കാരൻെറ അതിർത്തിക്കല്ല് മാറ്റുക, കുരുടനെ വഴിതെറ്റിക്കുക, പരദേശിക്കും അനാഥനും വിധവയ്ക്കും നീതി നിഷേധിക്കുക, പിതാവിൻെറ ഭാര്യയോടു കൂടെ ശയിക്കുക, മൃഗവുമായി ഇണ ചേരുക, തൻെറ പിതാവിൻെറയോ മാതാവിൻെറയോ മകളായ സ്വ സഹോദരിയോടൊത്തു ശയിക്കുക, അമ്മായിയമ്മയോടു കൂടെ ശയിക്കുക, അയൽക്കാരനെ വധിക്കുക, നിർദോഷനെ കൊല്ലാൻ കൈക്കൂലി വാങ്ങുക, നിയമങ്ങൾ പൂർണ്ണമായും അനുസരിക്കാതിരിക്കുക എന്നിവയാണവ.

അനുഗ്രഹങ്ങളെ തടസ്സപ്പെടുത്തുന്നതും എന്നാൽ ആരും വളരെ ഗൗരവമായി കരുതാത്തതുമായ പാപമാണ് ദശാംശം കൊടുക്കാതിരിക്കുന്നത്. മലാക്കി പ്രവാചകൻ അതിശക്തമായ ഭാഷയിൽ പറയുന്നു: "*നിങ്ങളുടെ പിതാക്കന്മാരുടെ കാലം മുതൽ എൻെറ കൽപനകളിൽനിന്നു നിങ്ങൾ വ്യതിചലിച്ചു; അവ അനുഷ്ഠിച്ചില്ല. നിങ്ങൾ എൻെറ അടുക്കലേക്കു മടങ്ങി വരുവിൻ. അപ്പോൾ ഞാൻ നിങ്ങളുടെ അടുത്തേക്കു വരാം - സൈന്യങ്ങളുടെ കർത്താവ് അരുളിച്ചെയ്യുന്നു. എന്നാൽ നിങ്ങൾ ചോദിക്കുന്നു, എങ്ങനെയാണ് ഞങ്ങൾ മടങ്ങി വരേണ്ടത്? മനുഷ്യൻ ദൈവത്തെ കൊള്ളയടിക്കുമോ! എന്നാൽ നിങ്ങൾ എന്നെ കൊള്ള ചെയ്യുന്നു. എങ്ങനെയാണ് ഞങ്ങൾ അങ്ങയെ കൊള്ള ചെയ്യുന്നതെന്ന് നിങ്ങൾ ചോദിക്കുന്നു. ദശാംശങ്ങളിലും കാഴ്ചകളിലും തന്നെ. നിങ്ങൾ - ജനം മുഴുവനും - എന്നെ കൊള്ള ചെയ്യുന്നതുകൊണ്ടു നിങ്ങൾ അഭിശപ്തരാണ്. ദശാംശം മുഴുവൻ കലവറയിലേക്കു കൊണ്ടു വരുവിൻ. എൻെറ ആലയത്തിൽ ഭക്ഷണം ഉണ്ടാകട്ടെ. ഞാൻ നിങ്ങൾക്കായി സ്വർഗ്ഗ കവാടങ്ങൾ തുറന്ന് അനുഗ്രഹം വർഷിക്കുകയില്ലേ എന്നു നിങ്ങൾ പരീക്ഷിക്കുവിൻ - സൈന്യങ്ങളുടെ കർത്താവ് അരുളിച്ചെയ്യുന്നു*" (മലാ.3:7-10).

യേശുക്രിസ്തുവിന്റെ സുവിശേഷത്തെ ദുഷിപ്പിക്കുന്നവൻ ശപിക്കപ്പെട്ടവനാണെന്ന് പൗലോസ്ശ്ലീഹ പറയുന്നു: "*ഞങ്ങൾ നിങ്ങളോട് പ്രസംഗിച്ചതിൽ നിന്നു വ്യത്യസ്തമായ ഒരു സുവിശേഷം ഞങ്ങൾ തന്നെയോ സ്വർഗ്ഗത്തിൽനിന്ന് ഒരു ദൂതൻ തന്നെയോ നിങ്ങളോടു പ്രസംഗിച്ചാൽ അവൻ ശപിക്കപ്പെട്ടവനാകട്ടെ! ഞങ്ങൾ നേരത്തെ നിങ്ങളോട് പറഞ്ഞ പ്രകാരം തന്നെ ഇപ്പോഴും ഞാൻ പറയുന്നു, നിങ്ങൾ സ്വീകരിച്ച*

*സുവിശേഷമല്ലാതെ മറ്റൊന്ന് ആരെങ്കിലും നിങ്ങളോട് പ്രസംഗിച്ചാൽ അവൻ ശപിക്കപ്പെട്ടവനാകട്ടെ* " (ഗലാത്തി.1:8,9).

പാപത്തിന്റെ ഫലമായി ശാപങ്ങൾ വരുന്നു എന്നതിന് ശക്തമായ ഒരു ഉദാഹരണമാണ് സാമുവലിന്റെ പുസ്തകത്തിലുള്ളത്. ഒരു ദിവസം സായാഹ്നത്തിൽ ദാവീദ് രാജാവ് കിടക്കയിൽ നിന്നെഴുന്നേററു കൊട്ടാരത്തിന്റെ മട്ടുപ്പാവിൽ ഉലാത്തുമ്പോൾ രാജസേവകനായിരുന്ന ഊറിയായുടെ സുന്ദരിയായ ഭാര്യ ബെത്ഷെബ കുളിക്കുന്നതു കണാനിടയായി. അവളിൽ അനുരക്തനായ ദാവീദ് ഊറിയായെ യുദ്ധത്തിൽ കൊല്ലിച്ച് അവന്റെ ഭാര്യയെ സ്വന്തമാക്കി. നാഥാൻ പ്രവാചകനിലൂടെ കർത്താവ് ദാവീദിനോട് അരുളിചെയ്തു. "*എന്നെ നിരസിച്ച് ഹിത്യനായ ഊറിയായുടെ ഭാര്യയെ നീ സ്വന്തമാക്കിയതുകൊണ്ട് നിന്റെ ഭവനത്തിൽ നിന്ന് വാൾ ഒഴിയുകയില്ല. കർത്താവ് അരുളിചെയ്യുന്നു: നിന്റെ സ്വന്തം ഭവനത്തിൽ നിന്നു തന്നെ നിനക്കു ഞാൻ ഉപദ്രവമുണ്ടാക്കും. നിന്റെ കൺമുമ്പിൽ വെച്ച് ഞാൻ നിന്റെ ഭാര്യമാരെ അന്യനു കൊടുക്കും. പട്ടാപകൽ അവൻ അവരോടൊത്തു ശയിക്കും. നീ ഇതു രഹസ്യമായി ചെയ്തു. ഞാനിതു ഇസ്രായേലിന്റെ മുഴുവൻ മുമ്പിൽവെച്ച് പട്ടാപകൽ ചെയ്യിക്കും*" (2സാമു.12:10,11).

പൂർവ്വീകരുടെ പാപങ്ങൾ പിൻ തലമുറകളെ സ്വാധീനിക്കുമെന്നതിന് ശക്തമായ ഉദാഹരണമാണ് ആദിമാതാപിതാക്കളുടെ പാപം. ആദത്തിന്റെ പാപം എങ്ങനെയാണ് അവന്റെ സർവ്വ സന്തതികളുടേയും പാപമായി തീർന്നത്? ആദത്തിൽ മനുഷ്യ വംശം മുഴുവനും മനുഷ്യന്റെ ഒരേ ശരീരം പോലെയാണ്. അതായത് ആദിമാതാപിതാക്കളുടെ സൃഷ്ടി കർമ്മത്തിലൂടെ മനുഷ്യ വംശത്തിന്റെ മുഴുവനും സൃഷ്ടി കർമ്മമാണ് നടന്നത്. മനുഷ്യ വംശത്തിന്റെ ഈ ഐക്യം മൂലം സർവ്വ മനുഷ്യരും ആദത്തിന്റെ പാപത്തിൽ പങ്കുകാരായി. തിരുവചനം പറയുന്നു, "*എന്നാൽ ആദാമിൽ വെച്ച് അവർ ഉടമ്പടി ലംഘിച്ചു. അവിടെ വെച്ച് എന്നോട് അവർ അവിശ്വസ്തത കാണിച്ചു*" (ഹോസി.6:7). ഒരു കുഞ്ഞിനു ജന്മം നൽകുമ്പോൾ ശാരീരിക അവസ്ഥയെ പോലെ നമ്മുടെ ആത്മീയ അവസ്ഥയും കുഞ്ഞിലേക്ക് പകരപ്പെടുന്നു. "*ആദത്തിന്റെ പാപത്തിന്റെ ഫലമായി മനുഷ്യ പ്രകൃതിയുടെ കഴിവുകൾ ദുർബലങ്ങളായി. അജ്ഞത, വേദന, മരണത്തിന്റെ ആധിപത്യം മുതലായവയ്ക്കു മനുഷ്യ പ്രകൃതി വിധേയമാവുകയും പാപ പ്രവണത രൂഢ മൂലമാവുകയും ചെയ്തു. ഈ പാപപ്രവണതയെയാണ് പാപാസക്തി എന്നു വിളിക്കുന്നത്* " (CCC. 418).

*"പിശാചിന്റെ പ്രലോഭനത്തിനു വിധേയനായ മനുഷ്യൻ അവന്റെ സൃഷ്ടാവിലുള്ള വിശ്വാസം അവന്റെ ഹൃദയത്തിൽ നിർജ്ജീവമാക്കി സ്വാതന്ത്ര്യം ദുർവിനിയോഗം ചെയ്തുകൊണ്ട് ദൈവകൽപന ലംഘിച്ചു. മനുഷ്യന്റെ ആദ്യ പാപം ഇതിൽ അടങ്ങിയിരിക്കുന്നു. തുടർന്നുള്ള എല്ലാ പാപങ്ങളും ദൈവത്തോടുള്ള വിധേയരാഹിത്യവും അവിടുത്തെ നന്മയിലുള്ള വിശ്വാസരാഹിത്യവുമാണ് "* (CCC.397). എങ്കിൽ ആദ്യ പിതാവായ ആദത്തിന്റെ പാപത്തിന്റെ അനന്തരഫലങ്ങൾ മാത്രമെ പിൻതലമുറയിലേക്ക് പകരപ്പെടുകയുള്ളൂ എന്നും തുടർന്നുള്ള പാപങ്ങളുടെ പരിണത ഫലങ്ങൾ പകരപ്പെടുകയില്ല എന്നും പറയപ്പെടുന്നതിന്റെ യുക്തി എന്താണ്. ലോക ജനത മുഴുവൻ പാപത്തോടുകൂടി മരിക്കത്തക്കവിധം ആദം നമ്മിലേക്ക് ആത്മാവിന്റെ മരണമാകുന്ന ശാപം പകർന്നു തന്നുവെങ്കിൽ തുടർന്നുള്ള പാപങ്ങളൊന്നും പിൻതലമുറയിലേക്ക് പകരപ്പെടുകയില്ല എന്ന് പറയാനാകുമോ?

ബാറൂക്കിന്റെ പുസ്തകം 3-ാം അദ്ധ്യായം നാലാമത്തെ വചനം പറയുന്നു, "*സർവ്വശക്തനായ കർത്താവേ, ഇസ്രായേലിന്റെ ദൈവമെ, ഇസ്രായേലിലെ മരണത്തിന് ഉഴിഞ്ഞിട്ടവരുടെ, ദൈവമായ കർത്താവിന്റെ സ്വരം ശ്രവിക്കാതെ അവിടുത്തെ മുമ്പിൽ പാപം ചെയ്യുകയും അങ്ങനെ ഞങ്ങളുടെ മേൽ അനർത്ഥം വരുത്തിവയ്ക്കുകയും ചെയ്തവരുടെ മക്കളുടെ, പ്രാർത്ഥന ശ്രവിക്കണമേ.*" വീണ്ടും വിലാപങ്ങളുടെ പുസ്തകത്തിൽ പറയുന്നു, "*ഞങ്ങളുടെ പിതാക്കന്മാർ പാപം ചെയ്തു; അവർ മരിക്കുകയും ചെയ്തു. ഞങ്ങൾ അവരുടെ അകൃത്യങ്ങൾ വഹിക്കുന്നു*"(വിലാ.5:7).

ഒരുവന്റെ പാപത്തിന്റെ ഫലങ്ങളെപ്പറ്റി പ്രഭാഷകന്റെ പുസ്തകത്തിൽ വിവരിക്കുന്നുണ്ട്. "*എന്നാൽ നീ സ്ത്രീകൾക്ക് അധീനനായി, അഭിലാഷങ്ങൾ നിന്നെ കീഴ്പ്പെടുത്തി, നിന്റെ സൽകീർത്തിക്ക് നീ കളങ്കം വരുത്തി, സന്തതി പരമ്പരയെ മലിനമാക്കി, അവരെ ക്രോധത്തിന് ഇരയാക്കി, നിന്റെ ഭോഷത്വം അവർക്ക് ദു:ഖകാരണമാക്കി* "(പ്രഭാഷ.47:20). സോളമൻ രാജാവിന്റെ പാപം മൂലം രാജാവിന് തന്റെ സൽകീർത്തി നഷ്ടപ്പെടുന്നു. **സന്തതി പരമ്പര മുഴുവൻ മലിനമാക്കപ്പെടുന്നു, അവർ ദൈവക്രോധത്തിന് ഇരയായിത്തീരുന്നു.** അവരുടെ ജീവിതം ദു:ഖ പൂർണ്ണമാകുന്നു. സങ്കീർത്തകൻ പറയുന്നുണ്ടല്ലോ, "*പാപത്തോടെയാണ് ഞാൻ പിറന്നത്; അമ്മയുടെ ഉദരത്തിൽ ഉരുവായപ്പോഴെ ഞാൻ പാപിയാണ്* "(51:5).

ഇതിൽ നിന്നെല്ലാം ഒരുവന്റെ പാപത്തിന്റെ ഫലം പിൻതലമുറകളിലേക്ക് പകർന്നു കൊടുക്കപ്പെടുന്നു എന്ന് വ്യക്തമാകുന്നു. ഇപ്രകാരം ഓരോ തലമുറകൾ കഴിയുംതോറും പാപപ്രവണത വർദ്ധിക്കുകയും പാപാസക്തിയെ മനുഷ്യ പ്രകൃതിക്ക് അതിജീവിക്കാൻ സാധ്യമല്ലാത്ത വിധത്തിൽ വർദ്ധിപ്പിക്കുകയും ചെയ്യുന്നു. അപ്രകാരം നന്മകൾ ചെയ്യാൻ സാധിക്കാത്ത വിധത്തിൽ മനുഷ്യസമൂഹം പാപത്തിന് അടിമപ്പെടുന്നു. അതുകൊണ്ടാണ് റോമാക്കാർക്കുള്ള ലേഖനത്തിൽ വിശുദ്ധ പൗലോസ് ശ്ലീഹ പറയുന്നത് "*ഞാൻ പാപത്തിന് അടിമയായി വിൽക്കപ്പെട്ട ജഡികനാണ്. ഞാൻ ചെയ്യുന്ന പ്രവൃത്തികൾ തന്നെ എനിക്ക് മനസ്സിലാകുന്നില്ല, എന്തെന്നാൽ ഞാൻ ഇച്ഛിക്കുന്നതല്ല, വെറുക്കുന്നതാണ് ഞാൻ പ്രവൃത്തിക്കുന്നത്. ഞാൻ ഇച്ഛിക്കാത്തതു പ്രവൃത്തിക്കുന്നെങ്കിൽ നിയമം നല്ലതാണെന്ന് ഞാൻ സമ്മതിക്കുന്നു. എന്നാൽ ഇപ്പോൾ അങ്ങനെ പ്രവർത്തിക്കുന്നതു ഞാനല്ല, എന്നിൽ കുടികൊള്ളുന്ന പാപമാണ്*" (റോമാ.7:14-17). പൂർവ്വീകരുടെ പാപത്തിന്റെ ഫലമായി മലിനമാക്കപ്പെട്ട അവസ്ഥയിൽ പ്രതികൂലങ്ങളെ അതിജീവിക്കുവാൻ സാധിക്കാതെ തിന്മയുടെ സ്വാധീനങ്ങൾക്കടിമപ്പെട്ട് പാപിയായി മാറുന്ന അവസ്ഥ. "*മുഴുവനായും ദുഷ്ടന്റെ പിടിയിൽ അമർന്നിരിക്കുന്ന ലോകത്തിന്റെ ഈ ദുരവസ്ഥ മനുഷ്യ ജീവിതത്തെ ഒരു സമരമാക്കി മാറ്റുന്നു*" (CCC.409).

പൂർവ്വീകരുടെ പാപങ്ങൾക്ക് വേണ്ടി പിൻതലമുറകൾ ശിക്ഷിക്കപ്പെടുന്നതായി കാണാം. "*എന്നെ വെറുക്കുന്ന പിതാക്കന്മാരുടെ കുറ്റങ്ങൾക്ക് അവരുടെ മക്കളെ മൂന്നും നാലും തലമുറവരെ ഞാൻ ശിക്ഷിക്കും*"(പുറ.20:5)."*കുറ്റവാളികളുടെ നേരെ കണ്ണടയ്ക്കാതെ പിതാക്കന്മാരുടെ കുറ്റങ്ങൾക്ക് മക്കളെയും മക്കളുടെ മക്കളെയും മൂന്നും നാലും തലമുറയോളം ശിക്ഷിക്കുന്നവൻ* "(പുറ.34:7). "*എന്നാൽ കുറ്റക്കാരനെ വെറുതെ വിടാതെ പിതാക്കന്മാരുടെ അകൃത്യങ്ങൾക്ക് മക്കളെ മൂന്നും നാലും തലമുറ വരെ ശിക്ഷിക്കുന്നവനുമാണെന്ന് അങ്ങ് അരുളിചെയ്തിട്ടുണ്ടല്ലോ*"(സംഖ്യ.14-18)."*എന്നെ വെറുക്കുന്നവരുടെ മൂന്നും നാലും തലമുറവരെയുള്ള മക്കളെ അവരുടെ പിതാക്കന്മാരുടെ തിന്മ മൂലം ശിക്ഷിക്കുന്ന അസഹിഷ്ണുവായ ദൈവമാണ്* "(നിയ.5:9-10). "*അങ്ങ് ആയിരം തലമുറകളോട് കാരുണ്യം കാണിക്കുന്നു. പിതാക്കന്മാരുടെ അകൃത്യങ്ങൾക്ക് മക്കളോട് പകരം വീട്ടുകയും ചെയ്യുന്നു*"(ജറെ.32:18). "*ഞാൻ നിശബ്ദനായിരിക്കയില്ല. പ്രതികാരം ചെയ്യും. അവരുടേയും അവരുടെ പിതാക്കന്മാരുടേയും തിന്മകൾക്ക് അവരുടെ മടിയിലേക്ക് തന്നെ ഞാൻ പ്രതികാരം ചെയ്യും*" (ഏശയ്യാ.65:7).

ബാറൂക്കിന്റെ പുസ്തകം 3:8-ൽ പറയുന്നു: "*ഞങ്ങളുടെ ദൈവമായ കർത്താവിനെ ഉപേക്ഷിച്ച ഞങ്ങളുടെ പിതാക്കന്മാരുടെ അകൃത്യങ്ങൾ നിമിത്തം ഞങ്ങൾ നിന്ദയും ശാപവും ശിക്ഷയും ഏററുകൊണ്ട് അങ്ങ് ഞങ്ങളെ ചിതറിച്ചു കളഞ്ഞ ഇടങ്ങളിൽ, ഇതാ ഞങ്ങൾ ഇന്നും പ്രവാസികളായി കഴിയുന്നു.*" പൂർവ്വീകരുടെ പാപങ്ങൾക്കു വേണ്ടി പിൻതലമുറ ശിക്ഷിക്കപ്പെട്ടതിന്റെ ഒരു വിവരണം സാമുവൽ പ്രവാചകന്റെ പുസ്തകത്തിലുണ്ട്. "*സൈന്യങ്ങളുടെ കർത്താവ് അരുളിചെയ്യുന്നു. ഇസ്രായേല്യർ ഈജിപ്തിൽ നിന്ന് പോരുമ്പോൾ വഴിയിൽ വെച്ച് അവരെ എതിർത്തതിന് ഞാൻ അമേലേക്യരെ ശിക്ഷിക്കും. ആകയാൽ നീ പോയി അമേലേക്യരെയെല്ലാം വധിക്കുകയും അവർക്കുള്ളതെല്ലാം നശിപ്പിക്കുകയും ചെയ്യുക. ആരും അവശേഷിക്കാത്ത വിധം സ്ത്രീ പുരുഷന്മാരെയും കുട്ടികളെയും ശിശുക്കളെയും ആടുമാടുകൾ, ഒട്ടകങ്ങൾ, കഴുതകൾ എന്നിവയെയും കൊന്നുകളയുക*"(1സാമു.15:2,3). സംഭവത്തിനു ഏകദേശം 250 വർഷങ്ങൾക്കു ശേഷം പിൻ തലമുറകൾക്കാണ് ശിക്ഷയേൽക്കേണ്ടി വന്നതെന്ന സത്യം വിസ്മരിച്ചുകൂട.

ഇതെല്ലാം പഴയനിയമത്തിലെ കാര്യങ്ങളാണ് പുതിയ നിയമത്തിൽ ഇപ്രകാരമൊന്നും പറഞ്ഞിട്ടില്ല എന്നു പറയുന്ന ഒരു വിഭാഗത്തെ കണ്ടിട്ടുണ്ട്. കത്തോലിക്കാ സഭയുടെ മതബോധനഗ്രന്ഥം വ്യക്തമായി പഠിപ്പിക്കുന്നു: "*ക്രിസ്ത്യാനികൾ പഴയ നിയമത്തെ യഥാർത്ഥ ദൈവവചനമായി ആദരിക്കുന്നു. പുതിയ നിയമം പഴയനിയമത്തെ റദ്ദാക്കിയെന്ന നാട്യത്തിൽ പഴയനിയമത്തെ നിരാകരിക്കുന്ന ചിന്താഗതിയെ (മാർസിയൊണിസം) സഭ എന്നും ശക്തമായി ചെറുത്തിട്ടുണ്ട്* "(CCC.123).

പുതിയ നിയമത്തിൽ മത്തായി 23:30-ൽ പറയുന്നു: "*ഞങ്ങൾ ഞങ്ങളുടെ പിതാക്കന്മാരുടെ കാലത്തു ജീവിച്ചിരുന്നെങ്കിൽ പ്രവാചകന്മാരുടെ രക്തത്തിൽ അവരോടുകൂടെ പങ്കാളികളാകുമായിരുന്നില്ല.*" അതായത് പിതാക്കന്മാരുടെ അകൃത്യങ്ങൾക്ക് ഞങ്ങളും പങ്കാളികളാണ് എന്നല്ലെ ഇത് വ്യക്തമാക്കുന്നുത്. അതുകൊണ്ടല്ലെ "*അങ്ങനെ നിരപരാധിയായ ആബേലിന്റെ രക്തം മുതൽ ദേവാലയത്തിനും ബലിപീഠത്തിനും മദ്ധ്യേ വെച്ച് നിങ്ങൾ വധിച്ച ബറാക്കിയായുടെ പുത്രനായ സഖറിയായുടെ രക്തംവരെ, ഭൂമിയിൽ ചൊരിയപ്പെട്ട എല്ലാ നീതിമാന്മാരുടേയും രക്തം നിങ്ങളുടെമേൽ പതിക്കും. സത്യമായി ഞാൻ നിങ്ങളോട് പറയുന്നു, ഇവയെല്ലാം ഈ തലമുറക്ക് സംഭവിക്കുക തന്നെ ചെയ്യും*" (മത്തായി.23:35,36) എന്ന് പറയുന്നത്.

*"സ്വർഗ്ഗത്തെ നോക്കി നിലവിളിക്കുന്ന പാപങ്ങൾ ഉണ്ടെന്നും മതബോധന പാരമ്പര്യം ഓർമിപ്പിക്കുന്നു: ആബേലിന്റെ രക്തം, സോദോം കാരുടെ പാപം, ഈജിപ്തിൽ ഞെരുക്കപ്പെട്ട ജനത്തിന്റെ വിലാപം, വിദേശിയുടെയും വിധവയുടെയും അനാഥന്റെയും കരച്ചിൽ, കൂലിവേലക്കാരനോടു കാണിക്കുന്ന അനീതി എന്നിവ ഉദാഹരണങ്ങളാണ് "*(CCC.1867).

*"തിന്മ പ്രവർത്തിക്കുന്നവരുടെ പിൻഗാമികളുടെ പേര് നില നിൽക്കാതിരിക്കട്ടെ, പിതാക്കന്മാരുടെ അകൃത്യം നിമിത്തം മക്കളും വധിക്കപ്പെടും. അവർ എഴുന്നേറ്റ് ഭൂമി കൈവശമാക്കുകയും ഭൂമുഖം നഗരങ്ങൾകൊണ്ട് നിറക്കുകയും ചെയ്യാതിരിക്കേണ്ടതിനുതന്നെ"*(ഏശയ്യ14:21). *"പാപികളുടെ സന്താനങ്ങൾ മ്ളേച്ഛ സന്തതികളാണ്; അവർ ദൈവഭയമില്ലാത്തവരുടെ സങ്കേതങ്ങളിൽ സമ്മേളിക്കുന്നു, പാപികളുടെ സന്താനങ്ങളുടെ അവകാശം നശിച്ചുപോകും; അവരുടെ പിൻതലമുറ നിത്യ നിന്ദയ്ക്കു പാത്രമാകും. ദൈവഭയമില്ലാത്ത പിതാവിനെ മക്കൾ കുറ്റപ്പെടുത്തും; അവൻ നിമിത്തമാണ് അവർ നിന്ദയനുഭവിക്കുന്നത്. അത്യുന്നത ദൈവത്തിന്റെ കൽപനകൾ നിരസിച്ച ദൈവഭയമില്ലാത്ത ജനമേ, നിങ്ങൾക്കു കഷ്ടം! നിങ്ങൾ ശാപത്തിലേക്കാണ് ജനിച്ചത്; മരണത്തിലും ശാപമാണ് നിങ്ങളുടെ വിധി "* (പ്രഭാ.41:5–9). പിതാവായ ദൈവത്തിന് ഏറെ പ്രിയപ്പെട്ടവനായിരുന്ന ദാവീദ് രാജാവിന്റെ തെറ്റിന്റെ ഫലമായി കുഞ്ഞ് മരിച്ചു പോയതായി വചനം പറയുന്നു.*"ഈ പ്രവൃത്തികൊണ്ട് നീ കർത്താവിനെ അവഹേളിച്ചതിനാൽ നിന്റെ കുഞ്ഞ് മരിച്ചു പോകും"* (2സാമു.12:14). പൂർവ്വീകരുടെ പാപത്തിന്റെ ഫലമായി പിൻതലമുറകൾ ശിക്ഷിക്കപ്പെടാമെന്ന് ഇതിൽ നിന്നും വ്യക്തമാണ്.

ജറെമിയായുടെ പുസ്തകത്തിൽ പറയുന്നു.*"പിതാക്കന്മാർ പച്ചമുന്തിരിങ്ങ തിന്നു മക്കളുടെ പല്ല് പുളിച്ചു എന്ന് **ആ നാളുകളിൽ** അവർ പറയുകയില്ല. ഓരോരുത്തരും അവനവന്റെ അകൃത്യം നിമിത്തമാണ് മരിക്കുക. പച്ചമുന്തിരിങ്ങ തിന്നവന്റെ പല്ലേ പുളിക്കൂ."* ഇവിടെ പറയുന്നത് വരാൻ പോകുന്ന നാളുകളെക്കുറിച്ചാണ്. തുടർന്ന് പറയുന്നു, *"...... ഞാൻ ഒരു പുതിയ ഉടമ്പടി ചെയ്യുന്ന ദിവസം ഇതാ വരുന്നു. ആ ദിവസം വരുമ്പോൾ ഞാൻ ഇസ്രായേലുമായി ചെയ്യുന്ന ഉടമ്പടി ഇതായിരിക്കും. എന്റെ നിയമം അവരുടെ ഉള്ളിൽ നിക്ഷേപിക്കും. അവരുടെ ഹൃദയത്തിൽ എഴുതും. ഞാൻ അവരുടെ ദൈവവും അവർ എന്റെ ജനവുമായിരിക്കും. കർത്താവിനെ അറിയുക എന്ന് ഇനി യാരും സഹോദരനേയോ അയൽക്കാരനേയോ പഠിപ്പിക്കേണ്ടി വരികയില്ല. അവർ വലിപ്പച്ചെറുപ്പമെന്നിയേ എല്ലാവരും എന്നെ*

*അറിയും എന്നു കർത്താവ് അരുളിച്ചെയ്യുന്നു. അവരുടെ അകൃത്യത്തിന് ഞാൻ മാപ്പുനൽകും. അവരുടെ പാപം മനസ്സിൽ വെക്കുകയില്ല* " (ജറെ.31: 29–35).

ഇപ്രകാരമുള്ള ദിവസം വന്നു കഴിഞ്ഞതായി കരുതാനാവില്ല. ഇത് ഒരു പ്രവചനമായി മാത്രമെ കാണുവാൻ സാധിക്കുകയുള്ളു. ക്രിസ്തുവിന്റെ രണ്ടാം വരവിനു ശേഷം സംഭവിക്കുന്ന കാര്യങ്ങളാണിവ. ജറെമിയായുടെ പ്രവചനത്തിന് അനേക വർഷങ്ങൾക്കു ശേഷം ഹെബ്രായർക്കുള്ള ലേഖനം 8:8–ൽ പൗലോസ്ശ്ലീഹ ഈ പ്രവചനം ആവർത്തിക്കുന്നുണ്ട്. ആ ദിവസം വന്നിട്ടില്ലാ എന്നും, വരുമ്പോൾ മാത്രമെ മേൽ പറയുന്ന വചനം പ്രാബല്യത്തിൽ വരികയുള്ളൂയെന്നും പാപത്തിന്റെ ഫലം ഇപ്പോൾ പിൻതലമുറകളിലേക്ക് പകർന്നു കൊടുക്കപ്പെടുന്നു എന്നും ഇതിനാൽ വ്യക്തമാണ്.

"*മക്കൾക്കുവേണ്ടി മാതാപിതാക്കന്മാരേയോ, പിതാക്കന്മാർക്കുവേണ്ടി മക്കളേയോ വധിക്കരുത്. പാപത്തിനുള്ള മരണശിക്ഷ അവനവൻ തന്നെ അനുഭവിക്കണം*"(നിയമാ.24:16). ഈ വചനം പറഞ്ഞുകൊണ്ട് പൂർവ്വീകരുടെ പാപത്തിന്റെ ഫലങ്ങൾ പിൻതലമുറകളിലേക്ക് പകരപ്പെടുന്നില്ല എന്ന് പലരും പറയുന്നത് കേട്ടിട്ടുണ്ട്. ഇത് പറഞ്ഞ സാഹചര്യം ശ്രദ്ധിച്ചാൽ ഒരു കാര്യം മനസ്സിലാകും. മനുഷ്യൻ ഈ ലോക ജീവിതത്തിൽ അനുഷ്ഠിക്കേണ്ട ഒരുപാട് നിയമങ്ങളുടെ കൂടെയാണ് ഇത് പറഞ്ഞിട്ടുള്ളത്. ഇന്നും നമ്മുടെയിടയിൽ പാലിക്കപ്പെടുന്ന ഒരു നിയമമാണ് ഇത്. ഒരുവന്റെ മരണ ശിക്ഷക്ക് പകരമായി അവന്റെ പിതാവിനേയോ മക്കളേയോ വധശിക്ഷക്ക് വിധിക്കുമോ? ഈ അർത്ഥമേ ഈ സാഹചര്യത്തിൽ ഈ വചനത്തിനുള്ളൂ.

ഇതു വ്യക്തമാക്കുന്ന ഒരു സംഭവം രാജാക്കന്മാരുടെ പുസ്തകത്തിലുണ്ട്."*രാജാധികാരം ഉറച്ചയുടനെ അവൻ തന്റെ പിതാവിനെ നിഗ്രഹിച്ച ഭൃത്യന്മാരെ വധിച്ചു. എന്നാൽ, അവൻ ആ ഘാതകരുടെ മക്കളെ കൊന്നില്ല. മോശയുടെ നിയമ ഗ്രന്ഥത്തിൽ എഴുതിയിരുന്നതനുസരിച്ചാണ് ഇത്. അതിൽ കർത്താവ് അരുളിച്ചെയ്തിരിക്കുന്നു: മക്കളുടെ തെറ്റിനു പിതാക്കന്മാരോ പിതാക്കന്മാരുടെ തെറ്റിനു മക്കളോ വധിക്കപ്പെടരുത്. വധിക്കപ്പെടുന്നത് ഓരോരുത്തരുടെയും പാപത്തിനു ശിക്ഷയായിട്ടായിരിക്കണം*"(2രാജാ.14:5,6).

"*അവൻ കടന്നുപോകുമ്പോൾ ജന്മനാ അന്ധനായ ഒരുവനെ കണ്ടു. ശിഷ്യന്മാർ യേശുവിനോടു ചോദിച്ചു: റബ്ബീ, ഇവൻ അന്ധനായി ജനിച്ചത് ആരുടെ പാപം നിമിത്തമാണ്. ഇവന്റെയോ ഇവന്റെ മാതാപിതാക്കന്മാരുടെയോ? യേശു മറു*

*പടി പറഞ്ഞു: ഇവന്റെയോ ഇവന്റെ മാതാപിതാക്കന്മാരുടെയോ പാപം നിമിത്തമല്ല, പ്രത്യുത ദൈവത്തിന്റെ പ്രവൃത്തികൾ ഇവ നിൽ പ്രകടമാകേണ്ടതിനാണ് "*(യോഹ.9:1-3). ഈ വചനം പറ ഞ്ഞു കൊണ്ട് പാപ പ്രവൃത്തികൾ മനുഷ്യ ജീവിതത്തെ സ്വാധീ നിക്കുയില്ല എന്നു പറയുന്നവരെ കണ്ടിട്ടുണ്ട്. ഇവിടെ ഒരു കാര്യം നാം ശ്രദ്ധിക്കേണ്ടതുണ്ട്: ***"എന്തെന്നാൽ, എല്ലാവരോടും കൃപ കാണിക്കാൻവേണ്ടി ദൈവം എല്ലാവരെയും അനുസരണമില്ലാ ത്തവരാക്കി"***(റോമ.11:32). അതിനർത്ഥം ദൈവമാണ് എല്ലാവരു ടെയും അനുസരണക്കേടിനു കാരണമെന്നാണോ? വീണ്ടും "*വി ശുദ്ധ ഗ്രന്ഥം ഫറവോയോടു പറയുന്നു: ഭൂമിയിലെങ്ങും എൻെറ നാമം ഉദ്ഘോഷിക്കപ്പെടുന്നതിനും എൻെറ ശക്തി നിന്നിൽ വെളിപ്പെടുത്തുന്നതിനും വേണ്ടിയാണ് നിന്നെ ഞാൻ ഉയർത്തി യത്. താൻ ഇച്ഛിക്കുന്നവരോട് അവിടുന്നു കരുണ കാണിക്കുന്നു; അതു പോലെ താൻ ഇച്ഛിക്കുന്നവരെ* ***കഠിന ഹൃദയരാക്കുകയും ചെയ്യുന്നു***"(റോമ.9:17). അതിനാൽ ഫറവോയുടെ ഹൃദയം കഠി നമായത് ഫറവോയുടെ വീഴ്ച്ചയല്ലെന്ന് പറയാനാകുമോ? ഈ അന്ധന്റെ കാര്യത്തിൽ ദൈവത്തിന്റെ പ്രവൃത്തികൾ പ്രകടമാ കേണ്ടതിന് ആണ് പ്രസക്തി എന്നല്ലാതെ പാപത്തിന്റെ ഫലമാ യി ഇപ്രകാരം സംഭവിക്കുകയില്ല എന്ന് അർത്ഥമാക്കേണ്ടതില്ല. മനുഷ്യ സൃഷ്ടി തന്നെ ദൈവത്തെ മഹത്വപ്പെടുത്താനായിട്ടാ ണ്. അതിനാൽ മനുഷ്യൻ ചെയ്യുന്നതെല്ലാം ദൈവത്തെ മഹ ത്വപ്പെടുത്തലാണെന്ന് പറയാനാകില്ല. ബേത്സഥായിലെ തളർ വാത രോഗിയെ സുഖപ്പെടുത്തിയ ശേഷം യേശു പറയുന്നുണ്ട്: "*ഇതാ നീ സൗഖ്യം പ്രാപിച്ചിരിക്കുന്നു. കൂടുതൽ മോശമായ തൊന്നും സംഭവിക്കാതിരിക്കാൻ മേലിൽ പാപം ചെയ്യരുത് "* (യോഹ.5:14). മറ്റൊരവസരത്തിൽ ജനക്കൂട്ടം മൂലം അവന്റെ അടുത്തെത്താനാവാതെ തട്ടു പൊളിച്ച് കട്ടിലോടെ മുന്നിലെ ത്തിച്ച തളർവാത രോഗിയോട് ഈശോ പറയുന്നുത്: മനുഷ്യാ നിന്റെ പാപങ്ങൾ ക്ഷമിക്കപ്പെട്ടിരിക്കുന്നു. നിന്റെ കിടക്കയുമെ ടുത്ത് വീട്ടിലേക്കു പോവുകയെന്നാണ്.

ഇത്രയേറെ വചനങ്ങളിലൂടെ പൂർവ്വീകരുടെ പാപങ്ങൾ പിൻ തലമുറകളെ സ്വാധീനിക്കുമെന്ന് വ്യക്തമാക്കിയിട്ടും സാഹചര്യങ്ങളിൽ നിന്ന് വചനങ്ങളെ അടർത്തിയെടുത്ത് ദുർ വ്യാഖ്യാനം ചെയ്ത് പൂർവ്വീകരുടെ പാപങ്ങൾ പിൻ തലമുറ കളെ സ്വാധീനിക്കുകയില്ല എന്ന് പറയുന്നത് ശരിയല്ല. ഇത്ര യേറെ വചനങ്ങൾക്ക് നേരെ വിപരീതമായ അർത്ഥത്തിൽ വച നമുള്ളതായി പ്രത്യക്ഷത്തിൽ തോന്നുന്നത് വചനം ഗ്രഹിക്കു ന്നതിലും വ്യാഖ്യാനിക്കുന്നതിലും വരുന്ന പിഴവു കൊണ്ടാണ്.

മത്തായി 22:29-ൽ യേശുനാഥൻ പറഞ്ഞിട്ടുണ്ടല്ലോ "*വിശുദ്ധ ലിഖിതങ്ങളോ ദൈവത്തിന്റെ ശക്തിയോ മനസ്സിലാക്കാത്തതിനാൽ നിങ്ങൾക്കു തെറ്റു പറ്റിയിരിക്കുന്നു.*"

ഇതിൽ നിന്നെല്ലാം നമുക്ക് മനസ്സിലാക്കാവുന്ന കാര്യം **ഒരു പ്രവൃത്തിയുടെ ഉത്തരവാദിത്വം (നിയമത്തിന്റെ ശാപം) അത് പ്രവർത്തിച്ച വ്യക്തിയിൽ നിക്ഷിപ്തമാണെങ്കിലും അതിന്റെ ഫലങ്ങൾ - അനുഗ്രഹമാണെങ്കിലും ശാപമാണെങ്കിലും - പിൻ തലമുറകളിലേക്ക് പകരപ്പെടുന്നു എന്നാണ്**.

പൂർവ്വീകരുടെ പാപങ്ങൾ മാത്രമല്ല നന്മ പ്രവൃത്തികളും വരും തലമുറയെ സ്വാധീനിക്കുന്നു. തിരുവചനം പറയുന്നു: "*എന്നെ വെറുക്കുന്ന പിതാക്കന്മാരുടെ കുറ്റങ്ങൾക്ക് അവരുടെ മക്കളെ മൂന്നും നാലും തലമുറവരെ ഞാൻ ശിക്ഷിക്കും. എന്നാൽ എന്നെ സ്നേഹിക്കുകയും എന്റെ കൽപനകൾ പാലിക്കുകയും ചെയ്യുന്നവരോട് ആയിരമായിരം തലമുറവരെ ഞാൻ കരുണ കാണിക്കും*" (പുറ.20:5,6). ദൈവപിതാവിന്റെ സ്നേഹത്തിന്റെ ആഴവും ഉയരവും പരപ്പും വീതിയും മനസ്സിലാക്കാവുന്ന വചനമാണിത്. തന്നെ വെറുക്കുന്നവരെ മൂന്നും നാലും തലമുറവരെ ശിക്ഷിക്കുമ്പോൾ, തന്നെ സ്നേഹിക്കുന്നവരോട് ആയിരം തലമുറവരെ കരുണ കാണിക്കുന്ന പിതാവിന്റെ സ്നേഹം വർണ്ണിക്കുക അസാധ്യം!

ഇപ്രകാരം സ്നേഹം അനുഭവിച്ചവരുടെ വിവരണങ്ങളും തിരുവചനത്തിലുണ്ട്. പ്രഭാഷകന്റെ പുസ്തകത്തിൽ 47:12-ൽ പറയുന്നു: "*ബുദ്ധിമാനായ പുത്രൻ അവന് പിൻഗാമിയായി. അവൻ നിമിത്തം പുത്രന്റെ ജീവിതം സുരക്ഷിതമായി.*" അതായത് ദാവീദിനാൽ സോളമൻ അനുഗ്രഹിക്കപ്പെട്ടു. ഇതു പോലെ അബ്രഹാമിനാലും ഇസഹാക്കിനാലും യാക്കോബിനാലും അനുഗ്രഹിക്കപ്പെട്ട എത്രയോ തലമുറകൾ ഉണ്ട്. തലമുറകളുടെ പ്രവൃത്തികളുടെ ഫലം അത് പാപമോ പുണ്യമോ ആയാലും പിൻതലമുറകൾ അനുഭവിക്കും എന്ന് വ്യക്തമാണല്ലോ?

ഇതിനോടനുബന്ധിച്ച് ഒരു കാര്യം കൂടി നാം മനസ്സിലാക്കേണ്ടതുണ്ട്. സഹനങ്ങൾ പല വിധത്തിലുണ്ട്. പാപത്തിന്റെ ഫലമായി വരുന്നതും ദൈവം അനുവദിച്ച് തരുന്നതും. ജോബിന് ഉണ്ടായതും വിശുദ്ധരുടെ ജീവിതത്തിൽ സംഭവിക്കുന്നതും ഇത്തരത്തിലുള്ളതാണ്. സഹനങ്ങൾ നമുക്കുണ്ടാകുമ്പോൾ ഈശോയുടെ പീഡാസഹനങ്ങളോടു ചേർത്തു സഹിക്കുമ്പോളാണ് അത് അനുഗ്രഹമായി മാറുന്നത്. അല്ലെങ്കിൽ സഹിക്കുന്നതുകൊണ്ട് ഒരു പ്രയോജനവുമില്ല. ഈശോ

യുടെ കൂടെ കുരിശിലേറ്റപ്പെട്ട രണ്ടു കള്ളന്മാരിൽ ഈശോയോട് ചേർന്ന് സഹിച്ചവനു മാത്രമാണ് അത് രക്ഷാകരണീയമായത്. "*അന്യായമായി പീഡിപ്പിക്കപ്പെടുമ്പോൾ, ദൈവചിന്തയോടെ വേദനകൾ ക്ഷമാപൂർവ്വം സഹിച്ചാൽ അത് അനുഗ്രഹകാരണമാകും. തെറ്റു ചെയ്തിട്ട് അടിക്കപ്പെടുമ്പോൾ ക്ഷമയോടെ സഹിച്ചാൽ നിങ്ങൾക്ക് എന്തു മഹത്വമാണുള്ളത്? നിങ്ങൾ നന്മ ചെയ്തിട്ടു പീഡകൾ സഹിക്കേണ്ടിവന്നാൽ, അതു ദൈവസന്നിധിയിൽ പ്രീതികരമാണ്. ഇതിനായിട്ടാണു നിങ്ങൾ വിളിക്കപ്പെട്ടിരിക്കുന്നത്. എന്തെന്നാൽ, ക്രിസ്തു നിങ്ങൾക്കുവേണ്ടി സഹിക്കുകയും നിങ്ങൾ അനുകരിക്കുന്നതിനു വേണ്ടി നിങ്ങൾക്കു മാതൃക നൽകുകയും ചെയ്തിരിക്കുന്നു*"(1പത്രോസ് 2:19-21).

അതുകൊണ്ടാണ് പൗലോസ്ശ്ലീഹ പറയുന്നത്: "*നിങ്ങളെ പ്രതിയുള്ള പീഡകളിൽ ഞാൻ സന്തോഷിക്കുന്നു. സഭയാകുന്ന തൻെറ ശരീരത്തെ പ്രതി ക്രിസ്തുവിനു സഹിക്കേണ്ടിവന്ന പീഡകളുടെ കുറവ് എൻെറ ശരീരത്തിൽ ഞാൻ നികത്തുന്നു*" (കൊളോ.1:24). റോമ 15:1-ൽ പറയുന്നുണ്ടല്ലോ "*ബലമുള്ളവരായ നാം ദുർബലരുടെ പോരായ്മകൾ സഹിക്കുകയാണു വേണ്ടത്, നമ്മെത്തന്നെ പ്രീതിപ്പെടുത്തുകയല്ല.*"

നമുക്കുണ്ടാകുന്ന തകർച്ചകളുടെ വ്യക്തിപരമായ ഉത്തരവാദിത്വത്തിൽ നിന്ന് നമുക്ക് ഒഴിഞ്ഞുമാറാനാകില്ല ആദിമാതാപിതാക്കന്മാർ വ്യക്തിപരമായ ഉത്തരവാദിത്വത്തിൽ നിന്ന് ഒഴിഞ്ഞ് മാറാൻ ശ്രമിക്കുന്നതായി കാണാം. തന്റെ തെറ്റിന്റെ ഉത്തരവാദിത്വം ആദം ഹവ്വയുടെമേലും ഹവ്വ സർപ്പത്തിന്റെ മേലും കെട്ടിവെക്കാൻ ശ്രമിക്കുന്നു. പക്ഷെ അതൊന്നും വിജയം വരിച്ചില്ല. എസെക്കിയേൽ 18-ാം അദ്ധ്യായം മുഴുവൻ വ്യക്തിപരമായ ഉത്തരവാദിത്വത്തെപ്പറ്റിയാണ് പ്രതിപാദിക്കുന്നത്. "*പിതാക്കന്മാർ പുളിക്കുന്ന മുന്തിരിങ്ങ തിന്നു മക്കളുടെ പല്ല് പുളിച്ചു എന്ന ഇസ്രായേൽ ദേശത്തെക്കുറിച്ചുള്ള ഈ പഴമൊഴി നിങ്ങളിപ്പോഴും ആവർത്തിക്കുന്നതെന്തിന്? ദൈവമായ കർത്താവ് അരുളിച്ചെയ്യുന്നു. ഞാനാണെ ഈ പഴമൊഴി ഇനിയൊരിക്കലും നിങ്ങൾ ആവർത്തിക്കുകയില്ല* "(എസെ.18:1-3).

എന്താണ് ഇത് അർത്ഥമാക്കുന്നത് എന്ന് നോക്കാം. "*ആദത്തിന്റെ പാപത്തിന് സദൃശമായ പാപം ചെയ്യാതിരുന്നവരുടെമേൽ പോലും ആദത്തിന്റെ കാലം മുതൽ മോശയുടെ കാലം വരെ മരണം ആധിപത്യം പുലർത്തിയിരുന്ന ഒരു കാലം ഉണ്ടായിരുന്നു*"(റോമ.5:14). എന്നാൽ മോശയിലൂടെ കർത്താവ് കൽപനകൾ കൊടുക്കുകയും നിയമം പാലിക്കുന്നവരുടെമേൽ

മരണത്തിനുള്ള അധികാരം ഇല്ലാതാക്കുകയും ചെയ്തു. മ്ളേച്ഛത പ്രവർത്തിച്ച ഒരുവന്റെ പുത്രൻ കൽപനകൾ പാലിച്ച് പ്രമാണങ്ങൾക്കനുസരിച്ച് പ്രവർത്തിക്കുകയാണെങ്കിൽ അവൻ തന്റെ പിതാവിന്റെ അകൃത്യങ്ങൾ മൂലം മരിക്കുകയില്ല (എസെ. 18:17). അപ്രകാരം കൽപനകൾ പാലിക്കുന്നവരെ പൂർവ്വീകരുടെ പാപത്തിന്റെ മലിനതയിൽ നിന്ന് മോചിപ്പിച്ചു. അതിനർത്ഥം പൂർവ്വീകരുടെ പാപങ്ങൾ പിൻതലമുറയെ സ്വാധീനിക്കുകയില്ല എന്നല്ല, വചനം അനുസരിക്കുന്നതുകൊണ്ട് (*ജീവിക്കുന്ന ഒരുവനും ദൈവത്തിന്റെ മുമ്പിൽ നീതിമാനല്ലെന്ന് സങ്കീർത്തകൻ പറയുന്നതും 143:2, നല്ലവൻ ഒരുവൻ മാത്രം എന്ന് ഈശോമത്തായി 19:16-ൽ പറയുന്നതും വിസ്മരിക്കാനാകില്ല.*) ഒരു സംരക്ഷണം ലഭിക്കുന്നു എന്ന് മാത്രമാണ്. കൽപനകൾ പാലിക്കുക എന്നത് വ്യക്തിപരമായ ഉത്തരവാദിത്വമാണ്. അതിനാൽ പാപത്തിന്റെ വ്യക്തിപരമായ ഉത്തരവാദിത്വത്തിൽ നിന്ന് ഒഴിഞ്ഞുമാറുക സാധ്യമല്ല. അതുകൊണ്ടാണ് "*എല്ലാവരുടെയും ജീവൻ എന്റേതാണ്. പിതാവിന്റെ ജീവനെന്നപോലെ പുത്രന്റെ ജീവനും എനിക്കുള്ളതാണ് പാപം ചെയ്യുന്നവന്റെ ജീവൻ നശിക്കും*" (എസെ.18:4) എന്നു പറയുന്നത്. **പൂർവ്വീകരുടെ പാപത്തിന്റെ ഫലമായി പിൻഗാമികളിലാരിലും വ്യക്തിപരമായി ഒരു തെറ്റിന്റെ സ്വഭാവം ഇല്ലെങ്കിലും, ശാപത്തിന്റെ ഫലമായി പ്രതികൂലങ്ങളെ അതിജീവിക്കുവാൻ സാധിക്കാതെ തിന്മയുടെ സ്വാധീനങ്ങൾക്ക് (പാപാസക്തിക്ക്) അടിമപ്പെട്ട് പാപിയായി മാറുന്ന അവസ്ഥ നിലനിൽക്കുന്നു എന്നും കടങ്ങൾ പൊറുക്കപ്പെടാത്തതിനാൽ അനുഗ്രഹങ്ങൾ തടസ്സപ്പെടുന്നു എന്ന സത്യവും നിഷേധിക്കാനാകില്ല.**

"*ഒരു മനുഷ്യന്റെ അനുസരണക്കേടിനാൽ അനേകർ പാപികളായിത്തീർന്നതു പോലെ, ഒരു മനുഷ്യന്റെ അനുസരണത്താൽ അനേകർ നീതിയുള്ളവരാകും*"(റോമ.5:19). അതായത് ആദത്തിന്റെ പാപത്തിനാൽ എല്ലാവരും പാപികളായിത്തീർന്നു; എന്നാൽ ക്രിസ്തുവിന്റെ കുരിശു മരണത്താൽ രക്ഷപ്രാപിക്കും. നാം എല്ലാവരും ആദത്തിന്റെ മക്കളാകയാൽ അറിയാതെ തന്നെ പാപികളായിത്തീർന്നു (ഹോസി.6:7). പക്ഷേ നീതിയുള്ളവരാകണമെങ്കിൽ, അതായത് രക്ഷ കൈവരിക്കണമെങ്കിൽ, ആദ്യം അവന്റെ മക്കളായി നാം അവകാശം സ്ഥാപിക്കണം. "*തന്നെ സ്വീകരിച്ചവർക്കെല്ലാം, തന്റെ നാമത്തിൽ വിശ്വസിക്കുന്നവർക്കെല്ലാം ദൈവമക്കളാകാൻ അവൻ കഴിവു നൽകി* " (യോഹ.1:12). വിശ്വസിച്ചാൽ മാത്രം പോരാ, വചനം പാലിക്കണം. "*എന്നെ സ്നേഹിക്കുന്നവർ എന്റെ വചനം പാലിക്കുകയും അപ്പോൾ*

*എന്റെ പിതാവ് അവരെ സ്നേഹിക്കുകയും, ഞങ്ങൾ അവന്റെ അടുത്തുവന്ന് അവനിൽ വാസം ഉറപ്പിക്കുകയും ചെയ്യും"* (യോഹ.14:23). "*ദൈവാത്മാവിനാൽ നയിക്കപ്പെടുന്നവരെല്ലാം ദൈവത്തിന്റെ പുത്രന്മാരാണ്* "(റോമ.8:14). "*നാം ദൈവത്തിന്റെ മക്കളാണെന്ന് ഈ ആത്മാവ് നമ്മുടെ ആത്മാവിനോട് ചേർന്ന് സാക്ഷ്യം നൽകുന്നു. നാം മക്കളെങ്കിൽ അവകാശികളുമാണ്. ദൈവത്തിന്റെ അവകാശികളും ക്രിസ്തുവിന്റെ കൂട്ടവകാശി കളും*" (റോമ.8:16,17). ക്രിസ്തുവിന്റെ പരിഹാര ബലിയിൽ നമ്മൾ അവകാശികളാകുന്നതിലൂടെ നിയമത്തിന്റെ ശാപത്തിൽ നിന്ന് മോചനം ലഭിക്കുന്നു. അതുകൊണ്ട് ക്രിസ്തുവിൽ വിശ്വസിച്ച്, വചനം അനുസരിച്ച്, നമ്മുടെയും പൂർവ്വീകരുടെയും പാപങ്ങൾ ക്ക് പരിഹാരം ചെയ്യുമ്പോൾ – കടങ്ങൾ വീടുമ്പോൾ മാത്രമെ പൂർണ്ണമായി ശാപത്തിൽ നിന്ന് മോചനം ലഭിക്കുകയുള്ളു. അതാ ണ് "*സമസ്തവും അവൻെറ പാദങ്ങളുടെ കീഴിലാക്കി. എല്ലാം അവൻെറ അധീനതയിലാക്കിയപ്പോൾ അവനു കീഴ്പ്പെടാത്ത തായി ഒന്നും അവിടുന്ന് അവശേഷിപ്പിച്ചില്ല. എന്നാൽ, എല്ലാം അവന് അധീനമായതായി നാം കാണുന്നില്ല* " (ഹെബ്രാ.2:8) എന്ന അവസ്ഥക്കു കാരണം.

ഇവിടെ ഒരു പ്രശ്നം അവശേഷിക്കുന്നു. ക്രിസ്തുവി ന്റെ അവകാശികളാകുന്നതിലൂടെ നിയമത്തിന്റെ ശാപത്തിൽ നിന്ന് മോചനം ലഭിക്കുന്നു എങ്കിലും അതിന്റെ പിന്നിലുള്ള തിന്മയുടെ ശക്തികൾ നിലനിൽക്കുന്നു. അതിനാൽ തിന്മയുടെ ഈ ശക്തികളുടെ നിരന്തരമായ പ്രലോഭനങ്ങളിൽ വീണ്ടും പാപം ചെയ്യുവാനുള്ള ഒരു പ്രവണത തുടർന്നു കൊണ്ടിരിക്കും. ഇപ്രകാരം വീണ്ടും പാപം ചെയ്യുന്നതിലൂടെ ക്രിസ്തുവിലുള്ള അവകാശം നഷ്ടമാകുവാനും ശാപത്തിന് അടിമപ്പെടാനുള്ള സാദ്ധ്യതയുണ്ട്. അതുകൊണ്ടാണ് സുവിശേഷത്തിൽ പറയു ന്നത് "*അശുദ്ധാത്മാവ് ഒരു മനുഷ്യനെ വിട്ടുപോകുമ്പോൾ അത് ആശ്വാസം തേടി വരണ്ട സ്ഥലങ്ങളിലൂടെ അലഞ്ഞു നടക്കുന്നു; എന്നാൽ കണ്ടെത്തുന്നില്ല. അപ്പോൾ അത് പറയുന്നു; ഞാൻ ഇറങ്ങിപ്പോന്ന എന്റെ ഭവനത്തിലേക്കു തിരിച്ചു ചെല്ലും. അതു മടങ്ങി വരുമ്പോൾ ആ സ്ഥലം ആളൊഴിഞ്ഞും അടിച്ചു വാരി സജ്ജീകരിക്കപ്പെട്ടും കാണുന്നു. അപ്പോൾ അത് പുറപ്പെട്ടു ചെന്ന് തന്നെക്കാൾ ദുഷ്ടരായ ഏഴ് ആത്മാക്കളെക്കൂടി തന്നോ ടൊത്തു കൊണ്ടു വരുകയും അവിടെ പ്രവേശിച്ചു വാസമുറപ്പി ക്കുകയും ചെയ്യുന്നു. അങ്ങനെ ആ മനുഷ്യന്റെ അവസാന ത്തെ സ്ഥിതി ആദ്യത്തേതിനെക്കാൾ ശോചനീയമായിത്തീ രുന്നു*"(മത്താ.12:43-45).

ദൈവത്തിൽ ആശ്രയിച്ച് പ്രമാണങ്ങളനുസരിച്ച് കുരിശുമരണത്തോട് ഐക്യപ്പെട്ട് ശാപങ്ങളെ നിർവ്വീര്യമാക്കാൻ നമുക്ക് സാധിക്കും. പ്രമാണങ്ങളുടെ ലംഘനത്തിലൂടെ - പാപം ചെയ്യുന്നതിലൂടെ - ശാപം വരുന്നു. "*ഇന്നു നിനക്ക് നൽകുന്ന കൽപനകളും ചട്ടങ്ങളും ശ്രദ്ധാപൂർവ്വം അനുസരിക്കാതിരുന്നാൽ താഴെ പറയുന്ന ശാപങ്ങളൊക്കെയും നിന്റെ മേൽ പതിക്കും*" (നിയമാ. 28:15). അതു കൊണ്ട് ഏത് പ്രമാണ ലംഘനത്തിലൂടെയാണോ ശാപം കടന്നു വന്നത്, ആ പാപം ക്ഷമിക്കപ്പെടുമ്പോൾ മാത്രമെ ആ പാപത്തിലൂടെ കടന്നുവന്ന ശാപം ഇല്ലാതാകുന്നുള്ളൂ. ഒരു വ്യക്തി പാപമോചനം പ്രാപിക്കാതെ മരിച്ചു പോയാൽ ആ പാപവും അതിലൂടെ കടന്നു വരുന്ന ശാപവും അതിന്റെ പിന്നിലുള്ള തിന്മയുടെ ശക്തികളും നിലനിൽക്കുന്നു. ഇപ്രകാരം തലമുറകളായി പാപമോചനം ലഭിക്കാതെ മരിച്ചു പോയിട്ടുള്ള സകലരുടേയും പാപത്തിലൂടെ കടന്നു വന്നിട്ടുള്ള ശാപങ്ങൾ നമ്മെ വേട്ടയാടിക്കൊണ്ടിരിക്കും. " *ലോകാരംഭം മുതൽ ചൊരിയപ്പെട്ടിട്ടുള്ള സകല പ്രവാചകന്മാരുടെയും രക്തത്തിന് - ആബേൽ മുതൽ, ബലിപീഠത്തിനും വിശുദ്ധ സ്ഥലത്തിനും മധ്യേവച്ചു കൊല്ലപ്പെട്ട സഖറിയാ വരെയുള്ളവരുടെ രക്തത്തിന് - ഈ തലമുറ ഉത്തരം പറയേണ്ടി വരും. അതേ, ഞാൻ പറയുന്നു, ഈ തലമുറയോട് അത് ആവശ്യപ്പെടും*" (ലൂക്ക11:50,51). മുൻ തലമുറകൾ ചെയ്തുപോയ തെറ്റുകൾക്ക് ഈ തലമുറ ഉത്തരം കൊടുക്കേണ്ടതിനാൽ അവർക്കു വേണ്ടി പ്രാർത്ഥനകളും പരിഹാര പ്രവർത്തികളും ചെയ്തു കൊണ്ട് അവരുടെ കടങ്ങൾ വീട്ടി അവരെ മോചിപ്പിക്കുവാൻ നാം കടപ്പെട്ടിരിക്കുന്നു എന്ന വസ്തുത മറക്കരുത്.

പാപാവസ്ഥയിൽ ജീവിച്ച് പാപമോചനം പ്രാപിക്കാതെ മരിച്ചുപോയിട്ടുള്ള നമ്മുടെ പൂർവ്വീകരുടെ പാപങ്ങൾ ഏററു പറയാം (നെഹെ.9:2, ജറെ14:20, വിലാ.5:7, ബാറൂ.3:4, ദാനി.9:8). സാധിക്കുമെങ്കിൽ പൂർവ്വീകരുടെ പാപങ്ങൾ ഏററു പറഞ്ഞ് കുമ്പസാരിക്കുക. എന്തെന്നാൽ ജ്ഞാനസ്നാനം സ്വീകരിക്കാതെ മരിച്ചുപോയ തന്റെ പ്രിയപ്പെട്ടവർക്കു വേണ്ടി, ജീവിച്ചിരിക്കുന്നവർ ജ്ഞാനസ്നാനം സ്വീകരിക്കുന്നതിനെപ്പറ്റി പൗലോസ്ശ്ലീഹ 1കോറി.15:29-ൽ പറയുന്നുണ്ട്. മരിച്ചുപോയവർക്കു വേണ്ടി ജ്ഞാനസ്നാനം സ്വീകരിക്കാമെങ്കിൽ അവർക്കു വേണ്ടി കുമ്പസാരിക്കാനും സാധിക്കും. അവരുടെ പാപങ്ങൾ പൊറുക്കുവാൻ കരുണയുണ്ടാകണമേ എന്ന് തിരുസന്നിധിയിൽ പ്രാർത്ഥിക്കുകയും യാചിക്കുകയും ചെയ്യാം. അതോടൊപ്പം പാപ

പരിഹാര പ്രവൃത്തികൾ ചെയ്യുകയും പാപപരിഹാര ബലികൾ അർപ്പിക്കുകയും ചെയ്യുമ്പോൾ കാരുണ്യവാനായ ദൈവം തന്റെ കാരുണ്യാതിരേകത്താൽ അവരുടെ പാപങ്ങൾ ക്ഷമിക്കും. ഇപ്രകാരം ആ പാപങ്ങളിലൂടെ കടന്നു വന്നിട്ടുള്ള കടങ്ങൾ വീടുകയും ചെയ്യും. "*സർവ്വ ശക്തൻ ക്രോധത്താൽ പുറംതള്ളിയതിനെ പരമോന്നതനായ അവിടുന്ന് ജനത്തോട് അനുരഞ്ജനപ്പെട്ടപ്പോൾ അതിൻെറ സർവ്വ മഹത്വത്തിലും പുനഃസ്ഥാപിച്ചു*" (2മക്ക.5:20). അതുകൊണ്ട് ആ ആത്മാക്കൾ രക്ഷയുടെ അനുഭവത്തിലേക്ക് കടന്നുപോകുകയും തലമുറകൾ അനുഗ്രഹിക്കപ്പെടുകയും ചെയ്യും.

ശാപങ്ങളെ നിത്യ ശിക്ഷയായി കാണാൻ കഴിയില്ല. ആദിമാതാപിതാക്കളുടെ പാപം മൂലം ദൈവം അവരെ പറുദീസയിൽ നിന്ന് പുറത്താക്കിയെങ്കിലും രക്ഷകനെ വാഗ്ദാനം ചെയ്ത് കാലത്തിന്റെ പൂർണ്ണതയിൽ അവരെ രക്ഷിച്ചു. അതുപോലെതന്നെ ശാപഗ്രസ്ഥനായ കായേന്റെ അവസ്ഥയിൽ അലിവു തോന്നിയ ദൈവം അവന്റെ മേൽ അടയാളം പതിക്കുകയും അവനെ കൊല്ലുന്നവരോട് പ്രതികാരം ചെയ്യുമെന്ന് പ്രഖ്യാപിക്കുകയും ചെയ്തു. ഇന്നത്തെ തലമുറക്കായി മലാക്കി പ്രവാചകനിലൂടെ ദൈവം ഒരു വാഗ്ദാനം നൽകി. അവസാന നാളുകളിൽ ഞാൻ വന്ന് ലോകത്തെ ശാപം കൊണ്ട് നശിപ്പിക്കാതിരിക്കേണ്ടതിന് ഞാൻ വരുന്നതിനു മുമ്പ് ശാപമോക്ഷം ലഭിക്കുന്നതിനായി ഏലിയായെ നിങ്ങളുടെ അടുത്തേക്ക് അയക്കും. ദൈവിക രഹസ്യങ്ങളുടെ ആഴങ്ങളിലേക്ക് കടക്കുമ്പോൾ ശാപങ്ങളെ ദൈവസ്നേഹത്തിന്റെ പ്രതിഫലനമായി മാത്രമെ കാണുവാൻ സാധിക്കുകയുള്ളു."*അധർമ്മികളെ ദീർഘകാലത്തേക്കു തന്നിഷ്ടത്തിനു വിടാതെ തൽക്ഷണം ശിക്ഷിക്കുന്നതു യഥാർഥത്തിൽ വലിയ കാരുണ്യത്തിൻെറ ലക്ഷണമാണ്. ഇതരജനതകളെ ശിക്ഷിക്കുന്ന കാര്യത്തിൽ, അവർ തങ്ങളുടെ പാപങ്ങളുടെ തികവിലെത്തുന്നതുവരെ കർത്താവ് ക്ഷമയോടെ കാത്തിരിക്കുന്നു. എന്നാൽ, നമ്മോട് അവിടുന്ന് ഇപ്രകാരമല്ല വർത്തിക്കുന്നത്. നമ്മൾ പാപപാരമ്യത്തിൽ എത്തി പ്രതികാരത്തിനു പാത്രമാകാതിരിക്കാനാണ് ഇങ്ങനെ ചെയ്യുന്നത്. അവിടുന്ന് തൻെറ കാരുണ്യം ഒരിക്കലും നമ്മിൽനിന്നു പിൻവലിക്കുന്നില്ല. വിപത്തുകൾകൊണ്ടു നമുക്കു ശിക്ഷണം നൽകുന്നെങ്കിലും അവിടുന്ന് സ്വജനത്തെ കൈവിടുന്നില്ല*"(2മക്ക.6:13-16).

ഒരുവൻ പോലും നഷ്ടപ്പെടാതെ എല്ലാവരും രക്ഷപ്പെടാൻ ആഗ്രഹിക്കുന്ന സ്നേഹമുള്ള ഒരു പിതാവിന്, മക്കളുടെ

നാശം ആഗ്രഹിക്കാത്ത ഒരു പിതാവിന്, ശിക്ഷണം നൽകാതി രിക്കാനാകില്ല (ഹെബ്രാ.12:6-8). അതുകൊണ്ടാണ് തിരുവചനം പറയുന്നുത്, "*ഞാൻ നിങ്ങളെ അറിയിച്ച എല്ലാ കാര്യങ്ങളും അനുഗ്രഹവും ശാപവും നിങ്ങളുടെമേൽ വന്നുഭവിക്കുമ്പോൾ നിങ്ങളുടെ ദൈവമായ കർത്താവ് നിങ്ങളെ ചിതറിച്ച ജനത കളുടെ ഇടയിൽവച്ചു നിങ്ങൾ അവയെപ്പററി ഓർക്കും. അന്നു നിന്റെ ദൈവമായ കർത്താവിങ്കലേക്ക് തിരിഞ്ഞ്, നീയും നിന്റെ മക്കളും ഇന്നു ഞാൻ നൽകുന്ന കർത്താവിന്റെ കൽപനകളെ ല്ലാം കേട്ട് പൂർണ്ണഹൃദയത്തോടും പൂർണ്ണാത്മാവോടും കൂടെ അവ അനുസരിക്കും. നിന്റെ ദൈവമായ കർത്താവിനെ പൂർണ്ണ ഹൃദയത്തോടും പൂർണ്ണാത്മാവോടും കൂടെ സ്നേഹിക്കുന്നതി നും അങ്ങനെ നീ ജീവിച്ചിരിക്കേണ്ടതിനും വേണ്ടി* "(നിയ.30: 1-6). അതായത് ആത്മാവ് നശിക്കാതിരിക്കാൻ വേണ്ടിയാണ്.

ദൈവം ആരെയും മനപ്പൂർവ്വം ശപിക്കുന്നില്ല. നിയമാവ ർത്തനം 30:15 മുതലുള്ള വചനങ്ങൾ പറയുന്നു: "*അനുഗ്രഹവും ശാപവും നിന്റെ മുമ്പിൽ വച്ചിരിക്കുന്നു. നന്മ ചെയ്താൽ അനു ഗ്രഹം. തിന്മ ചെയ്താൽ ശാപം.*" മനുഷ്യനാണ് അത് തെര ഞ്ഞെടുക്കുന്നത്. അതിനുള്ള സ്വാതന്ത്ര്യം ദൈവം മനുഷ്യനു കൊടുത്തിരിക്കുന്നു.

ധൂർത്ത പുത്രന്റെ ഉപമയിൽ, കുത്തഴിഞ്ഞ ജീവിതത്തി ന്റെ ഫലമായി വിശപ്പടക്കാൻ പന്നികൾക്കുള്ള തവിടു പോലും ലഭിക്കാതെ വന്നപ്പോഴാണ് ഇളയമകന് സുബോധം ഉണ്ടായത്. ഇപ്രകാരമുള്ള ഒരു അവസ്ഥ അവന് ഉണ്ടായില്ലെങ്കിൽ ഒരു പക്ഷേ പിതാവിന് മകൻ എന്നേക്കുമായി നഷ്ടപ്പെടുമായിരുന്നു എന്ന സത്യം വിസ്മരിക്കരുത്. അതിനാൽ അവന്റെ ജിവിതത്തി ലുണ്ടായ ദുരിതം, വചനങ്ങളെ ധിക്കരിച്ച മകന് സ്നേഹമുള്ള ഒരു പിതാവിന്റെ ശിക്ഷണമായേ കാണാനാകു. ദൈവനിവേശി തമായ വിശുദ്ധ ഗ്രന്ഥം അതിനെ ശാപങ്ങൾ എന്നു പറയു മ്പോൾ ആധുനിക ദൈവശാസ്ത്രജ്ഞർ ശാപങ്ങൾ ഇല്ലാ എന്നു പറയുന്നതിന്റെ അർത്ഥം മനസ്സിലാക്കാൻ പ്രയാസമുണ്ട്. തിരുവചനത്തിൽ ശാപങ്ങൾ എന്നതുകൊണ്ട് ഇതാണ് അർത്ഥ മാക്കുന്നത് എന്ന തിരിച്ചറിവാണ് നമുക്കുണ്ടാകേണ്ടത്.

ഉൽപ്പത്തി പുസ്തകത്തിൽ യാക്കോബും റബേക്കായും കൂടി ഏസാവിനെ ചതിച്ചുകൊണ്ട് ഇസഹാക്കിൽ നിന്ന് അനു ഗ്രഹം അടിച്ചു മാറ്റുന്നതിന്റെ വിവരണം ഉണ്ട്. അതിനെ തുടർന്ന് യാക്കോബിന് സഹോദരനെ പേടിച്ച് ദേശം വിടേണ്ടി വന്നു, അമ്മായിയപ്പനാൽ കബളിപ്പിക്കപ്പെട്ടു, വീണ്ടും തിരിച്ചുവന്ന്

താൻ കബളിച്ച സഹോദരനെ ഏഴു പ്രാവശ്യം വണങ്ങേണ്ടി വന്നു. തുടർന്നും യാക്കോബും മക്കളും ജീവിതത്തിൽ ധാരാളം ദുരിതങ്ങൾ അനുഭവിക്കേണ്ടി വന്നതായി ചരിത്രം പറയുന്നു. എന്നാൽ ഒരു കപ്പ് പായസത്തിനുവേണ്ടി ഏസാവ് തന്റെ കടിഞ്ഞൂലവകാശം നഷ്ടപ്പെടുത്തിയതാണ് അവന്റെ ജീവിതത്തിലുണ്ടായ അനർത്ഥങ്ങൾക്ക് കാരണമെന്ന വസ്തുതയും നാം മനസ്സിലാക്കണം. അതിനാൽ വളഞ്ഞ വഴികളെ നേരെയാക്കുന്ന ഒരു ദൈവീക സംവിധാനമായെ ശാപത്തെ കാണാനാകു. അതുകൊണ്ടാണ് ഹെബ്രായർ 12:6-ൽ പറയുന്നത്: "*താൻ സ്നേഹിക്കുന്നവന് കർത്താവ് ശിക്ഷണം നൽകുന്നു; മക്കളായി സ്വീകരിക്കുന്നവരെ പ്രഹരിക്കുകയും ചെയ്യുന്നു.*" വീണ്ടും വചനം പറയുന്നു: "*കർത്താവു നമ്മെ വിധിക്കുകയും ശിക്ഷണ വിധേയരാക്കുകയും ചെയ്യുന്നു. അത് ലോകത്തോടൊപ്പം നമ്മൾ ശിക്ഷിക്കപ്പെടാതിരിക്കാൻ വേണ്ടിയാണ്* "(1കോറി.11:32).

ആദം തുടങ്ങി ഈ കാലഘട്ടം വരെയുള്ള മനുഷ്യ വംശത്തെ രണ്ടു തലമുറകളായി തിരിക്കാം. ആദം മുതൽ നോഹ വരെയുള്ളവരെ ഒരു തലമുറയായും, നോഹയുടെ കാലം മുതൽ ഈ കാലഘട്ടംവരെ മറ്റൊരു തലമുറയുമായും. എന്തുകൊണ്ടെന്നാൽ, ആദത്തിലൂടെ വളർന്ന് പന്തലിച്ച മനുഷ്യവംശം മുഴുവൻ ജലപ്രളയത്തിലൂടെ നോഹയുടെ കുടുംബത്തിലെ എട്ടു പേരിലേക്ക് ചുരുങ്ങുന്നു. ഇന്നുള്ള മനുഷ്യവംശം മുഴുവൻ നോഹയുടെ പിൻതലമുറക്കാരാണ്. ആദ്യത്തെ തലമുറ പാപത്തിൽ മുഴുകിയപ്പോൾ ജലപ്രളയത്തിലൂടെ അവരെ ശിക്ഷിച്ചു; എങ്കിലും ദൈവം അവരെ നിത്യമായി കൈവിട്ടില്ല. കാലത്തിന്റെ പൂർണ്ണതയിൽ തലമുറകളുടെ ഒരു വലിയ വിശുദ്ധീകരണം യേശുക്രിസ്തു തന്റെ കുരിശു മരണശേഷം പാതാളത്തിലിറങ്ങി ബന്ധനസ്ഥരായ ആത്മാക്കളെ മോചിപ്പിച്ചതിലൂടെ നടന്നതായി കാണാം. ആദം തുടങ്ങി നോഹയുടെ കാലത്ത് പെട്ടകം പണിയപ്പെട്ടപ്പോൾ ക്ഷമാപൂർവ്വം കാത്തിരുന്ന ദൈവത്തെ അനുസരിക്കാത്തവരും ഇതിൽ ഉൾപ്പെടുന്നതായി സഭാപഠനങ്ങളും തിരുവചനങ്ങളും സാക്ഷ്യപ്പെടുത്തുന്നു (1പത്രോ. 3:19, CCC.635).

ഇവിടെ ഒരു സംശയം ജനിച്ചേക്കാം. ആദത്തിന്റെ പാപം ക്ഷമിക്കപ്പെട്ടതിലൂടെ ആദത്തിലൂടെ കടന്നു വരുന്ന ശാപവും ഇല്ലാതാവുകയില്ലേ? ഇപ്രകാരം ഉത്ഭവപാപം ഇല്ലാതാകുമോ? ഒരു കാര്യം ഓർക്കേണ്ടതുണ്ട്. ആദത്തിന്റെ പാപം ക്ഷമിക്കപ്പെടുന്നതിനു മുമ്പ് ആദം വഴി അനേകരിലേക്ക് പാപത്തിന്റെ വിത്തുകൾ വിതക്കപ്പെട്ടിരുന്നു. ഉദാഹരണമായി നാം ഒരു വൃക്ഷം നടുന്നു എന്ന് കരുതുക. അത് വളർന്ന് പന്തലിച്ച്

ധാരാളം ഫലം പുറപ്പെടുവിക്കാൻ തുടങ്ങി. വർഷങ്ങൾക്കു ശേഷം നാം ആ വൃക്ഷം മുറിച്ച് കളയുകയാണെങ്കിൽ നാം നട്ട വൃക്ഷത്തിലൂടെ വന്ന എല്ലാ ഫലങ്ങളും ഇല്ലാതാകുന്നി ല്ലല്ലൊ? എത്രയോ പുതിയ വൃക്ഷങ്ങളിൽ ഫലങ്ങളുണ്ടാകാൻ തുടങ്ങിയിരിക്കും.

ഈശോ തന്റെ കുരിശിലെ ബലിയിലൂടെ സാത്താന്റെ മേൽ വിജയം വരിച്ച് ശാപങ്ങളിൽനിന്ന് മോചിപ്പിച്ചത് തന്നെ ഭരമേൽപ്പിക്കപ്പെട്ട തന്റെ മക്കളേയാണ്. തന്നിൽ വിശ്വസിക്കുന്ന സകലർക്കും തന്റെ മക്കളാകാൻ അവൻ അവകാശം നൽകി യിട്ടുണ്ട്. ഈശോയുടെ മക്കൾ അവനെ സ്നേഹിച്ച് അവന്റെ വചനങ്ങൾ പാലിക്കുന്നവരാണ്. വചനങ്ങൾ അനുസരിക്കുന്ന വർക്കു മാത്രമാണ് അതിന്റെ ഫലം പൂർണ്ണമായും ലഭിക്കുന്നത്. വചനങ്ങൾ അനുസരിക്കാത്തവരെ – അവർ മരിച്ചവരായാലും ജീവിക്കുന്നവരായാലും – അന്ത്യവിധി വരെ ശിക്ഷണത്തിലൂടെ നേർവഴിയിലേക്ക് നയിക്കുന്നു. "*ദൈവത്തിൻെറ ആത്മാവ് യഥാ ർത്ഥമായി നിങ്ങളിൽ വസിക്കുന്നെങ്കിൽ നിങ്ങൾ ജഡികരല്ല, ആത്മീയരാണ്. ക്രിസ്തുവിൻെറ ആത്മാവില്ലാത്തവൻ ക്രിസ്തു വിനുള്ളവനല്ല. എന്നാൽ, നിങ്ങളുടെ ശരീരം പാപം നിമിത്തം മൃതമാണെങ്കിലും ക്രിസ്തു നിങ്ങളിലുണ്ടെങ്കിൽ നിങ്ങളുടെ ആത്മാവ് നീതി നിമിത്തം ജീവനുള്ളതായിരിക്കും. യേശുവിനെ മരിച്ചവരിൽ നിന്ന് ഉയിർപ്പിച്ചവൻെറ ആത്മാവ് നിങ്ങളിൽ വസി ക്കുന്നുണ്ടെങ്കിൽ, യേശു ക്രിസ്തുവിനെ ഉയിർപ്പിച്ചവൻ നിങ്ങ ളുടെ മർത്യശരീരങ്ങൾക്കും നിങ്ങളിൽ വസിക്കുന്ന തൻെറ ആ ത്മാവിനാൽ ജീവൻ പ്രദാനം ചെയ്യും*"(റോമ.8:9–11). മർത്യ ശരീ രങ്ങൾ ജീവൻ പ്രാപിക്കണമെങ്കിൽ ക്രിസ്തുവിന്റെ ആത്മാവ് നമ്മിലുണ്ടായിരിക്കണം. അതിന് അവന്റെ വചനങ്ങൾ പാലിച്ച് പാപം ചെയ്യാതെ ജീവിക്കണം.

പഴയനിയമ പുസ്തകത്തിന്റെ അവസാനവരികൾ പറ യുന്നു: കർത്താവിന്റെ മഹത്തവും ഭീതിജനകവുമായ ദിവസം വരുന്നതിനു മുമ്പ് പ്രവാചകനായ ഏലിയായെ ഞാൻ നിങ്ങ ളുടെ അടുത്തേക്ക് അയക്കും "*ഞാൻ വന്നു ദേശത്തെ ശാപം കൊണ്ടു നശിപ്പിക്കാതിരിക്കേണ്ടതിന് അവൻ പിതാക്കന്മാരുടെ ഹൃദയം മക്കളിലേക്കും മക്കളുടെ ഹൃദയം പിതാക്കന്മാരിലേക്കും തിരിക്കും*"(മലാക്കി.4:5). പൂർവ്വീകരെപറ്റി ഓർമ്മിക്കുവാനും അവർക്കുവേണ്ടി പ്രാർത്ഥിക്കുവാനും അതുവഴി തലമുറകൾ ശാപങ്ങളിൽ നിന്ന് മോചിതരാകാനും ഇടവരുത്തും എന്നാണ് ഇതുകൊണ്ട് അർത്ഥമാക്കുന്നത്. മലാക്കി പ്രവാചകനിലൂടെ

പ്രവചിക്കുമ്പോൾ ഈശോയ്ക്ക് അറിയുമായിരുന്നില്ലേ തന്റെ കുരിശിലെ ബലിയിലൂടെ ശാപങ്ങൾ ഇല്ലാതാകുമെന്ന്?! അതിനാൽ ദൈവരാജ്യത്തിന്റെ വക്താക്കൾ തന്നെ ശാപങ്ങൾ ഇല്ലാ എന്ന് പ്രചരിപ്പിക്കുമ്പോൾ അവസാന നാളുകളിൽ ലോകത്തെ ശാപം കൊണ്ട് നശിപ്പിക്കാതിരിക്കാൻ ദൈവപിതാവ് ഒരുക്കിയ സ്വർഗ്ഗീയ പദ്ധതിയെ അറിഞ്ഞോ അറിയാതെയോ എതിർക്കുകയല്ലേ ചെയ്യുന്നത്.

ഈശോ തന്റെ കുരിശുമരണത്തിലൂടെ സകലരുടെയും പാപങ്ങൾക്ക് പരിഹാരം ചെയ്ത് എല്ലാ ശാപങ്ങളെയും നിർവ്വീര്യമാക്കിയെന്നും അതിനാൽ പഴയനിയമത്തിൽ പറഞ്ഞിട്ടുള്ള ശാപങ്ങളെപ്പറ്റി ഇനിയും പറയുന്നത് ഈശോയുടെ കുരിശിലെ ബലിയെക്കുറിച്ചുള്ള അജ്ഞത കൊണ്ടാണെന്നും പറയുന്ന ഒരു വിഭാഗമുണ്ട്. അവരോട് ഒന്നു ചോദിക്കട്ടെ. അങ്ങനെയെങ്കിൽ അവസാനത്തെ ചില്ലിക്കാശും കൊടുത്തു വീട്ടുവോളം നീ അവിടെ നിന്നു പുറത്തുവരുകയില്ലെന്നു (മത്താ.5:26) പറയേണ്ട ആവശ്യമുണ്ടോ? ശുദ്ധീകരണ സ്ഥലത്തിന്റെ ആവശ്യമുണ്ടോ?!

ഈ അവസാനനാളുകളിൽ ദൈവം ആത്മാക്കളുടെ രക്ഷക്കായി ഒരുക്കുന്ന ഒരു അവസരമാണിത്. അതിനാൽ നമ്മുടെ പൂർവ്വീകർക്കുവേണ്ടിയുള്ള പ്രാർത്ഥന അവരോടുള്ള ഔദാര്യമോ സ്നേഹപ്രകടനമോ മാത്രമല്ലെന്നും ഈ തലമുറയുടെ കടമയും ആവശ്യവുമാണെന്ന് മനസ്സിലാക്കിക്കൊണ്ട് പൂർവ്വീകർക്കുവേണ്ടി ആത്മാർത്ഥതയോടെ കരളുരുകി കണ്ണുനീർ ചിന്തി പ്രാർത്ഥിക്കാം. പാപ പരിഹാര പ്രവൃത്തികൾ ചെയ്യുകയും പാപ പരിഹാരബലികൾ അർപ്പിക്കുകയും ചെയ്യാം. തലമുറകൾ മോചിതരാകട്ടെ. അതോടൊപ്പം ശാപങ്ങളിൽ നിന്ന് നമുക്കും മോചനം ലഭിക്കും. ലോകത്തിൽ സമാധാനം ഉണ്ടാകും.

നമ്മുടെ ജീവതത്തിലേക്ക് ദുരിതങ്ങൾ വരുന്ന മറ്റൊരു മേഖലയാണ് ശാപ വാക്കുൾ. പുതിയ നിയമത്തിൽ യേശു അത്തിവൃക്ഷത്തെ ശപിക്കുന്നതായി കാണാം. "*പ്രഭാതത്തിൽ നഗരത്തിലേക്ക് പോകുമ്പോൾ അവന് വിശന്നു. വഴിയരുകിൽ ഒരു വൃക്ഷം കണ്ട് അവൻ അതിന്റെ അടുത്ത് എത്തി. എന്നാൽ അതിൽ ഇലകളല്ലാതെ ഒന്നും കണ്ടില്ല. അവൻ അതിനോട് പറഞ്ഞു. ഇനി ഒരിക്കലും നിന്നിൽ ഫലങ്ങളുണ്ടാകാതിരിക്കട്ടെ. ആ നിമിഷം തന്നെ അത്തിവൃക്ഷം ഉണങ്ങിപ്പോയി* "(മത്താ. 21:18-19). ഇതിൽ അതിശയം പൂണ്ട ശിഷ്യരോട് യേശു പറയുന്നുണ്ട്. വിശ്വസിക്കുകയും സംശയിക്കാതിരിക്കുകയും ചെയ്താൽ ഇത് മാത്രമല്ല ഇതിലും വലിയവയും നിങ്ങൾക്ക് ചെയ്യാം.

മനുഷ്യനു കൊടുത്തിട്ടുള്ള അധികാരത്തെയാണ് ഇത് സൂചിപ്പിക്കുന്നത്. അതോടൊപ്പം ഒരു കാര്യം കൂടി മനസ്സിലാക്കിയിരിക്കണം. തിരുവചനം പറയുന്നു, "*നിങ്ങളെ പീഡിപ്പിക്കുന്നവരെ അനുഗ്രഹിക്കുവിൻ: അനുഗ്രഹിക്കുകയല്ലാതെ ശപിക്കരുത്* "(റോമ.12:14). അതോടൊപ്പം നാം പറയുന്ന ഓരോ വ്യർത്ഥമായ വാക്കിനും അവസാന ദിവസം ദൈവ തിരുമുമ്പിൽ കണക്ക് കൊടുക്കേണ്ടിവരും എന്നും തിരുവചനം ഓർമ്മിപ്പിക്കുന്നുണ്ട്. പ്രഭാഷകന്റെ പുസ്തകം 21:27-ൽ പറയുന്നുണ്ട് "*ദൈവഭയമില്ലാത്തവൻ പ്രതിയോഗിയെ ശപിക്കുമ്പോൾ തന്നെ തന്നെയാണ് ശപിക്കുന്നത്.*" നാം പറയുന്ന ഓരോ വാക്കും ഫലം പുറപ്പെടുവിക്കുന്നവയാണ്. അതിനാൽ നമ്മൾ ഒരാളെ ശപിച്ചാൽ അയാളിലുള്ള ദൈവീക സംരക്ഷണം മൂലം അത് ഏറ്റില്ലങ്കിൽ ശപിച്ചവനിലേക്കുതന്നെ തിരിച്ചുവരം. അതുകൊണ്ടാണ് പറയുന്നുത്: "*മൂഢന്റെ നാവ് അവനെ നശിപ്പിക്കുന്നു; അവന്റെ അധരങ്ങൾ അവന് കെണിയാണ്* "(സുഭാ.18:7).

വചനങ്ങളിൽ പലയിടത്തും വാക്കിലൂടെ വരുന്ന ശാപത്തെപ്പറ്റി പറയുന്നുണ്ടെങ്കിലും ജോഷ്വയുടെ ശാപത്തെപ്പറ്റിയുള്ള വിവരണം വളരെയേറെ പ്രസക്തമാണ്. ജറീക്കോ പട്ടണം പിടിച്ചെടുത്തപ്പോൾ ജോഷ്വ ആ നഗരത്തെ ശപിച്ചു. ആ സ്ഥലം പൂർണ്ണമായി നശിപ്പിക്കപ്പെട്ടു. "*ജറീക്കോ പുതുക്കി പണിയാൻ തുനിയുന്നവൻ ശപിക്കപ്പെട്ടവൻ. അതിന്റെ അടിസ്ഥാനമിടാൻ ഒരുമ്പെടുന്നവന് അവന്റെ ആദ്യ ജാതനും കവാടങ്ങൾ നിർമ്മിക്കാൻ പരിശ്രമിക്കുന്നവന് ഇളയ മകനും നഷ്ടപ്പെടും*" (ജോഷ്വ.6:26). പട്ടണം നശിപ്പിക്കപ്പെട്ട്, തലമുറകൾക്ക് ശേഷം - മുന്നൂറ് വർഷങ്ങൾക്കു ശേഷം - ആ ശാപം അതിന്റെ പൂർണ്ണതയിൽ നിറവേറിയതായി ചരിത്രം പറയുന്നു. "*ആഹാബ് രാജാവിന്റെ കാലത്ത് ബഥേലിലെ ഹിയേൽ ജറീക്കോ പണിയിച്ചു. നൂനിന്റെ മകൻ ജോഷ്വ വഴി കർത്താവ് അരുളിച്ചെയ്തതു പോലെ നഗരത്തിന്റെ അടിസ്ഥാനമിട്ടപ്പോൾ അവന് മൂത്ത മകൻ അബിറാമും കവാടം നിർമ്മിച്ചപ്പോൾ ഇളയ മകൻ സെഹൂബും നഷ്ടപ്പെട്ടു*"(1രാജാ.16:34). വാക്കിലൂടെ വരുന്ന ശാപത്തിനു വചനത്തിലുള്ള ഉദാത്തമായ ഒരു ഉദാഹരണമാണിത്. മാതാവിന്റെ ശാപത്തെപറ്റി പ്രഭാഷകന്റെ പുസ്തകത്തിൽ പറയുന്നു, "*പിതാവിന്റെ അനുഗ്രഹം മക്കളുടെ ഭവനങ്ങളെ ബലവത്താക്കും; അമ്മയുടെ ശാപം അവരുടെ അടിത്തറയിളക്കും*" (പ്രഭാ.3:9). മാതാപിതാക്കളുടെയും കർത്താവിനാൽ അഭിഷേകം ചെയ്യപ്പെട്ടവരുടെയും ശാപവാക്കുൾ കൂടുതൽ ഫലമുളവാക്കും. മാത്രമല്ല അവർ ശാപവാക്കുകൾ പറഞ്ഞില്ലെങ്കിലും അവരുടെ

ഹൃദയവേദന ശാപമായി മാറും. നമ്മുടെ സമൂഹത്തിൽ അഭിഷിക്തർക്കു നേരെ കൈയ്യുയർത്തിയവരുടെ പിൻതലമുറകൾ തകർന്ന് തരിപ്പണമാകുന്ന അനുഭവങ്ങൾ നമുക്ക് വളരെ സുപരിചതങ്ങളാണല്ലോ.

ഇവിടെ ഒരു സംശയം ഉദിച്ചേക്കാം. അകാരണമായ അല്ലെങ്കിൽ തെറ്റിദ്ധാരണയുടെ പേരിൽ ഉളവാകുന്ന ശാപം ഫലവത്താകുമോ? ഇസഹാക്ക് കബളിക്കപ്പെട്ട് ഏസാവിനു പകരമായി യാക്കോബിനെ അനുഗ്രഹിക്കുന്നതായി ഉൽപത്തി 27:33–ൽ പറയുന്നുണ്ട്. താൻ കബളിപ്പിക്കപ്പെട്ടു എന്നു മനസ്സിലാക്കിയ ഇസഹാക്ക് അത്യധികം പരിഭ്രമിച്ച് വിറച്ചുകൊണ്ട് പറഞ്ഞ വാക്കുകൾ ശ്രദ്ധേയമാണ്. ഞാൻ അവനെ അനുഗ്രഹിച്ചതിനാൽ അവൻ അനുഗ്രഹിക്കപ്പെട്ടവനായിരിക്കും. ഇതിൽ നിന്നും മനസ്സിലാക്കാവുന്നത് അനുഗ്രഹമായാലും ശാപമായാലും തിരിച്ചെടുക്കുക അസാധ്യമാണെന്നല്ലെ? പ്രഭാഷകന്റെ പുസ്തകം 4:5–ൽ പറയുന്നു: "*നിന്നെ ശപിക്കാൻ ആർക്കും ഇടനൽകുകയുമരുത്. എന്തെന്നാൽ, മനംനൊന്തു ശപിച്ചാൽ സ്രഷ്ടാവ് അത് കൈക്കൊള്ളും.*" അതുകൊണ്ട് അത്തരത്തിലുള്ള സാഹചര്യം ഒഴിവാക്കുകയായിരിക്കും അഭികാമ്യം. "*അകാരണമായ ശാപം എങ്ങും ഏശുന്നില്ല* " എന്ന സുഭാഷിതങ്ങൾ 26:2–ലെ വചനം ആശ്വാസം നൽകുന്നെങ്കിലും ഇത്തരം ശാപങ്ങളെ സാത്താൻ അവസരമായി കണ്ട് നമ്മുടെ ജീവിതത്തിൽ തകർച്ചകൾക്ക് കാരണമാക്കും. എന്നാൽ ശാപങ്ങളെ അനുഗ്രഹമാക്കുവാൻ കഴിവുള്ളവനാണ് നമ്മുടെ കർത്താവ് എന്നുള്ള അറിവ് നമുക്ക് ഉണ്ടായിരിക്കണം. ഇത്തരം സാഹചര്യങ്ങൾ നമ്മുടെ ജീവിതത്തിൽ ഉണ്ടായിട്ടുണ്ടെങ്കിൽ അഭിഷേകമുള്ളവരെ കൊണ്ട് ശാപങ്ങളെ ബന്ധിച്ച് പ്രാർത്ഥിക്കുന്നത് നല്ലതായിരിക്കും. കുടാതെ ശാപങ്ങളെ അനുഗ്രഹമാക്കി മാറ്റാനുള്ള വരത്തിനു വേണ്ടിയും പ്രാർത്ഥിക്കുക.

മറ്റൊന്നാണ് അറിഞ്ഞോ അറിയാതെയോ നാം പറയുന്ന വാക്കുകളിലൂടെ സ്വയം ശാപഗ്രസ്ഥരാകുന്ന അവസ്ഥ. "*ഒന്ന് മരിച്ചാൽ മതിയായിരുന്നു.*" "*ഞാൻ എന്തു ചെയ്താലും ഗുണം പിടിക്കില്ല* " തുടങ്ങിയവ ഇതിനുദാഹരണമാണ്. തിരുവചനത്തിൽ ഇതിന് ശക്തമായ ഒരു ഉദാഹരണമുണ്ട്. യേശുക്രിസ്തുവിന്റെ വിചാരണ വേളയിൽ യഹൂദജനം ആർത്തു വിളിച്ചു. "*അവന്റെ രക്തം ഞങ്ങളുടെമേലും ഞങ്ങളുടെ സന്തതികളുടെമേലും ആയിക്കൊള്ളട്ടെ.*" യഹൂദജനം ചോദിച്ചു വാങ്ങിയ ശാപം ഇന്നും വിട്ടുമാറാതെ അവരെ പിന്തുടരുന്നു.

തിരുവചനം പറയുന്നു: "*ദുഷ്ടൻ തന്റെ ദുഷിച്ച വാക്കുകളിൽ തന്നെ കുടുങ്ങിപ്പോകുന്നു*" (സുഭാ.12:13).

നമ്മുടെ ജീവിതത്തിൽ തകർച്ചകൾക്കുള്ള മറ്റൊരു സാധ്യതയാണ് നിഷിദ്ധ വസ്തുക്കൾ കൈവശം വെക്കുന്നതിലൂടെ വരുന്ന ശാപം. പൈശാചിക സ്വാധീനമുള്ള വസ്തുവകകൾ കൈവശം വെക്കുന്നതും ഉപയോഗിക്കുന്നതും തകർച്ചകൾക്ക് കാരണമാകും. ഭൂമിയും അതിലുള്ള സമസ്തവും ദൈവം സൃഷ്ടിച്ചതാണെങ്കിലും അതിൽ ചില വസ്തുവകകളുടെ മേൽ സാത്താൻ ആധിപത്യം സ്ഥാപിച്ചിട്ടുള്ളവയുണ്ടാകാം. ഉദാഹരണമായി അവനെ ആരാധിക്കാനായി ഉപയോഗിച്ചിരുന്ന വസ്തുക്കളും അവൻ ആരാധന സ്വീകരിച്ചിരുന്ന സ്ഥലങ്ങളും. വചനം പറയുന്നു: "*അവരുടെ ദേവന്മാരുടെ വിഗ്രഹങ്ങൾ അഗ്നിയിൽ ദഹിപ്പിക്കണം. നിങ്ങൾക്ക് ഒരു കെണി ആകാതിരിക്കുവാൻ അവയിലുള്ള വെള്ളിയോ സ്വർണ്ണമോ മോഹിക്കുകയോ എടുക്കുകയോ ചെയ്യരുത്. എന്തെന്നാൽ നിങ്ങളുടെ ദൈവമായ കർത്താവിന് അത് നിന്ദ്യമാണ്. വിഗ്രഹത്തെപ്പോലെ നിങ്ങളും ശാപഗ്രസ്ഥരാകാതിരിക്കാൻ നിന്ദ്യമായ ഒരു വസ്തുവും വീട്ടിലേക്ക് കൊണ്ടു വരരുത്. അതിനെ നിശ്ശേഷം വെറുക്കുകയും ഉപേക്ഷിക്കുകയും ചെയ്യണം. എന്തെന്നാൽ അത് ശാപഗ്രസ്ഥമാണ്*"(നിയമാ.7:25,26). വിജാതീയരുടെ അപ്പസ്തോലനായ പൗലോസ്ശ്ലീഹ 2 കോറി. 6:17-ൽ പറയുന്നു: "*അശുദ്ധമായതൊന്നും നിങ്ങൾ തൊടരുത്; അപ്പോൾ ഞാൻ നിങ്ങളെ സ്വീകരിക്കും.*" ഇസ്രായേലിനെക്കാൾ പതിൻമടങ്ങ് അംഗസഖ്യയുള്ള സൈന്യത്തെ വളരെ ചെറിയ സൈന്യവുമായി നേരിട്ട് വിജയം വരിച്ച ചരിത്രമാണ് ഇസ്രായേലിന്റേതെങ്കിലും ഇതിനു വിരുദ്ധമായി യുദ്ധത്തിൽ പരാജയപ്പെടുന്ന അപൂർവ്വ സന്ദർഭങ്ങളും കാണാം. ഇതിനു കാരണമായി ജോഷ്വയുടെ പുസ്തകത്തിൽ പറയുന്ന ഒരു സംഭവമാണ് "*ഇസ്രായേൽ പാപം ചെയ്തിരിക്കുന്നു; എന്റെ കൽപന അവർ ലംഘിച്ചു. നിഷിദ്ധ വസ്തുക്കളിൽ ചിലത് അവർ കൈവശപ്പെടുത്തി. അവ തങ്ങളുടെ സാമാനങ്ങളോടു കൂടെ വച്ചിട്ട് വ്യാജം പറയുകയും ചെയ്തിരിക്കുന്നു. അതിനാൽ ഇസ്രായേൽ ജനത്തിനു ശത്രുക്കളെ ചെറുത്തു നിൽക്കാൻ സാധിക്കുന്നില്ല. അവരുടെ മുമ്പിൽ തോറ്റു പിന്മാറുന്നു. എന്തെന്നാൽ* ***അവർ നശിപ്പിക്കപ്പെടുവാനുള്ള ഒരു വസ്തുവായിത്തീർന്നിരിക്കുന്നു.*** *നിങ്ങൾ എടുത്ത നിഷിദ്ധ വസ്തുക്കൾ നശിപ്പിക്കുന്നില്ലെങ്കിൽ ഞാൻ ഇനി നിങ്ങളോടു കൂടെ ഉണ്ടായിരിക്കയില്ല*"(7:11,12). അതിനാൽ ഇത്തരത്തിലുള്ള ഭൂമിയും വസ്തുക്കളും ഉപയോഗിക്കുമ്പോൾ

നമുക്ക് തകർച്ചകളുണ്ടാകാൻ സാധ്യതയുണ്ട്. ജോഷ്വയുടെ ശാപമേറ്റ ജറീക്കോ പുതിക്കി പണിയാൻ ശ്രമിച്ച ഹിയേലിനുണ്ടായ അനുഭവം വലിയൊരു ദൃഷ്ടാന്തമാണ്. വചനം പറയുന്നു: "*നിന്റെ കയ്യിൽ നിന്ന് നിന്റെ സഹോദരന്റെ രക്തം കുടിക്കാൻ വാ പിളർന്ന ഭൂമിയിൽ നീ ശപിക്കപ്പെട്ടവനായിരിക്കും. കൃഷി ചെയ്യുമ്പോൾ മണ്ണ് നിനക്ക് ഫലം തരുകയില്ല*" (ഉൽപ. 4:12). ഇത്തരത്തിലുള്ള വസ്തുക്കളിൽ പലതും പ്രാർത്ഥന കൊണ്ട് വിശുദ്ധീകരിക്കാനാകുമെങ്കിലും ചിലത് പാപത്തിന്റെ ഗൗരവമനുസരിച്ച് നശിപ്പിക്കപ്പെടേണ്ടവയുണ്ട്.

നമ്മുടെ ജീവിതത്തിൽ ദൈവീക സംരക്ഷണം നഷ്ടപ്പെടുമ്പോൾ സാത്താൻ ഈ അവസരം മുതലാക്കി നമ്മെ നശിപ്പിക്കാനായി തകർച്ചകൾ തരുന്നു. ഇതിനു കാരണം ഉൽപത്തി 3:15-ൽ പറയുന്ന ദൈവമക്കളും സാത്താനും തമ്മിലുള്ള ശത്രുതയാണ്. മന്ത്രവാദം, കൂടോത്രം, കൈവിഷം, ദൃഷ്ടിദോഷം തുടങ്ങിയവയുടെ സ്വാധീനത്തെക്കുറിച്ച് നാം കേട്ടിട്ടുണ്ടാവാം. "*യാക്കോബിന് ആഭിചാരം ഏൽക്കുകയില്ല: ഇസ്രായേലിനെതിരെ ക്ഷുദ്രവിദ്യ ഫലിക്കുകയില്ല എന്ന് തിരുവചനം പറയുന്നു*" (സംഖ്യ.23:23). എന്നാൽ പൗലോസ്ശ്ലീഹ നമ്മെ ഓർമ്മിപ്പിക്കുന്നുണ്ട്; "*ഇസ്രായേൽ വംശജരെല്ലാം ഇസ്രായേൽക്കാരല്ല. അബ്രാഹത്തിന്റെ സന്തതിയായതു കൊണ്ട് അവരെല്ലാം മക്കളായിരിക്കണമെന്നില്ല*"(റോമ.9:6,7). ഇസ്രായേൽ ജനം ദൈവകൽപനകൾ പാലിക്കുന്നവരായിരുന്നു. സംഖ്യ. 23:21-ൽ പറയുന്നു: "*യാക്കോബിൽ അവിടുന്നു തിന്മ കണ്ടില്ല. ഇസ്രായേലിൽ ദുഷ്ടത ദർശിച്ചതുമില്ല. അവരുടെ ദൈവമായ കർത്താവ് അവരോടു കൂടെയുണ്ട്.*" അതുകൊണ്ടാണ് ഇവ ഏൽക്കാതിരുന്നത്.

ഏശയ്യായുടെ പുസ്തകം 5-ാം അദ്ധ്യായത്തിൽ പറയുന്നു: "*എന്റെ മുന്തിരിത്തോട്ടത്തിനു വേണ്ടി ഞാൻ ചെയ്തതിലേറെ എന്താണ് ചെയ്യേണ്ടിയിരുന്നത്? ഞാൻ നല്ല മുന്തിരി അതിൽ നിന്നു പ്രതീക്ഷിച്ചപ്പോൾ എന്തുകൊണ്ടാണ് അതു കാട്ടുമുന്തിരിപ്പഴം പുറപ്പെടുവിച്ചത്? ഈ മുന്തിരിത്തോപ്പിനോടു ഞാൻ എന്തു ചെയ്യുമെന്ന് ഇപ്പോൾ പറയാം.* ***ഞാൻ അതിന്റെ വേലി പൊളിച്ചു കളഞ്ഞ് നാശത്തിനു വിട്ടു കൊടുക്കും.*** *അതിന്റെ മതിലുകൾ ഞാൻ ഇടിച്ചു തകർക്കും. തോട്ടം ചവിട്ടി മെതിക്കപ്പെടും. ഞാൻ അതിനെ ശൂന്യമാക്കും; അതിനെ വെട്ടി യൊരുക്കകയോ അതിന്റെ ചുവടു കിളയ്ക്കുകയോ ചെയ്യുകയില്ല. അവിടെ മുൾച്ചെടികളും മുള്ളുകളും വളരും. അതിന്മേൽ മഴ വർഷിക്കരുതെന്നു ഞാൻ മേഘങ്ങളോട് ആജ്ഞാപിക്കും. സൈന്യങ്ങളുടെ കർത്താവിന്റെ മുന്തിരിത്തോട്ടം ഇസ്രായേൽ ഭവനമാണ്. യൂദാ ജന*

*മാണ്, അവിടുന്ന് ആനന്ദം കൊള്ളുന്ന കൃഷി. നീതിക്കു വേണ്ടി അവിടുന്ന് കാത്തിരുന്നു. ഫലമോ രക്തച്ചൊരിച്ചിൽ മാത്രം! ധർമ്മനിഷ്ഠയ്ക്കു പകരം നീതി നിഷേധിക്കപ്പെട്ടവരുടെ നിലവിളി!"* (ഏശയ്യാ.5:4-7). അതിനാൽ ദൈവ കൽപനകൾ ധിക്കരിക്കുന്നവരുടെ (പാപം ചെയ്യുന്നവരുടെ) ജീവിതത്തിൽ ദൈവീക സംരക്ഷണം നഷ്ടപ്പെടുന്നതുകൊണ്ട്, ഇത്തരം പ്രവൃത്തിയിലൂടെ തിന്മയുടെ ശക്തികൾക്ക് ആധിപത്യം പുലർത്താൻ കഴിയും. മനശ്ശാന്തി നഷ്ടപ്പെട്ട് അസംതൃപ്തിയുടെയും നിരാശയുടെയും പടുകുഴിയിൽ വേദനയിലും ദുരിതത്തിലും നീറിക്കഴിയുന്ന നമ്മുടെ സമൂഹത്തിലെ പലരുടെയും പ്രശ്നങ്ങൾക്ക് പിന്നിൽ ഇത്തരം ശക്തികളാണെന്ന് തിരിച്ചറിയണം.

നമ്മുടെ ജീവിതത്തിൽ തുടർച്ചയായി തകർച്ചകളുണ്ടാകുന്നെങ്കിൽ നാമും ദൈവവുമായി അനുരഞ്ജനപ്പെടേണ്ട മേഖലകളുണ്ടോ എന്നു പരിശോധിക്കേണ്ടതുണ്ട്. അതിനാൽ നമ്മളോ പൂർവ്വീകരോ ഒന്നാം പ്രമാണം ലംഘിച്ചിട്ടുണ്ടോ എന്ന് ആദ്യമായി പരിശോധിക്കണം. എന്തെന്നാൽ ഒന്നാം പ്രമാണ ലംഘനമാണ് കൂടുതലും തകർച്ചകൾക്ക് കാരണമാകുന്നത്. ദൈവം ഇത് അനുവദിക്കുന്നെങ്കിലും ആഗ്രഹിക്കാത്തതാണ്. ദൈവവുമായി അനുരഞ്ജനപ്പെടാതെ തിന്മയിൽ നിന്ന് മോചനം ലഭിക്കുകയില്ല. കൽപനകളനുസരിച്ച് ദൈവത്തിലാശ്രയിക്കുമ്പോൾ സമയത്തിന്റെ പൂർത്തീകരണത്തിൽ തിന്മയുടെ സ്വാധീനത്തിൽ നിന്ന് മോചനം ലഭിക്കും. എടുത്തു മാറ്റപ്പെടേണ്ട വസ്തുക്കളുണ്ടെങ്കിൽ ദൈവം തന്നെ അതിനു വഴിയൊരുക്കും. ആത്മീയ ഗുരുക്കന്മാരുടെ സഹായം തേടുന്നതിൽ തെറ്റില്ല. അതിനായി വിജാതീയ രീതികളെ ആശ്രയിക്കുന്നത് അപകടകരമാണ്. അത് വീണ്ടും നാശത്തിനു കാരണമാകും. പ്രകടമായി കാണുന്ന ഇത്തരം ശക്തികളെ നിഷേധിച്ചിട്ട് കാര്യമില്ല. സത്യം ഉൾക്കൊണ്ടു കൊണ്ട് പ്രശ്നം പരിഹരിക്കുവാൻ ദൈവീക സംവിധാനം പ്രയോജനപ്പെടുത്തുകയാണ് വേണ്ടത്.

ദൈവത്തെ മഹത്വപ്പെടുത്താനാണ് ദൈവം മനുഷ്യനെ സൃഷ്ടിച്ചത്. അതിനെതിരെ മനുഷ്യൻ പ്രവർത്തിക്കുമ്പോൾ ദൈവം ഇടപെടുന്നു. നേർവഴിയിലേക്ക് നയിക്കുന്നു. അതിനാൽ പ്രമാണങ്ങൾ അനുസരിച്ചുകൊണ്ട് ദൈവത്തെ മഹത്വപ്പെടുത്തന്നവരാകാം. അതിനായി പരിശ്രമിക്കാം. ദൈവം അനുഗ്രഹിക്കട്ടെ.



# 10

## തനതുവിധിയും നിത്യശിക്ഷയും

'ഒരാളുടെ മരണത്തോടെ ശരീരത്തിൽ നിന്ന് വേർപിരിയുന്ന ആത്മാവ് ദൈവസന്നിധിയിൽ നിത്യരക്ഷയ്ക്കോ, നിത്യശിക്ഷയ്ക്കോ, അപൂർണ്ണതകൾ പരിഹരിക്കാനുള്ള ശുദ്ധീകരണത്തിനോ ആയി വിധിക്കപ്പെടുന്നു, യുഗാന്ത്യത്തിൽ പരസ്യമായി ഇത് പ്രഖ്യാപിക്കുന്നു എന്നതല്ലാതെ ഈ വിധിക്ക് മാറ്റമില്ല' എന്ന് മരണാനന്തര ജീവിതത്തെപ്പറ്റിയുള്ള കത്തോലിക്കാ സഭയുടെ പഠനത്തിൽ പറയുന്നു. എന്നാൽ തിരുവചനങ്ങളെ അടിസ്ഥാനമാക്കിയുള്ള സൂക്ഷ്മമായ പഠനം മറ്റൊരു നിഗമനത്തിലേക്കാണ് നമ്മെ നയിക്കുന്നത്.

എല്ലാ ശവസംസ്കാര ശുശ്രൂഷകളിലും നാം കേൾക്കുന്ന യോഹന്നാന്റെ സുവിശേഷം അഞ്ചാം അദ്ധ്യായം 24 മുതലുള്ള വാക്യങ്ങളിൽ ഈശോ വ്യക്തമായി പറയുന്നുണ്ട്. "*സത്യം സത്യമായി ഞാൻ നിങ്ങളോട് പറയുന്നു. എന്റെ വചനം കേൾക്കുകയും എന്നെ അയച്ചവനെ വിശ്വസിക്കുകയും ചെയ്യുന്നവന് നിത്യ ജീവനുണ്ട്. അവന് ശിക്ഷാവിധി ഉണ്ടാകുന്നില്ല. പ്രത്യുത അവൻ മരണത്തിൽനിന്ന് ജീവനിലേക്ക് കടന്നിരിക്കുന്നു.*" ദൈവത്തിൽ വിശ്വസിച്ച് വചനമനുസരിച്ച് ജീവിക്കുന്നവർ മരിച്ചയുടൻ നിത്യ ജീവനിലേക്ക് പ്രവേശിക്കുന്നു. വചനമനുസരിക്കാത്തവർ ശിക്ഷാവിധിക്ക് വിധേയരാകുന്നു. ധനവാന്റെയും ലാസറിന്റെയും ഉപമയിലൂടെ ഇത് വളരെ വ്യക്തമാകുന്നു. വീണ്ടും ഈശോ പറയുകയാണ്, "*സത്യം സത്യമായി ഞാൻ നിങ്ങളോട് പറയുന്നു. മരിച്ചവർ ദൈവപുത്രന്റെ സ്വരം*

*ശ്രവിക്കുന്ന സമയം വരുന്നു; അല്ല വന്നു കഴിഞ്ഞു. ആ സ്വരം ശ്രവിക്കുന്നവർ ജീവിക്കും.* അതായത് നിത്യജീവനിൽ പ്രവേശിക്കാത്ത മരിച്ചവർ ദൈവപുത്രന്റെ സ്വരം ശ്രവിക്കുകയും അപ്രകാരം ശ്രവിക്കുന്നവർക്ക് (വിശ്വസിക്കുന്നവർക്ക്) നിത്യജീവൻ ലഭിക്കുകയും ചെയ്യുന്ന സമയം വന്നു കഴിഞ്ഞു എന്നാണ് ഈശോ പറയുന്നത് (CCC.635). ഈശോയ്ക്ക് മുമ്പുള്ള കാലഘട്ടത്തിൽ ഇപ്രകാരം ഒരു അവസരം ഉണ്ടായിരുന്നില്ല. എന്തുകൊണ്ടെന്നാൽ പാതാളത്തിന്റെ അധിപൻ സാത്താനായിരുന്നു. യേശുക്രിസ്തുവിന്റെ കുരിശുമരണത്തോടെ സാത്താന്റെ ആധിപത്യം തകർത്ത് പാതാളം തുറക്കപ്പെട്ടു. യുഗാന്ത്യത്തിൽ പാതാളം അടച്ച് മുദ്ര വെക്കുന്നതുവരെ (വെളി.20:3) അത് തുറന്നിരിക്കുന്നതിനാൽ ആത്മാക്കൾക്ക് രക്ഷ പ്രാപിക്കാൻ കഴിയും. തുടർന്ന് ഈശോ പറയുകയാണ്, അസാധാരണമായത് എന്തോ സംഭവിച്ചതു പോലെ നിങ്ങൾ വിസ്മയിക്കേണ്ട. "*എന്തെന്നാൽ കല്ലറകളിലുള്ളവരെല്ലാം അവന്റെ സ്വരം ശ്രവിക്കുന്ന സമയം വരുന്നു. അപ്പോൾ നന്മ ചെയ്തവർ ജീവന്റെ ഉയർപ്പിനായും തിന്മ ചെയ്തവർ ശിക്ഷാവിധിയുടെ ഉയർപ്പിനായും പുറത്തു വരും.*" ഈ സുവിശേഷ ഭാഗങ്ങളിലൂടെ ഈശോ മൂന്നു തലങ്ങളിലുള്ളവരെപ്പറ്റിയാണ് പറയുന്നത്. I, ജീവിച്ചിരിക്കെ സുവിശേഷം അനുസരിച്ച് ജീവിച്ചവരെപ്പറ്റി. II, മരിച്ച ശേഷം സുവിശേഷം ശ്രവിക്കുന്നവരെപ്പറ്റി. III, സുവിശേഷം സ്വീകരിച്ചാലും ഇല്ലെങ്കിലും വരാൻ പോകുന്ന അന്ത്യവിധിയിൽ അവന്റെ സ്വരം ശ്രവിക്കേണ്ടി വരുന്നവരെപ്പറ്റി.

"*ദൈവഭയമുള്ളവരെ പരീക്ഷകളിൽ നിന്ന് എങ്ങനെ രക്ഷിക്കണമെന്നും അനീതി പ്രവർത്തിക്കുന്നവരെ* ***വിധിദിനം വരെ*** *എങ്ങനെ ശിക്ഷാവിധേയരാക്കി സൂക്ഷിക്കണമെന്നും കർത്താവ് അറിയുന്നു*" (2പത്രോ.2:9). "*നീതിമാന്മാരുടെ ആത്മാവ് ദൈവകരങ്ങളിലാണ്, ഒരു ഉപദ്രവവും അവരെ സ്പർശിക്കുകയില്ല* "(ജ്ഞാനം3:1). "*പാപം ചെയ്ത ദൂതന്മാരെ ദൈവം വെറുതെ വിട്ടില്ല. വിധിദിനം വരെ സൂക്ഷിക്കാനായി അവരെ അവിടുന്ന് നരകത്തിലെ ഇരുൾകുഴിയിലേക്ക് തള്ളിവിട്ടു* "(2പത്രോ. 2:4). "*സ്വന്തം നിലമറന്ന് തങ്ങളുടേതായ വാസസ്ഥലം ഉപേക്ഷിച്ചുകളഞ്ഞ ദൂതന്മാരെ മഹാദിനത്തിലെ വിധി വരെ അവിടുന്ന് അന്ധകാരത്തിൽ നിത്യബന്ധനത്തിൽ സൂക്ഷിച്ചിരിക്കുന്നു എന്നോർക്കുക*"(യൂദാ.1:6). ഇവിടെയെല്ലാം ഒരു കാര്യം ശ്രദ്ധിക്കേണ്ടതുണ്ട്. വിധിക്കുവേണ്ടി കാത്തിരിക്കുന്നവർ എന്ന

ല്ലാതെ വിധി കഴിഞ്ഞവർ എന്ന അർത്ഥം വരുന്ന ഒരു വാക്കു പോലും ഉപയോഗിച്ചു കാണുന്നില്ല. എന്നാൽ കോറിന്തോസു കാർക്കുള്ള ലേഖനത്തിൽ പൗലോസ്ശ്ലീഹ പറയുന്നുണ്ട്: "***കർത്താവു നമ്മെ വിധിക്കുകയും ശിക്ഷണ വിധേയരാക്കുകയും ചെയ്യുന്നു. അത് ലോകത്തോടൊപ്പം നമ്മൾ ശിക്ഷിക്കപ്പെടാതിരിക്കാൻ വേണ്ടിയാണ്*** "(1കോറി.11:32). അതിനാൽ തന്നിൽ വിശ്വസിച്ച തന്റെ മക്കൾ മറ്റുള്ളവരോടൊപ്പം ശിക്ഷിക്കപ്പെടാതിരിക്കാൻ വേണ്ടി ഈശോ നൽകുന്ന ഒരു ആനുകൂല്യമാണ് ശുദ്ധീകരണ സ്ഥലം. മരണത്തോടെ ശരീരത്തിൽ നിന്ന് വേർപിരിയുന്ന ആത്മാവ് ദൈവീക ഇടപെടലിന്റെ ഫലമായി നിത്യജീവനിലേക്കോ താൽക്കാലിക ശിക്ഷയിലേക്കോ (ശുദ്ധീകരണത്തിലേക്കോ) നീങ്ങുന്ന പ്രക്രിയയാണ് തനതു വിധി എന്ന് കരുതേണ്ടിയിരിക്കുന്നു.

ഇതിൽനിന്നും വ്യക്തമാകുന്നത് തിന്മ പ്രവർത്തിക്കുന്നവരെ വിധിദിനം വരെ സൂക്ഷിക്കാനുള്ള താൽക്കാലികമായ ഒരു സംവിധാനമാണ് പാതാളനരകം എന്നു പറയുന്നത്. അന്ത്യവിധി ദിനം വരെ മാത്രമെ പാതാളം നിലനിൽക്കുന്നുള്ളൂ. അന്ത്യവിധിക്ക് ശേഷം മൃത്യുവും പാതാളവും അഗ്നി തടാകത്തിലേക്ക് എറിയപ്പെട്ടു (വെളിപാട്.20:14). അതിനാൽ തിരുവചനമനുസരിച്ച് പാതാളം എന്നത് ശുദ്ധീകരണസ്ഥലം ഉൾപ്പെടെ പല തട്ടുകളുള്ളതും, നിത്യനരകം – ഗേഹന്ന – എന്നത് അഗ്നി തടാകമാണെന്നും മനസ്സിലാക്കുന്നതാകും ഉചിതം. എന്നു മാത്രമല്ല പാതാളത്തിലുള്ളവർ നിത്യശിക്ഷാവിധി കഴിഞ്ഞിട്ടുള്ളവരല്ല എന്നും വിധിയെകാത്ത് കഴിയുന്നവരാണെന്നും തിരുവചനം വീണ്ടും സ്പഷ്ടമാക്കുന്നു."*തന്നിലുണ്ടായിരുന്ന മൃതരെ സമുദ്രം വിട്ടുകൊടുത്തു. മരണവും പാതാളവും തങ്ങളിലുണ്ടായിരുന്നവരെയും വിട്ടുകൊടുത്തു. അവരെല്ലാവരും താന്താങ്ങളുടെ പ്രവർത്തികൾക്കനുസൃതം വിധിക്കപ്പെട്ടു*" (വെളി.20:13).

തനതു വിധിയിൽ നിത്യ ശിക്ഷാവിധി കഴിഞ്ഞുവെങ്കിൽ പിന്നെ മരിച്ചവർക്കുവേണ്ടി പ്രാർത്ഥിക്കുന്നതിൽ എന്താണ് അർത്ഥമുള്ളത്? അന്ത്യവിധി എന്നാൽ മാറ്റമില്ലാത്തത് എന്നല്ലെ അർത്ഥം? ഉദാഹരണമായി ഒരാളെ പത്തു വർഷത്തേയ്ക്ക് ശുദ്ധീകരണാവസ്ഥയിൽ കഴിയുവാൻ വിധിച്ചു എന്ന് കരുതുക. മറ്റുള്ളവരുടെ പ്രാർത്ഥനകൊണ്ട് അത് അഞ്ച് വർഷമാക്കുവാൻ (അഥവാ ശിക്ഷയിൽ ഏതെങ്കിലും തരത്തിൽ ഇളവു വരുത്താൻ) സാധിച്ചുവെങ്കിൽ, പത്തു വർഷത്തേയ്ക്കുള്ള വിധി അന്തിമ

വിധിയായിരുന്നു എന്നു പറയുന്നതിൽ അർത്ഥമില്ലല്ലോ? അങ്ങനെയെങ്കിൽ അന്ത്യവിധിയെ പ്രാർത്ഥനകൊണ്ട് തിരുത്തുവാൻ കഴിയും എന്ന് സമ്മതിക്കേണ്ടി വരും. ഇതു തന്നെ തനതുവിധി അന്ത്യവിധിയല്ല എന്നുള്ളതിന് വ്യക്തമായ തെളിവല്ലേ? എന്നു മാത്രമല്ല തിരുവചനത്തിൽ എവിടെയെങ്കിലും തനതുവിധിയിൽ അന്ത്യവിധി കഴിഞ്ഞുവെന്ന് പറയുന്നതായി കാണുവാൻ സാധിക്കുമോ?

തനതുവിധിയിൽ ശിക്ഷിക്കപ്പെട്ടവർ താന്താങ്ങളുടെ പ്രവർത്തികൾക്കനുസൃതം വിവിധ സ്ഥലങ്ങളിൽ അല്ലെങ്കിൽ അവസ്ഥകളിൽ ആണെന്ന് അനുമാനിക്കേണ്ടിയിരിക്കുന്നു. സമുദ്രവും മൃത്യുവും പാതാളവും തങ്ങളിലുണ്ടായിരുന്നവരെ അന്ത്യവിധിക്കായി വിട്ടുകൊടുത്തു എന്നാണല്ലോ വെളിപാട് 20:13-ൽ പറയുന്നത്. നിത്യശിക്ഷാവിധി കഴിഞ്ഞവരാണെങ്കിൽ ഇവരെല്ലാവരും ഒരു സ്ഥലത്ത് (അഗ്നിതടാകത്തിൽ) ആയിരിക്കാനല്ലേ സാദ്ധ്യത?

ജോൺ പോൾ രണ്ടാമൻ മാർപാപ്പ തന്റെ പരിശുദ്ധാത്മാവിനെക്കുറിച്ചുള്ള പ്രബോധനത്തിൽ പറയുന്നു: "*ശാരീരിക മരണത്തിനുശേഷം അന്തിമമായ ഉയർപ്പിനുമുമ്പുള്ള ഒരു പ്രത്യേക അവസ്ഥയിലൂടെ നാം കടന്നുപോകും. ശരീരം അഴിയുന്നതോടെ ആത്മീയാംശം, മരണശേഷവും ജീവിക്കുകയും നിലനിൽക്കുകയും ചെയ്യുന്ന ഒരു ഇടക്കാലഘട്ടമുണ്ട്. ഈ ആത്മീയാംശമാകട്ടെ, ശാരീരിക അസ്തിത്വമില്ലാത്തതും, ബോധവും, മനസ്സും ഉള്ളതുമായ മാനുഷിക വ്യക്തിത്വമത്രെ*" (Wed. Speech, Oct. 28th 1998). ഈ പ്രസ്താവനയ്ക്ക് ബലം നൽകുന്ന ഒരു വചനമാണ് ഏശയ്യായുടെ പുസ്തകത്തിൽ ഉള്ളത്: "*അവരെ ശേഖരിച്ച് ഇരുട്ടറയിൽ തടവുകാരായി സൂക്ഷിക്കും; അവരെ തടവറയിൽ അടയ്ക്കുകയും **അനേക ദിവസങ്ങൾക്കുശേഷം** ശിക്ഷിക്കുകയും ചെയ്യും*" (24:22). മറ്റൊരു വചനം പറയുന്നു: "*എന്തുകൊണ്ടെന്നാൽ ഓരോരുത്തരും തങ്ങളുടെ ശാരീരികതയിൽ ചെയ്തിട്ടുള്ള നന്മ തിന്മകൾക്കു പ്രതിഫലം സ്വീകരിക്കുന്നതിന് നാമെല്ലാവരും ക്രിസ്തുവിന്റെ ന്യായാസനത്തിനു മുമ്പിൽ വരണം.*" (2കോറി.5:10). ശാരീരികതയിലല്ലാത്ത ഒരു കാലഘട്ടമുണ്ടെന്ന് ഈ വചനം സൂചന തരുന്നു. തനതുവിധിയിൽ നിത്യശിക്ഷാവിധി കഴിഞ്ഞുവെങ്കിൽ പിന്നെ ഒരു ഇടക്കാലഘട്ടത്തിന്റെ ആവശ്യമില്ലല്ലോ? എന്നു മാത്രമല്ല ശാരീരികതയിൽ ചെയ്തിട്ടുള്ള നന്മതിന്മകൾക്കു പ്രതിഫലം സ്വീകരിക്കുന്നതിന് എന്ന് പ്രത്യേകം പറയേണ്ട ആവശ്യവുമില്ലല്ലോ?

തനതുവിധിയിൽ ശിക്ഷിക്കപ്പെട്ടവർ രക്ഷപ്പെടുകയില്ല എന്നു പറയുന്നത് വചനങ്ങൾക്ക് നിരക്കുന്നതല്ല. "*പിതാവ് മരിച്ചവരെ എഴുന്നേൽപ്പിച്ച് അവർക്ക് ജീവൻ നൽകുന്നതുപോലെതന്നെ, പുത്രനും താൻ ഇച്ഛിക്കുന്നവർക്ക് ജീവൻ നൽകുന്നു* "(യോഹ.5:21). ജ്ഞാനം 16:13-ൽ പറയുന്നു: "*ജീവന്റേയും മരണത്തിന്റേയും മേൽ അങ്ങേയ്ക്ക് അധികാരമുണ്ട്. മനുഷ്യനെ പാതാള കവാടത്തിലേക്ക് ഇറക്കുന്നതും അവിടെ നിന്ന് വീണ്ടെടുക്കുന്നതും അവിടുന്നാണ്.*""*അവിടുന്ന് ശിക്ഷിക്കുകയും കരുണ കാണിക്കുകയും ചെയ്യുന്നു. പാതാളത്തിലേക്ക് താഴ്ത്തുകയും അവിടെ നിന്ന് വീണ്ടും ഉയർത്തുകയും ചെയ്യുന്നു*"(തോബി. 13:2). "*അവിടുന്ന് പാതാളത്തിലേക്ക് ഇറക്കുകയും അവിടെ നിന്ന് കയറ്റുകയും ചെയ്യുന്നു*"(1സാമുവൽ.2:6). "*എന്നാൽ, ദൈവം എന്റെ പ്രാണനെ പാതാളത്തിന്റെ പിടിയിൽനിന്നും വീണ്ടെടുക്കും: അവിടുന്ന് എന്നെ സ്വീകരിക്കും*"(സങ്കീ.49:15). "*ആരുടെ പണി നിലനിൽക്കുന്നുവോ അവൻ സമ്മാനിതനാകും. ആരുടെ പണി അഗ്നിക്കിരയാകുന്നുവോ അവൻ നഷ്ടം സഹിക്കേണ്ടി വരും: എങ്കിലും അഗ്നിക്കിടയിലൂടെയെന്നവണ്ണം അവൻ രക്ഷ പ്രാപിക്കും*"(1കോറി.3:14,15). "*അവസാനത്തെ ചില്ലിക്കാശും കൊടുത്തു വീട്ടുവോളം നീ അവിടെ നിന്നു പുറത്തുവരുകയില്ലെന്നു സത്യമായി ഞാൻ നിന്നോടു പറയുന്നു*" (മത്താ.5:26). കൊടുത്തു വീട്ടിക്കഴിഞ്ഞാൽ പുറത്തു വരാമെന്നല്ലേ മനസ്സിലാക്കേണ്ടത്. ഇതിൽ നിന്നെല്ലാം പാതാളത്തിൽ കിടക്കുന്നവർ നിത്യമായി ശിക്ഷിക്കപ്പെട്ടവരല്ല എന്നും അവിടെനിന്നും രക്ഷിക്കപ്പെടാം എന്നും വ്യക്തമല്ലേ?

"*മനുഷ്യപുത്രനെതിരായി ആരെങ്കിലും ഒരു വാക്കു പറഞ്ഞാൽ അത് ക്ഷമിക്കപ്പെടും. എന്നാൽ പരിശുദ്ധാത്മാവിനെതിരായി ആരെങ്കിലും സംസാരിച്ചാൽ ഈ യുഗത്തിലോ വരാനിരിക്കുന്ന യുഗത്തിലോ ക്ഷമിക്കപ്പെടുകയില്ല* "(മത്താ.12:32). ചില തിന്മകൾ ഈ യുഗത്തിൽ ക്ഷമിക്കപ്പെടുമെന്നും, എന്നാൽ മറ്റു ചിലത് വരാനിരിക്കുന്ന യുഗത്തിൽ ക്ഷമിക്കപ്പെടാമെന്നും ഈ വചനം വ്യക്തമാക്കുന്നു. ഇവിടെ ഏതാണ് വരാനുള്ള യുഗമെന്ന് മനസ്സിലാക്കേണ്ടതുണ്ട്. രണ്ടാം വരവിനു മുമ്പുള്ള കാലമാണ് 'ഈ യുഗ' മെന്ന് പറയുന്നത്. അതിനു ശേഷമുള്ളതാണ് 'വരാനുള്ള യുഗം.'

"*വിധി ദിവസത്തിൽ ആ പട്ടണങ്ങളേക്കാൾ സോദോം ഗോമോറാ ദേശങ്ങൾക്ക് കൂടുതൽ ആശ്വാസമുണ്ടാകുമെന്ന്*

*സത്യമായി ഞാൻ നിങ്ങളോട് പറയുന്നു*"(മത്താ.10:15). തനതു വിധിയിൽ അന്ത്യവിധി കഴിഞ്ഞുവെങ്കിൽ സോദോം ഗോമോറാ ദേശങ്ങൾക്ക് ഇനി ആശ്വസിക്കാൻ വകയില്ലല്ലോ? "*അവസാന ദിവസം കർത്താവിന്റെ കാരുണ്യം ലഭിക്കാൻ അവിടുന്ന് അവന് അനുഗ്രഹം നല്കട്ടെ* "(2തിമോ.1:18). "*നിങ്ങളിൽ സൽപ്രവർത്തികൾ ആരംഭിച്ചവർ യേശുക്രിസ്തുവിന്റെ ദിനമാകുമ്പോഴേക്കും അത് പൂർത്തിയാക്കുമെന്ന് എനിക്ക് ബോധ്യമുണ്ട്* "(ഫിലി. 1:6). "*ആ മനുഷ്യനെ അവന്റെ അധമ വികാരങ്ങൾ ഇല്ലായ്മ ചെയ്യേണ്ടതിന് പിശാചിന് ഏൽപിച്ചു കൊടുക്കണം. അങ്ങനെ അവന്റെ ആത്മാവ് കർത്താവായ യേശുവിന്റെ ദിനത്തിൽ രക്ഷ പ്രാപിക്കട്ടെ* "(1കോറി.5:5). ഇവിടെയെല്ലാം യേശുവിന്റെ ദിനം എന്ന് ഉദ്ദേശിക്കുന്നത് യുഗാന്ത്യം അല്ലെങ്കിൽ അന്ത്യവിധിദിനം എന്നല്ലേ? തനതുവിധിയിൽ ശിക്ഷിക്കപ്പെട്ടവർക്ക് ആശ്വാസം ലഭിക്കാം എന്നല്ലേ ഇതിൽ നിന്നെല്ലാം മനസ്സിലാക്കേണ്ടത്?

"*സത്യം സത്യമായി ഞാൻ നിങ്ങളോട് പറയുന്നു: മരിച്ചവർ ദൈവപുത്രന്റെ സ്വരം ശ്രവിക്കുന്ന സമയം വരുന്നു, അല്ലാ വന്നുകഴിഞ്ഞു. ആ സ്വരം ശ്രവിക്കുന്നവർ ജീവിക്കും*"(യോഹ. 5:25). "*ഇതുകൊണ്ടാണ് മനുഷ്യനെപ്പോലെ ശാരീരികമായി വിധിക്കപ്പെട്ടെങ്കിലും ആത്മാവിൽ ദൈവീകരായി കഴിയാൻ വേണ്ടി മരിച്ചവരോടുപോലും സുവിശേഷം പ്രസംഗിക്കപ്പെട്ടത്*" (1പത്രോ.4:6). "*അല്ലെങ്കിൽ മരിച്ചവർക്കുവേണ്ടി ജ്ഞാനസ്നാനം സ്വീകരിക്കുക എന്നതിന്റെ അർത്ഥം എന്താണ്? മരിച്ചവർ ഉയർപ്പിക്കപ്പെടുന്നില്ലെങ്കിൽ പിന്നെ എന്തിന് മരിച്ചവർക്കു വേണ്ടി സ്നാനം സ്വീകരിക്കണം*"(1കോറി.15:29). ജ്ഞാനസ്നാനം സ്വീകരിക്കാതെ മരിച്ചുപോയ തന്റെ പ്രിയപ്പെട്ടവർക്കു വേണ്ടി, അതായത് **തനതു വിധി കഴിഞ്ഞവർക്കുവേണ്ടി**, ജീവിച്ചിരിക്കുന്നവർ ജ്ഞാനസ്നാനം സ്വീകരിക്കുന്നതിനെപ്പറ്റിയാണ് പൗലോസ്ശ്ലീഹ ഇവിടെ പറയുന്നത്. ഇതിൽ നിന്നെല്ലാം തനതുവിധിക്കുശേഷം മാനസ്സാന്തരപ്പെടാൻ (വിശ്വാസം സ്വീകരിക്കാൻ) സാധിക്കുന്നു എന്നല്ലേ മനസ്സിലാക്കേണ്ടത്?

"*ദൈവമായ കർത്താവ് അരുളിചെയ്യുന്നു: എന്റെ ജനമെ, കല്ലറകൾ തുറന്നു നിങ്ങളെ ഞാൻ ഉയർത്തുമ്പോൾ ഞാനാണ് കർത്താവ് എന്ന് നിങ്ങൾ അറിയും. എന്റെ ആത്മാവിനെ ഞാൻ നിങ്ങളിൽ നിവേശിപ്പിക്കും. നിങ്ങൾ ജീവിക്കും. ഞാൻ നിങ്ങളെ നിങ്ങളുടെ സ്വന്തം ദേശത്ത് വസിപ്പിക്കും. കർത്താവായ ഞാനാണ് ഇതു പറഞ്ഞതെന്നും പ്രവർത്തിച്ചതെന്നും*

*അപ്പോൾ നിങ്ങൾ അറിയും*"(എസെ.37:13,14). "*ഏക സത്യദൈവ മായ അവിടുത്തെയും അങ്ങ് അയച്ച യേശുക്രിസ്തുവിനെയും അറിയുക എന്നതാണ് നിത്യജീവൻ* "(യോഹ.17:3). അതിനാൽ മരിച്ചുപോയ നിങ്ങൾ എന്നെ അറിയുകയും അറിയുന്നവർ ജീവൻ പ്രാപിക്കുകയും ചെയ്യും എന്നല്ലെ ഇതിനർത്ഥം. അതു കൊണ്ടാണ് ശിക്ഷാ വിധേയരാക്കി സൂക്ഷിച്ചിരുന്ന ബന്ധന സ്ഥരായ ആത്മാക്കളോട് യേശുനാഥൻ തന്റെ കുരിശു മരണ ത്തിനുശേഷം സുവിശേഷം പ്രസംഗിച്ചത്. "*ആത്മാവോടുകൂ ടെച്ചെന്ന് അവൻ ബന്ധനസ്ഥരായ ആത്മാക്കളോട് സുവി ശേഷം പ്രസംഗിച്ചു. അവരാകട്ടെ നോഹിന്റെ കാലത്ത് പെട്ടകം പണിയപ്പെട്ടപ്പോൾ ക്ഷമാപൂർവ്വം കാത്തിരുന്ന ദൈവത്തെ അനുസരിക്കാത്തവരായിരുന്നു*"(1പത്രോ.3:19,20). ഇപ്രകാരം സുവിശേഷത്തിൽ വിശ്വസിച്ചവരെയല്ലെ ഉയർത്തെഴുന്നേറ്റ പ്പോൾ കൂടെ കൊണ്ടുപോയത്? "*അവൻ ഉന്നതങ്ങളിലേക്ക് ആരോഹണം ചെയ്തപ്പോൾ അസംഖ്യം തടവുകാരെ കൂടെ കൊണ്ടുപോയി* "(എഫേ.4:8). എങ്കിൽ തനതുവിധിയിൽ ശിക്ഷി ക്കപ്പെട്ട് ബന്ധനസ്ഥരായവർ നിത്യശിക്ഷയ്ക്ക് വിധിക്കപ്പെട്ട വരല്ല എന്ന് വ്യക്തമാണല്ലോ. അവസാനനാളുകളിലേ അന്ത്യ വിധിയുണ്ടാവുകയുള്ളൂവെന്ന് തിരുവചനത്തിൽ എത്രയോ പ്രാവശ്യം പറഞ്ഞിരിക്കുന്നു.

ഈ ലോകജീവിതത്തിൽ സുഖലോലുപതയിൽ തന്നി ഷ്ടം പോലെ ജീവിച്ച് പരലോകത്തിൽ ചെന്ന് മാനസ്സാന്തരപ്പെ ട്ടാൽ പോരെയെന്ന് ആരെങ്കിലും വിചാരിക്കുന്നുവെങ്കിൽ തെറ്റി പ്പോയി. തനതുവിധിയിലൂടെ ശിക്ഷാവിധേയരാവുന്ന ആത്മാ ക്കളുടെ അവസ്ഥ അത്രമാത്രം ദയനീയവും വേദനാജനകവും അഗ്നിയിലെന്നവണ്ണം അസഹനീയവുമാണ്. ജീവിത കാലത്ത് വിശ്വാസാധിഷ്ഠിതമായ ജീവിതം നയിച്ച് സൽപ്രവർത്തികളി ലൂടെ സ്വായത്തമാക്കുന്നതുപോലെ എളുപ്പമായിരിക്കുകയില്ല മരണാനന്തരമുള്ള രക്ഷ. മരണത്തോടെ ശരീരത്തിൽ നിന്ന് ആത്മാവ് വേറിടുന്നതോടെ ഒരുവന് സ്വയം നന്മ ചെയ്യുവാനുള്ള അവസരം നഷ്ടപ്പെടുന്നതിനാൽ മരണാനന്തര രക്ഷ വളരെ യേറെ പ്രയാസമേറിയതാണെന്ന് മനസ്സിലാക്കണം. എന്നുമാത്ര മല്ല, അത് മറ്റുള്ളവരുടെ പ്രാർത്ഥനയുടെ ഫലമായി ക്രിസ്തു വിന്റെ കരുണയിൽ ആശ്രയിച്ചിരിക്കുന്നു.

1917 ജൂലായ് 13ന് പരിശുദ്ധ അമ്മ ഫാത്തിമായിൽ ലൂസി, ജസീന്ത, ഫ്രാൻസീസ്ക്കോ എന്നിവർക്ക് നൽകിയ ദർശന

ത്തിനിടയ്ക്ക് നരകത്തിന്റെ ഭയാനകമായ ദൃശ്യം കാണിച്ചുകൊടുത്തു. അതെക്കുറിച്ചുള്ള സി. ലൂസിയുടെ വാക്കുകൾ ഇപ്രകാരമായിരുന്നു. "*മാതാവ് തന്റെ കരങ്ങൾ വിടർത്തിയപ്പോൾ ഒരു അഗ്നിക്കടൽ ഞങ്ങൾ കണ്ടു. ഈ അഗ്നിജ്വാലയിൽ മുങ്ങി പിശാചുക്കളും സ്ഫടിക സദൃശ്യമായ തീക്കനൽ പോലെ തോന്നിക്കുന്ന ആത്മാക്കളും ഉണ്ടായിരുന്നു. അഗ്നിജ്വാലയിൽ പൊങ്ങി കിടക്കുന്ന മറ്റുള്ളവർ കറുത്തതും കരിഞ്ഞ നിറമുള്ളതുമായ മനുഷ്യക്കോലങ്ങളായിരുന്നു. പിശാചുക്കൾ നമുക്ക് അജ്ഞാതമായ ഭീകരമൃഗങ്ങളുടെ രൂപത്തിലായിരുന്നതിനാൽ അവരെ തിരിച്ചറിയുവാൻ കഴിയുമായിരുന്നു..........*". ഈ കാഴ്ചയിൽ അത്യധികം ഭയപ്പെട്ട കുട്ടികൾ, ഭയംകൊണ്ട് തങ്ങൾ മരിച്ചു പോകുമെന്ന് സംശയിച്ചു. അവരെ ആശ്വസിപ്പിച്ചുകൊണ്ട് പരിശുദ്ധ അമ്മ ഇപ്രകാരം പറഞ്ഞു. നിർഭാഗ്യരായ പാവപ്പെട്ട പാപികളുടെ ആത്മാക്കൾ നിപതിക്കുന്ന നരകം നിങ്ങൾ കണ്ടുവല്ലോ. അവരെ രക്ഷിക്കുന്നതിനാണ് ദൈവം എന്റെ വിമല ഹൃദയത്തോടുള്ള ഭക്തി ലോകത്തിലുണ്ടാകാൻ ആഗ്രഹിക്കുന്നത്. ഞാൻ നിങ്ങളോട് ആവശ്യപ്പെട്ടത് നിങ്ങൾ ചെയ്യുമെങ്കിൽ ധാരാളം ആത്മാക്കൾ രക്ഷപ്പെടും. സമാധാനമുണ്ടാകും, ഒന്നാം ലോക മഹായുദ്ധം അവസാനിക്കുകയും ചെയ്യും. (Mary vs Lucifer, Fr. John Gallery).

ഇതിൽ നിന്നും നരകത്തിൽ (അഗ്നിത്തടാകമല്ല) കിടക്കുന്നവർക്കും രക്ഷയുണ്ട് എന്നല്ലേ മനസ്സിലാക്കേണ്ടത്. തന്നെയുമല്ല ആത്മാക്കൾ രക്ഷപ്രാപിച്ചാൽ ലോകത്ത് സമാധാനം ഉണ്ടാകും! അതായത് ആത്മാക്കൾക്ക് ലോകത്തിൽ അസമാധാനം ഉണ്ടാക്കുവാൻ കഴിയും !!

വിശുദ്ധ ആൻകാതറൈൻ എമിറിച്ചിനും, വിശുദ്ധ ബ്രിജിത്തായ്ക്കും, മറ്റു പല വിശുദ്ധർക്കും ലഭിച്ച ദർശനങ്ങളിൽ ഈശോ കുരിശുമരണശേഷം അബ്രാഹത്തിന്റെ മടിയിലും ലിംബോയിലും നരകത്തിലും മറ്റു പലയിടങ്ങളിലും ഓടി നടന്ന് ആത്മാക്കളെ മോചിപ്പിക്കുന്നതായി പറയുന്നുണ്ട്.

ഒരുപറ്റം ദൈവശാസ്ത്രജ്ഞന്മാർ യേശുക്രിസ്തുവിന്റെ പാതാളസന്ദർശനം ശിക്ഷിക്കപ്പെട്ട ആത്മാക്കളെ മോചിപ്പിക്കുവാനായിരുന്നു എന്ന് അംഗീകരിക്കുന്നില്ല. എങ്കിലും കത്തോലിക്കാസഭയുടെ മതബോധനഗ്രന്ഥം വളരെ വ്യക്തമായി ഇത് പഠിപ്പിക്കുന്നു. "*മിശിഹാ പാതാളത്തിലിറങ്ങി എന്നതിനെ സം*

*ബന്ധിച്ച് അപ്പസ്തോലിക പ്രഘോഷണത്തിൽ നൽകിയിരുന്ന ഒന്നാമത്തെ അർത്ഥം ഇതായിരുന്നു. യേശു എല്ലാ മനുഷ്യരെയും പോലെ മരണം അറിയുകയും മൃതരുടെ വാസസ്ഥലത്തുള്ളവരുമായി തന്റെ ആത്മാവിൽ ഒന്നുചേരുകയും ചെയ്തു.* ***പക്ഷെ, അവിടുന്ന് അങ്ങോട്ട് ഇറങ്ങി ചെന്നത് അവിടെ തടവിലാക്കപ്പെട്ടിരുന്ന ആത്മാക്കളോട് സുവിശേഷം പ്രസംഗിക്കുന്ന രക്ഷകനായിട്ടാണ്*** "(CCC.632).

"*മരിച്ചവരോടുപോലും സുവിശേഷം പ്രഘോഷിക്കപ്പെട്ടു. പാതാളത്തിലേക്കുള്ള ഇറക്കം രക്ഷയുടെ സുവിശേഷ ദൗത്യത്തിന്റെ പൂർണ്ണമായ നിറവേറ്റലാണ്. ഇത് യേശുവിന്റെ മെസ്സയാനിക ദൗത്യത്തിന്റെ അന്തിമഘട്ടമാണ്. കാലത്തെ സംബന്ധിച്ചിടത്തോളം ചുരുങ്ങിയതെങ്കിലും അതിന്റെ യഥാർത്ഥ ഉള്ളടക്കത്തെ സംബന്ധിച്ചിടത്തോളം വളരെ വിപുലമായ ഒരു ഘട്ടമാണിത്. ക്രിസ്തുവിന്റെ വീണ്ടെടുപ്പു കർമ്മം എല്ലാ കാലങ്ങളിലെയും എല്ലാ സ്ഥലങ്ങളിലെയും എല്ലാ മനുഷ്യരിലേക്കും വ്യാപിക്കുന്നു. കാരണം രക്ഷിക്കപ്പെടുന്നവരെല്ലാം വീണ്ടെടുപ്പിൽ ഭാഗഭാക്കുകളാകുന്നു*"(CCC.634).

"*മരിച്ചവർ ദൈവപുത്രന്റെ സ്വരം ശ്രവിക്കുന്നതിനും ശ്രവിക്കുന്നവർ ജീവിക്കുന്നതിനും വേണ്ടി ക്രിസ്തു മരണത്തിന്റെ അഗാധതയിലേക്ക് ഇറങ്ങിചെന്നു. ജീവന്റെ കർത്താവായ യേശു മരണം വരിച്ചതുകൊണ്ട് മരണത്തിന്റെമേൽ അധികാരമുള്ളവനെ, അതായത് പിശാചിനെ, നശിപ്പിക്കുകയും മരണഭീതിയാൽ ജീവിതകാലം മുഴുവനും ബന്ധനത്തിലായിരുന്നവരെ വിമോചിപ്പിക്കുകയും ചെയ്തു. ഇനിമേൽ മരണത്തിന്റെയും പാതാളത്തിന്റെയും താക്കോലുകൾ ഉത്ഥിതനായ ക്രിസ്തുവിന്റെ കൈയിലാണ്. അതുകൊണ്ട് യേശുവിന്റെ നാമം കേൾക്കുമ്പോൾ സ്വർഗ്ഗത്തിലും ഭൂമിയിലും പാതാളത്തിലുമുള്ള എല്ലാ മുട്ടുകളും മടങ്ങണം ........നമ്മുടെ ആദിപിതാവിനെ, കാണാതെപോയ ആടിനെ എന്ന പോലെ, അവിടുന്ന് അന്വേഷിച്ചുപോയി. അന്ധകാരത്തിലും മരണത്തിന്റെ നിഴലിലും വസിക്കുന്നവരെ സന്ദർശിക്കാൻ അവൻ ആഗ്രഹിച്ചു. ബന്ധനത്തിൽ കഴിയുന്ന ആദത്തെയും അവനോടൊപ്പം തടവുകാരിയായ ഹവ്വായെയും ദുഃഖത്തിൽ നിന്നു സ്വതന്ത്രരാക്കാൻ ദൈവപുത്രനായ അവിടുന്നു പോകുന്നു........ ഞാൻ നിന്റെ ദൈവമാണ്, നിനക്കു വേണ്ടി നിന്റെ പുത്രനായവൻ ... ഉറങ്ങുന്നവനേ, എഴുന്നേൽക്കൂ! പാതാളത്തിൽ തടവുകാരനായിരിക്കാ*

*നല്ല ഞാൻ നിന്നെ സൃഷ്ടിച്ചത്. മരിച്ചവരിൽ നിന്ന് എഴുന്നേൽക്കുക; മരണമടഞ്ഞവരുടെ ജീവനാണു ഞാൻ* " (CCC.635).

[ഇംഗ്ളീഷ് പരിഭാഷയിൽ മരണ ഭീതിയാൽ ജീവിത കാലം മുഴുവനും ബന്ധനത്തിലായിരുന്ന എല്ലാവരെയും മോചിപ്പിച്ചു എന്നാണ് പറയുന്നത്. Jesus "the author of Life," by dying destroyed " him who has the power of death, that is the devil, and (delivered) **all those** who through fear of death were subject to lifelong bondage."]

"*ക്രിസ്തു മരിച്ചവരിൽ നിന്നുയർത്ത് തന്റെ മരണത്തിലൂടെ മരണത്തെ കീഴടക്കി; മരിച്ചവർക്ക് അവിടുന്നു ജീവൻ നൽകി* "(CCC.638). ഇതിൽ നിന്നെല്ലാം തനതുവിധിയിൽ ശിക്ഷിക്കപ്പെട്ടവരെയാണ് യേശുക്രിസ്തു രക്ഷപ്പെടുത്തിയത് എന്ന് വളരെ വ്യക്തമല്ലേ? കത്തോലിക്കാ സഭയുടെ മതബോധന ഗ്രന്ഥത്തിൽ 632, 634, 635 ഖണ്ഡികകൾ ഇത് ശരിവെക്കുമ്പോൾ 633 നേരെ വിപരീതമായ അർത്ഥമാണ് നൽകുന്നത്.

"*മൃതനായ മിശിഹാ ഇറങ്ങിയ മൃതരുടെ വാസസ്ഥാനത്തെ വിശുദ്ധഗ്രന്ഥം പാതാളം (Hell) എന്നാണ് വിളിക്കുന്നത്. ഹീബ്രു ഭാഷയിൽ ഷിയോൾ (Sheol) എന്നും ഗ്രീക്കു ഭാഷയിൽ ഹേദെസ് (Hades) എന്നും ആണ് ഈ സ്ഥലം അറിയപ്പെടുക. അവിടെയുള്ളവർക്കു ദൈവദർശനം ലഭിക്കുന്നില്ല. ദുഷ്ടരായാലും നീതിമാന്മാരായാലും രക്ഷകനെ പ്രതീക്ഷിച്ചിരിക്കുമ്പോൾ എല്ലാ മൃതരുടെയും അവസ്ഥ ഇതാണ്. ഇപ്പറഞ്ഞ രണ്ടു കൂട്ടരുടെയും സ്ഥിതി ഒന്നു തന്നെയാണ് എന്ന് അർത്ഥമില്ല. അബ്രാഹത്തിന്റെ മടിയിൽ സ്വീകരിക്കപ്പെട്ട ലാസർ എന്ന ദരിദ്രന്റെ ഉപമയിലൂടെ യേശു ഇക്കാര്യം വ്യക്തമാക്കിയിട്ടുണ്ട്. അബ്രാഹത്തിന്റെ മടിയിൽ തങ്ങളുടെ രക്ഷകനെ കാത്തിരുന്ന ഈ വിശുദ്ധാത്മാക്കളെ തന്നെയാണ് കർത്താവായ ക്രിസ്തു പാതാളത്തിലേക്കിറങ്ങിയപ്പോൾ വിമുക്തരാക്കിയത്. ശപിക്കപ്പെട്ടവരെ മോചിപ്പിക്കാനോ ശാപസ്ഥലമായ പാതാളത്തെ നശിപ്പിക്കാനോ അല്ല, പിന്നെയോ തന്റെ മുമ്പെപോയ നീതിമാന്മാരെ വിമുക്തരാക്കാനാണ് അവിടുന്ന് പാതാളത്തിലിറങ്ങിയത്* " (CCC.633). ഈ പഠനം ആശയക്കുഴപ്പം സൃഷ്ടിക്കുന്നതാണ്.

ഈശോ രക്ഷിച്ചത് അന്ധകാരത്തിലും അടിമത്വത്തിലും ജീവിതകാലം മുഴുവൻ ബന്ധനത്തിലും അയിരുന്നവരെയാണെന്ന് വ്യക്തമായി പറയുമ്പോൾ അത് അബ്രാഹത്തിന്റെ മടി

യിലുള്ളവരായിരുന്നു എന്ന് വിശ്വസിക്കുക പ്രയാസമാണ്. "*അതു മരണത്തിന്മേൽ അധികാരമുള്ള പിശാചിനെ തന്റെ മരണത്താൽ നശിപ്പിച്ച് മരണ ഭയത്തോടെ ജീവിതകാലം മുഴുവൻ അടിമത്വത്തിൽ കഴിയുന്നവരെ രക്ഷിക്കുന്നതിനു വേണ്ടിയാണ്*" (ഹെബ്രാ.2:15)."*അവൻ ഉന്നതങ്ങളിലേക്ക് ആരോഹണം ചെയ്തപ്പോൾ അസംഖ്യം തടവുകാരെ കൂടെ കൊണ്ടുപോയി* " (എഫേ.4:8) എന്നും പറയുന്നു. ഈശോ സുവിശേഷം പ്രസംഗിച്ചതാകട്ടെ നോഹിന്റെ കാലത്ത് പെട്ടകം പണിയപ്പെട്ടപ്പോൾ ക്ഷമാപൂർവ്വം കാത്തിരുന്ന ദൈവത്തെ അനുസരിക്കാത്തവരോടായിരുന്നു (1പത്രോ.3:19). അവരാണോ അബ്രാഹത്തിന്റെ മടിയിലുള്ളവർ? അബ്രാഹത്തിന്റെ മടിയിലുള്ളവർ സന്തോഷത്തിലും ആനന്ദത്തിലും കഴിയുന്നവരായിട്ടാണ് ലൂക്ക.16:25-ൽ പറയുന്നത്. എന്നു മാത്രമല്ല ജ്ഞാനത്തിന്റെ പുസ്തകത്തിൽ പറയുന്നു: "*നീതിമാന്മാരുടെ ആത്മാവ് ദൈവകരങ്ങളിലാണ്, ഒരു ഉപദ്രവവും അവരെ സ്പർശിക്കുകയില്ല* "(ജ്ഞാനം3:1). അതിനാൽ *അബ്രാഹത്തിന്റെ മടിയിൽ തങ്ങളുടെ രക്ഷകനെ കാത്തിരുന്ന ഈ വിശുദ്ധാത്മാക്കളെ മാത്രമാണ് കർത്താവായ ക്രിസ്തു പാതാളത്തിലേക്ക് ഇറങ്ങിയപ്പോൾ വിമുക്തരാക്കിയത്*"എന്ന് പറയുന്നത് തിരുവചനങ്ങളുമായി യോജിച്ച് പോകുന്നില്ല. മാത്രമല്ല ഇത് 632, 634, 635, ഖണ്ഡികകൾക്ക് നേരെ വിപരീതവും അവിശ്വസനീയവുമാണ്.

യേശുക്രിസ്തുവിന്റെ പാതാള സന്ദർശനം ശിക്ഷിക്കപ്പെട്ട ആത്മാക്കളെ മോചിപ്പിക്കുവാനും കൂടിയായിരുന്നു എന്ന് അംഗീകരിക്കാത്തവരോട് ഒന്നു ചോദിക്കട്ടെ. ആദം മുതൽ മോശയുടെ കാലം വരെ ആദത്തിന്റെ പാപത്തിന് സദൃശമായ പാപം ചെയ്യാത്തവരുടെ മേൽപ്പോലും മരണം (സാത്താൻ) ആധിപത്യം പുലർത്തിയതായി റോമ. 5:14-ൽ പറയുന്നു. അതിനാൽ, ആദം മുതൽ മോശയുടെ കാലം വരെയുള്ള സകലരും, മോശയുടെ കാലം മുതൽ യേശുക്രിസ്തുവിന്റെ കാലംവരെ ജീവിതത്തിൽ പാപം ചെയ്തിട്ടുള്ള (നിയമം ലംഘിച്ചിട്ടുള്ള) വരുമായ, കോടാനുകോടി മനുഷ്യർ യേശുക്രിസ്തുവിന്റെ പാപപരിഹാരബലി പൂർത്തിയാകാതിരുന്നതു കൊണ്ട്, തനതു വിധിയിൽ നിത്യ ശിക്ഷക്ക് വിധേയരായി എന്നാണോ പറയുന്നത്? യേശുക്രിസ്തുവിന്റെ രക്ഷാകര ദൗത്യത്തിൽ (വീണ്ടെടുപ്പു കർമ്മത്തിൽ) അവർക്കും അവകാശമില്ലെന്നോ? യേശുക്രിസ്തുവിന്റെ പാതാള സന്ദർശനത്തെ നിഷേധിക്കുന്നവർ ക്രിസ്തു

വിന്റെ രക്ഷാകര ദൗത്യത്തിലുള്ള അജ്ഞതയെയാണ് വിളിച്ചോതുന്നത്.

*"ഏക സത്യദൈവമായ അവിടുത്തെയും അങ്ങ് അയച്ച യേശുക്രിസ്തുവിനെയും അറിയുക എന്നതാണ് നിത്യജീവൻ"* (യോഹ.17:3). *"യേശു പറഞ്ഞു: വഴിയും സത്യവും ജീവനും ഞാനാണ്. എന്നിലൂടെയല്ലാതെ ആരും പിതാവിന്റെ അടുക്കലേക്ക് വരുന്നില്ല"*(യോഹ.14:6). *"ദൈവത്തെക്കുറിച്ച് അജ്ഞത പുലർത്തുന്നവർക്കും, നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ സുവിശേഷം അനുസരിക്കാത്തവർക്കും എതിരായി പ്രതികാരം ചെയ്യും"*(2തെസ.1:9). ഈ തിരുവചനങ്ങളനുസരിച്ച് ഒരു ആത്മാവിന് മരണശേഷം സുവിശേഷം കേൾക്കുവാനും വിശ്വാസം സ്വീകരിക്കുവാനും കഴിയില്ലെങ്കിൽ, യേശുക്രിസ്തുവിനു മുമ്പ് ജീവിച്ച് മരിച്ചുപോയവർക്കും, ജീവിതകാലത്ത് യേശുക്രിസ്തുവിനെപ്പറ്റി കേൾക്കുവാനും വിശ്വാസം സ്വീകരിക്കുവാനും കഴിയാത്തവർക്കും ഒന്നുകിൽ നിത്യജീവൻ ലഭിക്കില്ല എന്നു പറയേണ്ടി വരും; അഥവാ നിത്യ ജീവൻ ലഭിക്കുമെങ്കിൽ വചനം തെറ്റാണെന്ന് പറയേണ്ടി വരും. ദൈവവചനത്തിന് തെറ്റുപറ്റുമോ? യേശുക്രിസ്തുവിനെ അറിയണമെങ്കിൽ അവനെപ്പറ്റി കേൾക്കണം. കേൾക്കണമെങ്കിൽ പ്രഘോഷിക്കണം. അതുകൊണ്ടാണ് ക്രിസ്തു മരണം വരിച്ചുകൊണ്ട് മരണത്തിന്റെ അഗാധതയിലേക്ക് ഇറങ്ങിചെന്ന് മരണത്തിന്റെമേൽ അധികാരമുള്ളവനെ, അതായത് പിശാചിനെ, നശിപ്പിക്കുകയും മരണഭീതിയാൽ ജീവിതകാലം മുഴുവനും ബന്ധനത്തിലായിരുന്ന ആത്മാക്കളെ മോചിപ്പിച്ച്, സുവിശേഷം പ്രസംഗിച്ച്, അതിൽ വിശ്വസിച്ചവരെ ഉയർത്തെഴുന്നേറ്റപ്പോൾ കൂടെ കൊണ്ടുപോവുകയും ചെയ്തതായി തിരുവചനം സാക്ഷ്യപ്പെടുത്തുന്നത്. (യോഹ.5:25, ഹെബ്രാ.2:15, 1.പത്രോ.3:19, എഫേ 4:8).

കുറച്ച് നാളുകൾക്കു മുമ്പ് മലങ്കര കത്തോലിക്കാ സഭയിലുള്ള ഒരു സന്യാസിനിയുടെ ശവസംസ്കാര ശുശ്രൂഷയിൽ പങ്കെടുക്കാനിടയായി. ശുശ്രൂഷയിലെ ഒരു പ്രാർത്ഥന ഇപ്രകാരമായിരുന്നു. *"നിന്റെ കരുണ നിമിത്തം അപമാനത്തിന്റെ കുരിശ് നീ സഹിക്കുകയും ഞങ്ങളെ തേടി നീ എല്ലാം വിഴുങ്ങുന്ന പാതാളത്തിന്റെ ഗർത്തത്തിലേക്ക് ഇറങ്ങുകയും ചെയ്തു. അതിന്റെ ശക്തമായ പ്രവേശന കവാടങ്ങൾ തകർക്കുകയും അഴികൾ ഇടിച്ചു പൊളിക്കുകയും ചെയ്തിട്ട് നാശകരമായ നിരാശയിൽ നിന്നും ബന്ധനത്തിന്റെ വിലങ്ങുകളിൽ നിന്ന്*

*ആത്മാക്കളെ നീ വിടുവിച്ചു. ഞങ്ങളെ തടവിലാക്കുന്ന സാത്താനിൽ നിന്നു രക്ഷിക്കുകയും സ്വതന്ത്രാവസ്ഥയിലേക്കും നിന്റെ കൂടെയുള്ള സഹവാസത്തിലേക്കും ഞങ്ങളെ മടക്കി കൊണ്ടു വരുകയും ചെയ്തു. അങ്ങനെ നിന്റെ മഹിമയെ ആരാധിക്കാനായി നിന്റെ അജഗണത്തെ തിരിച്ചുകൊണ്ടു വന്ന് പ്രത്യാശയില്ലാത്ത ഞങ്ങളെ നീ പ്രത്യാശയിലേക്കു നയിച്ചു. ഞങ്ങൾക്കു എതിർക്കുവാൻ ശക്തിയില്ലാതിരുന്നപ്പോൾ നിന്നോടു യാചിക്കുന്നതിനായി നിന്റെ കൃപാവരത്തിലേക്കുള്ള പ്രവേശനം ഞങ്ങൾക്കു നീ ലഭ്യമാക്കി. അങ്ങനെ ആത്മവിശ്വാസത്തിന് ഒരു ഉറച്ച സങ്കേതം ഉള്ളതിനാൽ സത്യവിശ്വാസത്തിലും നിന്നിലുള്ള പ്രത്യാശയിലും മുൻകൂട്ടി നിദ്ര പ്രാപിച്ച ശാരീരികരും ആത്മീയരുമായ ഞങ്ങളുടെ മാതാപിതാക്കളും സഹോദരങ്ങളുമായ എല്ലാവർക്കും വേണ്ടി ഞങ്ങൾ പ്രാർത്ഥനകളും യാചനകളും അർപ്പിക്കുന്നു* (സന്യാസിനികളുടെ ശവസംസ്കാരം. Page 30,31). ഈ പ്രാർത്ഥനയുടെ പൗരാണിക പ്രാധാന്യത്തെക്കുറിച്ച് പുസ്തകത്തിന്റെ ആമുഖത്തിൽ വിവരിക്കുന്നുണ്ട്. ഇതിൽ നിന്നെല്ലാം ശിക്ഷിക്കപ്പെട്ടവരെയാണ് യേശുക്രിസ്തു രക്ഷപ്പെടുത്തിയത് എന്ന് വളരെ വ്യക്തമല്ലേ?

ഒരു ആത്മാവിന് മരണശേഷം സുവിശേഷം കേൾക്കുവാനും വിശ്വാസം സ്വീകരിക്കുവാനും കഴിയുമെങ്കിൽ, തന്റെ ജീവിതകാലത്തെ പാപങ്ങളിൽനിന്ന് പാപമോചനം പ്രാപിക്കുവാനും കഴിയും. ഇതിനെതിരെയുള്ള വാദഗതികൾ ശക്തമാണെങ്കിലും മാരകപാപങ്ങൾ തനതുവിധിക്കു ശേഷം ക്ഷമിക്കപ്പെടുകയില്ലായെന്ന് ആധികാരികമായി പറയുവാൻ സാധിക്കുമോ? "*മോശയുടെ നിയമം വഴി നീതീകരണം ലഭിക്കാനാവാത്ത കാര്യങ്ങളുണ്ട്. വിശ്വസിക്കുന്നവർക്ക് അവൻ വഴി അവയിൽ നീതീകരണം ലഭിക്കുന്നു*"(അപ്പ.3:39). "*നമുക്കു ദോഷകരമായി നിന്ന ലിഖിത നിയമങ്ങളെ അവൻ മായിച്ചു കളയുകയും അവയെ കുരിശിൽ തറച്ചു നിഷ്കാസനം ചെയ്യുകയും ചെയ്തു*" (കൊളോ.2:14). "*നിയമാനുഷ്ഠാനം വഴിയല്ല, ക്രിസ്തുവിലുള്ള വിശ്വാസം വഴി നീതീകരിക്കപ്പെടേണ്ടതിനാണ് നാം തന്നെയും യേശുക്രിസ്തുവിൽ വിശ്വസിച്ചത്* "(ഗലാത്തി.2:16). ഒരു കാര്യം നാം മനസ്സിലാക്കണം. യൂദാസും തന്റെ അനുചരന്മാരും മാരകപാപത്തിൽ മരിച്ചുപോയവർക്ക് പാപമോചനം ലഭിക്കുന്നതിന് പാപപരിഹാര കർമ്മം അനുഷ്ഠിച്ചു. എന്തുകൊണ്ടെന്നാൽ തിരുവചനം വ്യക്തമായി പറയുന്നു, യൂദാസ് ആർക്കുവേണ്ടി

പ്രാർത്ഥിച്ചുവോ അവരുടെ മരണകാരണം ഈ പാപമായിരുന്നു എന്ന്. യൂദാസിന്റെയും അനുചരന്മാരുടെയും ഈ പ്രവൃത്തി ദൈവസന്നിധിയിൽ ശ്രേഷ്ഠവും ഉചിതവുമായി ഭവിക്കുകയും ചെയ്തതായി മക്കബായരുടെ പുസ്തകം വ്യക്തമാക്കുന്നു (2മക്ക.12:40).

യോഹന്നാന്റെ സുവിശേഷത്തിൽ പറയുന്നുണ്ട് *"പിതാവ് ആരെയും വിധിക്കുന്നില്ല; വിധിമുഴുവൻ അവിടുന്നു പുത്രനെ ഏൽപിച്ചിരിക്കുന്നു"*(5:22). *"മനുഷ്യപുത്രനായതു കൊണ്ട് വിധിക്കാനുള്ള അധികാരവും അവനു നൽകിയിരിക്കുന്നു"*(5:27). വിധിക്കാനുള്ള അധികാരം മനുഷ്യപുത്രനായ യേശുക്രിസ്തുവിനാകയാൽ, യേശുവിനു മുമ്പ് നിത്യശിക്ഷക്ക് വിധിക്കപ്പെട്ടവർ ഉണ്ടെന്ന് അവകാശപ്പെടുന്നവർ ആരാണ് ആ വിധി നടപ്പാക്കിയത് എന്നു കൂടി വെളിപ്പെടുത്തണം.

*"ഇതാ ഞാൻ വേഗം വരുന്നു. എന്റെ സമ്മാനവും ഞാൻ കൊണ്ടുവരുന്നുണ്ട്. ഓരോരുത്തർക്കും സ്വന്തം പ്രവൃത്തികൾക്കനുസൃതം പ്രതിഫലം നല്കാനാണു ഞാൻ വരുന്നത് "* (വെളി.22:12).

*"ദൈവത്തെക്കുറിച്ച് അജ്ഞത പുലർത്തുന്നവർക്കും, നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ സുവിശേഷം അനുസരിക്കാത്തവർക്കും എതിരായി പ്രതികാരം ചെയ്യും. അവർ കർത്താവിന്റെ സന്നിധിയിൽ നിന്നും അവന്റെ ശക്തിയുടെ മഹത്വത്തിൽനിന്നും തിരസ്ക്കരിക്കപ്പെട്ട് ശിക്ഷയനുഭവിക്കും. കർത്താവ് തന്റെ വിശുദ്ധരിൽ മഹത്വപ്പെടുന്നതിനും ഞങ്ങൾ നിങ്ങൾക്ക് നൽകിയ സാക്ഷ്യം മുഖേന വിശ്വാസികളായവരിലൂടെ കീർത്തിക്കപ്പെടുന്നതിനുമായി ആ ദിവസം അവൻ വരുമ്പോൾ ഇത് സംഭവിക്കും"*(2തെസ.1:9,10). *"മനുഷ്യപുത്രൻ സ്വപിതാവിന്റെ മഹത്വത്തിൽ തന്റെ ദൂതന്മാരോടൊത്തു വരാനിരിക്കുന്നു. അപ്പോൾ അവൻ ഓരോരുത്തർക്കും താന്താങ്ങളുടെ പ്രവൃത്തിക്കനുസരിച്ചു പ്രതിഫലം നൽകും"* (മത്താ.16:27).

*"കളകൾ ശേഖരിച്ച് അഗ്നിക്കിരയാക്കുന്നതെങ്ങനെയോ അങ്ങനെ തന്നെ യുഗാന്ത്യത്തിലും സംഭവിക്കും. മനുഷ്യപുത്രൻ തന്റെ ദൂതന്മാരെ അയക്കുകയും അവർ അവന്റെ രാജ്യത്തുനിന്ന് എല്ലാ പാപഹേതുക്കളെയും തിന്മ പ്രവർത്തിക്കുന്നവരെയും ഒരു മിച്ചുകൂട്ടി അഗ്നികുണ്ഡത്തിലേക്ക് എറിയുകയും ചെയ്യും"*(മത്താ.13:40-42). *"യുഗാന്ത്യത്തിലും ഇതുപോലെ സംഭ*

*വിക്കും. ദൈവദൂതന്മാർ ദുഷ്ടരെ നീതിമാന്മാരിൽ നിന്ന് വേർതിരിക്കുകയും അഗ്നികുണ്ഡത്തിലേക്ക് എറിയുകയും ചെയ്യും"* (മത്താ.13:49,50). കളകളുടെ ഉപമയിൽ വേലക്കാർ ചോദിച്ചു: ഞങ്ങൾ പോയി കളകൾ പറിച്ചു കൂട്ടട്ടേ? "*അവൻ പറഞ്ഞു: വേണ്ട, കളകൾ പറിച്ചെടുക്കുമ്പോൾ അവയോടൊപ്പം ഗോതമ്പു ചെടികളും നിങ്ങൾ പിഴുതു കളഞ്ഞെന്നുവരും. കൊയ്ത്തു വരെ അവ രണ്ടും ഒരുമിച്ചു വളരട്ടെ. കൊയ്ത്തു കാലത്തു ഞാൻ കൊയ്ത്തുകാരോടു പറയും; ആദ്യമേ കളകൾ ശേഖരിച്ച്, തീയിൽ ചുട്ടുകളയുവാൻ അവ കെട്ടുകളാക്കി വയ്ക്കുവിൻ* "(മത്താ.13:29,30). "*കൊയ്ത്തു യുഗാന്തമാണ്; കൊയ്ത്തുകാർ ദൈവദൂതന്മാരും*"(മത്താ.13:39).

"*എന്നാൽ ഭീരുക്കൾ അവിശ്വാസികൾ, ദുർമ്മാർഗ്ഗികൾ, കൊലപാതകികൾ, വ്യഭിചാരികൾ, മന്ത്രവാദികൾ, വിഗ്രഹാരാധകർ, കാപട്യക്കാർ എന്നിവരുടെ ഓഹരി തീയും ഗന്ധകവും എരിയുന്ന തടാകമായിരിക്കും. ഇതാണ് രണ്ടാമത്തെ മരണം* "(വെളി. 21:8). "*ഇതാണ് രണ്ടാമത്തെ മരണം – അഗ്നിത്തടാകം. ജീവന്റെ ഗ്രന്ഥത്തിൽ പേരെഴുതപ്പെടാത്തവരെല്ലാം അഗ്നിത്തടാകത്തിലേക്ക് എറിയപ്പെട്ടു*" (വെളി.20:15).

ഇതിൽ നിന്നും നിത്യശിക്ഷ എന്നു പറയുന്നത്, ആത്മാവിന്റെ നാശം – രണ്ടാമത്തെ മരണം – സംഭവിക്കുന്നത് അന്ത്യവിധിയിലാണെന്ന് വ്യക്തമല്ലെ? അതിനാൽ തിന്മ ചെയ്തവർ കർത്താവിന്റെ സന്നിധിയിൽനിന്ന് പൂർണ്ണമായി തിരസ്ക്കരിക്കപ്പെടുന്നത് അന്ത്യവിധിയിൽ മാത്രമായിരിക്കും എന്നല്ലെ മനസ്സിലാക്കേണ്ടത് ? എങ്കിലും ഒരു കാര്യം മറക്കരുത്. ഒരു മനുഷ്യന്റെ ശരാശരി ആയുസ്സ് എൺപത് വർഷത്തിൽ താഴെയാണ്. ഒരു പക്ഷേ തനതു വിധിയിൽ ലഭിക്കുന്ന ശിക്ഷയുടെ കാലാവധി ആയിരക്കണക്കിന് വർഷങ്ങളായിരിക്കാം. അതിനാൽ തനതു വിധിയിൽ ലഭിക്കുന്ന നീണ്ട ശിക്ഷ ആരെങ്കിലും നിത്യശിക്ഷയായി കരുതിയാൽ അവരെ കുറ്റപ്പെടുത്താനാകില്ല.

അഗ്നിത്തടാകത്തിൽ ഇപ്പോൾ ആരെങ്കിലും ഉള്ളതായി വചനം പറയുന്നില്ല. യുഗാന്ത്യത്തിൽ മൃഗവും വ്യാജ പ്രവാചകനും അഗ്നിത്തടാകത്തിലേക്ക് എറിയപ്പെടുമെന്ന് പറയുന്നു. "*അപ്പോൾ അശ്വാരൂഢനോടും അവന്റെ സൈന്യനിരയോടും യുദ്ധം ചെയ്യാൻ മൃഗവും ഭൂമിയിലെ രാജാക്കന്മാരും അവരുടെ സൈന്യങ്ങളും ഒന്നിച്ചുകൂടിയിരിക്കുന്നതു ഞാൻ കണ്ടു. മൃഗം പിടിക്കപ്പെട്ടു. അതിനോടൊപ്പം അതിന്റെ മുമ്പാകെ അടയാള*

*ങ്ങൾ കാണിച്ച്, മൃഗത്തിന്റെ മുദ്ര സ്വീകരിക്കുകയും അതിന്റെ സാദൃശ്യത്തെ ആരാധിക്കുകയും ചെയ്തിരുന്നവരെ പാപത്തിലേക്കു വശീകരിച്ചിരുന്ന വ്യാജപ്രവാചകനും പിടിക്കപ്പെട്ടു. ഇരുവരും ഗന്ധകമെരിയുന്ന അഗ്നിത്തടാകത്തിലേക്കു ജീവനോടെ എറിയപ്പെട്ടു"* (വെളി.19:19-20).

*"പിന്നെ ഞാൻ കുറെ സിംഹാസനങ്ങൾ കണ്ടു. അവയിൽ ഇരുന്നവർക്കു വിധിക്കാൻ അധികാരം നൽകപ്പെട്ടിരിക്കുന്നു. കൂടാതെ യേശുവിനും ദൈവവചനത്തിനും നൽകിയ സാക്ഷ്യത്തെ പ്രതി ശിരച്ഛേദം ചെയ്യപ്പെട്ടവരുടെ ആത്മാക്കളെയും, മൃഗത്തെയോ അതിന്റെ സാദൃശ്യത്തേയോ, ആരാധിക്കുകയും നെറ്റിയിലും കൈയിലും അതിന്റെ മുദ്ര സ്വീകരിക്കുകയും ചെയ്യാതിരുന്നവരെയും ഞാൻ കണ്ടു.* ***അവർ ജീവൻ പ്രാപിക്കുകയും ആയിരം വർഷം ക്രിസ്തുവിനോടുകൂടി വാഴുകയും ചെയ്തു. ഇതാണ് ഒന്നാമത്തെ പുനരുത്ഥാനം.*** *മരിച്ചവരിൽ അവശേഷിച്ചവർ ആയിരം വർഷം പൂർത്തിയാകുന്നതുവരെ ജീവൻ പ്രാപിച്ചില്ല. ഒന്നാമത്തെ പുനരുത്ഥാനത്തിൽ പങ്കുകൊള്ളുന്നവർ അനുഗ്രഹീതരും പരിശുദ്ധരുമാണ്. ഇവരുടെമേൽ രണ്ടാമത്തെ മരണത്തിന് അധികാരമില്ല. ഇവർ ദൈവത്തിന്റെയും ക്രിസ്തുവിന്റെയും പുരോഹിതരായിരിക്കും. അവർ അവനോടുകൂടെ ആയിരം വർഷം വാഴുകയും ചെയ്യും. ആയിരം വർഷം തികയുമ്പോൾ സാത്താൻ ബന്ധനത്തിൽ നിന്ന് മോചിതനാകും. ഭൂമിയുടെ നാലു കോണുകളിലുള്ള ജനങ്ങളെ വഴിതെറ്റിക്കാൻ അവൻ പുറത്തുവരും. ഗോഗ്, മാഗോഗ് എന്നിവയെ യുദ്ധത്തിനായി അവൻ ഒരുമിച്ചു കൂട്ടും. അവരുടെ സംഖ്യ കടൽപ്പുറത്തെ മണൽത്തരികളോളം ആയിരിക്കും. അവർ ഭൂതലത്തിൽ കയറി വന്ന് വിശുദ്ധ പാളയവും പ്രിയപ്പെട്ട പട്ടണവും വളഞ്ഞു. എന്നാൽ സ്വർഗ്ഗത്തിൽ നിന്ന് അഗ്നിയിറങ്ങി അവരെ വിഴുങ്ങി. അവരെ വഴിതെറ്റിക്കുന്ന പിശാചാകട്ടെ മൃഗവും, വ്യാജപ്രവാചകനും വസിച്ചിരുന്ന ഗന്ധകാഗ്നിത്തടാകത്തിലേക്ക് എറിയപ്പെട്ടു. അവിടെ രാപ്പകൽ നിത്യകാലത്തേക്ക് അവർ പീഢിപ്പിക്കപ്പെടും"*(വെളിപാട്.20:4-10). വളരെയേറെ ദൈവീക രഹസ്യങ്ങൾ വെളിപ്പെടുത്തുന്നവയാണീ വചനങ്ങൾ.

ഒന്നാമത്തെ പുനരുത്ഥാനത്തിൽ പങ്കുകൊള്ളാത്ത മരിച്ചവരിൽ അവശേഷിച്ചവർ ആയിരം വർഷം പൂർത്തിയാകുന്നതുവരെ ജീവൻ പ്രാപിച്ചില്ല എന്നതുകൊണ്ട് ഇനി അവർ ജീവൻ പ്രാപിക്കില്ല എന്നർത്ഥമില്ല. ഒന്നാമത്തെ പുനരുത്ഥാനം എന്നു പറയുന്നതിനാൽ മറ്റൊരു പുനരുത്ഥാനം കൂടിയുണ്ട്

എന്നു മനസ്സിലാക്കാം. എന്നു മാത്രമല്ല ലോകാരംഭം മുതൽ ജീവിച്ച് പാപത്തിൽ മരിച്ചു പോയി പിശാചിന്റെ അടിമത്വത്തിൽ കഴിയുന്ന ആത്മാക്കളെയാണ് ഗോഗും മാഗോഗും എന്നതു കൊണ്ട് ഉദ്ദേശിക്കുന്നത്. എന്തെന്നാൽ വെളിപാട് ഒമ്പതാം അ ദ്ധ്യായത്തിൽ പതാളം തുറക്കപ്പെടുന്നതായും അവിടെനിന്നും വെട്ടുകിളികൾ പുറത്തു വന്ന് മനുഷ്യരെ ആക്രമിക്കുന്നതായും പറയുന്നുണ്ട്. സാത്താൻ തന്റെ അടിമത്വത്തിൽ കഴിയുന്ന ആത്മാക്കളെ ഉപയോഗിച്ചാണ് ലോകത്തിൽ അസമാധാനം സൃഷ്ടിച്ച് അവന്റെ രാജ്യം വിപുലീകരിക്കുന്നത്. കടൽപ്പുറ ത്തെ മണൽത്തരികളോളം ഉണ്ടായിരുന്നവരിൽ പിശാച് (സാ ത്താൻ) മാത്രമാണ് ഗന്ധകാഗ്നി തടാകത്തിലേക്ക് എറിയപ്പെ ടുന്നത് എന്നത് പ്രത്യേകം ശ്രദ്ധിക്കേണ്ടതുണ്ട്. ബാക്കിയുള്ള വർക്ക് എന്ത് സംഭവിക്കും? അവരെയെല്ലാം ഗന്ധകാഗ്നി തടാ കത്തിലേക്ക് എറിയാതെ അഗ്നി വിഴുങ്ങി എന്നാണ് പറയുന്നത്. ഇവരെല്ലാവരും അന്ത്യവിധി കഴിഞ്ഞവരായിരുന്നെങ്കിൽ സാ ത്താനോടൊപ്പം ഗന്ധകാഗ്നി തടാകത്തിലേക്ക് എറിയുമായി രുന്നു. പിഴച്ചുപോയ മാലാഖമാർ പോലും അവിടെയുള്ളതായി പറയുന്നില്ല എന്നു മനസ്സിലാക്കുക.

ഇതിൽനിന്നും അനീതി പ്രവർത്തിക്കുന്നവരെ വിധി ദിനം വരെ ശിക്ഷാവിധേയരാക്കി സൂക്ഷിക്കുന്ന സ്ഥലവും (2പത്രോ.2:9), പാപം ചെയ്ത ദൂതന്മാരെ വിധിദിനംവരെ സൂ ക്ഷിക്കുന്ന നരകത്തിലെ ഇരുൾകുഴിയും (2പത്രോ.2:4, യൂദാ.1:6), യേശുനാഥൻ തന്റെ കുരിശു മരണത്തിനുശേഷം ആത്മാവോ ടുകൂടെച്ചെന്ന് ബന്ധനസ്ഥരായ ആത്മാക്കളോട് സുവിശേഷം പ്രസംഗിച്ച പാതാള(നരക)വും, ജീവന്റെ ഗ്രന്ഥത്തിൽ പേരെഴു തപ്പെടാത്തവരെല്ലാം പതിക്കുന്ന പിശാചും മൃഗവും വ്യാജ പ്രവാചകനും വസിക്കുന്ന ഗന്ധകാഗ്നി തടാകമല്ലെന്ന് (നിത്യ നരകമല്ലെന്ന്) വ്യക്തമാകുന്നു.

"*കർത്താവിന്റെ മഹത്തും ഭീതിജനകവുമായ ദിവസം വരുന്നതിനുമുമ്പ് പ്രവാചകനായ ഏലിയായെ ഞാൻ നിങ്ങ ളുടെ അടുത്തേക്ക് അയയ്ക്കും. ഞാൻ വന്നു ദേശത്തെ ശാപം കൊണ്ടു നശിപ്പിക്കാതിരിക്കേണ്ടതിന് അവൻ പിതാക്കന്മാരുടെ ഹൃദയം മക്കളിലേക്കും മക്കളുടെ ഹൃദയം പിതാക്കന്മാരിലേക്കും തിരിക്കും*"(മലാക്കി.4:5). ഇതുതന്നെ പ്രഭാഷകന്റെ പുസ്തകം 48:10-ലും പറയുന്നുണ്ട്. അവസാന നാളുകളിൽ ദൈവം ആത്മാ ക്കളുടെ രക്ഷക്കായി ഒരുക്കുന്ന ഒരു അവസരമാണിത്. പൂർവ്വീ കരെപറ്റി ഓർമ്മിക്കുവാനും അവർക്കുവേണ്ടി പ്രാർത്ഥിക്കു

വാനും ഇടവരുത്തും. മത്തായിയുടെ സുവിശേഷത്തിൽ പറയുന്നുണ്ടല്ലോ: "*അവസാനത്തെ ചില്ലിക്കാശും കൊടുത്തു വീട്ടുവോളം നീ അവിടെ നിന്നു പുറത്തു വരുകയില്ലെന്നു സത്യമായി ഞാൻ നിന്നോടു പറയുന്നു*" (5:26). ഇന്ന് പീഡിപ്പിക്കപ്പെടുന്ന അവസ്ഥയിൽ സ്വയം കടങ്ങൾ വീട്ടാനാകാതെ ആരെങ്കിലും - തങ്ങളുടെ ജീവിത കാലത്ത് ചെയ്ത പ്രവർത്തികളുടെ ഫലം അനുഭവിക്കുന്നവരെങ്കിലും - തങ്ങളെ സഹായിക്കാൻ വരുമോ എന്ന് പ്രതീക്ഷയോടെ കാത്തിരിക്കുന്ന ഒരു പറ്റം ആത്മാക്കളുണ്ട്. കടങ്ങൾ വീടാത്തതുമൂലം പാപമോചനം ലഭിക്കാത്ത ഈ ആത്മാക്കൾ നമ്മുടെ പരിഹാര പ്രവൃത്തികളും പ്രാർത്ഥനകളും വഴി രക്ഷയുടെ അനുഭവത്തിലേക്ക് കടന്നു പോവുകയും അവരിലൂടെ വന്നിട്ടുള്ള ശാപങ്ങളിൽ നിന്ന് തലമുറകൾ മോചിതരാകുകയും ചെയ്യുന്നു.

യേശുവിന്റെ രണ്ടാമത്തെ ആഗമനത്തിൽ പാതാള നരകം അടച്ച് മുദ്രവെക്കുന്നതുവരെ അത് തുറന്നിരിക്കുന്നതിനാൽ, ജീവിച്ചിരിക്കുന്നവരുടെ പ്രാർത്ഥന കൊണ്ട് ശിക്ഷിക്കപ്പെട്ട ആത്മാക്കളെ മോചിപ്പിക്കുവാൻ സാധിക്കും. നരക കവാടങ്ങൾ സഭയ്ക്കെതിരെ (സഭാമക്കൾക്കെതിരെ) പ്രബലപ്പെടുകയില്ല എന്നതുകൊണ്ട് അതാണ് അത്ഥമാക്കുന്നത്. ഒരു വ്യക്തിയും നിത്യ നരകത്തിൽ പോയതായി സഭ ഔദ്യോഗികമായി പ്രഖ്യാപിച്ചിട്ടില്ലാത്തതിനാൽ പരേതരായ ഏതൊരു വിശ്വാസിക്കും വേണ്ടി പ്രാർത്ഥിക്കാൻ സഭാംഗങ്ങൾക്ക് അവകാശവും ഉത്തരവാദിത്വവും ഉള്ളതായി സഭയുടെ പഠനത്തിൽ പറയുന്നുണ്ട്. അപകടങ്ങളിൽപ്പെട്ട് വഴിയരുകിൽ അതിഗുരുതരാവസ്ഥയിൽ കിടക്കുന്നവരെ, അവർ എന്തായാലും മരിക്കുകയേയുള്ളൂ എന്നു കരുതി ഉപേക്ഷിച്ചു പോകുന്നതിനേക്കാൾ എത്രയോ ക്രൂരമായിരിക്കും, സ്വയം രക്ഷപ്പെടാനാകാതെ അതികഠോര പീഡനങ്ങൾക്ക് വിധേയരാകുന്ന ആത്മാക്കളെ, അവർ നിത്യശിക്ഷയ്ക്ക് വിധിക്കപ്പെട്ടവരാണെന്ന മുൻവിധിയോടെ സഹായിക്കാതിരിക്കുന്നത് എന്ന് മനസ്സിലാക്കണം. തെറ്റായ പഠനങ്ങളുടെ പേരിൽ തനതുവിധിയിൽ ശിക്ഷിക്കപ്പെട്ടവരെ സഹായിക്കാനാകില്ല എന്ന് പറയുമ്പോൾ, ആത്മാക്കൾക്ക് രക്ഷപ്പെടുവാനുള്ള അവസരം നഷ്ടപ്പെടുത്തികൊണ്ട്, സാത്താന്റെ കെണിയിൽപ്പെട്ട്, ദൈവീക പദ്ധതികളെ തകർക്കുകയല്ലെ ചെയ്യുന്നത് എന്ന് ചിന്തിക്കണം.

തിരുവചനം പറയുന്നു, "*എനിക്കു ദയ തോന്നുന്നവരോടു ഞാൻ ദയ കാണിക്കും; എനിക്ക് അനുകമ്പ തോന്നുന്ന*

*വരോട് അനുകമ്പയും എന്ന് അവിടുന്നു മോശയോട് അരുളി ചെയ്യുന്നു. അതുകൊണ്ട്, മനുഷ്യന്റെ ആഗ്രഹമോ പ്രയത്ന മോ അല്ല, ദൈവത്തിന്റെ ദയയാണ് എല്ലാറ്റിന്റെയും അടിസ്ഥാ നം*"(റോമ.9:15,16). "*ഒട്ടും കാരുണ്യം കാണിക്കാത്തവരുടെമേൽ കാരുണ്യരഹിതമായ വിധിയുണ്ടാകും, എങ്കിലും വിധിയുടെ മേൽ കാരുണ്യം വിജയം വരിക്കും*"(യാക്കോ.2:13). അന്ത്യവിധി ക്കുശേഷം കാരുണ്യം പ്രതീക്ഷിച്ചിട്ട് കാര്യമില്ലല്ലോ. അതിനാൽ തനതു വിധിയുടെ മേലാണ് കാരുണ്യം വിജയം വരിക്കുന്നത്.

തോബിത്തിന്റെ പുസ്തകത്തിൽ പറയുന്നുണ്ടല്ലോ; "*നമ്മുടെ തിന്മകൾക്ക് അവിടുന്ന് നമ്മെ ശിക്ഷിക്കും. എന്നാൽ, അവിടുന്ന് വീണ്ടും കരുണ ചൊരിയും*"(13:5). വീണ്ടും എസെ ക്കിയേലിന്റെ പുസ്തകത്തിൽ പറയുന്നു "*സോദോമിന്റെയും അവളുടെ പുത്രിമാരുടെയും സമരിയായുടെയും അവളുടെ പുത്രി മാരുടെയും സുസ്ഥിതി ഞാൻ പുനഃസ്ഥാപിക്കും. അതോടൊപ്പം അവരുടെ മധ്യേ നിന്റെ സുസ്ഥിതിയും ഞാൻ പുനഃസ്ഥാപിക്കും. നീയുമായി ഞാൻ ഒരു ഉടമ്പടി സ്ഥാപിക്കും. ഞാനാണ് കർ ത്താവ് എന്ന് അപ്പോൾ നീ അറിയും. അങ്ങനെ നിന്റെ പ്രവൃ ത്തികൾക്ക് ഞാൻ മാപ്പു നൽകുമ്പോൾ നീ അവയെയോർത്ത് ലജ്ജിച്ചു മൗനം ഭജിക്കും - ദൈവമായ കർത്താവ് അരുളിച്ചെ യ്യുന്നു*"(എസെ.16:53,62,63).

"*അതിനാൽ, സൈന്യങ്ങളുടെ കർത്താവ്, ഇസ്രായേ ലിന്റെ ശക്തനായവൻ, അരുളിച്ചെയ്യുന്നു: എന്റെ ക്രോധം എന്റെ ശത്രുക്കളുടെ മേൽ ഞാൻ ചൊരിയും. എന്റെ വൈരികളോടു ഞാൻ തന്നെ പ്രതികാരം ചെയ്യും. ഞാൻ എന്റെ കരം നിനക്കെ തിരായി ഉയർത്തും.* ***ചൂളയിൽ എന്നപോലെ ഉരുക്കി നിന്നെ ശുദ്ധി ചെയ്യും.*** *നിന്നിൽ കലർന്നിരിക്കുന്ന വിലകെട്ട ലോഹം ഞാൻ നീക്കിക്കളയും. ആദിയിലെന്നപോലെ നിന്റെ ന്യായാധി പന്മാരെയും ഉപദേശകന്മാരെയും ഞാൻ പുനഃസ്ഥാപിക്കും. നീതിയുടെ നഗരമെന്ന്, വിശ്വസ്ത നഗരമെന്ന്, നീ വിളിക്കപ്പെടും, സീയോൻ നീതികൊണ്ട് വീണ്ടെടുക്കപ്പെടും; അവിടെ* ***അനുത പിക്കുന്ന*** *എല്ലാവരും ധർമ്മനിഷ്ഠകൊണ്ടും*"(ഏശയ്യാ.1:24-27).

"*ജീവന്റെ ഗ്രന്ഥത്തിൽ പേരെഴുതപ്പെടാത്തവരെല്ലാം അഗ്നിത്തടാകത്തിലേക്ക് എറിയപ്പെട്ടു*" എന്നു വെളി. 20:15-ൽ പറയുന്നതിൽ നിന്നും ജീവന്റെ ഗ്രന്ഥത്തിൽ പേരെഴുതപ്പെട്ട വരെ അഗ്നിത്തടാകത്തിലേക്ക് എറിയില്ല എന്നല്ലേ മനസ്സിലാ ക്കേണ്ടത്. ഇവിടെ '*ജീവന്റെ ഗ്രന്ഥം*' എന്നാൽ എന്ത് എന്നതിനു പ്രസക്തിയേറുന്നു.

ഏശയ്യായുടെ പുസ്തകം 57:14 മുതലുള്ള വചനങ്ങൾ പറയുന്നു:"***പണിയുവിൻ, വഴിയൊരുക്കുവിൻ, എന്റെ ജനത്തിന്റെ മാർഗത്തിൽ നിന്നു പ്രതിബന്ധങ്ങൾ നീക്കിക്കളയുവിൻ എന്ന് ആഹ്വാനം ഉയരും.*** *അത്യുന്നതനും മഹത്വപൂർണനുമായവൻ, അനന്തതയിൽ വസിക്കുന്ന പരിശുദ്ധൻ എന്ന നാമം വഹിക്കുന്നവൻ, അരുളിച്ചെയ്യുന്നു: ഞാൻ ഉന്നതമായ വിശുദ്ധസ്ഥലത്തു വസിക്കുന്നു. അനുതാപികളുടെ ഹൃദയത്തെയും വിനീതരുടെ ആത്മാവിനെയും നവീകരിക്കാൻ ഞാൻ അവരോടു കൂടെ വസിക്കുന്നു. ഞാൻ എന്നേക്കും കുറ്റം ആരോപിക്കുകയോ കോപിക്കുകയോ ഇല്ല; കാരണം എന്നിൽ നിന്നാണ്, ജീവൻ പുറപ്പെടുന്നത്. ഞാനാണ് ജീവശ്വാസം നൽകിയത്. അവന്റെ ദുഷ്ടമായ അത്യാഗ്രഹം നിമിത്തം ഞാൻ കോപിച്ചു. എന്റെ കോപത്തിൽ ഞാൻ അവനെ ശിക്ഷിക്കുകയും അവനിൽ നിന്ന് മുഖം തിരിക്കുകയും ചെയ്തു. എന്നിട്ടും അവൻ തന്നിഷ്ടം കാട്ടി, പിഴച്ച വഴി തുടർന്നു. ഞാൻ അവന്റെ വഴികൾ കണ്ടു. എങ്കിലും ഞാൻ അവനെ സുഖപ്പെടുത്തും; അവനെ കൊണ്ടു പോയി ആശ്വസിപ്പിക്കും;* ***അവനെപ്രതി വിലപിച്ചവരുടെ*** *അധരങ്ങളിൽ നിന്ന് കീർത്തനങ്ങൾ ഉയരാൻ ഇടവരുത്തും."* അതായത് മറ്റുള്ളവരുടെ പ്രാർത്ഥനയുടെ ഫലമായി കർത്താവ് കരുണ വർഷിച്ച് അവനെ രക്ഷപ്പെടുത്തുമെന്ന്. "***അവസാന നാളുകളിൽ*** *ഞാൻ മൊവാബിന്റെ ഐശ്വര്യം പുനഃസ്ഥാപിക്കും. അതു വരെയായിരിക്കും മൊവാബിന്റെ ശിക്ഷ"* (ജറെ.48:47).

"*അതിനാൽ മുൻകൂട്ടി നിങ്ങൾ വിധി പ്രസ്താവിക്കരുത്, കർത്താവ് വരുന്നതുവരെ കാത്തിരിക്കുവിൻ. അന്ധകാരത്തിൽ മറഞ്ഞിരിക്കുന്നവയെ വെളിച്ചത്തു കൊണ്ടു വരുന്നവനും, ഹൃദയ രഹസ്യങ്ങൾ വെളിപ്പെടുത്തുന്നവനും അവനാണല്ലോ*" (1കോറി.4:5) എന്നുള്ള തിരുവചനങ്ങളെ ധ്യാനിച്ചു കൊണ്ട് ആരംഭകാലം മുതൽ മരിച്ചുപോയിട്ടുള്ള, അതികഠോര പീഡനങ്ങൾക്ക് വിധേയരായി സ്വയം രക്ഷപ്പെടാനാകാതെ സഹായത്തിനായി കേഴുന്ന ആത്മാക്കളുടെ പാപപരിഹാരത്തിനായി ബലികളും പ്രാർത്ഥനകളും അർപ്പിച്ചുകൊണ്ട്, ആരും നശിക്കാതിരിക്കാനും എല്ലാവരും പശ്ചാത്താപത്തിലേക്ക് വരുവാനും ആഗ്രഹിക്കുന്ന ദൈവത്തിന്റെ കാരുണ്യം വിധിയുടെ മേൽ വിജയം വരിക്കട്ടെ എന്ന് പ്രത്യാശിക്കാം, അതിനായി പ്രാർത്ഥിക്കാം. ദൈവം അനുഗ്രഹിക്കട്ടെ.



# 11

## തിരുസഭയും തിരുവിഷ്ടവും

ലോകത്തിന്റെ വിവിധ ഭാഗങ്ങളിലായി യേശുക്രിസ്തുവിൽ വിശ്വസിക്കുന്ന ആയിരക്കണക്കിന് സഭകളുണ്ട്. അതിൽ അപ്പസ്തോലിക പാരമ്പര്യം അവകാശപ്പെടുന്നവയും അല്ലാത്തവയുമുണ്ട്. എല്ലാ സഭകളും തന്നെ തങ്ങളാണ് യഥാർത്ഥ സഭയെന്ന് അവകാശവാദമുന്നയിക്കുന്നു. ഇത്തരുണത്തിൽ തിരുസഭ എപ്രകാരമായിരിക്കണമെന്ന് തിരുവചനാടിസ്ഥാനത്തിൽ മനസ്സിലാക്കുന്നത് ഉചിതമായിരിക്കും. അന്ത്യ അത്താഴ വിരുന്നിൽ പരിശുദ്ധ കുർബ്ബാന സ്ഥാപിതമായ മർക്കോസിന്റെ മാളികയിൽ, പന്തക്കുസ്ത ദിനത്തിൽ പരിശുദ്ധ അമ്മയുടെ സാന്നിധ്യത്തിൽ, പരിശുദ്ധാത്മാവിനാൽ കത്തോലിക്കാസഭ ഔദ്യോഗികമായി സ്ഥാപിതമായി എന്ന് നാം വിശ്വസിക്കുന്നു.

സഭ ഔദ്യോഗികമായി സ്ഥാപിതമാകുന്നതിനു മുമ്പെ തന്നെ, യേശുക്രിസ്തുവിന്റെ പരസ്യ ജീവിതകാലത്ത് സഭയുടെ ഘടന എപ്രകാരമായിരിക്കണമെന്നും സഭയെ ആരാണ് നയിക്കേണ്ടത് എന്നും ഈശോ തീരുമാനം എടുത്തിരുന്നു. മത്തായിയുടെ സുവിശേഷം 16-ാം അദ്ധ്യായം 15 മുതലുള്ള വചനങ്ങളിൽ പറയുന്നു. "*അവൻ അവരോട് ചോദിച്ചു: എന്നാൽ ഞാൻ ആരെന്നാണ് നിങ്ങൾ പറയുന്നത്? ശിമയോൻ പത്രോസ് പറഞ്ഞു: നീ ജീവനുള്ള ദൈവത്തിന്റെ പുത്രനായ ക്രിസ്തുവാണ്. യേശു അവനോട് അരുൾ ചെയ്തു: യോനായുടെ പുത്രനായ ശിമയോനെ, നീ ഭാഗ്യവാൻ മാംസരക്തങ്ങളല്ല, സ്വർഗ്ഗസ്ഥനായ എന്റെ പിതാവാണ് നിനക്ക് ഇത് വെളിപ്പെടുത്തി*

*തതന്നത്. ഞാൻ നിന്നോട് പറയുന്നു: നീ പത്രോസാണ്: ഈ പാറമേൽ എന്റെ സഭ ഞാൻ സ്ഥാപിക്കും. നരക കവാടങ്ങൾ അതിനെതിരെ പ്രബലപ്പെടുകയില്ല. സ്വർഗ്ഗരാജ്യത്തിന്റെ താക്കോലുകൾ നിനക്കു ഞാൻ തരും. നീ ഭൂമിയിൽ കെട്ടുന്നതെല്ലാം സ്വർഗ്ഗത്തിലും കെട്ടപ്പെട്ടിരിക്കും; നീ ഭൂമിയിൽ അഴിക്കുന്നതെല്ലാം സ്വർഗ്ഗത്തിലും അഴിക്കപ്പെട്ടിരിക്കും."* ഈശോ ഇത് അരുൾ ചെയ്തത് പത്രോസിനോടാണ്. ഈ അധികാരം കൊടുത്തത് പത്രോസിന് മാത്രമാണെന്ന് വ്യക്തമാണ്. അതിനാൽ തന്നെ **താക്കോലുകൾ കൈവശമുള്ള പത്രോസിനോട് ചേർന്നു നിൽക്കുമ്പോൾ മാത്രമാണ് മറ്റുള്ളവർ ഇതിൽ പങ്കാളികളാകുന്നത്**.

വീണ്ടും മറ്റൊരവസരത്തിൽ, ഈശോ മരിച്ച് ഉയർത്തെഴുന്നേറ്റശേഷം തിബേരിയാസ് കടൽത്തീരത്തു വെച്ച് പത്രോസിനോട് ചോദിച്ചു. "*യോഹന്നാന്റെ പുത്രനായ ശിമയോനെ, നീ ഇവരെക്കാൾ അധികമായി എന്നെ സ്നേഹിക്കന്നുവോ? അവൻ പറഞ്ഞു ഉവ്വ് കർത്താവെ, ഞാൻ നിന്നെ സ്നേഹിക്കുന്നു എന്ന് നീ അറിയുന്നുവല്ലോ. യേശു അവനോട് പറഞ്ഞു: എന്റെ ആടുകളെ മേയിക്കുക. രണ്ടാം പ്രാവശ്യവും അവനോട് ചോദിച്ചു. യോഹന്നാന്റെ പുത്രനായ ശിമയോനെ, നീ എന്നെ സ്നേഹിക്കുന്നുവോ? അവൻ പറഞ്ഞു ഉവ്വ് കർത്താവെ, ഞാൻ നിന്നെ സ്നേഹിക്കുന്നു എന്ന് നീ അറിയുന്നുവല്ലോ. അവൻ പറഞ്ഞു എന്റെ കുഞ്ഞാടുകളെ മേയിക്കുക. അവൻ മൂന്നാം പ്രാവശ്യവും അവനോട് ചോദിച്ചു: യോഹന്നാന്റെ പുത്രനായ ശിമയോനെ, നീ എന്നെ സ്നേഹിക്കുന്നുവോ? തന്നോട് മൂന്നാം പ്രാവശ്യവും നീ എന്നെ സ്നേഹിക്കുന്നുവോ എന്ന് ചോദിച്ചതു കൊണ്ട് പത്രോസ് ദുഃഖിതനായി. അവൻ പറഞ്ഞു: കർത്താവെ നീ എല്ലാം അറിയുന്നു. ഞാൻ നിന്നെ സ്നേഹിക്കുന്നുവെന്നും നീ അറിയുന്നു. യേശു പറഞ്ഞു: എന്റെ കുഞ്ഞാടുകളെ മേയിക്കുക*"(യോഹ.21:15-17). **ക്രിസ്തുവിന്റെ സഭയെ ഭരിക്കുവാനുള്ള അധികാരം പത്രോസിനാണ് കൊടുത്തത്** എന്ന് ഇതിൽ നിന്നും വളരെ വ്യക്തമാണ്. ഈ അധികാരത്തെ അംഗീകരിക്കാത്ത ഒരുവനും ക്രിസ്തുവിന്റെ സഭയിൽ ഓഹരി ഇല്ല. ഇത് അംഗീകരിക്കാത്തവൻ തിരുവചനത്തെ തള്ളിപ്പറയുന്നവനാണ്. എന്തുകൊണ്ടെന്നാൽ സ്വർഗ്ഗരാജ്യത്തിന്റെ താക്കോലുകൾ പത്രോസിനെയാണ് ഈശോ ഏൽപിച്ചത് എന്ന് തിരുവചനം വ്യക്തമാക്കുന്നു.

"*നിങ്ങൾ ക്രിസ്തുവിന്റെ ശരീരവും ഓരോരുത്തരും അതിലെ അവയവങ്ങളുമാണ്* "(1കോറി.12:27). ക്രിസ്തുവിന്റെ ശരീരമാണ് സഭ. "*എന്തെന്നാൽ ക്രിസ്തു തന്റെ ശരീരമാകുന്ന സഭയുടെ ശിരസ്സാണ്* " (എഫേ.5:23). അതുകൊണ്ട് പത്രോസാകുന്ന പാറമേൽ ക്രിസ്തു ശിരസ്സാകുന്ന സഭ മാത്രമെ യഥാർത്ഥ സഭയാകുന്നുള്ളൂ. അതായത് ക്രിസ്തു സ്ഥാപിത സഭയാകുന്നുള്ളൂ."*അപ്പസ്തോലന്മാരും പ്രവാചകരുമാകുന്ന അടിത്തറമേൽ പണിതുയർത്തപ്പെട്ടവരാണ് നിങ്ങൾ; ഈ അടിത്തറയുടെ മൂലക്കല്ല് ക്രിസ്തുവാണ്* "(എഫേ.2:20).

ഒരു പക്ഷേ പലർക്കും ഒരു സംശയം ഉണ്ടായേക്കാം യേശുക്രിസ്തു വെളിപാടിലൂടെ സാവൂളിനെ പൗലോസാക്കി മാറ്റി അഭിഷേകം ചെയ്തതല്ലേ. അതുപോലെ ഇന്നും കർത്താവ് നേരിട്ട് അഭിഷേകം ചെയ്തയക്കുന്നവർ സഭയിൽ ഉണ്ടാവുകയില്ലെ? പലരും ഇപ്രകാരം അവകാശവാദം ഉന്നയിക്കുന്നുമുണ്ട്. തീർച്ചയായും ഉണ്ടാകാം. എന്നാൽ അവരെല്ലാം എപ്രകാരം ആയിരിക്കണമെന്ന് പൗലോസ്ശ്ലീഹായിലൂടെ കർത്താവ് വെളിപ്പെടുത്തുന്നുണ്ട്. ക്രിസ്തുമതം സ്വീകരിക്കുന്നവരെ പീഡിപ്പിക്കുവാനുള്ള അധികാര പത്രവും വാങ്ങി ദമാസ്കസ്സിലേക്ക് യാത്ര തിരിച്ച സാവൂളിന്റെ മേൽ ആകാശത്തു നിന്ന് മിന്നലൊളി പതിച്ച് കാഴ്ച നഷ്ടപ്പെടുന്നു. മൂന്ന് ദിവസങ്ങൾക്കുശേഷം അനനിയാസിന്റെ പ്രാർത്ഥനയിലൂടെ കാഴ്ച തിരിച്ചുകിട്ടുകയും ജ്ഞാനസ്നാനം സ്വീകരിക്കുകയും പരിശുദ്ധാത്മാവിനാൽ നിറയുകയും ചെയ്തു.

യേശുക്രിസ്തുവിന്റെ വെളിപാടിലൂടെ പൗലോസിനു ലഭിച്ച സുവിശേഷം മൂന്നു വർഷത്തോളം അറേബിയായിൽ പ്രസംഗിച്ചു. അതിനുശേഷം കേപ്പായെ കാണുവാൻ ജറുസലെമിലേക്ക് പോവുകയും പതിനഞ്ച് ദിവസത്തോളം അവനോടൊപ്പം താമസിക്കുകയും ചെയ്തു. ഈ അവസരത്തിൽ യാക്കോബിനെ കണ്ടതായി പറയുന്നുണ്ടെങ്കിലും യൂദയായിലുള്ള സഭകൾ അദ്ദേഹത്തെ അറിഞ്ഞിരുന്നില്ല എന്ന് വ്യക്തമാക്കുന്നുണ്ട്. ഇതിൽ നിന്നും ഈ സഭകളുമായി ഐക്യപ്പെട്ടില്ല എന്നുതന്നെ വേണം അനുമാനിക്കാൻ. അതിനാൽ സിറിയ, കിലിക്ക്യ എന്നി പ്രദേശങ്ങളിൽ പോയി സുവിശേഷം പ്രസംഗിച്ചതായി പറയുന്നു (ഗലാത്തി.1:11-22).

തുടർന്നുള്ള സംഭവവികാസങ്ങളെപ്പറ്റി പൗലോസ്ശ്ലീഹായുടെ വാക്കുകൾ തന്നെ ശ്രദ്ധിക്കാം. "*പിന്നീട് പതിനാല്*

*വർഷങ്ങൾക്കുശേഷം ബർണാബാസിനോടു കൂടെ ഞാൻ വീണ്ടും ജറുസലെമിലേക്കുപോയി. തീത്തോസിനെയും കൂടെ കൊണ്ടുപോയിരുന്നു. ഒരു* ***വെളിപാടനുസരിച്ചാണ്*** *ഞാൻ പോയത്. അവിടുത്തെ പ്രധാനികളുടെ മുമ്പിൽ ഞാൻ വിജാതിയരുടെയിടയിൽ പ്രസംഗിക്കുന്ന സുവിശേഷം സ്വകാര്യമായി അവതരിപ്പിച്ചു.* ***ഇത് ഞാൻ ഓടുന്നതും ഓടിയതും വ്യർത്ഥമാകാതിരിക്കാൻ വേണ്ടിയായിരുന്നു"*** (ഗലാ.2:1,2). പൗലോസ്ശ്ലീഹ ഇപ്രകാരം ചെയ്തത് ഒരു വെളിപാടനുസരിച്ചായിരുന്നു എന്ന് പറയുന്നുണ്ട്. അതായത് ദൈവത്തിൽ നിന്നുള്ള നിർദ്ദേശമനുസരിച്ചായിരുന്നു. എന്തായിരുന്നു വെളിപാട് എന്ന് വ്യക്തമാക്കിയില്ലെങ്കിലും നീ ഓടുന്നതും ഓടിയതും വ്യർത്ഥമാകാതിരിക്കണമെങ്കിൽ നേതൃത്വവുമായി രമ്യതയിലെത്തുക എന്നതായിരിക്കണം വെളിപാടെന്ന് തുടർ നടപടികളിൽ നിന്നും വ്യക്തമാണ്. അതനുസരിച്ച് പൗലോസ്ശ്ലീഹ പ്രവർത്തിക്കുകയും നേതൃസ്തംഭങ്ങളായി ഗണിക്കപ്പെട്ടിരിരുന്ന കേപ്പായും യാക്കോബും യോഹന്നാനും **തങ്ങളുടെ കൂട്ടായ്മയുടെ വലതുകരം കൊടുത്ത് അദ്ദേഹത്തെ അംഗീകരിക്കുകയും ചെയ്തു**. അപ്പസ്തോലന്മാരിൽ പ്രമുഖനും ലേഖന കർത്താവുമായ പൗലോസ്ശ്ലീഹായ്ക്ക് താൻ ഓടുന്നതും ഓടിയതും വ്യർത്ഥമാകാതിരിക്കാൻ ഈ നടപടിക്രമങ്ങളിലൂടെ കടന്നു പോകേണ്ടിവന്നുവെങ്കിൽ ഇന്ന് പത്രോസിന്റെ പിൻഗാമികളോട് ചേരാത്ത സഭാ സമൂഹങ്ങളും വ്യക്തി സഭകളും തങ്ങളുടെ അവസ്ഥയെപ്പറ്റി ചിന്തിക്കുന്നത് ഉചിതമായിരിക്കും.

എന്തിനു വേണ്ടിയാണ് കൃപകളും വരങ്ങളും നൽകപ്പെട്ടിരിക്കുന്നതെന്ന് എഫേസോസുകാർക്കുള്ള ലേഖനത്തിൽ പൗലോസ്ശ്ലീഹ വ്യക്തമാക്കുന്നുണ്ട്. "*അവൻ ചിലർക്ക് അപ്പസ്തോലന്മാരും പ്രവാചകന്മാരും സുവിശേഷ പ്രഘോഷകന്മാരും ഇടയന്മാരും പ്രബോധകന്മാരും മറ്റും ആകാൻ വരം നൽകി. ഇത് വിശുദ്ധരെ പരിപൂർണ്ണരാക്കുന്നതിനും ശുശ്രൂഷയുടെ ജോലി ചെയ്യുന്നതിനും ക്രിസ്തുവിന്റെ ശരീരത്തെ പണിതുയർത്തുന്നതിനും വേണ്ടിയാണ്. വിശ്വാസത്തിന്റെ ഐക്യത്തിലും ദൈവ പുത്രനെക്കുറിച്ചുള്ള പൂർണ്ണജ്ഞാനത്തിലും എല്ലാവരും എത്തിച്ചേരുകയും ക്രിസ്തുവിന്റെ പരിപൂർണ്ണതയുടെ അളവനുസരിച്ചു പക്വതയാർന്ന മനുഷ്യരാവുകയും ചെയ്യുന്നതുവരെ ഇതു തുടരേണ്ടിയിരിക്കുന്നു. നാം ഇനിമേൽ തെറ്റിന്റെ വഞ്ചനയിൽപ്പെടുത്താൻ മനുഷ്യർ കൗശലപൂർവ്വം നൽകുന്ന വക്രതയാർന്ന ഉപദേശങ്ങളുടെ കാറ്റിൽ ആടിയുലയുകയും*

*തൂത്തെറിയപ്പെടുകയും ചെയ്യുന്ന ശിശുക്കളാകരുത്. പ്രത്യുത സ്നേഹത്തിൽ സത്യം പറഞ്ഞു കൊണ്ട് ശിരസ്സായ ക്രിസ്തുവിലേക്ക് എല്ലാവിധത്തിലും നാം വളരേണ്ടിയിരിക്കുന്നു. അവൻ വഴി ശരീരം മുഴുവൻ, ഓരോ സന്ധിബന്ധവും അതിന്റെ ജോലി നിർവ്വഹിക്കത്തക്കവിധം സമന്വയിക്കപ്പെട്ട്, വളരുകയും സ്നേഹത്തിൽ രൂപപ്പെടുകയും ചെയ്യുന്നു* "(എഫേ.4:9–16).

*"ഒരു അവയവമല്ല, പലതുചേർന്നതാണ് ശരീരം. ഞാൻ കൈ അല്ലാത്തതിനാൽ ശരീരത്തിൻെറ ഭാഗമല്ല എന്നു കാൽ പറഞ്ഞാൽ അതു ശരീരത്തിൻെറ ഭാഗമല്ലെന്നു വരുമോ? അതുപോലെതന്നെ, ഞാൻ കണ്ണല്ലാത്തതിനാൽ ശരീരത്തിൻെറ ഭാഗമല്ല എന്നു ചെവി പറഞ്ഞാൽ അതു ശരീരത്തിൻെറ ഭാഗമല്ലെന്നു വരുമോ? ശരീരം ഒരു കണ്ണു മാത്രമായിരുന്നെങ്കിൽ ശ്രവണം സാധ്യമാകുന്നതെങ്ങനെ? ശരീരം ഒരു ചെവി മാത്രമായിരുന്നെങ്കിൽ ഘ്രാണം സാധ്യമാകുന്നതെങ്ങനെ? എന്നാൽ, ദൈവം സ്വന്തം ഇഷ്ടമനുസരിച്ച് ഓരോ അവയവവും ശരീരത്തിൽ ക്രമപ്പെടുത്തിയിരിക്കുന്നു. എല്ലാംകൂടെ ഒരു അവയവമായിരുന്നെങ്കിൽ ശരീരം എവിടെയാകുമായിരുന്നു? ഇപ്പോഴാകട്ടെ പല അവയവങ്ങളും ഒരു ശരീരവുമാണുള്ളത്. കണ്ണിന് കൈയോട് എനിക്കു നിന്നെക്കൊണ്ട് ആവശ്യമില്ല എന്നോ, തലയ്ക്കു കാലിനോട് എനിക്കു നിന്നെക്കൊണ്ട് ഉപയോഗമില്ല എന്നോ പറയുക സാധ്യമല്ല. നേരേമറിച്ച്, ദുർബലങ്ങളെന്നു കരുതപ്പെടുന്ന അവയവയങ്ങളാണ് കൂടുതൽ ആവശ്യമായിരിക്കുന്നത്. മാന്യങ്ങളല്ലെന്നു കരുതപ്പെടുന്ന അവയവങ്ങൾക്കു നമ്മൾ കൂടുതൽ മാന്യത കൽപിക്കുകയും, ഭംഗി കുറഞ്ഞവയെന്നു കരുതപ്പെടുന്നവയെ കൂടുതൽ അലങ്കരിക്കുകയും ചെയ്യുന്നു. ഭംഗിയുള്ള അവയവങ്ങൾക്ക് ഇവയൊന്നും ആവശ്യമില്ല. ദൈവമാകട്ടെ, അപ്രധാനങ്ങളായ അവയവങ്ങൾക്കു കൂടുതൽ പ്രാധാന്യം ലഭിക്കത്തക്കവിധം ശരീരം സംവിധാനം ചെയ്തിരിക്കുന്നു. അതു ശരീരത്തിൽ ഭിന്നിപ്പുണ്ടാകാതെ അവയവങ്ങൾ പരസ്പരം തുല്യ ശ്രദ്ധയോടെ വർത്തിക്കേണ്ടതിനു തന്നെ. ഒരു അവയവം വേദനയനുഭവിക്കുമ്പോൾ എല്ലാ അവയവങ്ങളും വേദനയനുഭവിക്കുന്നു. ഒരു അവയവം പ്രശംസിക്കപ്പെടുമ്പോൾ എല്ലാ അവയവങ്ങളും സന്തോഷിക്കുന്നു. നിങ്ങൾ ക്രിസ്തുവിൻെറ ശരീരവും ഓരോരുത്തരും അതിലെ അവയവങ്ങളുമാണ്* "(1കോറി.12:14–27).

**സഭയെ പണിതുയർത്തുന്നതിനു വേണ്ടി ക്രിസ്തുവിനാൽ അഭിഷേകം ചെയ്യപ്പെട്ടരാണ് അപ്പസ്തോലന്മാരും**

**പ്രവാചകരും സുവിശേഷ പ്രഘോഷകരും ഇടയന്മാരും പ്ര ബോധകരും മറ്റു ശുശ്രൂഷകരും.** ക്രിസ്തുവിന്റെ ശരീരമായ സഭയിലായിരുന്നുകൊണ്ട് **ഒരേ ശരീരത്തിലെ അവയവങ്ങ ളെപ്പോലെ** തങ്ങൾക്കു ലഭിച്ച കൃപകൾക്കനുസരിച്ച് ജോലി നിർവ്വഹിച്ച് സ്നേഹത്തിൽ വർത്തിച്ച് ശിരസ്സായ ക്രിസ്തുവി ലേക്ക് വളരുന്നതിനു വേണ്ടിയാണ്. അല്ലാതെ തങ്ങൾക്കു ലഭിച്ച കൃപകൾ ഉപയോഗിച്ച് മറ്റുള്ളവരുടെമേൽ ആധിപത്യം പുലർ ത്താനോ സഭയെ തളർത്താനോ പിളർക്കാനോ വ്യക്തി സഭകൾ സ്ഥാപിക്കുന്നതിനോ അല്ല. സഭയിലുള്ള കുറവുകളുടെ പേരിൽ സഭയെ ഉപേക്ഷിച്ചു പോകുന്നവർ മുറിച്ച ശാഖപോലെ ഉണങ്ങിപ്പോകുന്നു.

പല ആത്മീയ മുന്നേറ്റങ്ങളും വ്യക്തിസഭകളായി മാറുന്ന അവസ്ഥയാണിന്നുള്ളത്. ഓരോ വ്യക്തിയും സ്വതന്ത്ര രാക്കപ്പെടുന്നത് യേശുക്രിസ്തു വഴിയാണ്. അതിനാൽ നാം ലക്ഷ്യമാക്കേണ്ടത് ക്രിസ്തുവിനെയാണ്. അതുകൊണ്ടാണ് പൗലോസ്ശ്ലീഹ പറയുന്നത്: "*മത്സരക്കളത്തിൽ എല്ലാ ഓട്ട ക്കാരും ഓടുന്നെങ്കിലും സമ്മാനാർഹനാകുന്നത് ഒരുവൻ മാത്ര മാണെന്നു നിങ്ങൾക്ക് അറിഞ്ഞുകൂടേ? ആകയാൽ, സമ്മാനം ലഭിക്കേണ്ടതിനായി നിങ്ങൾ ഓടുവിൻ.*"(1കോറി.9:24) വ്യക്തി കൾ എത്രമാത്രം ശ്രേഷ്ഠരാണെങ്കിലും ആരും തന്നെ പൂർണ്ണ രല്ല. പരിപൂർണ്ണനായ ഒരുവൻ യേശുക്രിസ്തു മാത്രമാണ്. യേശു വിനെ കൂടുതലായി അറിയുവാൻ അവർ കാരണമായതു കൊ ണ്ട് അവരെ അംഗീകരിക്കുകയും സ്നേഹിക്കുകയും അവർക്കു വേണ്ടി പ്രാർത്ഥിക്കുകയും വേണം. വ്യക്തികളെയും അവരുയർ ത്തുന്ന ആശയങ്ങളെയും അമിതമായി ആശ്രയിക്കുന്നതിലൂടെ അവർ നമ്മുടെ ജീവിതത്തിൽ നാം അറിയാതെ തന്നെ വിഗ്രഹ ങ്ങളായി മാറും. തങ്ങളിലൂടെ വചനം അറിഞ്ഞവർക്ക് തങ്ങളിൽ നിന്ന് വ്യത്യസ്തമായ ഒരു വളർച്ച പാടില്ലെന്ന സമീപനം അഭി ലഷണീയമല്ല. എത്രമാത്രം ഉന്നതനായ വ്യക്തിയാണെങ്കിലും സ്വന്തം ആശയങ്ങളിൽ സകലരേയും തളച്ചിടുന്നത് ആദ്ധ്യാത്മി കതയ്ക്ക് യോജിച്ചതല്ല. ആത്മീയ മുന്നേറ്റങ്ങളിൽ കണ്ടുവരുന്ന തെറ്റായ പ്രവണതയാണിത്. ഞാൻ കുറയുകയും ക്രിസ്തു വളരുകയും വേണം. അതാണ് സ്നാപകയോഹന്നാൻ നമ്മെ പഠിപ്പിക്കുന്നത്. എന്നു മാത്രമല്ല പൗലോസ്ശ്ലീഹ പറയുന്നു: "*സഹോദരരേ, നിങ്ങൾ എല്ലാവരും സ്വരച്ചേർച്ചയോടും ഐക്യ ത്തോടും ഏകമനസ്സോടും ഏകാഭിപ്രായത്തോടും കൂടെ വർ ത്തിക്കണമെന്നു നമ്മുടെ കർത്താവായ യേശുക്രിസ്തുവിൻെറ*

*നാമത്തിൽ ഞാൻ നിങ്ങളോട് അഭ്യർത്ഥിക്കുന്നു. ഞാൻ പൗലോസിൻേറതാണ്, ഞാൻ അപ്പോളോസിൻേറതാണ്, ഞാൻ കേപ്പായുടേതാണ്, ഞാൻ ക്രിസ്തുവിൻേറതാണ് എന്നിങ്ങനെ നിങ്ങളോരോരുത്തരും പറയുന്നതിനെയാണ് ഞാൻ ഉദ്ദേശിക്കുന്നത്. ക്രിസ്തു വിഭജിക്കപ്പെട്ടിരിക്കുന്നുവോ?* "(1കോറി.1:10-13).

*"ഞാൻ നട്ടു; അപ്പോളോസ് നനച്ചു; എന്നാൽ, ദൈവമാണു വളർത്തിയത്. അതുകൊണ്ട്, നടുന്നവനോ നനയ്ക്കുന്നവനോ അല്ല വളർത്തുന്നവനായ ദൈവത്തിനാണ് പ്രാധാന്യം"* (1കോറി.3:6,7). ക്രിസ്തുവിന്റെ വളർച്ചയേക്കാളുപരി സ്വന്തം വളർച്ചയാണ് ഇന്ന് പലരും ലക്ഷ്യമാക്കുന്നത്. അതുകൊണ്ടാണ് ഇന്നു സഭകൾ തമ്മിലും സഭകൾക്കുള്ളിലും കിടമത്സരങ്ങൾക്ക് കാരണമാകുന്നത്. വിശ്വാസികളെക്കാളുപരി നേതൃത്വത്തിലുള്ളവരാണ് ഇതിനു കാരണക്കാർ. ആരാധനാ രീതികളിൽ പോലും ഐക്യമില്ലാത്തതിനു പ്രധാന കാരണം ആത്മീയതെക്കാളുപരി ഭൗതീകതയാണ്. നേരേ നടക്കാത്ത കുട്ടികളെ നോക്കി പരിതപിക്കുന്ന ഞണ്ടിന്റെ അവസ്ഥയാണ് ഇന്ന് സഭകളിലുള്ളത്.

A.D.421-ൽ കത്തോലിക്കാസഭയുടെ റോമിലെ നേതൃത്വത്തെ അംഗീകരിക്കാത്തവർ ഓർത്തഡോക്സ് സഭയുണ്ടാക്കി പിരിഞ്ഞ് രണ്ട് ഇടയന്മാർക്ക് കീഴിലായി. ഓരോരുത്തരും തങ്ങളുടേതാണ് അപ്പസ്തോലിക സഭയെന്നു വാദിച്ചുവരുന്നു. ക്രിസ്തുവിന്റെ ഇഷ്ടത്തിനു വിരുദ്ധമായി രണ്ടു തൊഴുത്തും രണ്ടു ഇടയനുമായി മാറിയ ഈ വേർപിരിയൽ അനേകം തൊഴുത്തുകളിലേക്കുള്ള വഴിപിരിയലുകളുടെ ആരംഭം മാത്രമായിരുന്നു. അവിടുന്ന് ആഗ്രഹിച്ചതിനു വിരുദ്ധമായി ഭിന്നിച്ചുണ്ടാകുന്ന സഭകളെയെല്ലാം കർത്താവ് അംഗീകരിച്ചതായി കണക്കാകാനാകില്ല. പലപ്പോഴായി സഭയിൽ കടന്നു വന്ന അശുദ്ധികളിലൂടെ സഭയുടെ ജീർണിച്ച അവസ്ഥയിൽ മനംനൊന്ത് തിരുത്തൽ ശക്തികളായി ആരംഭിച്ച് ദുഷ്ടനാൽ കബളിപ്പിക്കപ്പെട്ട് സഭാ വിരോധികളായി മാറിയവരും അധികാര മോഹവും വ്യക്തി വിരോധവും അധികാരികളുടെ ധാർഷ്ട്യവും മൂലം ഉടലെടുത്ത വ്യക്തിസഭകളും തങ്ങളുടേതാണ് യഥാർത്ഥ ദൈവ സഭയെന്ന് അവകാശവാദമുന്നയിക്കുന്ന അവസ്ഥയാണ് ഇന്നുള്ളത്.

യേശുക്രിസ്തു പ്രേഷിതദൗത്യം തന്റെ ശിഷ്യന്മാരെ ഏൽപിച്ച് സ്വർഗ്ഗാരോഹണം ചെയ്യുന്നതിനു മുമ്പായി അവർക്ക് ഒരു വാഗ്ദാനം കൊടുക്കുന്നുണ്ട്. *"യുഗാന്തംവരെ എന്നും ഞാൻ നിങ്ങളോടു കൂടെ ഉണ്ടായിരിക്കും."* അതായത് ഈ ദൗത്യ

നിർവ്വഹണത്തിൽ യേശുക്രിസ്തുവിന്റെ ആത്മീയ സാന്നിധ്യം ഉണ്ടായിരിക്കുമെന്ന്. "*എന്നെ സ്നേഹിക്കുന്നവൻ എന്റെ വചനം പാലിക്കും. അപ്പോൾ എന്റെ പിതാവ് അവനെ സ്നേഹിക്കുകയും ഞങ്ങൾ അവന്റെ അടുത്തു വന്ന് അവനിൽ വാസമുറപ്പിക്കുകയും ചെയ്യും. എന്നെ സ്നേഹിക്കാത്തവനോ എന്റെ വചനങ്ങൾ പാലിക്കുന്നില്ല. നിങ്ങൾ ശ്രവിക്കുന്ന ഈ വചനം എന്റേതല്ല, എന്നെ അയച്ച പിതാവിന്റേതാണ്* "(യോഹ.14:23,24). "*എന്റെ ശരീരം ഭക്ഷിക്കുകയും എന്റെ രക്തം പാനം ചെയ്യുകയും ചെയ്യുന്നവൻ എന്നിലും ഞാൻ അവനിലും വസിക്കും*" (യോഹ.6:56). ഇവിടെ ഒരു സംശയം ഉണ്ടായേക്കാം. "*നിങ്ങളോടു ഞാൻ പറഞ്ഞ വാക്കുകൾ ആത്മാവും ജീവനുമാണ്* " (യോഹ.6:63) എന്നതിനാൽ പരിശുദ്ധ കുർബ്ബാനയിലുള്ള സാന്നിധ്യത്തെ മാത്രമാണോ ഇവിടെ ഉദ്ദേശിക്കുന്നത്. വചനമനുസരിക്കുന്നവരിൽ പിതാവും പുത്രനും വസിക്കുന്നില്ലേ? വചനങ്ങൾ പാലിക്കുന്നർ ക്രിസ്തുവിന്റെ ശരീരം ഭക്ഷിക്കുകയും അവന്റെ രക്തം പാനം ചെയ്യുകയും ചെയ്യാതിരിക്കുമോ? അതിനാൽ ക്രിസ്തുവിന്റെ ശരീരം ഭക്ഷിക്കുകയും അവന്റെ രക്തം പാനം ചെയ്യുകയും ചെയ്യാതിരിക്കുന്നവൻ വചനങ്ങൾ പാലിക്കാത്തവനാണ്. "*ആരെങ്കിലും നിയമം മുഴുവൻ അനുസരിക്കുകയും ഒന്നിൽ മാത്രം വീഴ്ചവരുത്തുകയും ചെയ്താൽ അവൻ എല്ലാത്തിലും വീഴ്ച വരുത്തിയിരിക്കുന്നു*" (യാക്കോ.2:10).

"*ആരെങ്കിലും അയോഗ്യതയോടെ കർത്താവിന്റെ അപ്പം ഭക്ഷിക്കുകയും പാത്രത്തിൽ നിന്ന് പാനം ചെയ്യുകയും ചെയ്താൽ അവൻ കർത്താവിന്റെ ശരീരത്തിനും രക്തത്തിനും എതിരെ തെറ്റു ചെയ്യുന്നു. അതിനാൽ ഓരോരുത്തരും ആത്മശോധന ചെയ്തതിനു ശേഷം ഈ അപ്പം ഭക്ഷിക്കുകയും പാത്രത്തിൽ നിന്ന് പാനംചെയ്യുകയും ചെയ്യട്ടെ. എന്തുകൊണ്ടെന്നാൽ ശരീരത്തെ വിവേചിച്ചറിയാതെ ഭക്ഷിക്കുകയും പാനം ചെയ്യുകയും ചെയ്യുന്നവൻ തന്റെതന്നെ ശിക്ഷാവിധിയാണു ഭക്ഷിക്കുന്നതും പാനം ചെയ്യുന്നതും. നിങ്ങളിൽ പലരും രോഗികളും ദുർബലരും ആയിരിക്കുന്നതിനും ചിലർ മരിച്ചുപോയതിനും കാരണമിതാണ്* "(1കോറി.11:27-30).

ഈ വചനത്തിന്റെ വ്യാഖ്യാനം ശ്രദ്ധിക്കേണ്ടതുണ്ട്. തിരുശരീരം ഭക്ഷിക്കുന്നതിനു മുമ്പായി സ്വയം ആത്മശോധന ചെയ്ത് പാപങ്ങളെ ഉപേക്ഷിച്ച്, പശ്ചാത്തപിച്ച് ക്രിസ്തുവുമായി അനുരഞ്ജനപ്പെടണം. അനുരഞ്ജനപ്പെടാൻ സഭ ഒരിക്കിയിട്ടുള്ള കൂദാശയാണ് കുമ്പസാരം. ഇപ്രകാരം പാപത്തിൽ

നിന്ന് മോചനം നേടണം. വചനം പാലിക്കുന്നവരിലാണ് പിതാവും പുത്രനും വസിക്കുക എന്ന് യോഹ. 14:23-ൽ പറയുന്നു. **തിരുശരീരത്തെ വിവേചിച്ചറിഞ്ഞ്**, അതായത് ഇത് യേശുക്രിസ്തുവിന്റെ തിരുശരീര രക്തമാണെന്നും നമുക്കുള്ള യോഗ്യത യേശുവിന്റെ കരുണ മാത്രമാണെന്നും നാം തിരിച്ചറിയണം. ഇത് യഥാർത്ഥത്തിൽ യേശുക്രിസ്തുവിന്റെ തിരുശരീര രക്തമാണെന്ന തിരിച്ചറിവില്ലാതെ, അനാദരവോടെ പങ്കുപറ്റുന്നതാണ് ഒരുവനെ ശിക്ഷയ്ക്കും മരണത്തിനും അർഹനാക്കുന്നത്. പരിശുദ്ധ കുർബ്ബാനയോടു കാണിക്കുന്ന അവഹേളനമാണ് പലരും രോഗികളും ദുർബലരും ആയിരിക്കുന്നതിനും ചിലരുടെ ആത്മീയ മരണത്തിനും കാരണമാകുന്നത്.

"*ഇതാണ് ഒന്നാമത്തെ കൽപന: ഇസ്രായേലെ, കേൾക്കുക! നമ്മുടെ ദൈവമായ കർത്താവാണ് **ഏക കർത്താവ്**. നീ നിന്റെ ദൈവമായ കർത്താവിനെ പൂർണ്ണഹൃദയത്തോടും പൂർണ്ണാത്മാവോടും പൂർണ്ണമനസ്സോടും പൂർണ്ണശക്തിയോടും കൂടെ സ്നേഹിക്കുക*" (മർക്കോസ്.12:30). ഇപ്രകാരം വിശ്വസിക്കാത്ത ഒരുവന് വിശുദ്ധ കുർബ്ബാന സ്വീകരിക്കാനാകുമോ?

വിശുദ്ധ പൗലോസ്ശ്ലീഹ പറയുന്നുണ്ട്: "*കർത്താവിൽ നിന്ന് എനിക്ക് ലഭിച്ചതും ഞാൻ നിങ്ങളെ ഭരമേൽപിച്ചതുമായ കാര്യം ഇതാണ്: കർത്താവായ യേശു, താൻ ഒറ്റിക്കൊടുക്കപ്പെട്ട രാത്രിയിൽ, അപ്പമെടുത്ത്, കൃതജ്ഞതയർപ്പിച്ചതിനുശേഷം, അതു മുറിച്ചുകൊണ്ട് അരുളിചെയ്തു: ഇത് നിങ്ങൾക്കു വേണ്ടിയുള്ള എന്റെ ശരീരമാണ്. എന്റെ ഓർമ്മയ്ക്കായി നിങ്ങൾ ഇത് ചെയ്യുവിൻ. അപ്രകാരംതന്നെ അത്താഴത്തിനുശേഷം പാനപാത്രമെടുത്ത് അരുളിചെയ്തു: ഇത് എന്റെ രക്തത്തിലുള്ള പുതിയ ഉടമ്പടിയാണ്; നിങ്ങൾ ഇത് പാനം ചെയ്യുമ്പോഴെല്ലാം എന്റെ ഓർമ്മയ്ക്കായി ചെയ്യുവിൻ*"(1കോറി.11:23-25). യോഹന്നാന്റെ സുവിശേഷത്തിൽ ഈശോ പറയുന്നുണ്ട്. "*സത്യം സത്യമായി ഞാൻ നിങ്ങളോട് പറയുന്നു. നിങ്ങൾ മനുഷ്യപുത്രന്റെ ശരീരം ഭക്ഷിക്കുകയും അവന്റെ രക്തം പാനംചെയ്യുകയും ചെയ്യുന്നില്ലെങ്കിൽ നിങ്ങൾക്ക് ജീവൻ ഉണ്ടായിരിക്കയില്ല. എന്റെ ശരീരം ഭക്ഷിക്കുകയും എന്റെ രക്തം പാനംചെയ്യുകയും ചെയ്യുന്നവനു നിത്യ ജീവനുണ്ട്. അവസാന ദിവസം ഞാൻ അവനെ ഉയർപ്പിക്കും. എന്തെന്നാൽ എന്റെ ശരീരം യഥാർത്ഥ ഭക്ഷണമാണ്*" (യോഹ. 6:53,54). മനുഷ്യപുത്രന്റെ ശരീരം ഭക്ഷിക്കുകയും അവന്റെ രക്തം പാനം ചെയ്യുകയും ചെയ്യുന്നില്ലെങ്കിൽ നിങ്ങൾക്ക് ജീവൻ ഉണ്ടായിരിക്കയില്ലായെന്ന് യേശുക്രിസ്തു പഠിപ്പിക്കു

മ്പോൾ ഇതിൽ വിശ്വസിക്കാത്തവർ തങ്ങളാണ് യഥാർത്ഥ സഭ യെന്ന് അവകാശവാദം ഉന്നയിക്കുന്നത് വിരോധാഭാസമല്ലെ? "*ഞാൻ മുന്തിരിച്ചെടിയും നിങ്ങൾ ശാഖകളുമാണ്. ആര് എന്നി ലും ഞാൻ അവനിലും വസിക്കുന്നുവോ അവൻ ഏറെ ഫലം പുറപ്പെടുവിക്കുന്നു. എന്നെ കൂടാതെ നിങ്ങൾക്ക് ഒന്നും ചെയ്യാൻ കഴിയുകയില്ല. എന്നിൽ വസിക്കാത്തവൻ മുറിച്ച ശാഖ പോലെ പുറത്തെറിയപ്പെടുകയും ഉണങ്ങിപ്പോവുകയും ചെയ്യുന്നു. അത്തരം കമ്പുകൾ ശേഖരിച്ച് തീയിലിട്ടു കത്തിച്ചു കളയുന്നു*" (യോഹ.15:5,6). ഈശോയിൽ വസിക്കുന്നത് ഈശോ ശിരസ്സാ കുന്ന സഭയിൽ അംഗമായിരിക്കുമ്പോളാണ്. അപ്പോൾ മാത്രമെ ഈശോയിലുള്ളത് സ്വീകരിക്കുവാൻ സാധിക്കുകയുള്ളു.

വചനം മാംസംധരിച്ചതാണ് യേശുക്രിസ്തു. യേശുക്രി സ്തുവിനെ മാംസം ധരിപ്പിച്ചവളാണ് പരിശുദ്ധ കന്യകാമറിയം. അതായത് യേശുക്രിസ്തുവിന്റെ ശരീരം രൂപം കൊണ്ടത് പരി ശുദ്ധ അമ്മയിൽ നിന്നാണ്. ക്രിസ്തുവിന്റെ ശരീരമാണ് സഭ. നാം അതിലെ അവയവങ്ങളും. അപ്രകാരം നമ്മുടെയും സഭയു ടെയും അമ്മയാണ് പരിശുദ്ധ കന്യകാമറിയം. അതിനാൽ തിരു വചനങ്ങളും പരിശുദ്ധ കന്യകാമറിയവും കൂടാതെ തിരുസഭക്ക് അസ്ഥിത്വമില്ല. സമയവും സമയങ്ങളും സമയത്തിന്റെ പകു തിയും അമ്മ ഭൂമിയിൽ സംരക്ഷിക്കപ്പെടേണ്ടിയിരുന്നു (വെളി. 12:14) എന്നു പറയുന്നത് രക്ഷാകര ദൗത്യത്തിന്റെ പൂർത്തീകര ണത്തിനുവേണ്ടിയാണ്. "*ഏകയെങ്കിലും സകലതും അവൾക്കു സാധ്യമാണ്. മാറ്റത്തിന് അധീനയാകാതെ അവൾ സർവ്വവും നവീകരിക്കുന്നു. ഓരോ തലമുറയിലുമുള്ള വിശുദ്ധ ചേതന കളിൽ പ്രവേശിക്കുന്നു; അവരെ ദൈവമിത്രങ്ങളും പ്രവാചക രുമാക്കുന്നു*"(ജ്ഞാനം.7:27). ഈ വചനത്തിന്റെ പ്രത്യക്ഷീകര ണത്തെയല്ലേ സ്ത്രീയുടെ നേരെ കോപിച്ച സർപ്പത്തിന്റെ പ്രവൃ ത്തിയിലൂടെ സ്ഥിരീകരിക്കുന്നത്. "*ദൈവകൽപനകൾ കാക്കു ന്നവരും യേശുവിന് സാക്ഷ്യം വഹിക്കുന്നവരുമായി അവളുടെ സന്താനങ്ങളിൽ ശേഷിച്ചിരുന്നവരോട് യുദ്ധം ചെയ്യുവാൻ അതു പുറപ്പെട്ടു*" (വെളി.12:17). ഇപ്രകാരമുള്ളവരെ നയിക്കുന്നത് പരി ശുദ്ധ അമ്മയാണെന്ന് ഇത് തെളിയിക്കുന്നു. എങ്കിൽ സഹര ക്ഷകയായ പരിശുദ്ധ അമ്മയെ കൂടാതെ സഭക്ക് രക്ഷാകര ദൗത്യം പൂർത്തീകരിക്കാനാകില്ല. എന്നുമാത്രമല്ല തന്റെ വചനം അനുസരിച്ച് ജീവിക്കുന്നവർക്ക് യേശു നൽകുന്ന സമ്മാനമാണ് പരിശുദ്ധ അമ്മ. ഇതിൽ നിന്നെല്ലാം പരിശുദ്ധ അമ്മയുടെ പ്രാ ധാന്യം വ്യക്തമാകുന്നു. അതിനാൽ പരിശുദ്ധ കുർബ്ബാനയും

പരിശുദ്ധ അമ്മയുമില്ലാത്ത സഭകൾ യേശു വിഭാവനം ചെയ്ത സഭകളല്ല എന്ന് വ്യക്തമാണ്. പരിശുദ്ധ കുർബ്ബാനയും പരിശുദ്ധ അമ്മയും (ജപമാലയും) ഇല്ലാതെ നിലനിൽപില്ല. സാത്താന്റെ എതിർപ്പുകളെ (പ്രലോഭനങ്ങളെ) അതിജീവിക്കാനാകില്ല. ഇതര സഭകൾ ഇത് മനസ്സിലാക്കുന്നത് ഉചിതമായിരിക്കും.

പരിശുദ്ധ കുർബ്ബാനയും പരിശുദ്ധ അമ്മയുമില്ലാത്ത സഭകളുടെ വചനപ്രഘോഷണ വേദികളിൽ എന്തുകൊണ്ടാണ് അത്ഭുതങ്ങളും അടയാളങ്ങളും സംഭവിക്കുന്നത് എന്ന് ചിന്തിച്ചേക്കാം."*കർത്താവിനെപ്പറ്റി ധൈര്യപൂർവ്വം പ്രസംഗിച്ചു. അത്ഭുതങ്ങളും അടയാളങ്ങളും പ്രവർത്തിക്കാൻ അവർക്ക് അനുവാദം നൽകികൊണ്ട് കർത്താവ് തന്റെ കൃപയുടെ വചനത്തിന് സാക്ഷ്യം നൽകി* "(അപ്പ.14:3). "*കർത്താവ് അവരോടുകൂടെ പ്രവർത്തിക്കുകയും അടയാളങ്ങൾ കൊണ്ടു വചനം സ്ഥിരീകരിക്കുകയും ചെയ്തിരുന്നു*" (മർക്കോസ്16:20). ഇവിടെയെല്ലാം കൃപയുടെ വചനത്തെയാണ് സാക്ഷ്യപ്പെടുത്തുന്നത്. ആര് പ്രസംഗിക്കുന്നു എന്ന് നോക്കിയല്ല, കലർപ്പില്ലാതെ കർത്താവിനെപ്പറ്റി ധൈര്യപൂർവ്വം പ്രസംഗിക്കുന്നവർക്കാണ് അത്ഭുതങ്ങളും അടയാളങ്ങളും പ്രവർത്തിക്കാൻ അനുവാദം നൽകുന്നത്. അതിനാൽ ദൈവവചനം പ്രസംഗിക്കുമ്പോൾ അത്ഭുതം നടക്കുന്നവരെയെല്ലാം കർത്താവ് അംഗീകരിച്ചവരാണ് എന്ന് ധരിക്കാനാവില്ല. എന്നാൽ അവർ പ്രസംഗിക്കുന്ന ദൈവവചനത്തെ അംഗീകരിക്കുകയും അതിന് സാക്ഷ്യം നൽകുകയും ചെയ്യുന്നു.

"*ഗുരോ, നിന്റെ നാമത്തിൽ പിശാചുക്കളെ പുറത്താക്കുന്ന ഒരാളെ ഞങ്ങൾ കണ്ടു. ഞങ്ങൾ അവനെ തടഞ്ഞു. കാരണം അവൻ നമ്മളെ അനുഗമിച്ചില്ല. യേശു പറഞ്ഞു: അവനെ തടയേണ്ട, ഒരുവന് എന്റെ നാമത്തിൽ അത്ഭുത പ്രവൃത്തി ചെയ്യാനും ഉടനെ എന്നെക്കുറിച്ചു ദൂഷണം പറയാനും സാധിക്കുകയില്ല* " (മർക്കോ.9:38,39). യേശു അവരെ തടയുന്നില്ലെങ്കിലും അവർക്ക് എന്താണ് സംഭവിക്കുകയെന്ന് ഒരിക്കൽ വെളിപ്പെടുത്തുന്നുണ്ട്.

"*കർത്താവെ, കർത്താവെ, എന്ന് എന്നോടു വിളിച്ചപേക്ഷിക്കുന്നവനല്ല, എന്റെ സ്വർഗ്ഗസ്ഥനായ പിതാവിന്റെ ഇഷ്ടം നിറവേറ്റുന്നവനാണ് സ്വർഗ്ഗരാജ്യത്തിൽ പ്രവേശിക്കുക. അന്ന് പലരും എന്നോട് ചോദിക്കും: കർത്താവേ കർത്താവേ, ഞങ്ങൾ നിന്റെ നാമത്തിൽ പ്രവചിക്കുകയും നിന്റെ നാമത്തിൽ പിശാചിനെ പുറത്താക്കുകയും നിന്റെ നാമത്തിൽ നിരവധി അത്ഭുതങ്ങൾ പ്രവർത്തിക്കുകയും ചെയ്തില്ലേ? അപ്പോൾ ഞാൻ*

*അവരോട് പറയും: നിങ്ങളെ ഞാൻ ഒരിക്കലും അറിഞ്ഞിട്ടില്ല; അനീതി പ്രവർത്തിക്കുന്നവരെ, നിങ്ങൾ എന്നിൽ നിന്ന് അകന്നു പോകുവിൻ. എന്റെ ഈ വചനങ്ങൾ ശ്രവിക്കുകയും അവ അനുസരിക്കുകയും ചെയ്യുന്നവൻ പാറമേൽ ഭവനം പണിത വിവേക മതിയായ മനുഷ്യനു തുല്യനായിരിക്കും. മഴപെയ്തു വെള്ളപ്പൊക്കമുണ്ടായി, കാറ്റൂതി, അതു ഭവനത്തിന്മേൽ ആഞ്ഞടിച്ചു. എങ്കിലും അത് വീണില്ല. എന്തുകൊണ്ടെന്നാൽ, അതു പാറമേൽ സ്ഥാപിതമായിരുന്നു. എന്റെ ഈ വചനങ്ങൾ കേൾക്കുകയും എന്നാൽ അത് അനുസരിക്കാതിരിക്കുകയും ചെയ്യുന്നവൻ മണൽപുറത്തു ഭവനം പണിത ഭോഷനു തുല്യനായിരിക്കും. മഴപെയ്തു വെള്ളപൊക്കമുണ്ടായി, കാറ്റൂതി, അതു ഭവനത്തിന്മേൽ ആഞ്ഞടിച്ചു, അതു വീണുപോയി. അതിന്റെ വീഴ്ച വലുതായിരുന്നു*"(മത്താ.7:21-27). പത്രോസാകുന്ന പാറമേലല്ലാതെ, വചനങ്ങൾ അനുസരിക്കാതെ, പണിയുന്നതെല്ലാം കാലത്തിന്റെ കുത്തൊഴുക്കിൽ നാരകീയ ശക്തികൾക്കടിമപ്പെട്ട് തകർന്നു പോകുമെന്നർത്ഥം. ഇപ്രകാരം സംഭവിക്കാതിരിക്കാനായിരുന്നു പൗലോസ്ശ്ലീഹ പോലും സുവിശേഷ പ്രഘോഷണം തുടങ്ങി പതിനേഴു വർഷങ്ങൾക്കുശേഷം നേതൃത്വവുമായി ഐക്യപ്പെട്ടത്. "*ദൈവകൽപനകൾ പാലിക്കുക എന്നതാണു സർവ്വപ്രധാനം*" (1കോറി.7:19).

കർത്താവ് അത്ഭുതങ്ങളാലും അടയാളങ്ങളിലൂടെയും വചനം സ്ഥിരീകരിക്കുന്നു. യേശു താൻ കൂടുതൽ അത്ഭുതങ്ങൾ പ്രവർത്തിച്ച നഗരങ്ങൾ മാനസാന്തരപ്പെടാത്തതിനാൽ അവയെ ശാസിക്കുന്നതായും കാണാം. "*കൊറാസീൻ നിനക്കു ദുരിതം! ബേത്സയ്ദാ, നിനക്കു ദുരിതം! നിന്നിൽ നടന്ന അത്ഭുതങ്ങൾ ടയറിലും സീദോനിലും നടന്നിരുന്നെങ്കിൽ അവ എത്ര പണ്ടേ ചാക്കുടുത്തു ചാരം പൂശി അനുതപിക്കുമായിരുന്നു! വിധിദിനത്തിൽ ടയറിനും സീദോനും നിങ്ങളെക്കാൾ ആശ്വാസമുണ്ടാകുമെന്നു ഞാൻ നിങ്ങളോടു പറയുന്നു*"(മത്താ.1:21,22) എന്നിരുന്നാലും അവസാനനാളുകളിൽ തെരഞ്ഞെടുക്കപ്പെട്ടവരെപ്പോലും വഴിതെറ്റിക്കത്തക്കവിധം വലിയ അത്ഭുതങ്ങളും അടയാളങ്ങളും കാണിക്കുന്ന വ്യാജ പ്രവാചകരെപ്പറ്റി സുവിശേഷം തരുന്ന മുന്നറിയിപ്പുകളെ അവഗണിക്കരുത്. അത്ഭുതങ്ങളുടെയും അടയാളങ്ങളുടെയും പിന്നാലെ ഓടുമ്പോൾ സൂക്ഷിക്കേണ്ടതുണ്ട്. ഫറവോയുടെ മുമ്പിൽ ദൈവകൽപനയനുസരിച്ച് മോശ പ്രവർത്തിച്ച ചില അത്ഭുതങ്ങൾ അതേപടി

ആവർത്തിക്കാൻ ഫറവോയുടെ മന്ത്രവാദികൾക്കായി എന്നത് മറക്കാതിരിക്കാം. സാത്താൻ ഇന്ന് ആദ്ധ്യാത്മിക ലോകത്ത് ഒരുക്കുന്ന കെണികളെക്കുറിച്ച് ലഭിക്കുന്ന അറിവുകൾ വിസ്മയിപ്പിക്കുന്നതാണ്. അതിനാൽ സാത്താനെയും അവന്റെ തന്ത്രങ്ങളെയുംക്കുറിച്ച് സൂക്ഷ്മതയുള്ളവരായിരിക്കണം.

പ്രശസ്ത ഭൂതോച്ചാടകനായ ഫാ. ഗബ്രിയേൽ ആമോർത്ത് ഒരു ഭൂതോച്ചാടകന്റെ അനുഭവങ്ങൾ എന്ന പുസ്തകത്തിൽ ഒരു ശുശ്രൂഷകന്റെ സാക്ഷ്യം വിവരിച്ചിട്ടുണ്ട്. അതിൽ പറയുന്നത് ഇപ്രകാരമാണ്. "*കുറച്ചു വർഷങ്ങൾക്ക് മുമ്പ് ആത്മാക്കളുമായുള്ള സംവേദനമാണെന്നറിയാതെ 'ഗെയിം ഓഫ് ദ ഗ്ലാസ്സിൽ' പങ്കെടുക്കാനിടവന്നു. ഈ കളിക്കിടയിൽ എനിക്കു ലഭിച്ചത് സമാധാനത്തിന്റെയും സാഹോദര്യത്തിന്റെയും സന്ദേശങ്ങളായിരിന്നു. (പിശാചിന് എപ്രകാരം സ്വയം മറഞ്ഞിരിക്കാൻ കഴിയും എന്നു മനസ്സിലാക്കുക.) കുറച്ച് നാളുകൾ കഴിഞ്ഞ് എന്റെ ശുശ്രൂഷയുമായി ഞാൻ ലൂർദ്ദിലായിരുന്നപ്പോൾ വളരെ അപൂർവ്വമായ കഴിവുകൾ എനിക്കു ലഭിച്ചു. (ശ്രദ്ധിക്കുക, എത്ര പരിശുദ്ധിയുള്ള സ്ഥലമായാലും പിശാചിന് കയറിപ്പറ്റാൻ സാധിക്കും.)*

*അതീന്ദ്രിയാനുഭവപഠനമനുസരിച്ച് എനിക്കു ലഭിച്ചിരിക്കുന്ന കഴിവുകൾ ഇന്ദ്രിയങ്ങൾക്ക് അതീതമാണ്; ഭാവി പ്രവചനം, മനസ്സു വായിക്കൽ, രോഗനിർണ്ണയം, ഹൃദയങ്ങളുടെ വിവേചനം, ജീവിച്ചിരിക്കുന്നവരുടെയും മരിച്ചുപോയവരുടെയും ജീവിതത്തെക്കുറിച്ചറിയുവാനുള്ള കഴിവ് തുടങ്ങിയവയും മറ്റു കഴിവുകളും. കുറെ മാസങ്ങൾക്കുശേഷം വേറൊരു സിദ്ധിയും എനിക്കു ലഭിച്ചു; കരങ്ങൾ വെക്കുന്നതിലൂടെ വേദന സംഹരിക്കുന്നതിനുള്ള സിദ്ധി. ഏതുതരം വേദനയും കുറക്കുന്നതിനും ഇല്ലാതാക്കുന്നതിനും എനിക്കു സാധിക്കുമായിരുന്നു. ഈ കഴിവുകളെല്ലാം ഉണ്ടായിട്ടും എനിക്ക് ജനങ്ങളുമായി സംവദിക്കുന്നതിന് യാതൊരു പ്രയാസവുമുണ്ടായിരുന്നില്ല. പക്ഷേ ഓരോ സമ്മേളനത്തിനും ശേഷം എന്റെ സംസാരം കേട്ട് സ്തംബ്ധരായും വളരെയധികം അസ്വസ്ഥരായും ജനങ്ങൾ പോകുമായിരുന്നു. കാരണം ഞാൻ അവരുടെ ആത്മാക്കളെ വിവേചിക്കുകയും അവർ ചെയ്ത പാപങ്ങൾക്ക് അവരെ കുറ്റപ്പെടുത്തുകയും ചെയ്തിരുന്നു. എന്നിരുന്നാലും ദൈവവചനം വായിക്കുമ്പോൾ എന്റെ ജീവിതത്തിൽ യാതൊരു മാറ്റവുമുണ്ടായിട്ടില്ലന്ന് ഞാൻ തിരിച്ചറിഞ്ഞു. ഞാൻ വേഗം കോപിക്കുന്നവനും ക്ഷമിക്കുന്നതിൽ വിമുഖനും പെട്ടന്ന് നീരസപ്പെടുന്നവനും യാതൊ*

*ന്നിലും എതിർക്കപ്പെടാൻ ഇഷ്ടപ്പെടാത്തവനുമായിരുന്നു. എന്റെ കുരിശെടുക്കാൻ ഞാൻ ഭയപ്പെട്ടു. ഭാവിയെക്കുറിച്ചും മരണത്തെക്കുറിച്ചുമുള്ള ഭീതി എന്റെ ഉള്ളിൽ നിറഞ്ഞു. ഈ അലച്ചിലിനൊടുവിൽ എനിക്ക് സംഭവിച്ചവയിൽ പൈശാചിക ഉത്ഭവമാണുണ്ടായിരുന്നതെന്നും അവ ദൈവീകമായിരുന്നി ല്ലെന്നും തിരിച്ചറിഞ്ഞു."*

ഫാ. ഗബ്രിയേൽ പറയുകയാണ് പിശാചിന്റെ ദാനങ്ങളു ള്ളവർക്ക് ഒരേ സമയം പല സ്ഥലങ്ങളിൽ പ്രത്യക്ഷപ്പെടാനും വളരെ ദൂരെയുള്ള കെട്ടിടങ്ങൾക്കുള്ളിൽ കയറി അവിടെയുള്ള കാര്യങ്ങളറിയാനും ഭാവി പ്രവചിക്കുവാനും ചിലർക്ക് സ്വരം വഴി പ്രാർത്ഥനകളും നിർദ്ദേശങ്ങളും സ്വീകരിക്കാനും കഴിയാറുണ്ട്. ഇവർക്ക് മറ്റുള്ളവരിലെ നിഷേധാത്മകത എളുപ്പം കണ്ടെത്താൻ കഴിയും. ഭാവി കാര്യങ്ങൾ മുൻകൂട്ടി കാണാനും മാനസികമായി ദുർബലരായവരെ കീഴ്പ്പെടുത്താനുള്ള ശക്തമായ പ്രവണത കാട്ടും. ഉള്ളിൽനിന്നു വരുന്ന ഒരു അധികാരത്തോടെ മറ്റുള്ള വർക്ക് തിന്മ ഭവിക്കട്ടെ എന്നു ശപിച്ച് അവരുടെ ജീവിതത്തെ സ്വാധീനിക്കാമെന്നും ഇവർ കരുതുന്നു. പൗലോസ്ശ്ലീഹ ഭാവി ഫലം പ്രവചിക്കുന്ന ആത്മാവ് ബാധിച്ച ഒരു അടിമപ്പെൺകുട്ടി യിൽ നിന്ന് അവളിലെ ആത്മാവിനെ പുറത്താക്കുന്ന വിവരണം ഈ സാക്ഷ്യത്തെ സാധൂകരിക്കുന്നു (അപ്പ.പ്ര.16:16,18).

ഈ സാക്ഷ്യം വളരെ പ്രധാനപ്പെട്ട ഒരു സന്ദേശം നൽ കുന്നുണ്ട്. ആത്മാക്കളെ വിവേചിക്കാതെ എല്ലാ ശുശ്രൂഷക ളിലും പങ്കെടുക്കുന്നതിലൂടെ പരിശുദ്ധാത്മാവിനു പകരം അശു ദ്ധാത്മാവിനെയായിരിക്കും നമുക്ക് ലഭിക്കുക എന്ന് മനസ്സിലാ ക്കുക. ആത്മാക്കളെ വിവേചിക്കാനായിട്ട് ഈശോ പറഞ്ഞു തരുന്ന ഒരു മാർഗ്ഗം ഫലത്തിൽ നിന്ന് വൃക്ഷത്തെ തിരിച്ചറി യുക എന്നതാണ്. അതിനാൽ ഒരു ശുശ്രൂഷകനെ വിലയിരു ത്തേണ്ടത് അവനിലുള്ള വരങ്ങൾ നോക്കിയല്ല ഫലങ്ങൾ നോക്കിയാണ്. ദൈവത്തെ കൂടുതൽ അറിയുവാനും അനുഭ വിക്കുവാനും ദൈവനാമം മഹത്വപ്പെടുവാനും അടയാളങ്ങളും അത്ഭുതങ്ങളും കാരണമാകുന്നെങ്കിൽ അവ ദൈവത്തിൽ നിന്നുള്ളതാണെന്ന് മനസ്സിലാക്കാം. അതിനാൽ അത്ഭുതങ്ങ ളുടെയും അടയാളങ്ങളുടെയും പിന്നാലെ പരക്കംപായുമ്പോൾ ചതിയിൽപ്പെടാതിരിക്കുവാൻ ശ്രദ്ധിക്കുക.

പൗലോസ്ശ്ലീഹ നമുക്ക് മുന്നറിയിപ്പ് നൽകുന്നുണ്ട്: "*മായാദർശനങ്ങൾ വിശകലനം ചെയ്തുകൊണ്ടു കപട വിനയ*

*ത്തിലും ദൈവദൂതന്മാരുടെ ആരാധനയിലും ആഭിമുഖ്യം കാണിക്കുന്ന ആളുകൾ നിങ്ങളെ വഞ്ചിക്കാതിരിക്കട്ടെ. അവർ ഭോഗലാലസമായ മനസ്സോടുകൂടെ വ്യർത്ഥമായി അഹങ്കരിക്കുന്നവരത്രേ. അവർ ശിരസിനോടു ഗാഢബന്ധം പുലർത്തുന്നില്ല. ശരീരം മുഴുവൻ സന്ധിബന്ധങ്ങളാലും സിരകളാലും പരിപുഷ്ടമാക്കപ്പെട്ടും കൂട്ടിയിണക്കപ്പെട്ടും ദൈവഹിതാനുസരണം പൂർണ്ണവളർച്ച പ്രാപിക്കുന്നത് ഈ ശിരസ്സിൽ നിന്നാണല്ലോ"* (കൊളോ.2:18,19).

ഏതാനും വർഷങ്ങൾക്കു മുമ്പ് ഇന്റർനെറ്റിൽ വായിക്കാനിടയായ ഒരു ലേഖനമാണ് ഇത്തരുണത്തിൽ എന്റെ ഓർമ്മയിലേക്ക് വരുന്നത്. 1487 മുതൽ 1560 വരെയുള്ള കാലഘട്ടത്തിൽ സ്പെയിനിലെ കോർഡോവ എന്ന സ്ഥലത്ത് ജീവിച്ചിരുന്ന Sr. മഗ്ദലേന ഓഫ് ദ ക്രോസ് എന്ന പേരിൽ അറിയപ്പെട്ടിരുന്ന ഒരു കന്യാസ്ത്രിയെക്കുറിച്ചുള്ള വിവരണമായിരുന്നു അത്. അവർ ജീവിച്ചിരിക്കെ തന്നെ ധാരാളം അത്ഭുതങ്ങൾ പ്രവർത്തിക്കുകയും ജീവിക്കുന്ന വിശുദ്ധ എന്ന് അംഗീകരിക്കപ്പെടുകയും ചെയ്തിരുന്നു. കർദ്ദിനാൾമാരും ബിഷപ്പുമാരും എന്തിനേറെ രാജാക്കന്മാരും രാജ്ഞിമാരും വരെ പ്രാർത്ഥനാസഹായത്തിനായി അവരെ സമീപിക്കുമായിരുന്നു. അവർക്കു ലഭിച്ചിരുന്ന കാണിക്കകൊണ്ട് 1523-ൽ അവിടുത്തെ ആർച്ച്ബിഷപ്പ് ഒരു കത്രീഡ്രൽ പണികഴിപ്പിച്ചിരുന്നു. എന്നാൽ 40 വർഷങ്ങൾക്കുശേഷം 1546 മെയ് 3-ന് അവരിലുണ്ടായിരുന്നത് പൈശാചിക സ്വാധീനമാണെന്ന് തിരിച്ചറിഞ്ഞ് സഭാ കോടതി വിധി പ്രസ്താവിച്ചു.

കത്തോലിക്കാസഭ വളരെയേറെ പേരെ വിശുദ്ധരായി പ്രഖ്യാപിച്ചുകൊണ്ടിരിക്കുന്ന കാലമാണിത്. പ്രാദേശികമായും റീത്തുകളിലും സമൂഹങ്ങളിലുമുള്ള സന്തുലിതാവസ്ഥ നില നിർത്തുവാനുള്ള തന്ത്രപ്പാടിൽ യോഗ്യരല്ലാത്ത ആരെങ്കിലും അവരോധിക്കപ്പെട്ടാൽ ആ വണക്കത്തിന് അർഹനാകുന്നത് സാത്താനായിരിക്കും. അപ്പോൾ അത് വിഗ്രഹാരാധനയായി മാറും. വിശുദ്ധിയുടെ സ്ഥലത്ത് അശുദ്ധി നിൽക്കാൻ അത് കാരണമാകും.

വിശുദ്ധരോടുള്ള എല്ലാ ആദരവും സ്നേഹ ബഹുമാനങ്ങളും നിലനിർത്തിക്കൊണ്ടു തന്നെ ഞാൻ പലപ്പോഴും ചിന്തിക്കാറുണ്ട് ഒരുവനെ വിധിക്കുവാൻ - ദൈവം അവനെ കാണുന്നതു പോലെ കണ്ടുകൊണ്ട് വിധിക്കാൻ - നമുക്കാകുമോ?

യോഹന്നാന്റെ സുവിശേഷത്തിൽ പറയുന്നുണ്ടല്ലോ "*യേശുവാകട്ടെ അവരെ വിശ്വസിച്ചില്ല. കാരണം, അവൻ അവരെയെല്ലാം അറിഞ്ഞിരുന്നു. മനുഷ്യനെപ്പറ്റി ആരുടെയും സാക്ഷ്യം അവന് ആവശ്യമായിരുന്നില്ല; മനുഷ്യനിലുള്ളത് എന്താണെന്ന് അവൻ വ്യക്തമായി അറിഞ്ഞിരുന്നു* "(2:24,25). മത്തായിയുടെ സുവിശേഷത്തിൽ ഈശോ പറയുന്നു: "*നല്ലവൻ ഒരുവൻ മാത്രം ....... മനുഷ്യർക്ക് ഇത് അസാധ്യമാണ്; എന്നാൽ, ദൈവത്തിന് എല്ലാം സാധ്യമാണ്.*" "*ആരെങ്കിലും നിയമം മുഴുവൻ അനുസരിക്കുകയും ഒന്നിൽ മാത്രം വീഴ്ച വരുത്തുകയും ചെയ്താൽ അവൻ എല്ലാത്തിലും വീഴ്ച വരുത്തിയിരിക്കുന്നു*" (യാക്കോ. 2:10). പ്രധാനദൂതനായ മിഖായേലിന് മോശയുടെ ശരീരത്തിനു വേണ്ടി പിശാചിനോടു തർക്കിക്കേണ്ടി വന്നുവെങ്കിൽ നമുക്ക് ഒരാളെ വിധിക്കാൻ കഴിയുമോ? (യൂദാസ്.9). "*അതിനാൽ മുൻകൂട്ടി നിങ്ങൾ വിധി പ്രസ്താവിക്കരുത്, കർത്താവ് വരുന്നതു വരെ കാത്തിരിക്കുവിൻ. അന്ധകാരത്തിൽ മറഞ്ഞിരിക്കുന്നവയെ വെളിച്ചത്തു കൊണ്ടു വരുന്നവനും, ഹൃദയ രഹസ്യങ്ങൾ വെളിപ്പെടുത്തുന്നവനും അവനാണല്ലോ*" (1കോറി.4:5). "*നമ്മുടെ വിശ്വാസത്തിൻെറ നാഥനും അതിനെ പൂർണ്ണതയിലെത്തിക്കുന്നവനുമായ യേശുവിനെ മുന്നിൽ കണ്ടുകൊണ്ടുവേണം നാം ഓടാൻ* "(ഹെബ്രാ.12:2). അതുകൊണ്ടുതന്നെ നാം അനുകരിക്കേണ്ടതും മാതൃകയാക്കേണ്ടതും ക്രിസ്തുവിനെയാണ്.

വിശുദ്ധരുടെ തിരുന്നാളുകളും വിശുദ്ധരോടുള്ള ഭക്തി പ്രകടനങ്ങളും അവരെ ഉയർത്തി അവരിലൂടെ നമ്മെ അനുഗ്രഹിച്ചുകൊണ്ടിരിക്കുന്ന സർവ്വശക്തനായ ദൈവത്തെ മഹത്വപ്പെടുത്തുവാനുള്ള അവസരങ്ങളായിരിക്കണം. വിഷസർപ്പത്തിന്റെ ദംശമേറ്റ ഇസ്രായേൽ ജനത്തെ അതിൽ നിന്ന് രക്ഷിക്കുവാൻ മോശയിലൂടെ പിച്ചള സർപ്പത്തെത്തന്നെ ഉയർത്തി അതിൽ നോക്കുന്നവരെയെല്ലാം രക്ഷപ്പെടുത്തി കർത്താവ് തന്റെ ശക്തിയും പ്രാഭവവും പ്രകടിപ്പിച്ചു. എന്നാൽ അവർ കണ്ട വസ്തുവിനാലല്ല എല്ലാറ്റിന്റെയും രക്ഷകനായ ദൈവത്തിന്റെ ശക്തിയാണ് അവിടെ പ്രവർത്തിക്കുന്നതെന്ന അവബോധം നഷ്ടപ്പെട്ട് "*മോശ ഉണ്ടാക്കിയ നെഹുഷ്താൻ എന്നു വിളിക്കപ്പെടുന്ന ഓട്ടു സർപ്പത്തിൻെറ മുമ്പിൽ ഇസ്രായേൽ **ധൂപാർച്ചന** നടത്തിയതിനാൽ അവൻ അതു തകർത്തു*" (2.രാജാ.18:4) എന്നത് നമുക്കൊരു പാഠമായിരിക്കണം. തിരുസ്വരൂപങ്ങളുടെ ഉപയോഗത്തിലും വിശുദ്ധരോടുള്ള വണക്കത്തിലും ഈ ഒരു അവബോധം നമുക്ക് നഷ്ടമാകരുത്.

വിശുദ്ധരുടെ പ്രാർത്ഥനക്ക് ദൈവസന്നിധിയിൽ കൂടുതൽ സ്വീകാര്യത ഉണ്ടെന്നതിനാൽ അവർക്ക് നമുക്കുവേണ്ടി മാധ്യസ്ഥം പ്രാർത്ഥിക്കാമെന്നല്ലാതെ ഒരു വിശുദ്ധനും സ്വയം ആരെയും രക്ഷിക്കാൻ സാധിക്കില്ല എന്ന് മറക്കരുത്. വിശുദ്ധരിലൂടെ യേശുവിനെ കൂടുതലായി അറിയുവാനും സ്നേഹിക്കുവാനും കാരണമാകുന്നെങ്കിൽ അത് നല്ലതു തന്നെ. എന്നാൽ സ്രഷ്ടാവിലുപരി സൃഷ്ടിയെ ആശ്രയിക്കുന്ന വിശുദ്ധരോടുള്ള വണക്കം വിഗ്രഹാരാധനായി മാറുന്നു. ഒരു പക്ഷേ പല വിശുദ്ധരും വളരെ വേദനയോടെ അന്ന് ബർണാബാസും പൗലോസും പറഞ്ഞതു പോലെ വിളച്ചു പറയുന്നുണ്ടായിരിക്കും."*ഹേ, മനുഷ്യരേ, നിങ്ങൾ ഈ ചെയ്യുന്നതെന്താണ്? ഞങ്ങളും നിങ്ങളെപ്പോലെ തന്നെയുള്ള മനുഷ്യരാണ്. വ്യർത്ഥമായ ഈ രീതികളിൽ നിന്ന്, ജീവിക്കുന്ന ദൈവത്തിലേക്കു നിങ്ങൾ തിരിയണം എന്ന് ഞങ്ങൾ നിങ്ങളെ ഉദ്ബോധിപ്പിക്കുന്നു. അവിടുന്നാണ് ആകാശവും ഭൂമിയും സമുദ്രവും അവയിലുള്ള സമസ്തവും സൃഷ്ടിച്ചത്* "(അ.പ്ര.14:15).

കളഞ്ഞുകിട്ടിയ വസ്തുക്കൾ തിരിച്ചേൽപിക്കുന്നവരെ ആദരിക്കന്നതിന്റെ ഫോട്ടോകൾ അടുത്തകാലത്തായി മാധ്യമങ്ങളിൽ ധാരാളം കാണാറുണ്ട്. തീർച്ചയായും അപ്രകാരം ചെയ്യാൻ മറ്റുള്ളവർക്ക് അത് പ്രോത്സാഹനാജനകമാണ്. എന്നാൽ അന്യന്റെ വസ്തുക്കൾ എടുക്കരുത് എന്ന ഒരു കൽപന അവർ പാലിച്ചു എന്നതിൽ കൂടുതൽ എന്താണ് പ്രസക്തിയുള്ളത്. അത് നമ്മുടെ കടമയാണെന്നും അപ്രകാരം ചെയ്യാതിരിക്കുന്നത് തെറ്റാണെന്നും ഉള്ള വസ്തുത നാം വിസ്മരിക്കുന്നു. ഒരു തരത്തിൽ പറഞ്ഞാൽ കൽപനകൾ അനുസരിക്കുക എന്നത് ഇന്ന് വലിയ വാർത്തയാണ്. ഇതു പോലെ തന്നെയല്ലേ വിശുദ്ധരായി പ്രഖ്യാപിക്കുന്നതും. അത് എന്തോ വലിയ ഒരു കാര്യമാക്കി മാറ്റിയിരിക്കുന്നു. ക്രിസ്ത്യാനിയാണെന്ന് അഭിമാനിക്കുന്ന ഞാനും നിങ്ങളും വിളിക്കപ്പെട്ടിരിക്കുന്നത് മറ്റുള്ളവരെ വിശുദ്ധരാക്കി സായൂജമടയാൻ വേണ്ടിയല്ല. സ്വയം വിശുദ്ധരാകാൻ വേണ്ടിയാണ് എന്ന സത്യം നാം സൗകര്യപൂർവ്വം മറക്കുന്നു. വിശുദ്ധരുടെ സമൂഹമായിരിക്കണം തിരുസഭ.

പത്രോസാകുന്ന പാറമേൽ ക്രിസ്തു എന്തിനുവേണ്ടിയാണ് സഭ സ്ഥാപിച്ചത്? സ്വർഗ്ഗാരോഹണം ചെയ്യുന്നതിനു മുമ്പായി പതിനൊന്ന് ശിഷ്യന്മാരെയും ഗലീലിയിലെ മലയിലേക്ക് കൂട്ടികൊണ്ടു വന്ന് യേശു അരുളിചെയ്തു: "*സ്വർഗ്ഗത്തിലും ഭൂമിയിലുമുള്ള എല്ലാ അധികാരവും എനിക്ക് നൽകപ്പെട്ടി*

*രിക്കുന്നു. ആകയാൽ നിങ്ങൾ പോയി എല്ലാ ജനതകളെയും ശിഷ്യപ്പെടുത്തുവിൻ. പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും നാമത്തിൽ അവർക്ക് ജ്ഞാനസ്നാനം നൽകുവിൻ. ഞാൻ നിങ്ങളോട് കൽപിച്ചതെല്ലാം അനുസരിക്കാൻ അവരെ പഠിപ്പിക്കുവിൻ. യുഗാന്തം വരെ ഞാൻ എന്നും നിങ്ങളോടുകൂടെ ഉണ്ടായിരിക്കും"* (മത്തായി.28:18-20).

ആദിമാതാപിതാക്കളുടെ പാപംമൂലം മനുഷ്യവംശം മുഴുവൻ സാത്താന്റെ പിടിയിലായപ്പോൾ മാനവകുലത്തിന്റെ രക്ഷക്കായി പിതാവായ ദൈവം യേശുക്രിസ്തുവിന്റെ കുരിശു മരണത്തിലൂടെ വിഭാവനം ചെയ്ത രക്ഷാകര ദൗത്യത്തിന്റെ പൂർത്തീകരണമാണ് തിരുസഭയിലൂടെ സംഭവിക്കേണ്ടത്. യേശുക്രിസ്തു തന്റെ കുരിശു മരണത്തിലൂടെ നേടിയെടുത്ത മാനവ കുലത്തിന്റെ രക്ഷ എല്ലാ ജനതകളും സ്വന്തമാക്കണം. അതിനുള്ള ദൗത്യമാണ് ക്രിസ്തു തന്റെ സഭയെ ഏൽപിച്ചത്. അതുകൊണ്ടാണ് ക്രിസ്തു പറഞ്ഞത്. സ്വർഗ്ഗത്തിലും ഭൂമിയിലുമുള്ള എല്ലാ അധികാരവും എനിക്ക് നൽകപ്പെട്ടിരിക്കുന്നു. ആകയാൽ നിങ്ങൾ പോയി എല്ലാ ജനതകളെയും ശിഷ്യപ്പെടുത്തുവിൻ. പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും നാമത്തിൽ അവർക്ക് ജ്ഞാനസ്നാനം നൽകുവിൻ. ഞാൻ നിങ്ങളോട് കൽപിച്ചതെല്ലാം അനുസരിക്കാൻ അവരെ പഠിപ്പിക്കുവിൻ. ഇപ്രകാരം ഓരോരുത്തരും ക്രിസ്തുവിന്റെ വചനങ്ങൾ അനുസരിക്കുകയും ജ്ഞാനസ്നാനം സ്വീകരിക്കുകയും ചെയ്യുമ്പോൾ മാത്രമെ രക്ഷ കൈവരിക്കുന്നുള്ളു. ക്രിസ്തുവിന്റെ രക്ഷാകരദൗത്യം അതിന്റെ പൂർണ്ണതയിലെത്തുന്നുള്ളു. ഇതിനുവേണ്ടിയാണ് സഭ സ്ഥാപിച്ചതും ശിഷ്യരെ പ്രേഷിത ദൗത്യം ഏൽപിച്ച് അവർക്ക് അധികാരം നൽകിയതും. പിതാവായ ദൈവത്തിന്റെ രക്ഷാകര പദ്ധതിയിൽ ഭാരിച്ച ഉത്തരവാദിത്വമാണ് തിരുസഭയ്ക്കുള്ളത്. അതിനാൽ ദൈവപിതാവിന്റെ രക്ഷാകര പദ്ധതിയുടെ ഭാഗമാണ് തിരുസഭ.

യേശുക്രിസ്തു തന്റെ പരസ്യജീവിതത്തിനിടയിൽ ക്ഷോഭിച്ച അത്യപൂർവ്വ സംഭവങ്ങളിൽ ഒന്നാണ് ജറുസലെം ദേവാലയത്തിൽ സംഭവിച്ചത്. *"യഹൂദരുടെ പെസഹാ അടുത്തിരുന്നതിനാൽ യേശു ജറുസലെമിലേക്കു പോയി. കാള, ആട്, പ്രാവ് എന്നിവ വിൽക്കുന്നവരെയും നാണയം മാറ്റാനിരിക്കുന്നവരെയും ദേവാലയത്തിൽ അവൻ കണ്ടു. അവൻ കയറുകൊണ്ട് ഒരു ചമ്മട്ടിയുണ്ടാക്കി അവരെയെല്ലാം ആടുകളോടും*

*കാളകളോടും കൂടെ ദേവാലയത്തിൽ നിന്നു പുറത്താക്കി; നാണയമാറ്റക്കാരുടെ നാണയങ്ങൾ ചിതറിക്കുകയും മേശകൾ തട്ടിമറിക്കുകയും ചെയ്തു. പ്രാവുകളെ വിൽക്കുന്നവരോട് അവൻ കൽപിച്ചു: ഇവയെ ഇവിടെ നിന്ന് എടുത്തു കൊണ്ടുപോകുവിൻ. എൻെറ പിതാവിൻെറ ആലയം നിങ്ങൾ കച്ചവടസ്ഥലമാക്കരുത്. അവിടുത്തെ ആലയത്തെക്കുറിച്ചുള്ള തീക്ഷ്ണത എന്നെ വിഴുങ്ങിക്കളയും എന്നെഴുതപ്പെട്ടിരിക്കുന്നത് അപ്പോൾ അവൻെറ ശിഷ്യന്മാർ അനുസ്മരിച്ചു"*(യോഹ.2:13-17). മനുഷ്യനാൽ നിർമ്മിതമായ ദൈവം വസിക്കുന്ന ആലയങ്ങൾ എത്രമാത്രം പരിശുദ്ധവും പരിപാവനവുമായിരിക്കണം എന്ന് ഒരു വിട്ടുവീഴ്ചയും ഇല്ലാത്ത വിധത്തിൽ ഈശോ ഈ സംഭവത്തിലൂടെ നമ്മെ പഠിപ്പിക്കുന്നു. യേശു ക്രിസ്തുവിന്റെ ശരീരമായ സഭയും അവയവങ്ങളായ നാം ഓരോരുത്തരും എത്രമാത്രം പരുശുദ്ധി ഉള്ളവരായിരിക്കണമെന്ന് ദേവാലയശുദ്ധീകരണ സംഭവം നമുക്ക് മുന്നറിയിപ്പ് തരുന്നു.

ക്രിസ്തുവിന്റെ ശരീരമാണ് സഭ.*"എന്തെന്നാൽ ക്രിസ്തു തന്റെ ശരീരമാകുന്ന സഭയുടെ ശിരസ്സാണ് "*(എഫേ.5:23). *"നിങ്ങൾ ക്രിസ്തുവിന്റെ ശരീരവും ഓരോരുത്തരും അതിലെ അവയവങ്ങളുമാണ്"*(1കോറി.12:27). ഇവിടെ പൗലോസ്ശ്ലീഹ ക്രിസ്തുവിനെയും സഭയെയും ഒരു ശരീരത്തിലെ അവയവങ്ങളായിട്ടാണ് ചിത്രീകരിച്ചിരിക്കുന്നത്. എന്താണ് ശരീരത്തിനുള്ള പ്രത്യേകത? ശരീരത്തിലെ അവയവങ്ങൾ തമ്മിൽ യാതൊരുവിധ അഭിപ്രായ വ്യത്യാസമോ കലഹമോ ഉണ്ടാവുകയില്ല. എന്നു മാത്രമല്ല ശരീരത്തെ നിയന്ത്രിക്കുന്നത് ശിരസ്സാണ്. അതിൽ ശരീരത്തിന്റെ മറ്റു ഭാഗങ്ങൾക്ക് യാതൊരുവിധ പങ്കുമില്ല.

അതുകൊണ്ടാണ് പൗലോസ്ശ്ലീഹ പറഞ്ഞത് *"ക്രിസ്തു സഭയെ സ്നേഹിക്കുകയും അവളെ വിശുദ്ധീകരിക്കാൻ വേണ്ടി തന്നെത്തന്നെ സമർപ്പിക്കുകയും ചെയ്തതു പോലെ നിങ്ങൾ ഭാര്യമാരെ സ്നേഹിക്കണം. അവൻ സഭയെ വിശുദ്ധീകരിക്കുന്നതിന്, ജലം കൊണ്ടു കഴുകി **വചനത്താൽ വെണ്മയുള്ളതാക്കി**. ഇത് അവളെ കറയോ ചുളിവോ മറ്റു കുറവുകളോ ഇല്ലാത്ത മഹത്വപൂർണ്ണയായി തനിക്കുതന്നെ പ്രതിഷ്ഠിക്കുന്നതിനും അവൾ കളങ്കരഹിതയും പരിശുദ്ധയുമായിരിക്കുന്നതിനും വേണ്ടിയാണ്"*(എഫേ.5:25-27). അതിനാൽ തിരുവചനങ്ങളെ അവഗണിക്കാൻ ക്രിസ്തുവിന്റെ ശരീരമാകുന്ന സഭക്കാകില്ല. എങ്കിൽ മാത്രമെ രക്ഷാകര ദൗത്യത്തിന്റെ പൂർത്തീകരണം സഭയിലൂടെ സാധ്യമാകുകയുള്ളൂ.

*"നിങ്ങളുടെ ശരീരങ്ങൾ ക്രിസ്തുവിൻെറ അവയവങ്ങളാണെന്നു നിങ്ങൾക്ക് അറിഞ്ഞുകൂടേ? ക്രിസ്തുവിൻെറ അവയവങ്ങൾ എനിക്കു വേശ്യയുടെ അവയവങ്ങളാക്കാമെന്നോ? ഒരിക്കലുമില്ല! വേശ്യയുമായി വേഴ്ച നടത്തുന്നവൻ അവളോട് ഏക ശരീരമായിത്തീരുന്നുവെന്നു നിങ്ങൾക്ക് അറിവുള്ളതല്ലേ? എഴുതപ്പെട്ടിരിക്കുന്നതു പോലെ, അവർ ഇരുവരും ഒരു ശരീരമായിത്തീരും. കർത്താവുമായി സംയോജിക്കുന്നവൻ അവിടുത്തോട് ഏകാത്മാവായിത്തീരുന്നു. വ്യഭിചാരത്തിൽനിന്ന് ഓടിയകലുവിൻ. മനുഷ്യൻ ചെയ്യുന്ന മറ്റു പാപങ്ങളെല്ലാം ശരീരത്തിനു വെളിയിലാണ്. വ്യഭിചാരം ചെയ്യുന്നവനാകട്ടെ സ്വന്തം ശരീരത്തിനെതിരായി പാപം ചെയ്യുന്നു. നിങ്ങളിൽ വസിക്കുന്ന ദൈവദത്തമായ പരിശുദ്ധാത്മാവിൻെറ ആലയമാണു നിങ്ങളുടെ ശരീരമെന്ന് നിങ്ങൾക്ക് അറിഞ്ഞുകൂടെ? നിങ്ങൾ നിങ്ങളുടെ സ്വന്തമല്ല. നിങ്ങൾ വിലയ്ക്കു വാങ്ങപ്പെട്ടവരാണ്. ആകയാൽ, നിങ്ങളുടെ ശരീരത്തിൽ ദൈവത്തെ മഹത്വപ്പെടുത്തുവിൻ* "(1കോറി.6:15-20).

അടുത്ത കാലത്തായി സഭയിൽ സ്വവർഗ്ഗരതിക്കാർക്ക് സ്ഥാനമുണ്ടെന്ന് പറയുന്നവരെ കണ്ടിട്ടുണ്ട്. എന്താണ് സഭയെന്ന് വ്യക്തമായ ധാരണയില്ലാത്തതാണ് ഇത്തരം അഭിപ്രായപ്രകടനങ്ങൾക്കു കാരണം. യേശുവിന്റെ ശരീരമാകുന്ന കത്തോലിക്കാ സഭയിൽ അത്തരക്കാർക്ക് സ്ഥാനമില്ല. വിശുദ്ധരുടെ സമൂഹമായിരിക്കണം സഭ. ഈശോ ചുങ്കക്കാരോടും പാപികളോടുമൊപ്പമാണ് ജീവിച്ചത് എന്ന ധാരണ വിശ്വാസികളിൽ പോലും പ്രബലമാണ്. എന്നാൽ യൂദന്മാർ യേശുവിന്റെ നേരെ ഉന്നയിച്ച ഒരു ആരോപണം മാത്രമായിരുന്നു അത്. ഈശോ തന്നെ ഇത് വ്യക്തമാക്കുന്നുണ്ട്. "*മനുഷ്യ പുത്രൻ ഭക്ഷിക്കുന്നവനും പാനം ചെയ്യുന്നവനുമായി വന്നു. അപ്പോൾ ഇതാ, ഭോജനപ്രിയനും മദ്യപനും ചുങ്കക്കാരുടെയും പാപികളുടെയും സ്നേഹിതനുമായ മനുഷ്യൻ എന്നു നിങ്ങൾ പറയുന്നു*"(ലൂക്കാ.7:34). ഈശോ തന്റെ വചനത്തിൽ വിശ്വസിച്ചവരോടൊത്തു മാത്രമാണ് സഹവസിച്ചത്. "*ഞാൻ വന്നിരിക്കുന്നത് നീതിമാന്മാരെ വിളിക്കാനല്ല,പാപികളെ **പശ്ചാത്താപത്തിലേക്കു** ക്ഷണിക്കാനാണ്*" (ലൂക്കാ.5:32). അതിനാൽ പശ്ചാത്തപിക്കുന്ന പാപികളെയാണ് ഈശോ സ്നേഹിക്കുന്നത്. ഈശോ പാപികളെ തേടി വന്നതും കുരിശിൽ ബലിയായി തീർന്നതും മനുഷ്യരോടുള്ള സ്നേഹത്തെ പ്രതിയാണ്. ദൈവം സ്നേഹമാണ്. അതിനാലൊന്നും മനപ്പൂർവ്വം പാപത്തിൽ കഴിയുന്നവരെ ഈശോ സ്നേഹിക്കുന്നു

എന്നു പറയാനാകില്ല. സ്വന്തം ജീവൻ കൊടുത്തത് അവരെ പാപത്തിൽ നിന്ന് മോചിപ്പിക്കാനായിരുന്നു എന്നത് വിസ്മരിക്കരുത്. "***അത്യുന്നതൻ പാപികളെ വെറുക്കുകയും ശിക്ഷിക്കുകയും ചെയ്യുന്നു***"(പ്രഭാ.12:6). ഈശോ വിളിച്ച പാപികളാരും തന്നെ പാപത്തിലേക്ക് തിരികെ പോയില്ല എന്ന് മറക്കരുത്. ഈശോയുടെ വിളികേട്ട ലേവി പിന്നീട് ചുങ്കം പിരിക്കാൻ പോയില്ല. യേശുവിന്റെ ശിഷ്യനായി മാറി. അതുപോലെ വ്യഭിചാരത്തിൽ പിടിക്കപ്പെട്ട സ്ത്രീയോട് ഈശോ പറഞ്ഞത് മേലിൽ പാപം ചെയ്യരുതെന്നാണ്. "*ഞാനും നിന്നെ വിധിക്കുന്നില്ല; പൊയ്ക്കൊള്ളുക. ഇനിമേൽ പാപം ചെയ്യരുത്* " (യോഹ.8:11).

ഒരുവൻ സഭയിലെ അംഗമാകുന്നത് മാമ്മോദീസായിലൂടെയാണ്. മാമ്മോദീസായിൽ എന്താണ് സംഭവിക്കുന്നതെന്ന് റോമാക്കാർക്കുള്ള ലേഖനത്തിൽ പൗലോസ്ശ്ലീഹ വ്യക്തമാക്കുന്നുണ്ട്. "*പാപത്തെ സംബന്ധിച്ചിടത്തോളം മരിച്ചവരായ നാം ഇനി അതിൽ ജീവിക്കുന്നതെങ്ങനെ? യേശുക്രിസ്തുവിനോട് ഐക്യപ്പെടാൻ ജ്ഞാനസ്നാനം സ്വീകരിച്ച നാമെല്ലാവരും അവൻെറ മരണത്തോട് ഐക്യപ്പെടാനാണ് ജ്ഞാനസ്നാനം സ്വീകരിച്ചതെന്നു നിങ്ങൾക്കറിഞ്ഞുകൂടേ? അങ്ങനെ, അവൻെറ മരണത്തോടു നമ്മെ ഐക്യപ്പെടുത്തിയ ജ്ഞാനസ്നാനത്താൽ നാം അവനോടൊത്തു സംസ്കരിക്കപ്പെട്ടു. ക്രിസ്തു മരിച്ചതിനു ശേഷം പിതാവിൻെറ മഹത്വത്തിൽ ഉയിർത്തെഴുന്നേറ്റതുപോലെ, നാമും പുതിയ ജീവിതം നയിക്കേണ്ടതിനാണ് അവനോടൊത്തു സംസ്കരിക്കപ്പെട്ടത്. അവൻെറ മരണത്തിനു സദൃശമായ ഒരു മരണത്തിൽ നാം അവനോട് ഐക്യപ്പെട്ടവരായെങ്കിൽ അവൻെറ പുനരുത്ഥാനത്തിനു സദൃശമായ ഒരു പുനരുത്ഥാനത്തിലും അവനോട് ഐക്യപ്പെട്ടവരായിരിക്കും. നാം ഇനി* ***പാപത്തിന് അടിമപ്പെടാതിരിക്കത്തക്ക വിധം പാപപൂർണ്ണമായ ശരീരത്തെ നശിപ്പിക്കാൻ വേണ്ടി*** *നമ്മിലെ പഴയ മനുഷ്യൻ അവനോടുകൂടെ ക്രൂശിക്കപ്പെട്ടിരിക്കുന്നുവെന്നു നമുക്കറിയാമല്ലോ. എന്തെന്നാൽ, മരിച്ചവൻ പാപത്തിൽ നിന്നു മോചിതനായിരിക്കുന്നു. നാം ക്രിസ്തുവിനോടുകൂടെ മരിച്ചുവെങ്കിൽ അവനോടുകൂടി ജീവിക്കും എന്നു നാം വിശ്വസിക്കുന്നു. മരിച്ചവരിൽ നിന്ന് ഉത്ഥാനം ചെയ്ത ക്രിസ്തു ഇനി ഒരിക്കലും മരിക്കുകയില്ലെന്നു നമുക്കറിയാം. മരണത്തിന് അവൻെറ മേൽ ഇനി അധികാരമില്ല. അവൻ മരിച്ചു; പാപത്തെ സംബന്ധിച്ചിടത്തോളം എന്നേക്കുമായി അവൻ മരിച്ചു. അവൻ ജീവിക്കുന്നു; ദൈവത്തിനു വേണ്ടി അവൻ ജീവിക്കുന്നു. അതു പോലെ,* ***നിങ്ങ***

***ളും പാപത്തെ സംബന്ധിച്ചിടത്തോളം മരിച്ചവരാണെന്നും*** *യേശുക്രിസ്തുവിൽ ദൈവത്തിനു വേണ്ടി ജീവിക്കുന്നവരാണെന്നും അറിഞ്ഞുകൊള്ളുവിൻ. അതുകൊണ്ട്, ജഡമോഹങ്ങൾ നിങ്ങളെ കീഴ്പ്പെടുത്താൻ തക്കവിധം പാപം നിങ്ങളുടെ മർത്യ ശരീരത്തിൽ ഭരണം നടത്താതിരിക്കട്ടെ.* ***നിങ്ങളുടെ അവയവങ്ങളെ അനീതിയുടെ ഉപകരണങ്ങളായി പാപത്തിനു സമർപ്പിക്കരുത്*** *; പ്രത്യുത, മരിച്ചവരിൽ നിന്നു ജീവൻ പ്രാപിച്ചവരായി നിങ്ങളെത്തന്നെയും, നീതിയുടെ ആയുധങ്ങളായി നിങ്ങളുടെ അവയവങ്ങളെയും ദൈവത്തിനു സമർപ്പിക്കുവിൻ"*(റോമ.6:2-13).

പത്രോസ്ശ്ലീഹ പറയുന്നുണ്ടല്ലോ ജ്ഞാനസ്നാനം നമ്മെ ശരീരത്തിന്റെ മാലിന്യത്തിൽ നിന്ന് രക്ഷിക്കുകയല്ല മറിച്ച് ശുദ്ധ മനസ്സാക്ഷിയുള്ളവരാക്കുകയാണ് ചെയ്യുന്നത്(1പത്രോ.3:21). ജഡമോഹങ്ങൾക്ക് കീഴ്പ്പെട്ട് പാപം നമ്മുടെ മർത്യ ശരീരത്തിൽ ഭരണം നടത്താതിരിക്കാൻ ആവശ്യമായ പ്രസാദവരമാണ് മാമ്മോദീസായിലൂടെ നമുക്ക് ലഭിക്കുന്നത്. *"ദൈവത്തിന്റെ ആത്മാവ് യഥാർത്ഥമായി നിങ്ങളിൽ വസിക്കുന്നെങ്കിൽ നിങ്ങൾ ജഡികരല്ല, ആത്മീയരാണ്. ക്രിസ്തുവിന്റെ ആത്മാവില്ലാത്തവൻ ക്രിസ്തുവിനുള്ളവനല്ല. എന്നാൽ, നിങ്ങളുടെ ശരീരം പാപം നിമിത്തം മൃതമാണെങ്കിലും ക്രിസ്തു നിങ്ങളിലുണ്ടെങ്കിൽ നിങ്ങളുടെ ആത്മാവ് നീതി നിമിത്തം ജീവനുള്ളതായിരിക്കും. യേശുവിനെ മരിച്ചവരിൽ നിന്ന് ഉയിർപ്പിച്ചവന്റെ ആത്മാവ് നിങ്ങളിൽ വസിക്കുന്നുണ്ടെങ്കിൽ, യേശു ക്രിസ്തുവിനെ ഉയിർപ്പിച്ചവൻ നിങ്ങളുടെ മർത്യശരീരങ്ങൾക്കും നിങ്ങളിൽ വസിക്കുന്ന തന്റെ ആത്മാവിനാൽ ജീവൻ പ്രദാനം ചെയ്യും"*(റോമ.8:9-11). ക്രിസ്തു നമ്മിൽ വസിക്കണമെങ്കിൽ പാപം ചെയ്യാതെ ജീവിക്കണം.*"എന്നെ സ്നേഹിക്കുന്നവൻ എൻെറ വചനം പാലിക്കും. അപ്പോൾ എൻെറ പിതാവ് അവനെ സ്നേഹിക്കുകയും ഞങ്ങൾ അവൻെറ അടുത്തു വന്ന് അവനിൽ വാസമുറപ്പിക്കുകയും ചെയ്യും"*(യോഹ.14:23).

മാമ്മോദീസായിലൂടെ ഒരു ആത്മാവ് പുതിയ സൃഷ്ടിയായി വീണ്ടും ജനിക്കുകയാണ് ചെയ്യുന്നത്. ഒരുവൻ മാനുഷീക ബലഹീനതയിൽ പാപം ചെയ്യാനിടയായാൽ നഷ്ടപ്പെട്ട പ്രസാദവരം വീണ്ടെടുക്കാനാണ് കുമ്പസാരമെന്ന കൂദാശയിലൂടെ സഭ പാപമോചനം നൽകുന്നത്. അതിനാലാണ് വർഷത്തിലൊരിക്കലെങ്കിലും കുമ്പസാരിച്ചിരിക്കണമെന്ന് കത്തോലിക്കാസഭയിൽ കൽപനയുള്ളത്. അപ്രകാരം ചെയ്യാത്തവർക്ക് സഭയിൽ സ്ഥാനമില്ല. അവരുടെ മരണാനന്തര ശുശ്രൂഷകൾ പോലും വിലക്കിയിരുന്നു. അതിനാൽ സ്വവർഗ്ഗരതിക്കാർക്കും

കൊള്ളക്കാർക്കും കൊലപാതകികൾക്കും അല്ല സഭയിൽ സ്ഥാനമുള്ളത് അതെല്ലാം ഉപേക്ഷിച്ചു വരുന്നവർക്കു മാത്രമാണ്. യേശുക്രിസ്തുവിന്റെ അവയവങ്ങളായ സഭാമക്കൾക്ക് കൊള്ളക്കാരനും കൊലപാതകിയും സ്വവർഗ്ഗരതിക്കാരനുമെന്നല്ല ഒരു തരത്തിലുള്ള പാപത്തിനും അടിമയായിരിക്കാൻ സാദ്ധ്യമല്ല. എന്തെന്നാൽ പാപം ചെയ്യുന്നവൻ പിശാചിൽ നിന്നുള്ളവനാണ് അവന് ക്രിസ്തുവിൻെറ ശരീരത്തിലെ അവയവമായിരിക്കാനാകില്ല. അത്തരത്തിൽ ഒരു തിരിച്ചറിവെങ്കിലും നമുക്കുണ്ടാവണം. അതുകൊണ്ടാണ് പൗലോസ്ശ്ലീഹ പറഞ്ഞത്: "*നിങ്ങളിൽ ഒരാൾ സ്വന്തം പിതാവിൻെറ ഭാര്യയുമായി അവിഹിതമായ വേഴ്ചയിൽ കഴിയുന്നു! എന്നിട്ടും നിങ്ങൾ അഹങ്കരിക്കുന്നു! വാസ്തവത്തിൽ നിങ്ങൾ വിലപിക്കുകയല്ലേ വേണ്ടത്?* ***ഇങ്ങനെ പ്രവർത്തിച്ചവനെ നിങ്ങളിൽ നിന്നു നീക്കിക്കളയുവിൻ*** "(1കോറി.5:2). വീണ്ടും പറയുന്നു: "*പ്രത്യുത, സഹോദരൻ എന്നു വിളിക്കപ്പെടുന്നവൻ അസന്മാർഗ്ഗിയോ അത്യാഗ്രഹിയോ വിഗ്രഹാരാധകനോ പരദൂഷകനോ മദ്യപനോ കള്ളനോ ആണെന്നു കണ്ടാൽ അവനുമായി സംസർഗ്ഗം പാടില്ലെന്നാണ് ഞാൻ എഴുതിയത്. അവനുമൊരുമിച്ചു ഭക്ഷണം കഴിക്കുക പോലുമരുത്. പുറമേയുള്ളവരെ വിധിക്കാൻ എനിക്കെന്തുകാര്യം? സഭയിലുള്ളവരെയല്ലേ നിങ്ങൾ വിധിക്കേണ്ടത്? പുറമേയുള്ളവരെ ദൈവം വിധിച്ചുകൊള്ളും. ദുഷ്ടനെ നിങ്ങളുടെ ഇടയിൽ നിന്നു നീക്കിക്കളയുവിൻ* (1കോറി.5:11-13). തിരുസഭയെന്നാൽ തിരുവിഷ്ടം - ദൈവത്തിന്റെ ഇഷ്ടം - നിറവേറ്റുന്നവരുടെ സമൂഹമാകണം. ആദ്യമ ക്രൈസ്തവരെ പൗലോസ്ശ്ലീഹ വിശുദ്ധരെ എന്നാണ് അഭിസംബോധന ചെയ്തിരുന്നത് എന്ന് ഓർമ്മിക്കണം.

യേശുക്രിസ്തുവിന്റെ സുവിശേഷം ലോകത്തിന്റെ അതിർത്തികൾവരെ പ്രഘോഷിക്കാൻ അഭിഷേകം ചെയ്യപ്പെട്ടവർ, ആധുനിക ദൈവശാസ്ത്രത്തിന്റെ പേരിൽ എല്ലാ മതങ്ങളിലും രക്ഷയുണ്ട് എന്ന് പ്രചരിപ്പിക്കുന്ന് ഭൗതീക വാദത്തിന്റെ ഭാഗമായിട്ടാണ്. എന്നു മാത്രമല്ല ഉത്തരവാദിത്വത്തിൽ നിന്നുള്ള ഒളിച്ചോട്ടവും ദൈവകൽപനകൾക്കെതിരുമാണ്. ഇന്ന് ഫ്രീമേസണറി പ്രസ്ഥാനവും സാംസ്കാരിക അനുരൂപണത്തിലൂടെ വിജാതീയതയും സഭയിൽ വേരൂന്നിയിരിക്കുന്നു. അടുത്തകാലത്ത് സഭാധികാരികൾ ഇറക്കിയ കമ്മ്യൂണിറ്റി ബൈബിൾ വിശുദ്ധ ഗ്രന്ഥത്തിന്റെ പവിത്രതയെ മലിനമാക്കുന്നതാണ്.

ജീവിക്കുന്ന ദൈവമായ യേശുക്രിസ്തുവിന്റെ ശരീരമായ കത്തോലിക്കാ സഭയ്ക്ക് പീഡനങ്ങളിൽ നിന്ന് രക്ഷനേ

ടാൻ സർവ്വമത പ്രാർത്ഥയുടെ ആവശ്യമുണ്ടോ? ദൈവം കൂടെ യില്ലെന്നോ നമ്മുടെ ദൈവത്തിന് ശക്തിയില്ലെന്നോ ആശങ്ക യുണ്ടോ? അന്ധനെ അന്ധൻ നയിക്കുന്ന അവസ്ഥയിലേക്ക് നാം അധഃപതിക്കരുത്. "*അവിടുത്തെ കൽപനകൾ പാലിച്ച് അവിടുത്തെ മാർഗ്ഗത്തിൽ ചരിച്ചാൽ കർത്താവ് നിന്നോടു ശപഥം ചെയ്തിട്ടുള്ളതുപോലെ നിന്നെ തൻെറ വിശുദ്ധ ജന മായി ഉയർത്തും.* ***കർത്താവിൻെറ നാമം നീ വഹിക്കുന്നതു കാണുമ്പോൾ ലോകത്തിലുള്ള സകല മനുഷ്യരും നിന്നെ ഭയപ്പെടും***"(നിയമാ.28:9,10).

ദൈവപ്രമാണങ്ങളിൽ പ്രഥമവും പ്രധാനവുമായ കൽ പന ഇപ്രകാരമാണ്. "*ഇതാണ് ഒന്നാമത്തെ കൽപന: ഇസ്രാ യേലെ, കേൾക്കുക! നമ്മുടെ ദൈവമായ കർത്താവാണ് ഏക കർത്താവ്. നീ നിന്റെ ദൈവമായ കർത്താവിനെ പൂർണ്ണഹൃദയ ത്തോടും പൂർണ്ണാത്മാവോടും പൂർണ്ണമനസ്സോടും പൂർണ്ണശക്തി യോടും കൂടെ സ്നേഹിക്കുക*"(മർക്കോ.12:30). അതായത് ഒരു വൻ കർത്താവിൽ വിശ്വസിച്ചാൽ മാത്രം പോരാ അവൻ മാത്ര മാണ് ഏക കർത്താവ് എന്ന് വിശ്വസിക്കണം. കുറച്ചുകൂടി വ്യ ക്തമായി പറഞ്ഞാൽ വേറെ ദൈവങ്ങൾ ഇല്ല എന്നുകൂടി വിശ്വ സിക്കണം. അതുകൊണ്ടാണ് തുടർന്നുള്ള വചനങ്ങളിൽ നിയമ ജ്ഞൻ പറഞ്ഞത്. "*അവിടുന്ന് ഏകനാണെന്നും* ***അവിടുന്ന ല്ലാതെ മറ്റൊരു ദൈവമില്ലെന്നും*** *അവിടുത്തെ പൂർണ്ണഹൃദയ ത്തോടും പൂർണ്ണമനസ്സോടും പൂർണ്ണശക്തിയോടും കൂടെ സ്നേ ഹിക്കുന്നതും തന്നെപ്പോലെതന്നെ അയൽക്കാരനെ സ്നേഹി ക്കുന്നതും എല്ലാ ദഹനബലികളെക്കാളും യാഗങ്ങളെയുംക്കാൾ മഹനീയമാണെന്നും അങ്ങു പറഞ്ഞത് സത്യമാണ്.*" ഇത്തര ത്തിലുള്ള വിശ്വാസമുള്ള ഒരുവന് സാംസ്കാരിക അനുരൂപണ ത്തെ പിന്തുണക്കാനാകില്ല. ആദ്യകാലങ്ങളിൽ യേശു ഏക രക്ഷകൻ എന്ന് പ്രഘോഷിച്ചിരുന്ന പലരും ഏക കളഞ്ഞ് യേശു രക്ഷകൻ എന്നാക്കി മാറ്റിയിരിക്കുന്നു.

യേശുക്രിസ്തു സ്വർഗ്ഗാരോഹണം ചെയ്യുന്നതിനു മുമ്പ്, നീ ഭൂമിയിൽ കെട്ടുന്നതെല്ലാം സ്വർഗ്ഗത്തിലും കെട്ടപ്പെട്ടിരിക്കും. നീ ഭൂമിയിൽ അഴിക്കുന്നതെല്ലാം സ്വർഗ്ഗത്തിലും അഴിക്കപ്പെട്ടി രിക്കും എന്ന് പറഞ്ഞ് അതിനാവശ്യമായ അധികാരങ്ങളും കൊ ടുത്ത്, നിങ്ങൾ പോയി എല്ലാ ജനതകളെയും ശിഷ്യപ്പെടുത്തു വിൻ. പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും നാമത്തിൽ അവർക്ക് ജ്ഞാനസ്നാനം നൽകുവിൻ. സാഹചര്യ ര്യങ്ങൾ അനുകൂലമാണെങ്കിലും അല്ലെങ്കിലും നിർഭയം ഞാൻ

നിങ്ങളോട് കൽപിച്ചതെല്ലാം അനുസരിക്കാൻ അവരെ പഠിപ്പിക്കുവിൻ എന്ന് ചുമതലപ്പെടുത്തിയ അപ്പസ്തോലന്മാരുടെ പിൻഗാമികൾ ജോൺ പോൾ രണ്ടാമൻ മാർപ്പാപ്പ ഇന്ത്യയിൽ വന്നപ്പോൾ യേശു ഏക രക്ഷകനാണെന്ന് പ്രഘോഷിക്കരുതെന്ന് ആവശ്യപ്പെട്ടത് ഭീരുത്വം കൊണ്ടോ അതോ മറ്റെന്തിന്റെ പേരിലാണെങ്കിൽ പോലും ദൈവസ്നേഹത്തിനെതിരാണ്. (ഭാരതത്തിലെ മെത്രാന്മാരുടെ തലവൻ യേശു ഏക രക്ഷകൻ എന്ന് പ്രഘോഷിക്കരുത് എന്നാവശ്യപ്പെട്ടതും പാപ്പ അത് നിരസിച്ച് അപ്രകാരം പ്രഘോഷിച്ചതും അക്കാലത്ത് എല്ലാ പത്രങ്ങളിലും വാർത്തയായിരുന്നു.) തിരുവചനം പറയുന്നു: "*മനുഷ്യരുടെ മുമ്പിൽ എന്നെ ഏറ്റുപറയുന്നവനെ എന്റെ സ്വർഗ്ഗസ്ഥനായ പിതാവിന്റെ മുമ്പിൽ ഞാനും ഏറ്റുപറയും. മനുഷ്യരുടെ മുമ്പിൽ എന്നെ തള്ളിപ്പറയുന്നവനെ എന്റെ സ്വർഗ്ഗസ്ഥനായ പിതാവിന്റെ മുമ്പിൽ ഞാനും തള്ളിപ്പറയും*"(മത്താ.10:33). "*വിശ്വസ്തത പുലർത്താത്തവരെ, ലോകത്തോടുള്ള മൈത്രി ദൈവത്തോടുള്ള ശത്രുതയാണെന്നു നിങ്ങൾ അറിയുന്നില്ലേ? ലോകത്തിന്റെ മിത്രമാകാൻ ആഗ്രഹിക്കുന്നവൻ തന്നെതന്നെ ദൈവത്തിന്റെ ശത്രുവാക്കുന്നു*" (യാക്കോ.4:4).

സാധാരണയായി ഏതെങ്കിലും ഉത്തരവാദിത്വപ്പെട്ട സ്ഥാനം ഏറ്റെടുക്കന്നതിനു മുമ്പ് സത്യസന്ധമായി പ്രവർത്തിച്ചുകൊള്ളാമെന്ന് ഒരു പ്രാവശ്യം പ്രതിജ്ഞ ചെയ്യിക്കാറുണ്ട്. അതിൽ നിന്ന് വ്യത്യസ്ഥമായി ഈശോ ഇടയ ദൗത്യം ഏൽപിക്കുന്നതിനു മുമ്പ് പത്രോസിനെക്കൊണ്ട് മറ്റെന്തിനേക്കാളുപരി ഞാൻ നിന്നെ സ്നേഹിക്കുന്നു എന്ന് മൂന്ന് പ്രാവശ്യം ഏറ്റുപറയിക്കുന്നുണ്ട്. എന്തുകൊണ്ടാണ് ഇപ്രകാരം ഈശോ പത്രോസിനെക്കൊണ്ട് ചെയ്യിച്ചത്. ഇതിനെപ്പറ്റി ധ്യാനിച്ചപ്പോൾ എനിക്ക് ലഭിച്ചത് യോഹന്നാന്റെ സുവിശേഷത്തിലെ ഒരു വചനമായിരുന്നു. "*നിങ്ങൾ എന്നെ സ്നേഹിക്കുന്നുവെങ്കിൽ എന്റെ കൽപന പാലിക്കും*"(14:15). വീണ്ടും ഈശോ പറയുന്നു: "*എന്നെ സ്നേഹിക്കുന്നവൻ എന്റെ വചനം പാലിക്കും*" (14:23). യേശുക്രിസ്തു തന്റെ കുരിശുമരണത്തിലൂടെ നേടിയെടുത്ത മാനവകുലത്തിന്റെ രക്ഷയുടെ പൂർത്തീകരണത്തിനുള്ള ഉത്തരവാദിത്വമാണ് പത്രോസിനെ ഏൽപിച്ചത്. അത്രമാത്രം ഗൗരവമുള്ളതുകൊണ്ടാണ് തന്റെ കൽപനകളെല്ലാം പാലിച്ചു കൊള്ളാമെന്ന് പത്രോസിനെക്കൊണ്ട് മൂന്നു പ്രാവശ്യം ഏറ്റു പറയിച്ചത്. ഈ പ്രതിജ്ഞ പാലിക്കാൻ തയ്യാറല്ലാത്തവർക്കാർക്കും അപ്പസ്തോലിക പാരമ്പര്യം അവകാശപ്പെടാനാകില്ല.

ഓരോ രാജ്യത്തിനും അതിന്റേതായ ഭരണഘടനയുണ്ട്. അതിൽ കാലോചിതമായ മാറ്റങ്ങൾ വരുത്താവുന്നവയും മാറ്റങ്ങൾ സാധ്യമല്ലാത്തവയുമുണ്ട്. കത്തോലിക്കാ സഭയുടെ നിയമങ്ങളുടെ അടിസ്ഥാനം തിരുവചനങ്ങളാണ്. മാറ്റങ്ങൾക്ക് അതീതമാണ് അവ. അതിൽ യാതൊരുവിധ മാറ്റങ്ങളും വരുത്തുവാൻ സാധ്യമല്ല. "*ക്രൈസ്തവ വിശ്വാസമെന്നതു വെറുമൊരു ഗ്രന്ഥത്തിന്റെ മതം അല്ല:* ***ദൈവ വചനത്തിന്റെ മതമാണു ക്രിസ്തു മതം.*** *ഈ വചനം എഴുതപ്പെട്ട, മൂകമായ ഒരു വചനമല്ല.* ***പ്രത്യുത അവതാരം ചെയ്ത, ജീവിക്കുന്ന വചനമാണ്*** *; തിരുവചനങ്ങൾ വെറും നിർജ്ജീവാക്ഷരങ്ങളായി മാറാതിരിക്കുന്നതിനും ജീവിക്കുന്ന ദൈവത്തിന്റെ നിത്യവചനമായ ക്രിസ്തു പരിശുദ്ധാത്മാവിലൂടെ (നമ്മുടെ) മനസ്സുകളെ തിരുലിഖിതങ്ങൾ ഗ്രഹിക്കാനായി തുറക്കണം*" (CCC.108).

"*നിയമത്തേയോ പ്രവാചകന്മാരേയോ അസാധുവാക്കാനാണ് ഞാൻ വന്നതെന്നു നിങ്ങൾ വിചാരിക്കരുത്. അസാധുവാക്കാനല്ല പൂർത്തിയാക്കുവാനാണ് ഞാൻ വന്നത്. ആകാശവും ഭൂമിയും കടന്നു പോകുന്നതുവരെ, സമസ്തവും നിറവേറുവോളും നിയമത്തിൽ നിന്ന് വള്ളിയോ പുള്ളിയോ മാറുകയില്ലെന്നു സത്യമായി ഞാൻ നിങ്ങളോട് പറയുന്നു. ഈ പ്രമാണങ്ങളിൽ ഏറ്റവും നിസ്സാരമായ ഒന്ന് ലംഘിക്കുകയോ ലംഘിക്കാൻ മറ്റുള്ളവരെ പഠിപ്പിക്കുകയോ ചെയ്യുന്നവൻ സ്വർഗ്ഗരാജ്യത്തിൽ ചെറിയവനെന്ന് വിളിക്കപ്പെടും. എന്നാൽ അത് അനുസരിക്കുകയും പഠിപ്പിക്കുകയും ചെയ്യുന്നവൻ സ്വർഗ്ഗരാജ്യത്തിൽ വലിയവനെന്ന് വിളിക്കപ്പെടും*"(മത്താ.5:17–19). വീണ്ടും ഗലാത്തിയാക്കാർക്കുള്ള ലേഖനത്തിൽ പൗലോസ്ശ്ലീഹ പറയുന്നുണ്ട്: "*ഞങ്ങൾ നിങ്ങളോട് പ്രസംഗിച്ചതിൽ നിന്നു വ്യത്യസ്തമായ ഒരു സുവിശേഷം ഞങ്ങൾ തന്നെയോ സ്വർഗ്ഗത്തിൽനിന്ന് ഒരു ദൂതൻ തന്നെയോ നിങ്ങളോടു പ്രസംഗിച്ചാൽ അവൻ ശപിക്കപ്പെട്ടവനാകട്ടെ! ഞങ്ങൾ നേരത്തെ നിങ്ങളോട് പറഞ്ഞ പ്രകാരം തന്നെ ഇപ്പോഴും ഞാൻ പറയുന്നു, നിങ്ങൾ സ്വീകരിച്ച സുവിശേഷമല്ലാതെ മറ്റൊന്ന് ആരെങ്കിലും നിങ്ങളോട് പ്രസംഗിച്ചാൽ അവൻ ശപിക്കപ്പെട്ടവനാകട്ടെ*"(ഗലാത്തി.1:8,9). പൗലോസ്ശ്ലീഹ തരുന്ന മുന്നറിയിപ്പുകൾ ഈ കാലഘട്ടത്തിൽ പ്രസക്തമല്ലേ? തിരുവചനങ്ങളെ അനുസരിക്കാത്തവന് ദൈവത്തിൽ നിന്ന് ഒരു അധികാരവുമില്ല. എന്തെന്നാൽ "*ദൈവകൽപനകൾ പാലിക്കുക എന്നതാണു സർവ്വപ്രധാനം*" (1കോറി.7:19).

"*ലിഖിതരൂപത്തിലോ പാരമ്പര്യത്തിലോ ഉള്ള ദൈവവചനത്തെ ആധികാരികമായി വ്യാഖ്യാനിക്കാനുള്ള ധർമ്മം*

*സഭയുടെ സജീവ പ്രബോധനാധികാരത്തിനു മാത്രമാണ് നൽകപ്പെട്ടിരിക്കുന്നത്. യേശുക്രിസ്തുവിന്റെ നാമത്തിലാണ് സഭ ഈ അധികാരം വിനിയോഗിക്കുന്നത്. അതായത് റോമാ മെത്രാനായ പത്രോസിന്റെ പിൻഗാമിയോട് ഐക്യത്തിൽ വർത്തിക്കുന്ന മെത്രാന്മാരെയാണ് ഈ ചുമതല ഏൽപിച്ചിരിക്കുന്നത് "* (CCC.85).

"*എന്നാലും സഭയുടെ ഈ പ്രബോധനാധികാരം ദൈവവചനത്തിന് അതീതമല്ല; അതിനു ശുശ്രൂഷ നടത്തുകയാണ് ചെയ്യുന്നത്. **പരമ്പരാഗതമായി ലഭിച്ചവ മാത്രമാണു സഭ തന്റെ ഔദ്യോഗിക പ്രബോധനത്തിലൂടെ പഠിപ്പിക്കുന്നത്.** ദിവ്യ കൽപനയാലും പരിശുദ്ധാത്മാവിന്റെ സഹായത്താലും സഭയുടെ പ്രബോധനാധികാരം **ദൈവവചനത്തെ ഭക്തിപൂർവ്വം ശ്രവിക്കുകയും വിശുദ്ധമായി പരിരക്ഷിക്കുകയും വിശ്വസ്തതാ പൂർവ്വം വിശദീകരിക്കുകയും ചെയ്യുന്നു.** ദൈവാവിഷ്കൃത സത്യങ്ങളെന്നു വിശ്വസിക്കേണ്ടതിനായി നിർദ്ദേശിക്കപ്പെടുന്നവയെല്ലാം വിശ്വാസത്തിന്റെ ഈ ഏക നിക്ഷേപത്തിൽ നിന്ന് എടുക്കപ്പെടുന്നവയാണ് "*(CCC.86).

യോഹന്നാന്റെ സുവിശേഷത്തിൽ പറയുന്നു: "*ആദിയിൽ വചനമുണ്ടായിരുന്നു. വചനം ദൈവത്തോടുകൂടെയായിരുന്നു; വചനം ദൈവമായിരുന്നു. അവനിൽ ജീവനുണ്ടായിരുന്നു. ആ ജീവൻ മനുഷ്യരുടെ വെളിച്ചമായിരുന്നു. ആ വെളിച്ചം ഇരുളിൽ പ്രകാശിക്കുന്നു. അതിനെ കീഴടക്കാൻ ഇരുളിനു കഴിഞ്ഞില്ല* "(1:1-5). വചനം മാംസം ധരിച്ചതാണ് യേശുക്രിസ്തു. ക്രിസ്തുവിന്റെ ശരീരമാണ് സഭ. "*എന്തെന്നാൽ ക്രിസ്തു തന്റെ ശരീരമാകുന്ന സഭയുടെ ശിരസ്സാണ്*" (എഫേ.5:23).

അങ്ങനെയെങ്കിൽ വചനം മാംസം ധരിച്ചതായിരിക്കണം സഭയും. എങ്കിൽ മാത്രമെ യഥാർത്ഥത്തിൽ ക്രിസ്തുവിന്റെ ശരീരമായിരിക്കുകയുള്ളൂ. ഇരുളിനു കീഴടക്കാനാവാത്ത വിധത്തിൽ പ്രകാശം പരത്തുവാൻ സഭയ്ക്ക് കഴിയുകയുള്ളൂ. ക്രിസ്തു വിഭാവന ചെയ്ത സഭയാകുന്നുള്ളൂ. തിരുവചനങ്ങളെക്കാളുപരി മനസ്സാക്ഷിക്ക് പ്രാധാന്യം കൊടുക്കുന്ന സഭ ക്രിസ്തുവിന്റെ ശരീരമല്ല. ആധുനിക ദൈവശാസ്ത്രത്തിന്റെ പേരിൽ തിരുവചനങ്ങളിൽ മായം ചേർക്കുമ്പോൾ വചനമാകുന്ന ക്രിസ്തു സഭയിൽ നിന്ന് അപ്രത്യക്ഷമാകുന്നു. പ്രകാശം പരത്താനാകാത്ത വിധത്തിൽ സഭയിൽ അന്ധകാരം വ്യാപിക്കുന്നു.

പിടിയരിയും പിടിനെല്ലും പിരിച്ച് പള്ളികൾക്കടുത്ത് പള്ളിക്കൂടങ്ങൾ പടുത്തുയർത്തി കേരളത്തെ സാക്ഷരതയിൽ

മുമ്പന്തിയിലെത്തിക്കുകയും ആതുരശുശ്രൂഷാരംഗത്ത് മിഷ്യൻ ആശുപത്രികൾ സ്ഥാപിച്ച് സേവനത്തിന്റെ പാതയിൽ മുന്നേറുകയും ചെയ്ത കത്തോലിക്കാ സഭ, ഇന്ന് ഈ മേഖലകൾ വ്യവസായവൽക്കരിക്കപ്പെട്ടുവെങ്കിൽ ആ വ്യവസായത്തിൽ പങ്കാളികളാകണമോ? മദർ തെരേസ പറഞ്ഞതു പോലെ വിജയം നേടുന്നതിലല്ല വിശ്വാസം വെടിയാതിരിക്കുന്നതാണ് പ്രധാനമെന്ന് ഓരോരുത്തരും മനസ്സിലാക്കട്ടെ. ലോകമെങ്ങും പോയി സുവിശേഷം അറിയിക്കാൻ കർത്താവ് ചുമതലപ്പെടുത്തിയ സഭയുടെ ലക്ഷ്യം മാറിയുള്ള യാത്രയിൽ സുവിശേഷവൽക്കരണത്തിന്റെ പ്രാമുഖ്യം വിസ്മരിച്ചു എന്ന് പറയാതിരിക്കാനാകില്ല.

കത്തോലിക്കാസഭയുടെ ലക്ഷ്യം മതപരിവർത്തനമല്ലെന്ന് അധികാരികൾ തന്നെ പരസ്യമായി പ്രഖ്യാപിക്കുമ്പോൾ, നിങ്ങൾ പോയി എല്ലാ ജനതകളെയും ശിഷ്യപ്പെടുത്തുവിൻ, പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും നാമത്തിൽ അവർക്ക് ജ്ഞാനസ്നാനം നൽകുവിൻ, എന്ന യേശു ക്രിസ്തുവിന്റെ കൽപനയിൽ നിന്നുള്ള വ്യതിചലനമാണെന്ന് ഒരു സാധാരണ വിശ്വാസി കരുതുന്നുവെങ്കൽ അവനെ കുറ്റപ്പെടുത്താനാകുമോ?

മത പരിവർത്തനത്തിനായി ഒരു വ്യക്തിയുമായി നാം സംസാരിക്കുന്നത് അദ്ദേഹത്തിന്റെ വിശ്വാസത്തെ മാനിക്കാത്തതിനു തുല്യമാണ്, അത് നിർബന്ധിക്കലാണ്, എല്ലാറ്റിലും മോശം പ്രവൃത്തിയുമാണ് എന്നു പറയുന്നവർ ഈ വചനം വായിക്കുന്നത് നല്ലതാണ്. "*എന്റെ അധരങ്ങളിൽ നിന്നു വചനം കേൾക്കുമ്പോൾ നീ എന്റെ താക്കീത് അവരെ അറിയിക്കണം. തീർച്ചയായും നീ മരിക്കും എന്ന് ദുഷ്ടനോടു ഞാൻ പറഞ്ഞിട്ടും നീ അവനെ ശാസിക്കാതിരുന്നാൽ, അവന്റെ ജീവൻ രക്ഷിക്കാൻ വേണ്ടി അവന്റെ ദുഷിച്ച വഴിയെപ്പറ്റി നീ താക്കീതു ചെയ്യാതിരുന്നാൽ, ആ ദുഷ്ടൻ അവന്റെ പാപത്തിൽ മരിക്കും; അവന്റെ രക്തത്തിനു ഞാൻ നിന്നെ ഉത്തരവാദിയാക്കും. നീ ദുഷ്ടനെ ശാസിച്ചിട്ടും അവൻ ദുഷ്ടതയിൽ നിന്നും ദുർമാർഗ്ഗത്തിൽ നിന്നും പിന്മാറാതിരുന്നാൽ അവൻ തന്റെ പാപത്തിൽ മരിക്കും. എന്നാൽ, നീ നിന്റെ ജീവൻ രക്ഷിക്കും. നീതിമാൻ തന്റെ നീതി വെടിഞ്ഞു തിന്മ പ്രവർത്തിച്ചാൽ അവൻ വീഴാൻ ഞാൻ ഇടയാക്കും; അവൻ മരിക്കും. നീ അവനെ ശാസിക്കാതിരുന്നതിനാൽ അവൻ തന്റെ പാപം നിമിത്തം മരിക്കും. അവൻ ചെയ്തിട്ടുള്ള നീതി നിഷ്ഠമായ പ്രവൃത്തികൾ അനുസ്മരിക്കപ്പെടുകയില്ല. അവന്റെ രക്തത്തിനു ഞാൻ നിന്നെ*

*ഉത്തരവാദിയാക്കും. പാപം ചെയ്യരുതെന്ന നിൻെറ താക്കീതു സ്വീകരിച്ച് നീതിമാനായ ഒരുവൻ പാപം ചെയ്യാതിരുന്നാൽ, അവൻ തീർച്ചയായും ജീവിക്കും. കാരണം അവൻ താക്കീതു സ്വീകരിച്ചു. നീയും നിൻെറ ജീവനെ രക്ഷിക്കും"* (എസെ.3:17-21). നിത്യ രക്ഷയെക്കുറിച്ചുള്ള നമുക്കറിയാവുന്ന ബോധ്യം മറ്റുള്ളവരുമായി പങ്കുവെയ്ക്കാൻ നമുക്ക് കടമയും ഉത്തര വാദിത്വവും ഉണ്ടെന്ന് ഈ വചനങ്ങൾ നമ്മെ ഓർമ്മപ്പെടുത്തു ന്നൂ. എന്തുകൊണ്ടെന്നാൽ വിശ്വാസം കേൾവിയിൽ നിന്നും കേൾവി പ്രസംഗത്തിലൂടെയുമാണ്.

ഇത്തരുണത്തിൽ ഒരു സംഭവമാണ് എന്റെ ഓർമ്മയി ലേക്ക് വരുന്നത്. എന്റെ അപ്പൻ പ്രൈമറി സ്ക്കൂളിലെ ഹെഡ് മാസ്റ്ററായിരുന്നു. ആ സമയത്ത് സ്ക്കൂളിൽ നാലാം ക്ലാസിൽ പഠിച്ചിരുന്ന ഒരു കുട്ടിയെ പട്ടി കടിച്ചു. കുട്ടിയെ പേവിഷത്തി നെതിരെയുള്ള കുത്തിവെപ്പിന് കൊണ്ടുപോകാൻ തീരുമാനിച്ചു. കുത്തിവെപ്പിന്റെ വേദനയോർത്ത് കുട്ടി മാതാപിതാക്കളെ അതിൽ നിന്ന് പിന്തിരിപ്പിച്ചു. കുട്ടിയുടെ നിർബന്ധത്തിനു വഴ ങ്ങി, കുട്ടിയെ വേദനിപ്പിക്കേണ്ടെന്നു കരുതി കുത്തിവെപ്പ് നട ത്തിയില്ല. എന്നാൽ മാസങ്ങൾക്കുശേഷം കുട്ടിക്ക് പേവിഷബാ ധയുണ്ടായി. അപ്പോൾ എന്റെ അറിവില്ലായ്മയിൽ ഞാൻ വേ ണ്ടെന്ന് പറഞ്ഞെങ്കിലും എനിക്ക് കുത്തിവെപ്പ് നടത്തിയിരു ന്നെങ്കിൽ ഞാൻ രക്ഷപ്പെടുമായിരുന്നില്ലേ എന്ന കുട്ടിയുടെ ചോദ്യത്തിനു മുമ്പിൽ മാതാപിതാക്കളുടെയും കേട്ടു നിന്നവരു ടെയും ഹൃദയം തകർന്നു പോയതായി പറഞ്ഞ് കേട്ടിട്ടുണ്ട്.

അപ്രമാദിത്വം അവകാശപ്പെടുമ്പോളും ഒരു കാര്യം ഓർക്കണം. ഈശോ സഭയെ നയിക്കാനായി തെരഞ്ഞെടുത്ത പത്രോസ്ശ്ലീഹ പ്രതിസന്ധികളിൽ കർത്താവിനെ തള്ളിപ്പറ ഞ്ഞു. യേശുക്രിസ്തുവിന്റെ രക്ഷാകര പദ്ധതിയുടെ ആവശ്യ കത മനസ്സിലാക്കാതെ ഗുരുവിനെ നിരുത്സാഹപ്പെടുത്താൻ ശ്രമിച്ചപ്പോൾ രൂക്ഷമായ ശാസനം ഏൽക്കേണ്ടിവന്നു. ഈ രണ്ടു സംഭവങ്ങളും നേതൃത്വം ഏറ്റെടുക്കുന്നതിനു മുമ്പാണെന്ന വാദം ഉന്നയിക്കാമെങ്കിലും ഇനി പറയുന്നത് അതിനു ശേഷം സംഭവിച്ചതാണ്. സുവിശേഷ സത്യങ്ങൾക്ക് യോജിക്കാത്ത വിധത്തിലുള്ള പത്രോസ്ശ്ലീഹായുടെ പെരുമാറ്റത്തെ അന്തോ ക്യായിൽ വെച്ച് പൗലോസ്ശ്ലീഹ തിരുത്തുന്നതായി ഗലാത്തി യാക്കാർക്കുള്ള ലേഖനത്തിൽ പറയുന്നുണ്ട്.

സുവിശേഷത്തിൽ വിശ്വസിക്കുന്നവരെ ദൈവത്തി ലേക്ക് നയിക്കുന്നതിനാവശ്യമായ അധികാരമാണ് ഉന്നത

ത്തിൽ നിന്ന് നൽകപ്പെട്ടത്. വചനത്തിലൂടെ കർത്താവ് വിലക്കിയിട്ടുള്ളവ ആചരിക്കാൻ ആരുതന്നെ ആവശ്യപ്പെട്ടാലും വിധേയത്വത്തിന്റെ പേരിൽ അനുസരിക്കുവാൻ ഒരു വിശ്വാസിക്കും കടമയില്ല. സ്വർഗ്ഗത്തിൽ നിന്ന് ഒരു ദൂതൻ വന്ന് ആവശ്യപ്പെട്ടാൽ പോലും അനുസരിക്കരുതെന്ന് പൗലോസ്ശ്ലീഹ പഠിപ്പിക്കുന്നതിന് വളരെയേറെ പ്രസക്തിയുണ്ട്. എന്തെന്നാൽ യോഹന്നാന്റെ ലേഖനത്തിൽ പറയുന്നു: "*കുഞ്ഞുങ്ങളേ, ഇത് അവസാന മണിക്കൂറാണ്. അന്തിക്രിസ്തു വരുന്നു എന്നു നിങ്ങൾ കേട്ടിട്ടുണ്ടല്ലോ. ഇപ്പോൾത്തന്നെ അനേകം വ്യാജ ക്രിസ്തുമാർ പ്രത്യക്ഷപ്പെട്ടിട്ടുണ്ട്. ഇത് അവസാന മണിക്കൂറാണെന്ന് അതിൽനിന്നു നമുക്കറിയാം.* ***അവർ നമ്മുടെ കൂട്ടത്തിൽ നിന്നാണു പുറത്തുപോയത്;*** *അവർ നമുക്കുള്ളവരായിരുന്നില്ല. നമുക്കുള്ളവരായിരുന്നെങ്കിൽ നമ്മോടുകൂടെ നിൽക്കുമായിരുന്നു. എന്നാൽ, അവരാരും നമുക്കുള്ളവരല്ലെന്ന് ഇങ്ങനെ തെളിഞ്ഞിരിക്കുന്നു*" (1യോഹ.2:18,19).

"*ക്രിസ്തുവിന്റെ പ്രബോധനത്തിൽ നിലനിൽക്കാതെ അതിനെ അതിലംഘിച്ചു മുമ്പോട്ടുപോകുന്ന ഒരുവനു ദൈവമില്ല. അവന്റെ പ്രബോധനത്തിൽ നിലനിൽക്കുന്നവനു പിതാവും പുത്രനും ഉണ്ട്. പ്രസ്തുത പ്രബോധനവുമായിട്ടല്ലാതെ ആരെങ്കിലും നിങ്ങളെ സമീപിച്ചാൽ അവനെ നിങ്ങൾ സ്വീകരിക്കുകയോ അഭിവാദനം ചെയ്യുകയോ അരുത്. എന്തെന്നാൽ അവനെ അഭിവാദനം ചെയ്യുന്നവൻ അവന്റെ ദുഷ്പ്രവൃത്തികളിൽ പങ്കുചേരുകയാണ്* "(2യോഹ.1:9-11). സർപ്പത്തെ പോലെ വിവേകികളും പ്രാവിനെപ്പോലെ നിഷ്കളങ്കരുമായിരിക്കാനുള്ള ഈശോയുടെ പ്രബോധനത്തിന് ഈ കാലഘട്ടത്തിൽ വളരെയേറെ പ്രസക്തിയുണ്ട്. കാലഘട്ടത്തിന്റെ ചുവരെഴുത്തുകൾ വിവേചിച്ചറിഞ്ഞ് ജാഗ്രതയുള്ളവരായിരിക്കുക. ആർ എന്തൊക്കെ പറഞ്ഞാലും ഒരുവന്റെ മരണാനന്തര ജീവിതത്തിൽ ഭാഗധേയത്വം തീരുമാനിക്കുന്നത് തിരുവചനങ്ങളായിരിക്കും എന്ന വസ്തുത മറക്കാതിരിക്കാം.

തിരുവചനങ്ങളെ നിരർത്ഥകമാക്കികൊണ്ടുള്ള അധികാരികളടെ ചെയ്തികളാണ് വിശ്വാസികൾക്ക് ഇതര സഭകളിലേക്ക് ചേക്കേറാൻ പ്രേരണയാകുന്നത്. കർത്താവ് അരുളി ചെയ്യുന്നു: "*ദേശത്ത് ഞാൻ ക്ഷാമം അയക്കുന്ന നാളുകൾ വരുന്നു. ഭക്ഷണമോ ദാഹജലത്തിനുള്ള വറുതിയോ അല്ല കർത്താവിന്റെ വചനം ലഭിക്കാത്തതുകൊണ്ടുള്ള ക്ഷാമമായിരിക്കും അത്. അന്ന് അവർ കടൽ മുതൽ കടൽ വരെയും വടക്കു മുതൽ*

*കിഴക്കു വരെയും അലഞ്ഞു നടക്കും. കർത്താവിന്റെ വചനം തേടി ഉഴലുമെങ്കിലും കണ്ടെത്തുകയില്ല*" (ആമോസ് 8:11,12).

"*കപടനാട്യക്കാരായ നിയമജ്ഞരേ, ഫരിസേയരേ, നിങ്ങൾക്കു ദുരിതം! നിങ്ങൾ മനുഷ്യരുടെ മുമ്പിൽ സ്വർഗ്ഗരാജ്യം അടച്ചു കളയുന്നു. നിങ്ങൾ അതിൽ പ്രവേശിക്കുന്നില്ല; പ്രവേശിക്കാൻ വരുന്നവരെ അനുവദിക്കുന്നില്ല. കപട നാട്യക്കാരായ നിയമജ്ഞരെ, ഫരിസേയരെ നിങ്ങൾക്കു ദുരിതം! ഒരുവനെ നിങ്ങളുടെ മതത്തിൽ ചേർക്കാൻ നിങ്ങൾ കടലും കരയും ചുറ്റി സഞ്ചരിക്കുന്നു. ചേർന്നു കഴിയുമ്പോൾ നിങ്ങൾ അവനെ നിങ്ങളുടെ ഇരട്ടി നരക സന്തതിയാക്കി മാറ്റുന്നു*"(മത്താ.23:13-15). മതത്തിൽ ചേർത്തുകൊണ്ട് നരക സന്തതിയാക്കി മാറ്റുന്ന പിശാചിന്റെ തന്ത്രത്തെ അവഗണിക്കരുത്.

പത്രോസ്ശ്ലീഹ പറയുന്നുണ്ടല്ലോ: "*നിങ്ങളെ ഏൽപിച്ചിരിക്കുന്ന ദൈവത്തിൻെറ അജഗണത്തെ പരിപാലിക്കുവിൻ. അതു നിർബന്ധം മൂലമായിരിക്കരുത്. ദൈവത്തെപ്രതി സൻമനസ്സോടെ ആയിരിക്കണം; ലാഭേച്ഛയോടെ ആയിരിക്കരുത്, തീക്ഷ്ണതയോടെ ആയിരിക്കണം; അജഗണത്തിൻെറമേൽ ആധിപത്യം ചുമത്തിക്കൊണ്ടായിരിക്കരുത്, സൻമാതൃക നൽകിക്കൊണ്ടായിരിക്കണം*"(1 പത്രോസ് 5:2,3).

തന്റെ കുഞ്ഞാടുകളെ മേയിക്കുവാനായി പത്രോസിനോടാവശ്യപ്പെട്ട കർത്താവ് ഇടയ ദൗത്യമാണ് അപ്പസ്തോലന്മാർക്ക് നൽകിയത്. ഒരു ആട് നഷ്ടപ്പെട്ടാൽ ബാക്കിയുള്ളതിനെയെല്ലാം വിട്ടിട്ട് നഷ്ടപ്പെട്ടതിനെ തേടിപോകുന്ന നല്ല ഇടയനെ മാതൃകയാക്കാനാണ് ഈശോ ആവശ്യപ്പെട്ടത്. "*നല്ല ഇടയൻ ആടുകൾക്കു വേണ്ടി ജീവൻ അർപ്പിക്കുന്നു. ഇടയനല്ലാത്തവനും ആടുകൾ സ്വന്തമല്ലാത്തവനുമായ കൂലിക്കാരൻ ചെന്നായ് വരുന്നതു കാണുമ്പോൾ ആടുകളെ ഉപേക്ഷിച്ച് ഓടിപ്പോകുന്നു. ചെന്നായ് വന്ന് അവയെ പിടിക്കുകയും ചിതറിച്ച് കളയുകയും ചെയ്യുന്നു*"(യോഹ.10:12). ആടുകളെ അപഹരിക്കുവാൻ വരുന്നവരിൽ നിന്ന് ഒരു നല്ല ഇടയൻ എപ്രകാരമാണ് ആട്ടിൻകുട്ടിയെ രക്ഷപ്പെടുത്തുകയെന്ന് ദാവീദ് പറഞ്ഞുതരുന്നുണ്ട്. സിംഹമോ കരടിയോ വന്ന് ആട്ടിൻ കുട്ടിയെ തട്ടിയെടുത്താൽ ദാവീദ് അതിനെ പിന്തുടർന്ന് രക്ഷിക്കും. തന്നെ എതിർത്താൽ ദാവീദ് അതിന്റെ ജടയ്ക്ക് പിടിച്ച് അടിച്ചുകൊല്ലും.

ജറെമിയാ പ്രവാചകനിലൂടെയുള്ള കർത്താവിന്റെ വിലാപം ശ്രദ്ധിക്കണമേ. "*ഇടയന്മാർ വഴിതെറ്റിച്ച് മലകളിൽ ചിതറി*

*നഷ്ടപ്പെട്ട ആടുകളാണ് എന്റെ ജനം. അവ മലകളും കുന്നുകളും താണ്ടി. തങ്ങളുടെ ആല മറന്നുപോയി. കണ്ടവർ കണ്ടവർ അവയെ വിഴുങ്ങി* "(ജറെ.50:6,7). നയിക്കാനാവശ്യമായ അധികാരം നൽകി കൊണ്ടാണ് അപ്പസ്തോലന്മാരെ ഈശോ അയച്ചത്. അവൻ പന്ത്രണ്ടുപേരെയും വിളിച്ച് സകല പിശാചുക്കളുടെയും മേൽ അവർക്ക് അധികാരവും ശക്തിയും കൊടുത്തു; അതോടൊപ്പം രോഗങ്ങൾ സുഖപ്പെടുത്താനും, ദൈവ രാജ്യം പ്രസംഗിക്കാനും രോഗികളെ സുഖപ്പെടുത്താനുമായി അവൻ അവരെ അയച്ചു (ലൂക്ക.9:1,2).

യാക്കോബ്ശ്ലീഹ എഴുതിയ ലേഖനത്തിൽ പറയുന്നു: "*നിങ്ങളിൽ ആരെങ്കിലും രോഗിയാണെങ്കിൽ അവൻ സഭയിലെ ശ്രേഷ്ഠന്മാരെ വിളിക്കട്ടെ. അവർ കർത്താവിന്റെ നാമത്തിൽ തൈലാഭിഷേകം ചെയ്ത് അവനുവേണ്ടി പ്രാർത്ഥിക്കട്ടെ. വിശ്വാസത്തോടെയുള്ള പ്രാർത്ഥന രോഗിയെ സുഖപ്പെടുത്തും*" (5:14). ഈ കാലഘട്ടത്തിൽ പ്രാർത്ഥിച്ചാൽ അസുഖം മാറുമെന്ന് വിശ്വസിക്കുന്നവർ വിരളമാണ്. എന്റെ ചെറുപ്പകാലത്ത് നെൽകൃഷിയിൽ ചാഴിയുടെ ഉപദ്രവം ഉണ്ടായാൽ കീടനാശിനികൾ ഉപയോഗിക്കാറില്ലായിരുന്നു. പുരോഹിതരെ സമീപിച്ചാൽ അവർ വന്ന് പ്രാർത്ഥിച്ച് ഉപദ്രവം നീക്കിതരുമായിരുന്നു. ഇപ്പോൾ ഇതിനാവശ്യമായ വിശ്വാസമുള്ളവർ എത്രപേർ ഉണ്ട്. ഇത്രയും എഴുതിയത് ആരെയും കുറ്റപ്പെടുത്താനല്ല. ഒരു അഭിഷിക്തന്റെ ശക്തി എത്രയുണ്ടെന്ന് ജീവിതത്തിൽ അനുഭവിച്ചറിഞ്ഞവനാണ് ഞാൻ. ഒരിക്കൽ അശുദ്ധാത്മാവ് ബാധിച്ച ഒരാൾക്കു വേണ്ടിയുള്ള പ്രാർത്ഥനയിൽ പങ്കെടുക്കുകയായിരുന്നു. ആ സമയം ഒരു വൈദികൻ ആ വഴി കടന്നു പോകാനിടയായി. അദ്ദേഹം ധരിച്ചിരുന്ന ളോഹ ഈ വ്യക്തിയെ സ്പർശിക്കാനിട വന്നു. ഉടനെ ളോഹ സ്പർശിച്ച ഭാഗം പൊള്ളുന്നേ എന്ന് പറഞ്ഞ് അയാൾ അലറി വിളിച്ചു. വൈദികർ ധരിക്കുന്ന ളോഹക്കു പോലും ഇത്ര മാത്രം ശക്തിയുണ്ടെങ്കിൽ ഒരു അഭിഷിക്തനിൽ നിക്ഷിപ്തമായിരിക്കുന്ന ദൈവീക ശക്തി ഓരോരുത്തരും മനസ്സിലാക്കണം. സഭയെ തകർക്കുവാനുള്ള സാത്താന്റെ ശ്രമം പരിശുദ്ധ കുർബ്ബാനക്കും പരിശുദ്ധ അമ്മയ്ക്കും എതിരെയാണ്. മുൻവിധികളില്ലാതെ വചനത്തിൽ വിശ്വാസമുള്ള, വിശുദ്ധിയുള്ള വൈദികരില്ലാതെ ദിവ്യബലിയർപ്പിക്കാനാകില്ല. അതിനാൽ ഓരോ വിശ്വാസിയും വൈദികർക്കുവേണ്ടി തീഷ്ണമായി പ്രാർത്ഥിക്കണം. ജപമാലകൾ അർപ്പിച്ചുകൊണ്ട് പരിശുദ്ധ അമ്മയെ മഹത്വപ്പെടുത്തണം.

*"........ അങ്ങനെ സഭ തന്റെ സ്ഥാപകന്റെ ദാനങ്ങളാൽ അലംകൃതയായി, സ്നേഹത്തിന്റെയും വിനയത്തിന്റെയും ആത്മപരിത്യാഗത്തിന്റെയും* ***കൽപനകളെ വിശ്വസ്തതാപൂർവ്വം പാലിക്കുന്നവളുമായി ക്രിസ്തുവിന്റെയും ദൈവത്തിന്റെയും രാജ്യം എല്ലാ ജനതകളുടെയുമിടയിൽ പ്രഘോഷിക്കുകയും സ്ഥാപിക്കുകയും ചെയ്യാനുള്ള ദൗത്യം സ്വീകരിച്ച് ഭൂമിയിൽ ആ രാജ്യത്തിന്റെ വിത്തും ആരംഭവുമായി വർത്തിക്കുന്നു*** " (CCC.768). ഇപ്രകാരം പ്രഖ്യാപിച്ചു കൊണ്ട് ക്രിസ്തുവിന്റെ സ്ഥാനപതികളെന്ന് അവകാശപ്പെടുമ്പോൾ തങ്ങളെ ഏൽപിച്ച ഉത്തരവാദിത്വം നിർവ്വഹിക്കുന്നുണ്ടോ എന്ന് ആത്മശോധന ചെയ്യുന്നത് നല്ലതായിരിക്കും. അല്ലെങ്കിൽ മാനവരക്ഷ പൂർത്തീകരിക്കാതെ, തടസ്സപ്പെടുത്തിയതിന്, നഷ്ടപ്പെട്ടുപോയ ആത്മാക്കളെ പ്രതി കണക്കു കൊടുക്കേണ്ടിവരും. യേശുക്രിസ്തു തന്റെ കുരിശു മരണത്തിലൂടെ നേടിയെടുത്ത മാനവകുലത്തിന്റെ രക്ഷയുടെ പൂർത്തീകരണത്തിനായി അതിനാവശ്യമായ എല്ലാവിധ അധികാരങ്ങളും തന്ന് അഭിഷേകം ചെയ്തവർ ലക്ഷ്യത്തിൽ നിന്ന് വ്യതിചലിച്ച് അറിഞ്ഞോ അറിയാതെയോ ശത്രുരാജ്യത്തിന്റെ പ്രചാരകരായി മാറരുത്.

*"പുരോഹിതൻ അധരത്തിൽ ജ്ഞാനം സൂക്ഷിക്കണം. ജനം പ്രബോധനം തേടി അവനെ സമീപിക്കണം. അവൻ സൈന്യങ്ങളുടെ കർത്താവിന്റെ ദൂതനാണ്. എന്നാൽ നിങ്ങൾ വഴി തെറ്റി പോയിരിക്കുന്നു. നിങ്ങളുടെ ഉപദേശം അനേകരുടെ ഇടർച്ചയ്ക്കു കാരണമായി. നിങ്ങൾ ലേവിയുടെ ഉടമ്പടി ലംഘിച്ചിരിക്കുന്നു. സൈന്യങ്ങളുടെ കർത്താവ് അരുളിചെയ്യുന്നു. നിങ്ങൾ എന്റെ മാർഗ്ഗങ്ങൾ അനുവർത്തിക്കാതെ പ്രബോധനം നൽകുമ്പോൾ എത്രമാത്രം പക്ഷപാതം കാണിച്ചുവോ അത്രമാത്രം ഞാൻ നിങ്ങളെ ജനം മുഴുവന്റെയും മുമ്പിൽ നിന്ദിതരും നികൃഷ്ടരും ആക്കും"* (മലാ.2:7-9). ലൂക്കായുടെ സുവിശേഷത്തിൽ പറയുന്നു: "*നിയമജ്ഞരേ, നിങ്ങൾക്കു ദുരിതം! നിങ്ങൾ വിജ്ഞാനത്തിൻെറ* ***താക്കോൽ*** *കരസ്ഥമാക്കിയിരിക്കുന്നു. നിങ്ങളോ അകത്തു പ്രവേശിച്ചില്ല; പ്രവേശിക്കാൻ വന്നവരെ* ***തടസ്സപ്പെടുത്തുകയും ചെയ്തു*** "(ലൂക്ക.11:52).

സ്വർഗ്ഗീയ ജറുസലെമിനെ ലക്ഷ്യമാക്കേണ്ട സഭ സ്ഥാപനങ്ങൾക്കും പ്രസ്ഥാനങ്ങൾക്കും അല്ല പ്രാമുഖ്യം കൊടുക്കേണ്ടത്. ആത്മാക്കളെ നേടുന്നതിലാണ്. എന്തുകൊണ്ടാണ് രണ്ടായിരം വർഷത്തെ പാരമ്പര്യമുള്ള ഭാരത കത്തോലിക്കാ

സഭയുടെ വളർച്ച മുരടിച്ചു പോയത്? അല്ലെങ്കിൽ അനുകൂല മായ സാഹചര്യങ്ങളിൽ പോലും പ്രതീക്ഷക്കൊത്ത് വളരാൻ സാധിക്കാതിരുന്നത്? ലക്ഷ്യം മറന്നുള്ള യാത്രയിൽ കർത്താ വിന് നിഷിദ്ധമായത് പലതും കൂടെക്കൂട്ടിയപ്പോൾ കർത്താവി ന്റെ സംരക്ഷണവും സാന്നിധ്യവും നഷ്ടപ്പെട്ടു പോയതു കൊ ണ്ടാണെന്ന് തിരച്ചറിയണമേ. മനുഷ്യ വംശത്തിന്റെ പാപ ഭാര ത്താൽ താളംതെറ്റിയ നശ്വരമായ പ്രകൃതിയെയും പ്രപഞ്ചത്തെ യും സംരക്ഷിക്കുന്നതിന് അമിത പ്രാധാന്യം കൊടുക്കുന്നത് പാഴ്‌വേലയാണ്. അതെല്ലാം അവസാന ദിവസം അഗ്നിയിൽ ദഹിപ്പിക്കാനുള്ളവയാണ്.

സഭയുടെ അവസ്ഥയിൽ ആരും ആകുലപ്പെടേണ്ടതില്ല. ലൂക്കായുടെ സുവിശേഷത്തിൽ പറയുന്നുണ്ടല്ലോ: "*ദുഷ്‌പ്രേര ണകൾ ഉണ്ടാകാതിരിക്കുക അസാദ്ധ്യം. എന്നാൽ ആർമൂലം അവ ഉണ്ടാകുന്നുവോ അവനു ദുരിതം.! ഈ ചെറിയവരിൽ ഒരുവനു ദുഷ്‌പ്രേരണ നൽകുന്നതിനേക്കാൾ നല്ലത് കഴുത്തിൽ തിരികല്ലു കെട്ടി കടലിൽ എറിയപ്പെടുന്നതാണ്* "(ലൂക്ക.17:1,2). വ്യക്തിപരമായ രക്ഷയാണ് പരമ പ്രധാനം. "*സ്വർഗ്ഗരാജ്യത്തിന്റെ താക്കോലുകൾ നിനക്കു ഞാൻ തരും. നീ ഭൂമിയിൽ കെട്ടുന്ന തെല്ലാം സ്വർഗ്ഗത്തിലും കെട്ടപ്പെട്ടിരിക്കും; നീ ഭൂമിയിൽ അഴി ക്കുന്നതെല്ലാം സ്വർഗ്ഗത്തിലും അഴിക്കപ്പെട്ടിരിക്കും*". എന്നു പറ ഞ്ഞ് ഈശോ അധികാരം കൊടുത്ത സഭയിൽ പരികർമ്മം ചെ യ്യുന്ന കൂദാശകളിലൂടെ ലഭിക്കുന്ന പ്രസാദവരം (ദൈവീകശക്തി) മറ്റൊരിടത്തുനിന്നും ലഭിക്കുകയില്ല. സഭയിൽ പരിശുദ്ധ കുർ ബ്ബാനയും കൂദാശകളും ഉള്ളിടത്തോളം ഒരു വിശ്വാസിക്ക് സഭ യെ ഉപേക്ഷിക്കാനാകില്ല.

കാൽവരിയിലേക്കുള്ള കുരിശും വഹിച്ചുള്ള യാത്രയിൽ തന്നെ കണ്ടു വിലപിച്ച സ്ത്രീകളോട് ഈശോ പറയുന്നുണ്ട്: "*എന്നെ പ്രതി നിങ്ങൾ കരയേണ്ട. നിങ്ങളെയും നിങ്ങളുടെ മക്ക ളെയും പ്രതി കരയുവിൻ.*" കർത്താവ് ഇതെല്ലാം മുൻകൂട്ടി മന സ്സിലാക്കിയിരുന്നു. അതു കൊണ്ടല്ലേ ഈശോ ചോദിച്ചത്: "*മനു ഷ്യപുത്രൻ വരുമ്പോൾ ഭൂമിയിൽ വിശ്വാസം കണ്ടെത്തുമോ?*" തന്റെ കുരിശു മരണത്തിലൂടെ നേടിയെടുത്ത മാനവ രക്ഷയുടെ പൂർത്തീകരണംവരെ ഭൂമിയിലായിരിക്കുവാൻ സഹ രക്ഷകയായ പരിശുദ്ധ അമ്മയോട് ആവശ്യപ്പെട്ടതും അതുകൊണ്ടാണ്. അവസാനമായി സർപ്പത്തെ പരാജയപ്പെടുത്തി പാതാളത്തി ലേക്കയക്കുന്ന ഉത്തരവാദിത്വം പരിശുദ്ധ അമ്മയുടേതാണ്.

ദൈവ കൽപ്പനകൾ കാക്കുന്നവരും യേശുവിന് സാക്ഷ്യം വഹിക്കുന്നവരുമായ അമ്മയ്ക്ക് പ്രിയപ്പെട്ട മക്കളിലൂടെ അമ്മ അത് നിർവ്വഹിക്കുകതന്നെ ചെയ്യും. അതിനായി പ്രാർത്ഥിക്കാം.

സഭയിൽ എത്ര തന്നെ കുറവുകളുണ്ടെങ്കിലും, ദൈവപുത്രനായ യേശുക്രിസ്തു, അധികാര വർഗ്ഗത്തിന്റെ തെറ്റായ പ്രവൃത്തികളെ അതിശക്തമായ ഭാഷയിൽ വിമർശിച്ചിരുന്നവൻ, ചാട്ടവാറെടുത്ത് ദൈവാലയത്തെ ശുദ്ധീകരിച്ചവൻ, കാലഘട്ടത്തിലെ നിയമങ്ങൾ അനുസരിച്ചിരുന്നു എന്നത് നമുക്കൊരു മാതൃകയാണ്. ദൈവപുത്രനായിരുന്നിട്ടു പോലും യോഹന്നാനിൽ നിന്ന് മാമ്മോദീസ സ്വീകരിച്ചുകൊണ്ട് അനുഷ്ഠാനങ്ങൾക്ക് കീഴ്വഴങ്ങിയെന്നത് വിസ്മരിക്കാനാകില്ല. നിലവിലിരിക്കുന്ന അധികാരങ്ങൾ ദൈവത്താൽ സ്ഥാപിതമാകയാൽ ദൈവരാജ്യത്തിന്റെ നിയമങ്ങൾ അനുസരിച്ച് അധികാരികൾക്ക് കീഴ്വഴങ്ങാൻ ഓരോ വിശ്വാസിക്കും കടമയുണ്ട്. അതുപോലെ കാരണം എന്തു തന്നെയായാലും അടുത്ത കാലത്തായി സഭയെ ഉപേക്ഷിച്ചു പോയവരിലേറിയ പങ്കും ക്രിസ്തു വിശ്വാസം ഉപേക്ഷിച്ചു പോയവരല്ലെന്ന് അധികാരികൾ മനസ്സിലാക്കണം. നിഷ്ക്രിയരായി നാമമാത്ര ക്രിസ്ത്യാനികളായി ജീവിക്കുന്നവരേക്കാൾ ചിന്തിക്കുകയും വിമർശിക്കുകയും ചെയ്യാൻ ധൈര്യപ്പെടുന്നവരാണ് സഭയെ സ്നേഹിക്കുന്നവരെന്നും സഭയുടെ വളർച്ചക്ക് പ്രയോജനപ്പെടുക എന്നും അധികാരികൾ തിരിച്ചറിയണം.

അധികാരികളുടെ ചെയ്തികളിൽ വേദനയുണ്ടെങ്കിലും അധികാരങ്ങൾക്ക് കീഴ്വഴങ്ങി തിരുവചനങ്ങളനുസരിച്ച് വിശുദ്ധ ജീവിതം നയിക്കുന്ന അഭിഷിക്തരടങ്ങുന്ന ഒരു വലിയ സമൂഹമുണ്ടെന്നത് വിസ്മരിക്കുന്നില്ല. അവരുടെ പ്രാർത്ഥനകളേയും പ്രവർത്തനങ്ങളെയും നിസ്സാരവൽക്കരിക്കുന്നില്ല. നരക കവാടങ്ങൾ സഭയ്ക്കെതിരെ പ്രബലപ്പെടുകയില്ല എന്നുള്ള തിരുവചനത്തിൽ വിശ്വസിച്ചു കൊണ്ട് സഭയിലായിരുന്ന്, ദൈവേഷ്ടം നിറവേറുവാനും സഭയുടെ വിശുദ്ധീകരണത്തിനും വേണ്ടി പ്രാർത്ഥിക്കുവാനുള്ള ഉത്തരവാദിത്വം ഓരോ വിശ്വാസിക്കും ഉണ്ട്. അപ്രകാരം തിരുവിഷ്ടം നിറവേറ്റുന്ന തിരുസഭയിലെ അംഗങ്ങളായിരിക്കാം. അതിനായി പ്രാർത്ഥിക്കാം. ദൈവം ഏവരെയും അനുഗ്രഹിക്കട്ടെ.



# 12

## രണ്ടാം വരവും അന്ത്യവിധിയും

ലോകാവസാനത്തേയും യേശുക്രിസ്തുവിന്റെ രണ്ടാം വരവിനെയുംപറ്റി വളരെയേറെ ചർച്ചചെയ്യപ്പെടുന്ന ഈ കാലഘട്ടത്തിൽ യുഗാന്ത്യത്തെക്കുറിച്ചും അതിനോടനുബന്ധിച്ച് നടക്കാനിരിക്കുന്ന സംഭവങ്ങളെക്കുറിച്ചും വ്യക്തമായി മനസ്സിലാക്കിയിരിക്കുന്നത് നല്ലതാണ്. പലരും തങ്ങളുടെ യുക്തി ചിന്തകൾക്കനുസരിച്ച് പല ഊഹാപോഹങ്ങളും പ്രചരിപ്പിക്കുമ്പോൾ തിരുവചനങ്ങളെ ആശ്രയിക്കുകയായിരിക്കും അഭികാമ്യം.

ക്രിസ്തുവിന്റെ കാലം മുതൽ തന്നെ രണ്ടാം വരവ് എന്നായിരിക്കും എന്നറിയാൻ മനുഷ്യർ ആകാംക്ഷികളായിരുന്നു. ശിഷ്യന്മാരുടെ ചോദ്യത്തിനു മറുപടിയായി ഈശോ പറയുന്നത്: "*ആരും നിങ്ങളെ വഴിതെറ്റിക്കാതിരിക്കാൻ സൂക്ഷിച്ചു കൊള്ളുവിൻ. പലരും എന്റെ നാമത്തിൽ വന്ന്, ഞാൻ ക്രിസ്തുവാണ് എന്നു പറയുകയും അനേകരെ വഴിതെറ്റിക്കുകയും ചെയ്യും. നിങ്ങൾ യുദ്ധങ്ങളെപ്പറ്റി കേൾക്കും; അവയെപ്പറ്റിയുള്ള കിംവദന്തികളും. എന്നാൽ, നിങ്ങൾ അസ്വസ്ഥരാകരുത്. കാരണം, ഇതെല്ലാം സംഭവിക്കേണ്ടതാണ്. എന്നാൽ, ഇനിയും അവസാനമായിട്ടില്ല. ജനം ജനത്തിനെതിരായും രാജ്യം രാജ്യത്തിനെതിരായും ഉണർന്നെഴുന്നേൽക്കും. ക്ഷാമങ്ങളും ഭൂകമ്പങ്ങളും പല സ്ഥലങ്ങളിലും ഉണ്ടാകും. ഇതെല്ലാം ഈറ്റുനോവിന്റെ ആരംഭം മാത്രമാണ്. അവർ നിങ്ങളെ പീഡനത്തിന് ഏൽപിച്ചുകൊടുക്കും. അവർ നിങ്ങളെ വധിക്കും. എന്റെ നാമം നിമിത്തം സർവ്വ ജനങ്ങളും നിങ്ങളെ ദ്വേഷിക്കും. അനേകർ വിശ്വാസം ഉപേക്ഷിക്കുകയും പരസ്പരം ഒറ്റിക്കൊടു*

*ക്കുകയും ദ്വേഷിക്കുകയും ചെയ്യും. നിരവധി വ്യാജപ്രവാചക ന്മാർ പ്രത്യക്ഷപ്പെട്ട് അനേകരെ വഴി തെറ്റിക്കും. അധർമ്മം വർദ്ധിക്കുന്നതിനാൽ പലരുടെയും സ്നേഹം തണുത്തു പോ കും. എന്നാൽ, അവസാനം വരെ സഹിച്ചു നിൽക്കുന്നവൻ രക്ഷിക്കപ്പെടും*"(മത്താ.24:4–13). എന്നായിരിക്കും ആ ദിവസമെ ന്നതിന് തിരുവചനം പറയുന്നത്: "*ആ ദിവസത്തെക്കുറിച്ചോ മണിക്കൂറിനെക്കുറിച്ചോ പിതാവിനല്ലാതെ മറ്റാർക്കും, സ്വർഗ്ഗ ത്തിലെ ദൂതന്മാർക്കോ പുത്രനു പോലുമോ അറിഞ്ഞു കൂടാ*" (24:36). അതിനാൽ ആ ദിവസത്തെപ്പറ്റി കൃത്യമായി പറയുവാൻ ആർക്കും തന്നെ സാധ്യമല്ല. എന്നാൽ കാലത്തിന്റെ അടയാള ങ്ങൾ വിവേചിച്ചറിഞ്ഞ് ആ ദിവസത്തെക്കുറിച്ച് മനസ്സിലാക്കു വാനാണ് ഈശോ പറഞ്ഞത്.

യോഹന്നാന്റെ സുവിശേഷത്തിൽ ഈശോ പറയുന്നു ണ്ട്: "*നിങ്ങളുടെ ഹൃദയം അസ്വസ്ഥമാകേണ്ട, ദൈവത്തിൽ വിശ്വസിക്കുവിൻ. എന്നിലും വിശ്വസിക്കുവിൻ. എന്റെ പിതാ വിന്റെ ഭവനത്തിൽ അനേകം വാസസ്ഥലങ്ങളുണ്ട്. ഇല്ലായി രുന്നുവെങ്കിൽ നിങ്ങൾക്ക് സ്ഥലമൊരുക്കാൻ പോകുന്നുവെന്നു ഞാൻ നിങ്ങളോടു പറയുമായിരുന്നുവോ? ഞാൻ പോയി നിങ്ങ ൾക്ക്* ***സ്ഥലം ഒരുക്കിക്കഴിയുമ്പോൾ*** *ഞാൻ ആയിരിക്കുന്നി ടത്ത് നിങ്ങളും ആയിരിക്കേണ്ടതിനു ഞാൻ വീണ്ടും വന്ന് നിങ്ങളെയും കൂട്ടികൊണ്ടുപോകും*"(14:1–3). തിരുവചനങ്ങളിലെ മുന്നറിയിപ്പുകൾ വെച്ച് നോക്കുമ്പോൾ യേശുക്രിസ്തുവിന്റെ രണ്ടാം വരവിന്റെ ദിനങ്ങൾ അതി വിദൂരമല്ല.

ഈ അടുത്തകാലം വരെ ഞാൻ മനസ്സിലാക്കിയിരു ന്നത് യേശുക്രിസ്തുവിന്റെ രണ്ടാംവരവോടെ ലോകാവസാ നവും അന്ത്യവിധിയും സംഭവിക്കുമെന്നായിരുന്നു. എന്നാൽ തിരുവചനങ്ങളെ അടിസ്ഥാനമാക്കിയുള്ള ആഴമായ പഠനം മറ്റൊരു നിഗമനത്തിലേക്കാണ് എന്നെ നയിച്ചത്.

ആമുഖമായി യേശുക്രിസ്തുവിന്റെ രക്ഷാകര പദ്ധതി യെപ്പറ്റി നമുക്ക് ഒരു ധാരണ ഉണ്ടായിരിക്കണം. മനുഷ്യനെ സൃഷ്ടിക്കുമ്പോൾ പിതാവായ ദൈവത്തിന് ഒരു പദ്ധതിയുണ്ടാ യിരുന്നു. പറുദീസയിൽ തന്റെ മക്കളോടൊത്ത് വസിക്കുക. ആ പദ്ധതിയിൽ അസൂയപൂണ്ട സാത്താൻ ആദിമാതാപിതാക്കളെ പ്രലോഭിപ്പിച്ച് ചതിച്ച് പാപം ചെയ്യിച്ച് ദൈവിക പദ്ധതിയെ ത കിടം മറച്ചു. അതിലൂടെ ദൈവഹിതത്തിനെതിരായി മരണം മനു ഷ്യന്റെമേൽ ആധിപത്യം സ്ഥാപിച്ചു. മരണത്തിന്റെ ആധിപത്യം

ഇല്ലാതാക്കി പറുദീസ പുനർസ്ഥാപിച്ച് – സാത്താൻ നിത്യമായി ശിക്ഷിക്കപ്പെടുമ്പോൾ – മാത്രമെ യേശുക്രിസ്തുവിന്റെ രക്ഷാകര ദൗത്യം പൂർത്തിയാകുന്നുള്ളൂ. ഇതിനു വേണ്ടിയാണ് യേശുക്രിസ്തു മനുഷ്യനായി അവതരിച്ചത് എന്ന് നാം അറിഞ്ഞിരിക്കണം."*പിശാചിന്റെ പ്രവൃത്തികളെ നശിപ്പിക്കുന്നതിനു വേണ്ടിയാണു ദൈവപുത്രൻ പ്രത്യക്ഷനായത്* "(1യോഹ.3:8).

രണ്ടാം വരവിനെക്കുറിച്ച് തിരുവചനങ്ങൾ പറയുന്നതി പ്രകാരമാണ്. "*ഇതാ ഒരു വെള്ളക്കുതിര. അതിന്റെ പുറത്തിരിക്കുന്നവൻ വിശ്വസ്തനെന്നും സത്യവാനെന്നും വിളിക്കപ്പെടുന്നു. അവൻ നീതിയോടെ വിധിക്കുകയും പടപൊരുതുകയും ചെയ്യുന്നു. അവന്റെ മിഴികൾ തീനാളം പോലെ; അവന്റെ ശിരസ്സിൽ അനേകം കിരീടങ്ങൾ. അവന് ആലേഖനം ചെയ്യപ്പെട്ട ഒരു നാമം ഉണ്ട്; അത് അവനല്ലാതെ മറ്റാർക്കും അറിഞ്ഞു കൂടാ. അവൻ രക്തത്തിൽ മുക്കിയ മേലങ്കി ധരിച്ചിരിക്കുന്നു. അവന്റെ നാമം ദൈവവചനമെന്നാണ്. സ്വർഗ്ഗീയ സൈന്യങ്ങൾ നിർമ്മലവും ധവളവുമായ മൃദുല വസ്ത്രങ്ങളണിഞ്ഞു വെള്ളക്കുതിരകളുടെ പുറത്ത് അവനെ അനുഗമിക്കുന്നു. അവന്റെ വായിൽ നിന്നു മൂർച്ചയുള്ള ഒരു വാൾ പുറപ്പെടുന്നു. സർവ്വ ജനതകളുടെയും മേൽ അതു പതിക്കും. ഇരുമ്പു ദണ്ഡുകൊണ്ട് അവരെ ഭരിക്കും. സർവ്വശക്തനായ ദൈവത്തിന്റെ ഉഗ്രക്രോധത്തിന്റെ മുന്തിരിച്ചക്ക് അവൻ ചവിട്ടുകയും ചെയ്യും. അവനു മേലങ്കിയിലും തുടയിലും എഴുതപ്പെട്ട ഒരു നാമമുണ്ട്: രാജാക്കന്മാരുടെ രാജാവും നാഥന്മാരുടെ നാഥനും*"(വെളി. 19:11–16). ഇതിൽ നിന്നും അശ്വാരൂഢൻ ദൈവവചനമാണെന്ന് വ്യക്തമാകുന്നുണ്ട്. ഇതു തന്നെ സുവിശേഷത്തിൽ മറ്റൊരു രീതിയിൽ രേഖപ്പെടുത്തിയിരിക്കുന്നു. "*എന്തെന്നാൽ, ലോകാരംഭം മുതൽ ഇന്നേവരെ ഉണ്ടായിട്ടില്ലാത്ത, ഇനി ഉണ്ടാകാനിടയില്ലാത്ത, ഉഗ്ര പീഡനം അന്നുണ്ടാകും. ആ ദിവസങ്ങൾ പരിമിതപ്പെടുത്തിയില്ലായിരുന്നെങ്കിൽ ഒരുവനും രക്ഷപ്പെടുകയില്ലായിരുന്നു. എന്നാൽ തെരഞ്ഞെടുക്കപ്പെട്ടവരെ പ്രതി ആ ദിവസങ്ങൾ പരിമിതപ്പെടുത്തും*"(മത്താ. 24:21,22). "*അപ്പോൾ അശ്വാരൂഢനോടും അവന്റെ സൈന്യനിരയോടും യുദ്ധം ചെയ്യാൻ മൃഗവും ഭൂമിയിലെ രാജാക്കന്മാരും അവരുടെ സൈന്യങ്ങളും ഒന്നിച്ചു കൂടിയിരിക്കുന്നതു ഞാൻ കണ്ടു. മൃഗം പിടിക്കപ്പെട്ടു. അതിനോടൊപ്പം അതിന്റെ മുമ്പാകെ അടയാളങ്ങൾ കാണിച്ച്, മൃഗത്തിന്റെ മുദ്ര സ്വീകരിക്കുകയും അതിന്റെ സാദൃശ്യത്തെ ആരാധിക്കുകയും ചെയ്തിരുന്നവരെ പാപത്തിലേക്കു വശീകരിച്ചിരുന്ന വ്യാജപ്രവാചകനും*

*പിടിക്കപ്പെട്ടു. ഇരുവരും ഗന്ധകമെരിയുന്ന അഗ്നിത്തടാകത്തിലേക്കു ജീവനോടെ എറിയപ്പെട്ടു. ശേഷിച്ചിരുന്നവർ അശ്വാരൂഢന്റെ വായിൽ നിന്നു പുറപ്പെട്ട വാളുകൊണ്ടു വധിക്കപ്പെട്ടു"* (വെളി.19:19-22).

യോഹന്നാന്റെ സുവിശേഷത്തിൽ പറയുന്നു: "*എന്നെ നിരസിക്കുകയും എന്റെ വാക്കുകൾ തിരസ്ക്കരിക്കുകയും ചെയ്യുന്നവന് ഒരു വിധികർത്താവുണ്ട്. ഞാൻ പറഞ്ഞ വചനം തന്നെ അന്ത്യദിനത്തിൽ അവനെ വിധിക്കും*"(12:48).

ധൂർത്തപുത്രന്റെ ഉപമയിലെ സ്നേഹനിധിയായ കരുണാമയനായ പിതാവിന്റെ മനോഭാവത്തിലായിരിക്കും യേശുക്രിസ്തുവിന്റെ രണ്ടാംവരവെന്ന് ആരും പ്രതീക്ഷിക്കേണ്ടതില്ല. ദൈവം എത്രമാത്രം കരുണയുള്ളവനാണോ അത്രതന്നെ നീതിമാനുമാണെന്നത് മറക്കരുത്. വിധിയാളനായ യേശു ക്രിസ്തുവിന്റെ കരുണയുടെ ദിനങ്ങളായിയിരിക്കുകയില്ല പ്രത്യുത നീതിയുടേതായിരിക്കും എന്നു മനസ്സിലാക്കുക. യുഗാന്ത്യത്തിൽ മുമ്പെങ്ങും ഉണ്ടാകാത്ത വിധത്തിൽ വളരെയേറെ ദുരിതങ്ങൾ ഉണ്ടാകും. വചനത്തിൽ വിശ്വസിക്കാത്ത, വചനം അനുസരിക്കാത്ത എല്ലാവരും പീഡിപ്പിക്കപ്പെടുകയും വളരെ പേർ മരിച്ചു പോകുകയും ചെയ്യും. പാപം ചെയ്യാൻ പ്രേരിപ്പിച്ചിരുന്ന മൃഗവും വ്യാജപ്രവാചകനും അഗ്നിത്തടാകത്തിലേക്ക് എറിയപ്പെടുകയും ചെയ്യും.

"*അക്കാലത്തെ പീഡനങ്ങൾക്കുശേഷം പൊടുന്നനെ സൂര്യൻ ഇരുണ്ടുപോകും. ചന്ദ്രൻ പ്രകാശം തരുകയില്ല. നക്ഷത്രങ്ങൾ ആകാശത്തിൽ നിന്നു നിപതിക്കും. ആകാശ ശക്തികൾ ഇളകുകയും ചെയ്യും. അപ്പോൾ ആകാശത്തിൽ മനുഷ്യപുത്രന്റെ അടയാളം പ്രത്യക്ഷപ്പെടും; ഭൂമിയിലെ സർവ്വ ഗോത്രങ്ങളും വിലപിക്കുകയും മനുഷ്യപുത്രൻ വാനമേഘങ്ങളിൽ ശക്തിയോടും മഹത്വത്തോടും കൂടെ വരുന്നതു കാണുകയും ചെയ്യും. വലിയ കാഹളധ്വനിയോടു കൂടെ തന്റെ ദൂതന്മാരെ അവൻ അയക്കും. അവൻ ആകാശത്തിന്റെ ഒരറ്റം മുതൽ മറ്റേ അറ്റംവരെ നാലു ദിക്കുകളിൽനിന്ന് അവന്റെ തെരഞ്ഞെടുക്കപ്പെട്ടവരെ ഒരുമിച്ചുകൂട്ടും*"(മത്താ.24:29-31).

ആകാശത്തിന്റെ ഒരറ്റം മുതൽ മറ്റേ അറ്റം വരെ നാലു ദിക്കുകളിൽനിന്ന് അവന്റെ തെരഞ്ഞെടുക്കപ്പെട്ടവരെ മാത്രം ഒരിമിച്ചുകൂട്ടും എന്നു പറയുമ്പോൾ ആരാണ് ഈ തെരഞ്ഞെടുക്കപ്പെട്ടവർ എന്നു അറിഞ്ഞിരിക്കണം. റോമാക്കാർക്കുള്ള ലേഖനത്തിൽ പറയുന്നുണ്ട്: "*തിന്മ പ്രവൃത്തിക്കുന്ന ഏതൊരുവനും,*

*ആദ്യം യഹൂദനും പിന്നെ ഗ്രീക്കുകാരനും, ക്ളേശവും ദുരിതവും ഉണ്ടാകും. എന്നാൽ നന്മ പ്രവൃത്തിക്കുന്ന ഏതൊരുവനും, ആദ്യം യഹൂദനും പിന്നെ ഗ്രീക്കുകാരനും മഹത്വവും ബഹുമാനവും സമാധാനവും ഉണ്ടാകും*" (2:9,10).

മറ്റൊരു വചനം പറയുന്നു: "*എന്തെന്നാൽ, വിധിയുടെ സമയം സമാഗതമായിരിക്കുന്നു.* ***ദൈവത്തിൻെറ ഭവനത്തിലായിരിക്കും അതാരംഭിക്കുക.*** *അതു നമ്മിലാണ് ആരംഭിക്കുന്നതെങ്കിൽ, ദൈവത്തിൻെറ സുവിശേഷം അനുസരിക്കാത്തവരുടെ അവസാനം എന്തായിരിക്കും!* "(1പത്രോസ്.4:17)

നിയമം ലഭിച്ചിട്ടുള്ളവരും ദൈവത്തിൽ അഭിമാനം കൊള്ളുന്നവരുമാണ് യഹൂദനെന്ന് റോമ.2:17–ൽ പറയുന്നുണ്ട്. തെരഞ്ഞെടുക്കപ്പെട്ടവർ എന്നതുകൊണ്ട് യേശുവിൽ വിശ്വസിക്കുന്നവർ എന്നു കരുതുന്നതാവും ശരി. ഈ ഒരുമിച്ചുകൂട്ടൽ വിധിക്കാണെന്ന് വെളിപാടിൽ വ്യക്തമാക്കുന്നു. വിധിയുടെ അടിസ്ഥാനം ദൈവവചനമായിരിക്കും എന്നുകൂടി പറയുന്നുണ്ട്. എന്നു മാത്രമല്ല വിധിയാളന്മാരെക്കുറിച്ച് സൂചനയും തരുന്നു. കുറെ സിംഹാസനങ്ങളിൽ ഇരിക്കുന്നവർക്ക് (വെളിപാട്.4:4–ൽ 24 സിംഹാസനങ്ങളെപ്പറ്റി പറയുന്നുണ്ട്) അധികാരം ലഭിച്ചിരിക്കുന്നു എന്നതിനാൽ അത് യേശുക്രിസ്തു അല്ല, ക്രിസ്തുവിൽ നിന്ന് അധികാരം ലഭിച്ച ശിഷ്യന്മാരും മറ്റുള്ളവരുമായിരിക്കാനാണു സാധ്യത. എന്തുകൊണ്ടെന്നാൽ ലൂക്കായുടെ സുവിശേഷത്തിൽ പറയുന്നു: "*എന്റെ പിതാവ് എനിക്കു രാജ്യം കൽപിച്ചു തന്നിരിക്കുന്നതു പോലെ ഞാൻ നിങ്ങൾക്കും തരുന്നു. അത് നിങ്ങൾ എന്റെ രാജ്യത്തിൽ എന്റെ മേശയിൽ നിന്നു ഭക്ഷിക്കുകയും പാനം ചെയ്യുകയും സിംഹാസനങ്ങളിൽ ഇരുന്ന്* ***ഇസ്രായേലിലെ പന്ത്രണ്ടു ഗോത്രങ്ങളെ*** *വിധിക്കുന്നതിനും വേണ്ടിയത്രേ*" (22:29,30). അതുപോലെ തന്നെ യോഹന്നാന്റെ സുവിശേഷത്തിൽ പറയുന്നുണ്ട്: "*പിതാവിന്റെ സന്നിധിയിൽ ഞാനായിരിക്കും നിങ്ങളെ കുറ്റപ്പെടുത്തുന്നത് എന്നു നിങ്ങൾ വിചാരിക്കേണ്ട. നിങ്ങൾ പ്രത്യാശയർപ്പിച്ചിരിക്കുന്ന മോശയായിരിക്കും നിങ്ങളെ കുറ്റപ്പെടുത്തുക*"(5:45). അതിനാൽ ശിഷ്യന്മാരും മോശയുമെല്ലാമായിരിക്കാം സിംഹാസനങ്ങളിൽ ഇരിക്കുന്നവർ എന്നു കരുതാം. അതിനാൽ ഈ വിധി തെരഞ്ഞെടുക്കപ്പെട്ടവർക്ക് – വചനം ലഭിച്ചവർക്ക് – മാത്രമാണെന്ന് കരുതേണ്ടിയിരിക്കുന്നു. ഇത് അന്ത്യവിധിയായി തെറ്റുധരിക്കരുത്. ഒരു തരത്തിൽ പറഞ്ഞാൽ ഒന്നാമത്തെ പുനരുത്ഥാനത്തിനുള്ള തെരഞ്ഞെടുപ്പായി കരുതാം.

വെളിപാടു പുസ്തകത്തിൽ ഇതു തന്നെ മറ്റൊരു രൂപത്തിൽ രേഖപ്പെടുത്തിയിരിക്കുന്നു. "*പിന്നെ ഞാൻ **കുറെ സിംഹാസനങ്ങൾ കണ്ടു. അവയിൽ ഇരുന്നവർക്കു വിധിക്കാൻ അധികാരം നൽകപ്പെട്ടിരിക്കുന്നു**. കൂടാതെ യേശുവിനും ദൈവവചനത്തിനും നൽകിയ സാക്ഷ്യത്തെ പ്രതി ശിരച്ഛേദം ചെയ്യപ്പെട്ടവരുടെ ആത്മാക്കളെയും, മൃഗത്തെയോ അതിന്റെ സാദൃശ്യത്തേയോ, ആരാധിക്കുകയും നെറ്റിയിലും കൈയിലും അതിന്റെ മുദ്ര സ്വീകരിക്കുകയും ചെയ്യാതിരുന്നവരെയും ഞാൻ കണ്ടു. അവർ ജീവൻ പ്രാപിക്കുകയും ആയിരം വർഷം ക്രിസ്തുവിനോടു കൂടി വാഴുകയും ചെയ്തു. ഇതാണ് ഒന്നാമത്തെ പുനരുത്ഥാനം. മരിച്ചവരിൽ അവശേഷിച്ചവർ ആയിരം വർഷം പൂർത്തിയാകുന്നതുവരെ ജീവൻ പ്രാപിച്ചില്ല. ഒന്നാമത്തെ പുനരുത്ഥാനത്തിൽ പങ്കുകൊള്ളുന്നവർ അനുഗ്രഹീതരും പരിശുദ്ധരുമാണ്. ഇവരുടെ മേൽ രണ്ടാമത്തെ മരണത്തിന് അധികാരമില്ല. ഇവർ ദൈവത്തിന്റെയും ക്രിസ്തുവിന്റെയും പുരോഹിതരായിരിക്കും. അവർ അവനോടുകൂടെ ആയിരം വർഷം വാഴുകയും ചെയ്യും*"(20:4-6).

കോറിന്തോസുകാർക്കുള്ള ലേഖനത്തിൽ പറയുന്നു: "*ആദത്തിൽ എല്ലാവരും മരണാധീനരാകുന്നതു പോലെ ക്രിസ്തുവിൽ എല്ലാവരും പുനർജ്ജീവിക്കും. എന്നാൽ ഓരോരുത്തരും തങ്ങളുടെ **ക്രമമനുസരിച്ചായിരിക്കും**. ആദ്യഫലം ക്രിസ്തു; പിന്നെ അവന്റെ ആഗമനത്തിൽ അവനുള്ളവരും*"(15:22,23). ഇതുതന്നെ തെസലോനിക്കാക്കാർക്കുള്ള ലേഖനത്തിൽ പറയുന്നുണ്ട്: "*അധികാരപൂർണ്ണമായ ആജ്ഞാവചനം കേൾക്കുകയും പ്രധാന ദൂതന്റെ ശബ്ദം ഉയരുകയും ദൈവത്തിന്റെ കാഹളധ്വനി മുഴങ്ങുകയും ചെയ്യുമ്പോൾ കർത്താവ് സ്വർഗ്ഗത്തിൽനിന്ന് ഇറങ്ങിവരുകയും **ക്രിസ്തുവിൽ മരണമടഞ്ഞവർ** ആദ്യം ഉയർത്തെഴുന്നേൽക്കുകയും ചെയ്യും. അപ്പോൾ ജീവിച്ചിരിക്കുന്നവരായി നമ്മിൽ അവശേഷിക്കുന്നവർ ആകാശത്തിൽ കർത്താവിനെ എതിരേൽക്കാനായി അവനോടൊപ്പം മേഘങ്ങളിൽ സംവഹിക്കപ്പെടും. അങ്ങനെ നാം എപ്പോഴും കർത്താവിനോടു കൂടെ ആയിരിക്കുകയും ചെയ്യും*" (4:16,17). വീണ്ടും കോറിന്തോസുകാർക്കുള്ള ലേഖനത്തിൽ പറയുന്നു: "*അവസാനകാഹളം മുഴങ്ങുമ്പോൾ, കണ്ണിമയ്ക്കുന്നത്ര വേഗത്തിൽ നാമെല്ലാവരും രൂപാന്തരപ്പെടും. എന്തെന്നാൽ, കാഹളം മുഴങ്ങുകയും മരിച്ചവർ അക്ഷയരായി ഉയിർക്കുകയും നാമെല്ലാവരും രൂപാന്തരപ്പെടുകയും ചെയ്യും. നശ്വരമായത് അനശ്വ*

*രവും മർത്യമായത് അമർത്യവും ആകേണ്ടിയിരിക്കുന്നു. അങ്ങനെ, നശ്വരമായത് അനശ്വരതയും മർത്യമായത് അമർത്യതയും പ്രാപിച്ചു കഴിയുമ്പോൾ, മരണത്തെ വിജയം ഗ്രസിച്ചു എന്നെഴുതപ്പെട്ടതു യാഥാർഥ്യമാകും*"(1കോറി.15:52–54). മരിച്ചുപോയവരിൽ തെരഞ്ഞെടുക്കപ്പെട്ടവർ ആത്മീയ ശരീരത്തോടെ ഉയർത്തെഴുന്നേൽക്കുകയും ജീവിച്ചിരിക്കുന്നവർ ഭൗതീക ശരീരം വിട്ട് ആത്മീയ ശരീരം സ്വീകരിക്കുകയും ചെയ്യും. ഇതാണ് ഒന്നാമത്തെ പുനരുത്ഥാനം.

ഇതോടുകൂടി യേശുക്രിസ്തുവിന്റെ ആയിരം വർഷത്തെ ഭരണമായിരിക്കും. സാത്താൻ ആദിമാതാപിതാക്കളെ പ്രലോഭിപ്പിച്ച് പാപം ചെയ്യിച്ച് തകിടം മറച്ച ദൈവിക പദ്ധതിയായ പറുദീസ ഇവിടെ പുനർസൃഷ്ടിക്കപ്പെടുന്നു. "*അന്നു കർത്താവ് ആകാശസൈന്യത്തെ ആകാശത്തിലും ഭൂപതികളെ ഭൂമിയിലും ശിക്ഷിക്കും. അവരെ ശേഖരിച്ച് ഇരുട്ടറയിൽ തടവുകാരായി സൂക്ഷിക്കും; അവരെ തടവറയിൽ അടയ്ക്കുകയും അനേക ദിവസങ്ങൾക്കുശേഷം ശിക്ഷിക്കുകയും ചെയ്യും. അപ്പോൾ ചന്ദ്രൻ ഇരുളുകയും സൂര്യൻ മുഖം പൊത്തുകയും ചെയ്യും, എന്തെന്നാൽ, സൈന്യങ്ങളുടെ കർത്താവ് സീയോൻ പർവ്വതത്തിൽ ഭരണം നടത്തും; ജറുസലെമിലും അതിൻെറ ശ്രേഷ്ഠന്മാരുടെ മുമ്പിലും തൻെറ മഹത്വം അവിടുന്ന് വെളിപ്പെടുത്തും*"(ഏശയ്യാ. 24:21–23). ആയിരം വർഷം എന്നതു കൊണ്ട് ഒരു പ്രത്യേക കാലഘട്ടം എന്നു കരുതിയാൽ മതി. എന്തെന്നാൽ വചനം പറയുന്നു: ദൈവത്തിന് ആയിരം വർഷം ഒരു ദിവസം പോലെയും ഒരു ദിവസം ആയിരം വർഷം പോലെയുമാണ്.

ഇതോടൊപ്പംതന്നെ ദൂതൻ സാത്താനെ ബന്ധനത്തിലാക്കുന്നു. "*അവന്റെ കൈയിൽ പാതാളത്തിന്റെ താക്കോലും വലിയ ഒരു ചങ്ങലയുമുണ്ട്. അവൻ ഉഗ്രസർപ്പത്തെ സാത്താനും പിശാചുമായ പുരാതനസർപ്പത്തെ പിടിച്ച് ആയിരം വർഷത്തേക്കു ബന്ധനത്തിലാക്കി. അതിനെ പാതാളത്തിലേക്കെറിഞ്ഞ്, വാതിൽ അടച്ചു മുദ്രവെച്ചു. ആയിരം വർഷം തികയുവോളം ജനതകളെ അവൻ വഞ്ചിക്കാതിരിക്കുന്നതിനു വേണ്ടിയാണിത്. തദനന്തരം അൽപസമയത്തേക്ക് അതിനെ അഴിച്ചു വിടേണ്ടിയിരിക്കുന്നു*"(വെളി. 20:1–3).

ഇവിടെ ഒരു കാര്യം ശ്രദ്ധിക്കണം മൃഗത്തെയും വ്യാജപ്രവാചകനെയും അഗ്നിത്തടാകത്തിലേക്കെറിഞ്ഞപ്പോൾ സാത്താനെ പാതാളത്തിലേക്കാണ് അയച്ചത്. എന്നുമാത്രമല്ല യേശു

ക്രിസ്തുവിന്റെ കുരിശുമരണത്തിലൂടെ തുറക്കപ്പെട്ട പാതാളം അടച്ച് മുദ്രവെക്കുന്നതിലൂടെ അതിനുശേഷം ഒരു ആത്മാക്കൾക്കും സമയത്തിന്റെ പൂർത്തീകരണം വരെ രക്ഷ പ്രാപിക്കാൻ കഴിയുകയില്ല. "*മരിച്ചവരിൽ അവശേഷിച്ചവർ ആയിരം വർഷം പൂർത്തിയാകുന്നതുവരെ ജീവൻ പ്രാപിച്ചില്ല*"(വെളി.20:5). അതുകൊണ്ട് ജീവൻ പ്രാപിക്കില്ല എന്നു പറയാനാകില്ല.

ഈ കാലഘട്ടത്തെക്കുറിച്ചാണ് ഹെബ്രായർക്കുള്ള ലേഖനത്തിൽ പറയുന്നത്. "*ആ ദിവസങ്ങൾക്കുശേഷം ഇസ്രായേൽ ഭവനവുമായി ഞാൻ ചെയ്യുന്ന ഉടമ്പടി ഇതാണ്: എന്റെ നിയമങ്ങൾ അവരുടെ മനസ്സിൽ ഞാൻ സ്ഥാപിക്കും. അവരുടെ ഹൃദയത്തിൽ ഞാൻ അവ ആലേഖനം ചെയ്യും. ഞാൻ അവർക്കു ദൈവമായിരിക്കും. അവർ എനിക്കു ജനവും. ആരും തന്റെ സഹ പൗരനെയോ സഹോദരനെയോ കർത്താവിനെ അറിയുക എന്നു പറഞ്ഞു പഠിപ്പിക്കേണ്ടതില്ല. എന്തെന്നാൽ, അവരിലെ ഏറ്റവും ചെറിയവൻ മുതൽ ഏറ്റവും വലിയവൻ വരെ എല്ലാവരും എന്നെ അറിയും. അവരുടെ അനീതികളുടെ നേർക്കു ഞാൻ കരുണയുള്ളവനായിരിക്കും. അവരുടെ പാപങ്ങൾ ഞാൻ ഒരിക്കലും ഓർക്കുകയുമില്ല*" (8:10-12).

"*പിതാക്കന്മാർ പച്ചമുന്തിരിങ്ങ തിന്നു. മക്കളുടെ പല്ല് പുളിച്ചു എന്ന്* ***ആ നാളുകളിൽ*** *അവർ പറയുകയില്ല. ഓരോരുത്തരും അവനവന്റെ അകൃത്യം നിമിത്തമാണ് മരിക്കുക. പച്ചമുന്തിരിങ്ങ തിന്നവന്റെ പല്ലേ പുളിക്കൂ*" (ജറെ.31:29,30). ജറെമിയായുടെ പുസ്തകത്തിൽ പറയുന്നത് വരാൻ പോകുന്ന ഈ നാളുകളെക്കുറിച്ചാണ്.

സഖറിയായുടെ പുസ്തകത്തിൽ പറയുന്നു. "*സൈന്യങ്ങളുടെ കർത്താവ് അരുളിചെയ്യുന്നു, ഞാൻ സിയോനെ പ്രതി അസഹിഷ്ണുവായിരിക്കുന്നു; അവൾക്കുവേണ്ടി ക്രോധത്താൽ ജ്വലിക്കുന്നു. കർത്താവ് അരുളിചെയ്യുന്നു: ഞാൻ സിയോനിലേക്കു മടങ്ങിവരും; ജറുസലെമിന്റെ മധ്യേ വസിക്കും. ജറുസലെം വിശ്വസ്ത നഗരമെന്നും സൈന്യങ്ങളുടെ കർത്താവിന്റെ പർവ്വതം, വിശുദ്ധ ഗിരി എന്നും വിളിക്കപ്പെടും. സൈന്യങ്ങളുടെ കർത്താവ് അരുളി ചെയ്യുന്നു: വൃദ്ധന്മാരും വൃദ്ധകളും പ്രായാധിക്യം മൂലം കയ്യിൽ വടിയുമായി ജറുസലെമിന്റെ തെരുവുകളിൽ വീണ്ടും ഇരിക്കും. കളിച്ചുല്ലസിക്കുന്ന ബാലികാ ബാലന്മാരെകൊണ്ട് നഗര വീഥികൾ നിറയും. സൈന്യങ്ങളുടെ കർത്താവ് അരുളി ചെയ്യുന്നു: ഇക്കാലത്ത് ജനത്തിൽ അവശേ*

*ഷിക്കുന്നവർക്ക് അത് അത്ഭുതമായി തോന്നും. എന്നാൽ എനിക്കും അത്ഭുതമായി തോന്നണമോ? – സൈന്യങ്ങളുടെ കർത്താവ് ചോദിക്കുന്നു. സൈന്യങ്ങളുടെ കർത്താവ് അരുളി ചെയ്യുന്നു: ഞാൻ എന്റെ ജനത്തെ കിഴക്കുനിന്നും പടിഞ്ഞാറു നിന്നും രക്ഷിക്കും. ഞാൻ അവരെ കൊണ്ടുവന്ന് ജറുസലെമിൽ പാർപ്പിക്കും. വിശ്വസ്തതയിലും നീതിയിലും അവർ എനിക്കു ജനവും ഞാൻ അവർക്കു ദൈവവും ആയിരിക്കും*"(സഖറിയാ.8:2–8).

ഈ കാലഘട്ടത്തിന്റെ അവസാനകാലത്ത് സംഭവിക്കുന്നതാണ് അടുത്തത്. വചനം അനുസരിക്കാത്തവരുടെ മേൽ ഉഗ്ര ക്രോധത്തിന്റെ ദിനങ്ങളായിയിരിക്കും. "*അപ്പോൾ ആകാശത്തു നിന്നു ഭൂമിയിലേക്ക് ഒരു നക്ഷത്രം വീഴുന്നതു ഞാൻ കണ്ടു. പാതാളഗർത്തത്തിന്റെ താക്കോൽ അതിനു നൽകപ്പെട്ടു. അതു പാതാളഗർത്തം തുറന്നു. അവിടെ നിന്നു വലിയ തീച്ചൂളയിൽ നിന്ന് എന്ന പോലെ പുക പൊങ്ങി. ആ പുകകൊണ്ട് സൂര്യനും അന്തരീക്ഷവും ഇരുണ്ടു പോയി. ആ പുകയിൽ നിന്നു വെട്ടുക്കിളികൾ ഭൂമിയിലേക്കു പുറപ്പെട്ടു വന്നു. ഭൂമിയിലെ തേളുകളുടേതുപോലുള്ള ശക്തി അവയ്ക്കു നൽകപ്പെട്ടു. നെറ്റിയിൽ ദൈവത്തിന്റെ മുദ്രയില്ലാത്ത മനുഷ്യരെയല്ലാതെ മറ്റാരെയും, ഭൂമിയിലെ പുല്ലിനെയോ പച്ചച്ചെടികളെയോ വൃക്ഷങ്ങളെയോ ഉപദ്രവിക്കരുതെന്ന് അവയോട് കൽപിച്ചു*"(വെളി.9:1–4).

വീണ്ടും പറയുന്നു: "*ആയിരം വർഷം തികയുമ്പോൾ സാത്താൻ ബന്ധനത്തിൽ നിന്നു മോചിതനാകും. ഭൂമിയുടെ നാലു കോണുകളിലുള്ള ജനതകളെ വഴി തെറ്റിക്കാൻ അവൻ പുറത്തുവരും ഗോഗ് മാഗോഗ് എന്നിവയെ യുദ്ധത്തിനായി അവൻ ഒന്നിച്ചു കൂട്ടും. അവരുടെ സംഖ്യ കടൽപ്പുറത്തെ മണൽത്തരികളോളം ആയിരിക്കും. അവർ ഭൂതലത്തിൽ കയറി വന്നു വിശുദ്ധരുടെ പാളയവും പ്രിയപ്പെട്ട പട്ടണവും വളഞ്ഞു. എന്നാൽ സ്വർഗ്ഗത്തിൽനിന്ന് അഗ്നിയിറങ്ങി അവരെ വിഴുങ്ങി. അവരെ വഴിതെറ്റിക്കുന്ന പിശാചാകട്ടെ, **മൃഗവും വ്യാജപ്രവാചകനും വസിച്ചിരുന്ന ഗന്ധകാഗ്നിത്തടാകത്തിലേക്ക് എറിയപ്പെട്ടു.** അവിടെ രാപകൽ നിത്യകാലത്തേക്ക് അവർ പീഡിപ്പിക്കപ്പെടും*" (വെളി.20:7–10).

ഇതിനു ശേഷമാണ് അന്ത്യവിധി. "***ഞാൻ വെൺമയേറിയ ഒരു വലിയ സിംഹാസനവും അതിൽ ഇരിക്കുന്നവനെയും കണ്ടു.** അവന്റെ സന്നിധിയിൽനിന്നു ഭൂമിയും ആകാശവും ഓടിയകന്നു. അവയ്ക്ക് ഒരു സങ്കേതവും ലഭിച്ചില്ല. മരിച്ച*

*വരെല്ലാവരും വലിയവരും ചെറിയവരും സിംഹാസനത്തിനു മുമ്പിൽ നിൽക്കുന്നതു ഞാൻ കണ്ടു. ഗ്രന്ഥങ്ങൾ തുറക്കപ്പെട്ടു; മറ്റൊരു ഗ്രന്ഥവും തുറക്കപ്പെട്ടു. അത് ജീവന്റെ ഗ്രന്ഥമാണ്. ഗ്രന്ഥങ്ങളിൽ എഴുതപ്പെട്ടിരിക്കുന്ന പ്രവർത്തികൾക്കനുസൃതം, മരിച്ചവർ വിധിക്കപ്പെട്ടു. തന്നിലുണ്ടായിരുന്ന മൃതരെ സമുദ്രം വിട്ടു കൊടുത്തു. മരണവും പാതാളവും തങ്ങളിലുണ്ടായിരുന്ന വരെയും വിട്ടു കൊടുത്തു. അവരെല്ലാവരും താന്താങ്ങളുടെ പ്രവൃത്തികൾക്കനുസൃതം വിധിക്കപ്പെട്ടു. മൃത്യുവും പാതാ ളവും അഗ്നിതടാകത്തിലേക്ക് എറിയപ്പെട്ടു. ഇതാണു രണ്ടാമ ത്തെ മരണം അഗ്നിത്തടാകം ജീവന്റെ ഗ്രന്ഥത്തിൽ പേരെഴുത പ്പെടാത്തവരെല്ലാം അഗ്നിത്തടാകത്തിലേക്ക് എറിയപ്പെട്ടു"* (വെളി.20:11-15). ഇതു തന്നെ മത്തായിയുടെ സുവിശേഷത്തിൽ പറയുന്നു:*"മനുഷ്യപുത്രൻ എല്ലാ ദൂതന്മാരോടും കൂടെ മഹത്വ ത്തിൽ എഴുന്നുള്ളുമ്പോൾ അവൻ തന്റെ മഹിമയുടെ സിംഹാ സനത്തിൽ ഉപവിഷ്ടനാകും. അവന്റെ മുമ്പിൽ എല്ലാ ജനത കളും ഒരുമിച്ചു കൂട്ടപ്പെടും. ഇടയൻ ചെമ്മരിയാടുകളെ കോലാ ടുകളിൽ നിന്ന് വേർതിരിക്കുന്നതു പോലെ അവൻ അവരെ തമ്മിൽ വേർതിരിക്കും"* (25:31,32)

ഇതു തന്നെ മറ്റൊരു തരത്തിൽ തെസലോനിക്കക്കാർ ക്കള്ള ലേഖനത്തിൽ പറയുന്നുണ്ട്.*"ദൈവത്തെക്കുറിച്ച് അജ്ഞത പുലർത്തുന്നവർക്കും, നമ്മുടെ കർത്താവായ യേശു ക്രിസ്തുവിന്റെ സുവിശേഷം അനുസരിക്കാത്തവർക്കും എതി രായി പ്രതികാരം ചെയ്യും. അവർ കർത്താവിന്റെ സന്നിധിയിൽ നിന്നും അവന്റെ ശക്തിയുടെ മഹത്വത്തിൽ നിന്നും തിരസ്ക്ക രിക്കപ്പെട്ട് ശിക്ഷയനുഭവിക്കും. കർത്താവ് തന്റെ വിശുദ്ധരിൽ മഹത്വപ്പെടുന്നതിനും ഞങ്ങൾ നിങ്ങൾക്ക് നൽകിയ സാക്ഷ്യം മുഖേന വിശ്വാസികളായവരിലൂടെ കീർത്തിക്കപ്പെടുന്നതിനു മായി ആ ദിവസം അവൻ വരുമ്പോൾ ഇത് സംഭവിക്കും"* (2തെസ.1:9,10).

ഒന്നാമത്തെ പുനരുത്ഥാനത്തിൽ പങ്കുകൊള്ളുന്നവർ അനുഗ്രഹീതരും പരിശുദ്ധരുമാകയാൽ അവരുടെ കാര്യത്തിൽ തനുതു വിധിയുടെ പരസ്യ പ്രഖ്യാപനമാകാം അന്ത്യ വിധി. എന്നാൽ ഈ അവസരത്തിൽ ശിക്ഷിക്കപ്പെട്ടവരുടെ മേൽ കരു ണ വർഷിക്കും എന്ന് പ്രതീക്ഷിക്കാം. എന്തുകൊണ്ടെന്നാൽ വചനം പറയുന്നു: *"ഒട്ടും കാരുണ്യം കാണിക്കാത്തവരുടെ മേൽ കാരുണ്യരഹിതമായ വിധിയുണ്ടാകും, എങ്കിലും വിധിയുടെ*

*മേൽ കാരുണ്യം വിജയം വരിക്കും"*(യാക്കോ.2:13). ഏശയ്യായുടെ പുസ്തകം 57:16 മുതലുള്ള വചനത്തിൽ പറയുന്നുണ്ടല്ലോ, *"ഞാൻ എന്നേക്കും കുറ്റം ആരോപിക്കുകയോ കോപിക്കുകയോ ഇല്ല; കാരണം എന്നിൽ നിന്നാണ്, ജീവൻ പുറപ്പെടുന്നത്. ഞാനാണ് ജീവശ്വാസം നൽകിയത്. അവന്റെ ദുഷ്ടമായ അത്യാഗ്രഹം നിമിത്തം ഞാൻ കോപിച്ചു. എന്റെ കോപത്തിൽ ഞാൻ അവനെ ശിക്ഷിക്കുകയും അവനിൽനിന്ന് മുഖം തിരിക്കുകയും ചെയ്തു. എന്നിട്ടും അവൻ തന്നിഷ്ടം കാട്ടി, പിഴച്ച വഴി തുടർന്നു. ഞാൻ അവന്റെ വഴികൾ കണ്ടു. എങ്കിലും ഞാൻ അവനെ സുഖപ്പെടുത്തും; അവനെ കൊണ്ടുപോയി ആശ്വസിപ്പിക്കും; അവനെ പ്രതി വിലപിച്ചവരുടെ അധരങ്ങളിൽ നിന്ന് കീർത്തനങ്ങൾ ഉയരാൻ ഇടവരുത്തും."*

യുഗാന്ത്യത്തിൽ കുറെ സിംഹാസനങ്ങളും അതിൽ ഇരിക്കുന്ന വിധിക്കാൻ അധികാരം ലഭിച്ചവരെയും കണ്ടുവെങ്കിൽ ഇവിടെ കാണുന്നത് വെൺമയേറിയ ഒരു വലിയ സിംഹാസനവും അതിൽ ഇരിക്കുന്നവനെയും മാത്രമാണെന്നത് ശ്രദ്ധിക്കേണ്ടതുണ്ട്. അതുപോലെ അന്ന് തെരഞ്ഞെടുക്കപ്പെട്ടവർ മാത്രമാണ് ഒരിമിച്ചു കൂട്ടപ്പെടുന്നെങ്കിൽ ഇവിടെ അവന്റെ മുമ്പിൽ സർവ്വ ജനതകളും ഒരുമിച്ചു കൂട്ടപ്പെടും. ഇതാണ് രണ്ടാമത്തെ പുനരുത്ഥാനം. ഈ വിധിയിലൂടെ സമുദ്രത്തിലും മരണത്തിലും പാതാളത്തിലുമുള്ള ജീവന്റെ ഗ്രന്ഥത്തിൽ പേരെഴുതപ്പെടാത്തവരെല്ലാം എന്നെന്നേക്കുമായി അഗ്നിത്തടാകത്തിലേക്ക് എറിയപ്പെടുകയും ചെയ്യുന്നു. ഇപ്രകാരം തിന്മയുടെ ശക്തികളെയും മരണത്തെയും യേശുക്രിസ്തു പരിപൂർണ്ണമായി നിർമ്മാർജ്ജനം ചെയ്ത് തന്റെ രക്ഷാകര ദൗത്യം പൂർത്തീകരിച്ച് സമസ്തവും തന്നെതന്നെയും പിതാവായ ദൈവത്തിന് സമർപ്പിക്കുന്നു. ഇതിലൂടെ ശപിക്കപ്പെട്ടതെല്ലാം ഇല്ലാതായി പുതിയ ആകാശവും പുതിയ ഭൂമിയുമായ സ്വർഗ്ഗീയ ജറുസലെം ഉദയം ചെയ്യുന്നു. ഇപ്രകാരം ആദിമാതാപിതാക്കളൂടെ പാപത്തിലുടെ സാത്താൻ തകർത്ത പിതാവായ ദൈവത്തിന്റെ പദ്ധതികൾ വീണ്ടും സാക്ഷാൽകരിക്കപ്പെടുന്നു. പിതാവ് മഹത്വപ്പെടുന്നു. എല്ലാ ആരാധനയും എല്ലാ സ്തുതിയും എല്ലാ പുകഴ്ചയും എല്ലാ മഹത്വവും പിതാവായ ദൈവത്തിന്. ഹല്ലേലൂയ്യാ!



# അനുബന്ധം

(ഈ പുസ്തകം വായിക്കുവാനിടയായ
പിതാക്കന്മാരുടെ ആസ്വാദനക്കുറിപ്പുകൾ)

* '**വേറിട്ട ചിന്തകൾ**' പുസ്തകപ്പേരിനെ അന്വർത്ഥമാക്കിക്കൊണ്ടുള്ള ആശയാവതരണം ഈ ഗ്രന്ഥത്താളുകളിലുടനീളം കാണാം. തിരുസഭാ കുടുംബ തറവാട്ടിലെ ഇന്നത്തെ മക്കൾക്കും, വരും തലമുറയ്ക്കും ഫ്രാൻസിസ് തെക്കേക്കരയുടെ വേറിട്ട ചിന്താശലകങ്ങൾ ശരിക്കും ഒരു തിരിച്ചറിവിലേക്കുള്ള വഴികാട്ടിയും വഴിവിളക്കുമായിരിക്കുമെന്ന് ഞാൻ പ്രതീക്ഷിക്കുന്നു. ഫ്രാൻസിസ് സഹോദരൻ, തനിക്ക് കരഗതമായ ബോധ്യങ്ങളും തന്റേതായ അഭിപ്രായസ്വാതന്ത്ര്യവും - വി. ഗ്രന്ഥത്തിന്റെയും തിരുസഭാപഠനങ്ങളുടെയും പരിഷ്ക്കരിച്ചൊരുക്കിയ മതബോധനഗ്രന്ഥത്തിന്റെയും പിൻ ബലത്തോടെയാണ് വിശദമാക്കിയിരിക്കുന്നത് എന്ന കാര്യം ഇവിടെ നിഷേധിക്കാനാവില്ല. തെരഞ്ഞെടുക്കപ്പെട്ട ദൈവമക്കളിൽ ചെറിയൊരു ശതമാനം പേരുടെയെങ്കിലും ചിന്തകളിലും ചെയ്തികളിലും എങ്ങനെയൊക്കയോ കയറിപറ്റിയിരിക്കുന്ന തികച്ചും വികലമായ പഠനങ്ങളുടെയും വ്യാഖ്യാനങ്ങളുടെയും ചുവടു പിടിച്ച്, (സാംസ്കാരീകാനുരൂപണവും + മതസൗഹാർദവും) സ്വയം പ്രേരിതമായി കാട്ടിക്കൂട്ടുന്ന വൈകൃതങ്ങൾക്കെതിരെയുള്ള ഒരു വീണ്ടു വിചാരമാകും ഈ പുസ്തകമെന്ന് വിചാരിക്കുന്നു.

മനുഷ്യമക്കളിൽ ആരുംതന്നെ ദൈവകോപത്തിന് ഇരയാകരുതെന്നും, എല്ലാവരും ദൈവപ്രീതിക്കും ദൈവാനുഗ്രഹത്തിനും അർഹരായിത്തീരണമെന്നുള്ള

പ്രാർത്ഥനാശംസകളോടെ ഫ്രാൻസിസ് തെക്കേക്കര തയ്യാറാക്കിയിരിക്കുന്ന ഈ ഗ്രന്ഥ സംഗ്രഹം അധികം പേർക്കും നല്ലൊരു ആത്മശോധനയ്ക്ക് ഉപകരിക്കുമാറാകട്ടെ എന്നെ പ്രാർത്ഥനയോടെ:

**സെബാസ്റ്റ്യൻ പിതാവ്**

(എറണാകുളം - അങ്കമാലി അതിരൂപതയുടെ സഹായമെത്രാൻ)

* '**വേറിട്ട ചിന്തകൾ**' എന്ന ഗ്രന്ഥത്തിലെ എല്ലാ അദ്ധ്യായങ്ങളും വായിച്ചു. അതിമനോഹരമായിരിക്കുന്നു. വേദ പുസ്തകത്തിൽ നിന്നും നാം പഠിച്ചിട്ടുള്ള പല കാര്യങ്ങളും കൂടുതൽ ആഴത്തിലും പ്രായോഗികമായും മനസ്സിലാക്കുവാൻ ഈ ലേഖനങ്ങൾ ഏറെ സഹായിക്കും. ഇവ നൽകുന്ന ചിന്തകളും ആത്മീയ അനുഭവങ്ങളും വായിക്കുന്ന ഓരോ വ്യക്തിയുടെയും ആത്മീയ വളർച്ചക്കും ധാർമ്മിക വികാസത്തിനും സഹായകരമാകും. ദൈവവചനമായ ചിന്തകൾ കൊണ്ട് മനുഷ്യ ഹൃദയങ്ങളെ വിശുദ്ധീകരിക്കുവാൻ വേറിട്ട ചിന്തകൾ എന്ന ഗ്രന്ഥത്തിനു സാധിക്കും. പുതിയ മൂന്ന് അദ്ധ്യായങ്ങൾക്കൂടി ക്രമീകരിച്ചതിൽ അഭിനന്ദിക്കുന്നു. ഈ പുസ്തകത്തിന്റെ രണ്ടാമത്തെ എഡീഷ്യന് എല്ലാ വിധ ഭാവുകങ്ങളും നേരുന്നു. ദൈവം അനുഗ്രഹിക്കട്ടെ എന്ന് പ്രാർത്ഥിക്കുന്നു.

**ഡോ. ജോസഫ് മാർ തോമസ്സ്**

(ബത്തേരി രൂപതാ മെത്രാൻ)

ശാസ്ത്രത്തിന്റെ പുരോഗതിയിലും വൈദ്യശാസ്ത്രത്തിന്റെ നേട്ടങ്ങളിലും ഊറ്റം കൊള്ളുമ്പോഴും അവയ്ക്കൊന്നും പരിഹരിക്കാനാവാത്ത വിധം വേദനയിലും ദുരിതത്തിലും നീറിക്കഴിയുന്ന ഒരു സമൂഹത്തെ വിസ്മരിക്കാനാകില്ല. അസന്തുഷ്ടരായി കഴിയുന്ന അനേകരുടെ ദുരിതത്തിനു പിന്നിൽ സ്വാഭാവിക കാരണങ്ങളല്ലാതെ മറ്റെന്തിങ്കിലുമാണെന്ന് ചിന്തിക്കുന്നതു തന്നെ പഴഞ്ചനും വിഢിത്വവുമായി സമകാലിക സംസ്കാരം കരുതുന്നു. എന്നാൽ നമുക്കു ചുറ്റുമുള്ള ദുരിതങ്ങളുടെ യഥാർത്ഥ കാരണം നമ്മുടെ വിശ്വാസം ആചാരങ്ങളിലും അനുഷ്ഠാനങ്ങളിലും മാത്രമൊതുങ്ങി ഹൃദയത്തിൽ ആഴമായ ദൈവവിശ്വാസമില്ലാത്തതും ദൈവ കൽപനകൾ പാലിക്കാത്തതുമാണ്. കാരണമറിയാതെ പ്രശ്നങ്ങളുടെയും ദുരിതങ്ങളുടെയും മുന്നിൽ പതറി തളർന്നിരിക്കുന്നവർക്ക് ആത്മശോധനക്കും വിടുതലിനും കാരണമാകട്ടെ ഈ .........

# വേറിട്ട ചിന്തകൾ

